# ശുഷ്കവേദാന്ത തമോഭാസ്കരം



## മലയാള സ്വാമി

ഓം ശ്രീ സദ് ഗുരുഭ്യോ നമഃ

# ശ്രീ ശുഷ്കവേദാന്തതമോഭാസ്കരം

മഹർഷി ശ്രീ മലയാളസ്വാമി
ശ്രീ വ്യാസാശ്രമസ്ഥാപകൻ
യേർപ്പേഡ്.

വിവർത്തകൻ
സ്വാമി ശിവാനന്ദ

പ്രസാധകൻ
കെ. ഷൺമുഖം
ശ്രീ പരബ്രഹ്മാശ്രമം, പാനഗൽ
ശ്രീ കാളഹസ്തി
ചിറ്റൂർ ആന്ധ്ര

1998

# അഹിംസാപരമോധർമ്മഃ

"സത്യംവദ" "ധർമ്മംചര"

## വിജയഘോഷങ്ങൾ

ഓം ദൈവമതം പ്രതിഷ്ഠിക്കപ്പെടുമാറാകട്ടെ
കരുണാമതം വൃദ്ധിയാകട്ടെ
ശാന്തിമതം സ്ഥാപിക്കപ്പെടുമാറാകട്ടെ
സത്യമതം സ്ഥിതപ്രതിഷ്ഠിതമാകട്ടെ
ധർമ്മമതം ഉദ്ധരിക്കപ്പെടുമാറാകട്ടെ
ഋഷിമതം വർദ്ധിക്കട്ടെ
സ്വാതന്ത്ര്യമതം ജയിക്കട്ടെ
ജ്ഞാനമതം വ്യാപകമാകട്ടെ
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ



# ഓം തത്സത് ഓം

**പൂജ്യശ്രീ വിദ്യാനന്ദ ഗിരിസ്വാമികൾ**
ശ്രീവ്യാസാശ്രമ പീഠാധിപതികൾ
യേർപ്പേഡ്. ചിറ്റൂർ Dist)
ആന്ധ്രപ്രദേശ്

പരിശുദ്ധാത്മ സ്വരൂപികളായ പ്രിയ ആത്മബന്ധുക്കളെ, പ്രാതഃ സ്മരണീയരായ പൂജ്യപാദർ ശ്രീ മഹർഷിമലയാളസ്വാമികൾ ആന്ധ്രപ്രദേശത്തിൽ, തിരുമല ഗോഗർഭപുണ്യപ്രദേശത്ത് ദ്വാദശാധിക വർഷങ്ങൾ തീവ്രതപസ്സു ചെയ്ത് സിദ്ധി പ്രാപിച്ച് സംസാരിക്കുന്ന വെങ്കടേശനെന്ന് പ്രസിദ്ധമായ സംഗതി എല്ലാവരും അറിഞ്ഞതാണല്ലൊ. ആ മഹാതപസ്വി തപം ചെയ്ത കാലത്തിൽ ലോകാനുഗ്രഹകാംക്ഷയോടെ " ശ്രീ ശുഷ്കവേദാന്തതമോഭാസ്ക്കരം" എന്ന ലോക പ്രസിദ്ധമായ ഗ്രന്ഥത്തെ രചിച്ചു. അത് ആന്ധ്രദേശത്തെ പിടിച്ചു കുലുക്കിയിരുന്നു. അതിനെ പഠിച്ച ഭക്തജനങ്ങൾ വ്യാസാശ്രമത്തിൽ കൂട്ടം കൂട്ടമായി വരാൻ ആരംഭിച്ചു. മഹർഷികളെ ദർശിച്ച് നമസ്കരിച്ച് ഫലപുഷ്പാദികൾ സമർപ്പിച്ച് ധന്യരായി ത്തീർന്ന് മഹാ ആനന്ദത്തെ അടഞ്ഞു. ഇപ്രകാരപ്പെട്ട ഭക്തജനസമൂഹത്തോട് സ്വാമികൾ, സഭകൾ, സപ്താഹങ്ങൾ മുതലായ ബഹുവിധങ്ങളായ ആധ്യാത്മികകാര്യക്രമങ്ങളെ ചെയ്തുകൊണ്ട് ആന്ധ്രപ്രദേശത്തെ മുഴുവൻ സമുദ്ധരിച്ചുവെന്നാൽ അതിശയോക്തി ആകുന്നതല്ലല്ലോ.

പ്രസ്തുത ശ്രീ സദ്ഗുരു സ്വാമികളുടെ ജന്മഭൂമിയായ കേരളദേശത്ത് ഗുരുവായൂരിന്റെ സമീപത്തുള്ള ഏങ്ങണ്ടിയൂരിൽ (ജനിച്ച ഗ്രാമത്തിൽ) ചില സദ്ജനങ്ങൾ മഹർഷി മലയാളസ്വാമി ഗുരുകുലം ട്രസ്റ്റ് രൂപികരിച്ചു. ശ്രീ സദ്ഗുരു സ്വാമികളുടെ പ്രഥമഗ്രന്ഥമായ ശ്രീ ശുഷ്കവേദാന്തതമോഭാസ്കരത്തെ കേരളദേശത്തെ സംസ്കരിക്കാൻ വേണ്ടിയും സമുദ്ധരിക്കുവാൻ വേണ്ടിയും സങ്കൽപ്പിച്ച് പ്രഥമഗ്രന്ഥമായും മലയാളഭാഷയിൽ പ്രഥമമായും തെലുങ്കിൽ നിന്നും പരിഭാഷപ്പെടുത്തി മുദ്രണം ചെയ്തിരിക്കു

ന്നു. ഈ ഗ്രന്ഥം കേരളീയർക്ക് ക്രമമായി ഭൂതദയ, ഭക്തി, യോഗം ജ്ഞാനങ്ങളുണ്ടാക്കുന്നതിനും പരമപവിത്രരായി അവർ അഹിംസാപരരായി ദൈവഭക്തിയുള്ളവരായി യോഗികളായി ബ്രഹ്മൈക്യ വിജ്ഞാനത്തെ ആർജ്ജിച്ച് ബ്രഹ്മാനന്ദത്തോടെ വിരാചിക്കുമാറാകുമെന്നു വിശ്വസിക്കുന്നു.

യേർപ്പേഡ്
12–8–96

**ഓം ലോകാ സ്സമസ്താ സുഖിനോ ഭവന്തു**
**ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ**
**ഓം തത് സത് ഓം.**



# അനുഗ്രഹം

**ശ്രീ ഗോവിന്ദാനന്ദ ഗിരി സ്വാമികൾ**
സെക്രട്ടറി, ശ്രീ വ്യാസാശ്രമം
യേർപ്പോട്-ചിറ്റൂർ ജില്ല (A.P)

എന്റെ ആകാംക്ഷ (എന്റെ അഭിപ്രായം) "ശ്രീ ശുഷ്കവേദാന്തത മോഭാസ്കരം" എന്ന ഈ ശ്രേഷ്ഠമായ ഗ്രന്ഥം മഹർഷി സദ്ഗുരു ശ്രീ മലയാളസ്വാമികളുടെ ദിവ്യരചനകളിൽ ആദ്യത്തെ ഗ്രന്ഥമാകുന്നു. ഇതിൽ നാലു പാദങ്ങൾ ഉണ്ട്. ഗ്രന്ഥാരംഭത്തിൽ ശ്രീ സ്വാമികൾ ഋഷി ശ്രേഷ്ഠന്മാരാൽ പറയപ്പെട്ട ദിവ്യ ഗ്രന്ഥങ്ങളിലുള്ള അമൂല്യ സാരാമൃതത്തെ മനുഷ്യ ജാതികൾക്കെല്ലാം പഠനം ചെയ്ത് പവിത്രരായി വരേണമെ എന്ന ദിവ്യ സങ്കൽപ്പത്തോടു കൂടി ഈ ഗ്രന്ഥത്തെ എഴുതിയിരിക്കുന്നു എന്ന് പറഞ്ഞിരിക്കുന്നു. ഇതിൽ മൂഢാചാരങ്ങളെല്ലാം നല്ലതല്ലെന്ന് കാണിച്ചിരിക്കുന്നു. നാല് ആശ്രമങ്ങളുടേയും ധർമ്മത്തെ ഇതിൽ നന്നായി വിവരിച്ചിരിക്കുന്നു. അവരുടെ ദിവ്യാശയങ്ങളെയും അവരുടെ നിഷ്ക്കളങ്കമായ കീർത്തിയേയും വ്യാപകമാക്കിയതിന്ന് ഈ ഉത്തമഗ്രന്ഥം വളരെ സഹായിച്ചിരിക്കുന്നു എന്ന് പറയുന്നതിൽ സന്ദേഹമില്ല. എത്രയോ പേർ ഈ ഗ്രന്ഥത്തെ പഠിച്ച് ഹൃദയപരിവർത്തനത്തോടെ ശ്രീ സ്വാമികളെ ദർശിച്ച് സന്മാർഗ്ഗികരായിത്തീർന്നിട്ടുണ്ട്. ഈ ഗ്രന്ഥത്തിലെ അമൂല്യവിഷയങ്ങൾ അജ്ഞാനരോഗികൾക്ക് ദിവ്യ രസായനങ്ങൾ ആകുന്നു. സംസാരസാഗരത്തെ തരണം ചെയ്യാൻ ഇച്ഛയുള്ള വ്യക്തികൾക്ക് ദൃഢമായ തോണിയാകുന്നു. ശുഷ്ക്കവേദാന്തികൾക്ക് ഗ്രന്ഥം വജ്രായുധം പോലെയാകുന്നു. കൂടാതെ ആന്ധ്രാദേശ സാമൂഹ്യ ജീവിതത്തെ കാർമേഘാവൃതമായി; സ്ത്രീകൾ, ബ്രാഹ്മണേതരർകൾ ആദ്ധ്യാത്മിക ജീവിതത്തിന് അനർഹരെന്ന് തള്ളിക്കളഞ്ഞ കാലത്ത് ശ്രീ സ്വാമികൾ ഈ ഗ്രന്ഥത്തെ രചിച്ച് തദ്വാരാ കാർമേഘ ഇരുട്ടിനെ നീക്കി സാമൂഹ്യ ജീവിതത്തിൽ മഹത്തായ വിപ്ളവത്തെ സൃഷ്ടിച്ച് അവർ ആന്ധ്രദേശ വൈതാളികനായി. ഈ ഗ്രന്ഥം അവരുടെ തപഃകാലത്ത് എഴുതപ്പെട്ടതും വളരെ പവിത്രമായതുമാണ്. ഈ ഉത്തമ ഗ്രന്ഥത്തെ പഠിക്കുന്നവരെല്ലാം ദുരാചാര ദുർഗുണപാപദൂരരായ് മായാ വിമുക്തിയെ അടഞ്ഞ് ശാശ്വതസുഖത്തെ കൊടുക്കുന്ന മോക്ഷത്തെ പ്രാപിക്കുന്നവരാണ് എന്ന് ഗ്രന്ഥാന്ത്യത്തിൽ എഴുതിയ ശ്രീ സ്വാമികളുടെ ദി

വ്യാശയം പാഠകർക്കെല്ലാം ആത്മരക്ഷയാകും.

കൂടാതെ ഈ ഗ്രന്ഥം ആദ്യകാലത്ത് പൂജ്യശ്രീ സ്വാമികൾ എഴുതിയപ്പോൾ ഇതിലുള്ള വിഷയങ്ങൾ എല്ലാ ഭാഷക്കാർക്കും സർവജാതിയിലുള്ളവർക്കും അറിഞ്ഞുകൊണ്ടു തരണം ചെയ്യട്ടെയെന്ന വിശാലഭാവത്തോടുകൂടി ഈ ഗ്രന്ഥത്തെ ഏത് ഭാഷയിലെങ്കിലും ആരായാലും മുദ്രണം ചെയ്തുകൊള്ളാം എന്ന് വിളംബരം ചെയ്തിരുന്നു. പക്ഷെ അതിന് ആരും മുന്നിട്ട് വരാതെ പോയി. കാരണം, അക്കാലത്ത് ലോകത്ത് ആദ്ധ്യാത്മിക വിദ്യാവാസന കമ്മിയായിരുന്നതു തന്നെ എന്ന് പറയേണ്ടിയിരിക്കുന്നു. ഈ അടുത്തകാലം വരേയും ഈ ഗ്രന്ഥം തെലുങ്കുഭാഷയിൽ മാത്രമേ ഉണ്ടായിരുന്നുള്ളൂ. മലയാളസ്വാമികളുടെ ശതജയന്തി സന്ദർഭത്തിൽ ഇംഗ്ലീഷിൽ നിന്നും ഹിന്ദിയിലും പണ്ഡിതൻമാരെക്കൊണ്ട് തർജ്ജമ ചെയ്യിച്ചിരുന്നു. ഇപ്പോൾ സ്വാമി ശിവാനന്ദജി ഈ ഗ്രന്ഥത്തെ കേരളീയർക്കും കൂടി മനസ്സിലാക്കിക്കൊടുക്കുവാനുള്ള സങ്കൽപ്പത്തിൽ ശ്രീ മലയാള സ്വാമികളുടെ വാത്സല്യശിഷ്യനായ ശ്രീ.ഷൺമുഖം. B.A. Bed. റിട്ടയേർഡ് ഹെഡ്മാസ്റ്ററുടെ സഹായത്തോടെ തെലുങ്ക് ഗ്രന്ഥത്തിന് ശരിയായ വ്യാഖ്യാനം ചെയ്തിരിക്കുന്നു. ശ്രീ സ്വാമിജിയുടെ പരിശ്രമം (വളരെ ശ്ലാഘനീയമായത്) പവിത്രന്മാരായി ആത്മാനന്ദാനുഭൂതിയെ അടഞ്ഞ് ജീവന്മുക്തന്മാരാകാൻ ആഗ്രഹിക്കുന്ന മുമുക്ഷുക്കൾക്ക് ഈ ഗ്രന്ഥം വളരെ സഹായകമായിരിക്കുമെന്ന് എൻെറ അഭിപ്രായം.

പൂജ്യ ശ്രീ മലയാള സ്വാമികളുടെ ദിവ്യാശയങ്ങളെ കേരളീയർക്ക് കൂടി എത്തിച്ചുകൊടുത്ത് കൃതകൃത്യനായിത്തീർന്ന ശ്രീ സ്വാമി. ശിവാനന്ദജിയുടെ സങ്കല്പം പൂജ്യശ്രീ മലയാള സ്വാമികളുടെ ദിവ്യാനുഗ്രഹത്തോടെ നിറവേറട്ടെ!!!

യേർപ്പേഡ്
15-10-93

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ



# ഗുരുത്വത്തിൻെറ മഹിമാതിശയം

ആധുനിക കാലഘട്ടത്തിൽ അനുഭൂതി സംക്രമവിദ്യ അർത്ഥപൂർണ്ണമായി നിലനിർത്തിയ മഹാപുരുഷനായിരുന്നു ശ്രീനാരായണഗുരുദേവൻ. ആത്മീയത ഗുരുപ്രഭാവത്തിലൂടെയാണ് നിലനില്ക്കുന്നത്. വാക്കുകളിൽ ഒതുങ്ങാത്ത അനുഭൂതികവെളിച്ചം മൗനനിഗൂഢതയിലൂടെ ഗുരുക്കന്മാർ ശിഷ്യരിലേക്ക് സംക്രമിപ്പിക്കുന്നു. ഗുരുശിഷ്യപാരമ്പര്യത്തിൻെറ മഹിമയിലാണ് ഈ മഹിതപാരമ്പര്യം നൈരന്തര്യമായി ഒഴുകിക്കൊണ്ടിരിക്കുന്നത്. ഗുരുത്വത്തിൻെറ ഈ മഹിമാതിശയം ആധുനികകാലഘട്ടത്തിൽ ശ്രീനാരായണഗുരുവിൽ നിറഞ്ഞു പ്രകാശിച്ചിരുന്നു.

ഗുരുദേവന് പരിവ്രാജകരായ നിരവധി ശിഷ്യന്മാരുണ്ടായിരുന്നു. അവരിൽ അദ്വിതിയനായിരുന്നു ശിവലിംഗസ്വാമികൾ. ഗുരുദേവൻെറ ആത്മപ്രഭാവം ശിവലിംഗസ്വാമികളിലേക്ക് സംക്രമിച്ചിരുന്നു. ആ അർത്ഥത്തിൽ ഗുരുദേവമാർഗ്ഗത്തിലൂടെ കടന്നുപോയവരിൽ ഏറ്റവും പ്രമുഖനായിരുന്നു ശിവലിംസ്വാമികൾ. കുമാരനാശാൻെറ ഭാഷയിൽ അദ്ദേഹം ഹംസമായിരുന്നു.

ശിവലിംഗസ്വാമികളുടെ ആത്മീയപ്രഭ ഏറ്റുവാങ്ങിയ യോഗിയായിരുന്നു മലയാളസ്വാമികൾ. ശിവലിംഗസ്വാമികൾ പകർന്ന ആത്മീയപ്രകാശം തിരുപ്പതിയിലെ തപസ്സിലൂടെ പൂർണ്ണതയിൽ എത്തിയ്ക്കുവാൻ മലയാളസ്വാമികൾക്കു കഴിഞ്ഞിരുന്നു. പൂർണ്ണപ്രജ്ഞനായ യോഗിയും, അദ്വൈതനിഷ്ഠനായ, ജ്ഞാനിയുമായ മലയാളസ്വാമികൾ ആന്ധ്രാദേശത്തെ മുഴുവൻ തൻെറ കാന്തശക്തിയ്ക്കു വിധേയമാക്കിയിരുന്നു.

ഗുരുദേവനിൽനിന്നുള്ള ആത്മീയപൈതൃകം ശിവലിംഗസ്വാമിയിലൂടെ മലയാളസ്വാമികളിൽ പ്രകാശം ചൊരിഞ്ഞുനിൽക്കുന്നത് രോമഹർഷത്തോടുകൂടി മാത്രമേ നമുക്കു അനുസ്മരിക്കുവാനാകൂ. ഗുരുദേവൻ ധർമ്മപ്രചാരണത്തിനും സന്ന്യാസസമ്പ്രാദായത്തിനും പുതിയ മാനവും ചിന്താപഥവും നൽകിയ മഹാപുരുഷനാണ്. ഈ അഭിനവ ആത്മീയസമ്പ്രദായം കേരളത്തിനു പുറത്താണ് കാന്തി ചൊരിച്ചുനിൽക്കുന്നത്. മലയാളസ്വാമികൾ സുഭദ്രമാക്കിയ ആ സമ്പ്രദായം ഇന്ന് ഒരു വടവൃക്ഷം പോലെ ശാ

ഖകൾ പരത്തിപരിലസിക്കുന്നു.

ഏകദേശം നൂറോളം ആത്മീയപ്രഭവിതറുന്ന മഹത്തായഗ്രന്ഥങ്ങൾ മലയാളസ്വാമികൾ രചിച്ചിട്ടുണ്ട്. അതിൽ പ്രമുഖസ്ഥാനമലങ്കരിക്കുന്ന 'ശുഷ്ക വേദാന്തതമോഭാസ്കരം' പ്രശസ്തഗ്രന്ഥമാണ്. ശ്രീമത് ശിവാനന്ദസ്വാമികളാണ് ഈ ഗ്രന്ഥം മലയാളത്തിലേയ്ക്കു തർജ്ജിമ ചെയ്തിരിക്കുന്നത്. സാധകനും പരിവ്രാജകനുമായ സ്വാമികളുടെ ആത്മീയ ഉൾക്കാഴ്ച ഗ്രന്ഥത്തിൻെറ അഗാധമായ അർത്ഥതലങ്ങളിലേയ്ക്ക് കടന്നു ചെല്ലുന്നുണ്ട്. ആത്മീയ ജിജ്ഞാസയ്ക്കു ശമനം നൽകുന്നതും ആത്മീയ കാഴ്ചപ്പാടിനെ സമ്പന്നമാക്കുന്നതുമായ ഈ ഗ്രന്ഥം മലയാളത്തിൽ ദാർശനികശാഖയ്ക്കു വലിയൊരു മുതൽക്കൂട്ടാണ്.

ആത്മീയ സങ്കേതങ്ങളും സങ്കീർണ്ണതകളും ഒഴിവാക്കി ജനകീയമായ ശൈലിയിലാണ് മലയാളസ്വാമികൾ ഗ്രന്ഥരചന നിർവ്വഹിച്ചിട്ടുള്ളത്. എന്നാൽ വേദാന്തശാസ്ത്രപ്രസിദ്ധമായ സമ്പ്രദായങ്ങൾ മനഃശാസ്ത്ര വൈഭവത്തോടെ ഈ ഗ്രന്ഥത്തിൽ പ്രതിപാദിക്കപ്പെട്ടിട്ടുണ്ട്.

താഴ്‌വരകൾ അലഞ്ഞുതിരിയുന്ന വഴിയാത്രക്കാരെ ആത്മജ്ഞാനത്തിൻെറ കൊടുമുടിയിലേക്കു അനുനയപൂർവ്വം കൂട്ടിക്കൊണ്ടുപോകുന്ന മനഃശാസ്ത്രചാതുര്യംകൊണ്ട് ഈ ഗ്രന്ഥം ആപാദചൂഡം അനുഗ്രഹീതമാണ്. വൈവിധ്യപൂർണ്ണമായ വിഷയങ്ങളുടെ വിശകലനങ്ങളിലൂടെ ഏകത്വത്തിലേയ്ക്കു നയിക്കുന്ന ശാസ്ത്രീയ സമീപനമാണ് സ്വാമികൾ സ്വീകരിച്ചിട്ടുള്ളത്. ജീവിതത്തിൻെറ വ്യത്യസ്തരഥ്യകളിൽ പരിചിതമായ വിഷയങ്ങൾ ലളിതമായും സരസമായും ഈ ഗ്രന്ഥത്തിൽ അവതരിപ്പിക്കപ്പെട്ടിട്ടുണ്ട്. ആത്മീയതയുടെ ശാസ്ത്രീയത വ്യക്തമാക്കുന്നതിന് സ്തുത്യർഹവാദങ്ങളും, നിന്ദാർത്ഥവാദങ്ങളും സമർത്ഥമായി സ്വാമികൾ പ്രയോഗിച്ചിരിക്കുന്നു. അധർമ്മത്തിൽ വെറുപ്പ് ഉണ്ടാകുന്നതിനും ധർമ്മത്തിൽ വിശ്വാസദാർഢ്യം കൈവരിക്കുന്നതിനുമുള്ള പ്രചോദനമാണ് കുയോഗികളെ നിന്ദിയ്ക്കുന്ന പ്രകരണത്തിലൂടെ ശാസ്ത്രമര്യാദയനുസരിച്ച്, സ്വാമികൾ നല്കിയിട്ടുള്ളത്.

ഗൃഹസ്ഥന് സാധകനാകുവാനും , സാധകന് ജ്ഞാനിയാകുവാനുമുള്ള പ്രേരണ ജനിപ്പിക്കുന്നവിധത്തിലുള്ള രീതിവിധാനമാണ് ഗ്രന്ഥത്തിൽ അനുവർത്തിക്കപ്പെട്ടിട്ടുള്ളത്. ആത്മ ജ്ഞാനസൂര്യൻെറ ദിവ്യപ്രഭാപ്രസരത്തിലൂടെ സ്വാമികൾ എല്ലാറ്റിനേയും നോക്കിക്കാണുന്നു. ഈ സത്യദർശനത്തിൻെറ അഗാധമായ ഉൾക്കാഴ്ച സ്വാമികളുടെ അനവ

ര വചസ്സുകളിൽ നിറഞ്ഞു നില്ക്കുന്നു. ആവർത്തിച്ചുള്ള അനുസന്ധാനം അർഹിക്കുന്ന സ്വാമികളുടെ വാക്കുകളിലൂടെ ശ്രദ്ധാന്വിതമായ മനസ്സോടു കൂടി നാം തീർത്ഥാടനം നടത്തേണ്ടതുണ്ട്.

ശർക്കരയുടെ അകവും പുറവും മധുരം നിറഞ്ഞുനിൽക്കുന്നതുപോലെ ഈ ഗ്രന്ഥത്തിൻെറ ഓരോ അദ്ധ്യായത്തിലും ഓരോവാക്കുകളിലും ആത്മജ്ഞാനാമൃതം അന്തർഭവിച്ചിരിക്കുന്നു. അതുകൊണ്ട് ഏതെങ്കിലും ഭാഗത്തെ മാത്രം സവിശേഷമായി ചൂണ്ടിക്കാണിക്കുവാൻ ആഗ്രഹിക്കുന്നില്ല. ആത്മജ്ഞാനിയും യോഗിവര്യനുമായിരുന്ന മലയാളസ്വാമികളുടെ പാദങ്ങളിൽ പ്രണാമങ്ങൾ അർപ്പിച്ചുകൊണ്ട് ഈ മഹത്തായ അനുഗ്രഹത്തിലേയ്ക്കു മലയാളികൾക്ക് ഈ അനർഹനിധി അഭിഗമ്യമാക്കിയ ധ്യാനനിഷ്ഠനായ ശിവാനന്ദസ്വാമികളെ അഭിനന്ദിക്കുവാൻകൂടി ഈ അവസരം പ്രയോജനപ്പെടുത്തിക്കൊള്ളട്ടെ.

പ്രചുരമായ പ്രചാരം നേർന്നുകൊണ്ട്

**സ്വാമി ശാശ്വതികാനന്ദ.**
പ്രസിഡൻറ്, ശ്രീനാരായണ ധർമ്മസംഘം ട്രസ്റ്റ്,
ശിവഗിരി മഠം, വർക്കല,
കേരളം.

വർക്കല
12-8-94

# അഭിനന്ദനം

കേരളത്തിൽ പിറന്ന്, സ്വദേശത്തിന്റെ ആധ്യാത്മിക ഗുരുപ്രഭാവത്തെ ഇന്ത്യയിൽ പരക്കെയും ആന്ധ്രദേശത്ത് വിശേഷിച്ചും പ്രസരിപ്പിച്ച് വിശ്വാനുഗ്രഹം ചെയ്ത ശ്രീ. മലയാള സ്വാമിയുടെ ഉപദേശങ്ങൾ കേരളത്തിൽ ഇനിയും എത്രയോ കൂടുതൽ പ്രചരിക്കേണ്ടിയിരിക്കുന്നു എന്നെനിക്ക്തോന്നുന്നു.

ശ്രീനാരായണഗുരുവിന്റെ സ്വാധീനവലയത്തിൽ നിന്ന് ആത്മബലം നേടി പുറത്തിറങ്ങിയ സ്വാമികൾ ആന്ധ്രദേശത്തെ തന്റെ വിഹാരവേദിയായി സ്വീകരിച്ചതുകൊണ്ട് അദ്ദേഹത്തിന്റെ കൃതികൾക്കും ഉപദേശങ്ങൾക്കും അവിടെ കൈവന്ന പ്രസിദ്ധി മറ്റെങ്ങും അത്രതന്നെ ലഭിച്ചില്ല. സ്വാമികളുടെ പല കൃതികളും ശിഷ്യന്മാർ ഇംഗ്ലീഷിൽ വിവർത്തനം ചെയ്തിട്ടുണ്ട്.

എന്നാൽ മലയാളത്തിൽ നാം ആശിക്കുന്നത്ര സ്വാമിയുടെ രചനകൾ പകർന്നുകിട്ടിയിട്ടില്ല. ഏങ്ങണ്ടിയൂരിൽ പ്രവർത്തിച്ചുവരുന്ന മലയാളസ്വാമിട്രസ്റ്റ് ഈ പോരായ്മ പരിഹരിക്കുന്നതിനു ചെയ്തുവരുന്ന രചനാപരിപാടിയുടെ നല്ലൊരു ദൃഷ്ടാന്തമാണ് തെലുങ്കിൽ മലയാളസ്വാമി രചിച്ച 'ശ്രീ ശുഷ്കവേദാന്തതമോഭാസ്ക്കരം' എന്ന കൃതിയുടെ മലയാളവിവർത്തനം.

ശങ്കരവേദാന്തത്തിന്റെ അടിസ്ഥാനത്തിൽ രൂപംകൊണ്ട ആത്മജ്ഞാനാത്മകമായ വേദാന്തമാണ് സ്വാമികൾ ഈ പാദചതുഷ്ക്കത്തോടുകൂടിയ ഗ്രന്ഥത്തിൽ പ്രപഞ്ചനം ചെയ്യുന്നത് അനുഭവസാക്ഷികളായ ചിരന്തനമഹർഷികൾ ആവിഷ്കരിച്ച ആ ആത്മസാഫല്യം സാധാരണജനങ്ങളുടെ അപകാബുദ്ധിക്ക് എളുപ്പം ഉൾക്കൊള്ളത്തക്കവിധത്തിൽസംഗ്രഹിച്ചും സരളീകരിച്ചും പുനരാഖ്യാനം ചെയ്യുകയാണ് സ്വാമികളുടെ ഗ്രന്ഥരചനയുടെ ലക്ഷ്യം. സത്യമറിയാത്തവർക്ക് സത്യബോധമുളവാക്കുകയാണ് എന്നും ഋഷിശ്വരന്മാരുടെ ജീവിതലക്ഷ്യം എന്ന് നമുക്കറിയാം. മലയാളസ്വാമികളും ആ വഴിയിലൂടെ സഞ്ചരിക്കുന്നു.

ആത്മജ്ഞാനത്തിന്റെ ഉന്നം അതിന്റെ അധികാരികൾ, അവർക്ക്

ആവശ്യമായ സാധനകൾ, നേരിടേണ്ടിവരുന്ന വിഘ്നങ്ങൾ, അനുസരിക്കേണ്ടമാർഗ്ഗങ്ങൾ എന്നിവയെ സവിസ്തരം പ്രതിപാദിക്കുന്ന ബൃഹത്തായ ഒരു ലളിതഗ്രന്ഥമാണ് 'ശ്രീശുഷ്ക്കവേദാന്തതമോഭാസ്ക്കരം' വേദാന്തത്തിന്റെ ശുഷ്കത–അഹൃദ്യതയും ജീവിതബന്ധമില്ലായ്മയും കളഞ്ഞുകൊണ്ട് അതിനെ ജീവിതകേന്ദ്രത്തിൽ പ്രതിഷ്ഠിയ്ക്കുകയാണ് ഗ്രന്ഥകാരൻ ചെയ്തിരിക്കുന്നത്.

മലയാളികൾക്കിടയിൽ, സ്വാമികളുടെ ഭക്തജനങ്ങൾക്കും ആത്മീയമുമുക്ഷയുള്ളവർക്കും, ഈ വിവർത്തനംപ്രയോജനപ്പെടുമാറാകട്ടെ എന്നു ഞാൻ പ്രാർത്ഥിക്കുന്നു.

സ്വാമികളുടെ വേദാന്തസാഹിത്യം കേരളീയർക്കിടയിൽ ഇനിയും പ്രചരിപ്പിക്കാനുള്ള പ്രയത്നങ്ങൾ 'മലയാളസ്വാമിട്രസ്റ്റ് തുടർന്നു നടത്തുമെന്ന വിശ്വാസത്തോടെ അവരെ അഭിനന്ദിച്ചുകൊണ്ട് ഈ അഭിപ്രായം അവസാനിപ്പിച്ചുകൊള്ളുന്നു.

വിയ്യൂർ **ഡോ. സുകുമാർ അഴിക്കോട്**
30–1–98



# A FEW WORDS

Thapovanam

***Aum Namo Bhagavate Sri Malayala Yateendraya***

Sri Swami Sivanandaji met me at Sri Kalahasti and expressed his Sankalpa of translating Sri Sushka Vedanta Thamobhaskaram into Malayalam. I put forth my helplessness to do as I do not know Malayalam. Swamiji told me that he can translate into Tamil. I brought it to the notice of Sri P. Subramanyam the correspondent of S. S. R. S. O. High School. He provided accommodation to Swamiji until the work is completed. We referred the Hindi whenever we search for appropriate word to translate properly. We tried to translate word to word without deviation from Telugu which is the voice of Sri Gurudev. By the grace of Gurudev we were able to complete the work within five and a half months.

Sri Sadguru Malayala Swami was born in Kerala but he found Vyasasramam in Andhra and tried to uplift of Andhras in their walk of life. He went on foot through out India. He visited many holy places and met many religious masters. He keenly observed everything wherever he went. He made penance at Thirumala Gogerbhum for twelve years. After getting Atmasakhatkara, he published Sri Sushka Vedanta Thamo Bhaskaram in Telugu to spread his aims in 1919 at first. Really it is to say that is Rishivani. It is written in the way of teacher and taught like Upanishads. He quoted the Upanishads, smruthis and puranas to convince his words wherever necessary.

In my opinion, certainly it will be useful as a hand book to every sadhaka. Many doubts will be cleared if one goes through the book. I myself got a change after reading the book. I feel I have done something to spread the voice of Sri Gurudev in Kerala. I hope it will get a change in the people of Kerala in their walk of life. I request to

read the life of Sri. Gurudevan which is published in Malayalam.

Swamiji lost his father at his early days. So his mother showed more affection towards him being the youngest son. His elder brother looked after his family. He warned his mother not to show more affection, he would become careless and disobedient. Once coconut pieces were kept to dry in the sun. Swamiji called his friends and performed Nama Sankeerthanam, Bajan and silent prayer. Then he distributed the coconut pieces to them. His brother warned him. One night his brother woke up and came out of the house. He saw a white bull lying before Dhyanakutir and his brother was doing meditation. Next day his brother told his mother what he had seen in night and asked her not to warn him thereafter. He was born with divine qualities. At present the Asramam is built at the palce of his Dhyana Kutir.

Swamiji at the time of his Gurukulavasam at Peringotukara in Trichur, he put a Bharavahini, dug a well and put a tub made with a stone. The passers used to keep their loads, drink water and take rest under the shade of the trees. The cows were coming to drink water in the tub. Thus he was doing social service in his boyhood. Even now you can see them there.

While he was reading he had a thought of establishing an Asramam as described in the Kavyas like Kumarasambhava and Raghuvamsa. One night he woke up, rolled his mat, covered it with a cloth to appear as if he was sleeping and left the house. He kept a slip which contained these words. **"Don't Worry for me. Don't spend money to search for me, I am going to do service to the human beings. As long as you feed sadhus and guests who come to the house I will get food"**

After completing his yatra on foot from Kasi to Rameswaram, he selected Thirumala for penance. He made penance at Gogarbham for twelve years. Some time he had to penance without food. Once there was heavy rain for two days. The flood was flowing in Gogarbham.

Nobody could cross the river. Swamiji was fast for three days. Lord Venkateswara appeared in the dream of Sarab, Subbaiahchetty while he was sleeping in day time. He said to wake up and take prasadam to a Bhakta at pandavaghuha Gogarbham who had no food for three days. At once he woke up, packed food with a cloth. He took it to Gogarbham. He tied the food to a bamboo stick and handed over it to swamiji saying what had happened on his dream. Swamiji shed tears and got the sloka into his memory.

"Ananya chintayan to ma ye jana ha paryupasate

thesham nityabhiyuktanam yogakshemam vahamyaham".

Swamiji was attracted by pilgrims and devotees. They were approaching frequently. Swamiji wanted to change his residence to get rid of the people as he thought it was a disturbance for his sadhana. So he shifted his residence into Thumburuteertham, Sanakasanandana teertham, Vaikunta teertham, Jabali teertham, Ramakrishnadara, and Kumaradara and did sadana for sometimes in those places.

While he was doing penance at Sanaka Sanandamateertham, a person came from Madras and met him. He asked swamiji would he has Threekalagnanam. ie past, present and future. Swamiji replied that he could also have it. Then he asked how? Swamiji said that what you have done in the past you are experiencing at present and what you are doing at present will experience in future.

Thumburuteertham is very nice to look at. It contains a narrow vally, water falls, natural caves and green trees. While swamiji was doing penance there, a tiger met him face to face and roared at Swamiji. Swamiji stared at it and was thinking if there would be any use with his body to the world in future leave it other wise swallow it. The tiger walked silently. Swamiji and a tiger had stayed in a cave together. Swamiji told us during Bodha at Sri Vyasasramam. He also shed tears for God's grace. Then he brought into his memory how his mother loved him.. He said nobody can pay for Mathru runam.

Once devotees went there to take darsan of Swamiji. They saw a tiger which came there to drink water. They tried to drive it away. The tiger roared them and left the place after drinking water. In stala - puranam it is said that Tarikonda Venkamamba was made penance at Thumburuteertham. There are many siddha purushas there. They move in disguise. They are giving darsan in the form of wild animals.

A number of pilgrims, devotees were coming for Swamiji's darsan and also giving Samaradhanas. They were saying that Lord Venkateswara is giving darsan in an idol form in the temple but here Lord Venkateswara is giving darsanam in moving and speaking human form. Swamiji published Sushka Vedanta Tamo Bhaskaram and Yadhartha Bharathi monthly magazine while he was at Gogarbham. The Archakas came to know it. They reported to the Mahanthu, the administrator of the temple that the income of the temple will be reduced unless we drive away the Swamiji from Tirumala. How ever the news fall in the ears of Swamiji. He decided to leave Gogarbham before Mahanthu's request.

Swamiji got down Tirumala in 1926 and founded Sri Vyasasramam at the foot of Nandiparvatham near Yerpedu between Tirupati and Srikalahasti. It is a holy place where Jabli made penance and had darsan of lord Eswara. There were Kasibugga, Kurma-thatakam and Utthana Keswana temple. Even now you can see them. After starting of Asramam bears were coming at night to drink water in the Kurmathatakam. Rabits were taking shelter in the bushes in the Asramam area. Serpents were moving. Sometimes cobras were in the Nista Asramam where Swami were doing dhyanam. The pupils were asked to catch them and leave them away without killing. Thus Swamiji had Bhutadaya.

Nearly hundred books were published by Asramam. most of them were written by Swamiji ie. Sushkavedantha Tamo Bhaskaram, Balayogini, Eswarakrupa, Lokodharakam, Swabhodhasudhakaram, Paramarata Judgement and Dharmopanyasamulu in 4 Volume etc. I hope

that they may be translated into Malayalam and published. He also wrote commentary to Srimad Bhagavat Geeta, Sankara vijayam, Budhacharya, Dasabhoda, Yogavasistam and Upanishaths etc. with commentary written by great pandits are published.

Swamiji performed many Sanathana Vedanta Gnana Sabhas, saptahams, and chaturmasya vrthams. Free food and shelter to be provided to the devotees attending it. It is the condition laid by swamiji to invite him. Thousands of gents and ladies attended for this function. It is wonder to know swamiji made old men and women to read Sri Bhagavat Geeta without any mistakes though they were not highly educated. Swamiji was fasting eight days in a month. ie, four Mondays, two Ekadasis. Masa sivaratri and krithika until he took sanyasa deeksha. After words he followed Ekadasi Vratham until his samadhi.

At the time of starting Asramam the non-brahmins neither males nor females were allowed to study Sanskrit. So Swamiji started a Sanskrit school with four non Brahmin students Sree Rama Charanam (Vidyanandha), Krishna Charanam (Vimalananda), Siva Charanam (Nirvisheshasivananda) and Narayana Charanam. They become great scholars in Sanskrit. Sri Krishna Charanam became the first peetadhipati. He built Sri Sadguru Adhishtana Mandiram where Swami made Nista (Nista Ashramam) and the body of Malayala Swamiji is being kept after Nirvanam. Sivacharanam wrote commentary to many books living at the feet of Sri Gurudev. Swamiji listened them and corrected where ever necessary. Then they were published. He started Brahmanistar Asramam at Kannanur District. Sree Rama Charanam (Vidyananda) took Sanyasa deeksha from swamiji. He is the present peetadhipati. Boys and girls were admitted in the school irrespect of cast and creed. They were provided free meals and education. Then Swamiji made correspondence with the government to admit the non-brahmins into oriental colleges to study sasthras. Sanskrit Pandits were resigned their jobs as they were not willing to teach sasthras to non-brahmins. However the Government passed orders that the non brahmins students must and

should admit in the oriental college. So many pupils were admitted in the oriental college at Tirupati and studied sasthras and received Siromani degree in various Sasthras. Thus Swamiji promoted Sanskrit in Andhrapradesh providing free food and shelter to the poor. Non brahmin boys and girls, received oriental titles. Samudra Lakshmanayya, the writer of Malayalaswamiji's life is one of the students of Srivyasasramam.

Kanya gurukulam for girls, an orphanage for orphans, and Brahma vidya patasala for sadhus were started. Sadhu satram was built for sadhus who come at the meals time. Free meals provided to them. There are nearly hundred girls and three hundred boys are in sanskrit school, Nearly twenty Bhramacharies in vedanta Patasala, Nearly hundred sadhus and Vanaprastas are in the Asramam. Monthly magazine named 'Yadharta Bharathy' is running by the Asramam. The present peetadhipathy is also carrying on the aim of Sri Gurudev by conducting sanathana vedanta gnana sabhas, saptahas, chaturmasya vratam and uttarayana vratam. There will be Geeta parayanam in every morning and Bhoda in the evening. Sri Paripoornananda is made uttaradhikari of Sri Vyasasramam.

Brahmachari Gopal (Swami Vidya Swarupananda) an old student of Asramam started Sri Malayala sadguru seva samajam at Tirupati. Sanskrit U.P. school and Sadguru Vani quarterly magazine are running by the samajam. He worked as manager of the Asramam and correspondent of Sanskrit High School. Sadguru Mayalaswami 'Satha Jayanthi' were celebrated in 1985 by inviting Maha Mandaleswars in Rishi Kesh and Kasi and important Parivrajakas in Andhrapradesh, Karnataka and Kerala. He got permission from T.T.D to start Thapovanam at Gogurbham Tirumala. He took steps to built Sata Jayanthi memory Hall at Engandiyur, Kerala. Now he is made as Uttaradhikari for Suka Brahma Asramam, Sri Kalahasti.

Sri P. Ramachandran, an old student of Vyasasramam, worked as Sanskrit Pandit and correspondent of orphanage while swamiji was alive. Then he started Sri Malayala swami oriental college at Proddatur,

Cuddapah Dist. with the help of Ekarasananda, the founder of Sree Krishna Geeta Asramam there. He worked as Principal of the college and developed it. He opend Sanskrit School, and High School at Thapovanam, Chittoor with the help of the Thapovanam Trust. An orphanage is also opened. He helped to Panyam Ranganadha Sastri to start Sri Malayalaswami Sanskrit High School, at Koli Kunta Kurnool District. He tried and transferred S.S.R.S.O.U.P School to Sri Kalahasti from Cuddapah Dist.

Now he is looking after the institutions as correspondent at Thapovanam.

Janabai (Mata Niranjanananda) an old student of Asramam started Atma Rama Asramam at Kovvoor near Rajahmandri. She acted as president of Akhila Andhra Sadhu Parishad. She conducted many sabhas in Andhrapradesh. She published Upanishad Kathalu. Anandha Mohan (Vidya Prakashananda) stayed at Sri Vyasasramam at the feet of Swamiji for Tweleve years and wrote commentary to Vasista Ramayanam in Telugu. It was published by Asramam. He took sanyasa deeksha, from Sri Gurudevan. Then he started Suka Brahma Asramam at Sri Kalahasti. He started Vedanta Bheri Monthly magazine. He performed more than hundred Geeta Yagnas. Sri Narayanananda, one of the Sisyas of Swamiji started Suka Asramam at Viruvoor, Nellore Dt. Sri DayanandaSwami another sisya started Asramas at Gagillapuram, and Karimnagar named as Sadguru Malayalaswami Geeta Asramam. He acted as president of Akila Andhra Sadhu parishad. Sri Sarveswarananda took Sanyasa deeksha from Gurudev. He started Asramas at Bommakkapali, Ananthapur Dt. and at Tenali, Gunture Dt. He acted as president of Akila Andhra Sadhu parishad. Thus the sisyas are promoting the aimes of Sri Sadgurudev.

While Swamiji was at Tirumala the people of Kotembede approached Swamiji with Venkataswami (Parameswara Swami) who was Swamiji's devotee. They put forth their sorrow that the cows were dying with a kind of desease and children were dying and requested swamiji to save them from the sorrowful state. Swamiji went to

Kotembedu and went round the village and put a yanthram at the entrance of the village. Even now we can see it there. From that time the village became prosperous with cows and their people. Harijans and other cast people are vegetarians even now in that village.

In the beginning of the Asramam the women who caught by grahas (grahavistas) were comming there to get rid of them. At the entrance of the Asramam they lied saying that the grahas would leave the women whom they caught. Swamiji was giving vibuthi and teertham to them. He also gave vibuthi and teertham to the sick and they were cured. Many people came to Asramam for that purpose. Then Swamiji stopped to give vibuthi and teertham to get rid of them. Once I also fell into serious ill. I had no hopes to be alive. My parents lost their hope about my life. I made Japa with the manthra given by swamiji and slowly recovered from the sick. I also got vibuthi and teertham from swamiji for my health.

Once an old women native of Nellor district came to swamiji with Tulasamma, a devotee of Swamiji. The old woman said her sister's three sons and one other person were given hanging as they were guilty in a criminal case. She requested Swamiji however to save them from that punishment. Swamiji hearing her words shut his ears and said what is in the hands of sadhus to cancell the order to such criminals. She said that one or two were criminals the other were not really. Then swamiji asked her to take vratham for forty days by doing Tapodhyana Pujabhishekam and Pradakshna at any temple. Then she would see what would happen at the last. They had done so for twenty days at Jannada Temple near Nellor. They put an appeal in the High court at Madras. Within thirty eight days the Judge gave an imprisonment for two persons for a period of twelve years and the others were left free. The ladies felt happy as they were saved from hanging by the grace of Swamiji.

In 1930 Swamiji was invited to do Rama's temple pratista at Jambukona near Naidupet by a devotee, Mangamma. The villagers received Swamiji with poornakumbham in a befitting manner. A and

vaishnava Ayyer looking the reception made by the villagers became jealousy and rebuked swamiji, while he was leaving the village with his friends, one of them affected by Lord Venkateswara and beat the Ayyar with chappals saying would he blame his Bhakta. He came back and fell at the feet of the Swamiji to pardon him for the mistake. Swamiji smiled at him and said that was Leela of Lord Venkateswara.

My brother K. Narayanaswami Pillai was working as a Sanskrit pandit at Sri Vyasasramam Sri Venkateswara sanskrit school. He studied at the same school up to entrance. Then joined at Tirupati Sri Venkateswara oriental college and acquired Vyakarana siromani title. While he was in job he got the book Sushka Vedanta Tamobhaskaram. Then I was studying in the High School. I read the book. Then I had a thought of living at the feet of swamiji. The sanskrit school was changed as S. V. oriental High School in the year 1955. I had trained at that time. My brother asked swamiji about my job. Swamiji gave a word if there is possibility he had a good name. One day I went to Asramam with my brother and sister-in law. Then swamiji was out of station. When I have seen the pakka building I have lost my confidence on Swamiji as the Asramists are leading comfortable life than the gruhastas. Then my brother asked me before entering in the job you are criticising and what will you do after getting job here. Unexpectedly it was happened to see Swamiji at Sukabrahma Asramam during sanathana Vedanta gnana sabha. I listned the lecture of Swamiji and other Swamijis. I felt very happy. On the day of Avabruta Snanam, I have seen Swamiji walking on burning sand to the river Swarnamukhi nearby Asramam without chappals. That scene made me to have the first impression which I had at the time of reading the book.

In 1955 I got a job at Sri Vyasasramam with the help of Sri. P .Ramachandran. I was doing free of service looking after the children in addition to my work. I got a good name from Swamiji. I got Initiation by Swamiji. I was attending to Geeta Parayana early in the morning at 5 O'clock and to Bhodha (evening speach) in the evening at 5 O'clock daily . I was punishing the students who were doing mischief

lazy at studies. The pupil reported to Swamiji about my punishment. Then Swamiji called me at the presence of the students and brought me stick to punish students and to put them in good order. He told me to have kind heart towards the students but don't show it out. Then he wrote an essay on discipline to Yadartha-bharati. Swamiji provided me a room for me to do Sadana near by Swamiji's Nista Asramam. Once Swamiji was dictating an essay, my student Rama Rao was writing it. Swamiji asked to read the sloka ie. "yam yam vapismaram bhavam Tyajatyanthe kalebaram". But I studied 'Tyajantyante' instead of Tijatyante. Swamiji found out the mistake and said kakakakaha pika pikaha and said me to read Sanskrit explaining how the meaning will be changed. Thus he encouraged me to study Sanskrit. Then I got Sanskrit in B.A. as a second language and got degree in S.V. University. Tirupati.

Swamiji performed the first chaturmasya Vratham at the bank of Krishna river at Vijayawada. On those days there were disturbances by Rajakas. They were giving troubles to Hindus. So the devotees were afraid of them. After completion of two months the devotees expressed to discontinue the vratam as they were in out of peace and danger. Sardar Vallebai Patel and commander Chowdary used their intelligence and skillfully drove the Rajakas from Naijam by trains, goods trains and Lorries. Peace were retained . Swamiji completed chatur - masyavratam without break. The devotees thought that it was the grace of swamiji. Then they praised swamiji as he is equal to Rishi. So swamiji was called as Maharshi Sadguru Malayala swami there after.

At the second time swamiji performed chaturmasya Vratham at Rani garden at the bank of river krishna, which is at lower level of the river. In the previous year flood came in the river. and washed out the crops and villages by the side of the river. That year also the floods came. The devotees were afraid of the flood. Swamiji called Rajayya (Rajasekharananda) and told him to go to the river in the evening and plant two sticks at the border of the water in the river. He did so. Next day the devotees went to the river to take bath. The flood reduced. Swamiji told the devotees to ask Rajayya what he did yesterday evening.

Knowing the matter the devotees woundered much. By the incident we knew that panchabhoothas' obey to Rushies.

Swamiji performed sanathna vedanta gnana Sabha in a garden at Chitoor in the year 1939. Then swamiji named the garden as Thapovanam. Many sadhus made sadhana at Thapovanam. Poor students and people were fed during the drought. The poor feeding was maintained by Pujya Bhagavan Satya Sai Bava at present . Sri Malayalaswami Sanskrit High School and Sri Gowthami Jeeva Karunya sangha sanskrit elementary school were also established in the year 1973. I have joined as Head Master of High School in 1974 and worked until my retirement. Now there are seven hundred boys and girls studying. An orphanage and an old age home are also running there. Where ever the Mahatmas put their feet that place will become as a holy place. How ever I think it is enough to understand swamiji's greatness. More over I think that he is real sisya of Sivalinga Guru and followed Sri Narayana Guru in doing penance selecting the places like Aruvipuram and Marutwamalai. Knowing the Nirvanam of Swamiji, Sri Swami Sivananda Maharaj at Sivananda Asramam Rishikesh sent a message that Sri Malayala Swamiji's life itself is a commentary for Sri Mad Bhagavat Geetha.It is wonder to know that Swamiji's birth place at Engandiyur, Gogarbham where he had done Tapas (Penance), Sri Vyasasramam where his Adhistana Mandir is built are same distance, ie merely two kilo meters from the main roads. The other thing is that he was born on Chaitra Sudha Ekadasi and attained Samadhi on Ashada Sudha Ekadasi.

Om tat sat

In the service of Sri Gurudev.

**K. Shanmugam, B.A.. Bed.**

Correspondent

Sri Malayalaswami Sanskrit High School

Thapovanam,Chittoor. Andhrapradhesh

26.2.96.

# സദ്ഗുരു മഹർഷി മലയാളസ്വാമികൾ

ശ്രീനാരായണ ഗുരുദേവൻെറ പ്രശിഷ്യനായി ആന്ധ്രാദേശത്ത് അദ്ധ്യാത്മികചലനങ്ങൾ സൃഷ്ടിച്ച സന്ന്യാസിവര്യനും പണ്ഡിതനും ഗ്രന്ഥകാരനും.

1885 മാർച്ച് 27 ന് തൃശ്ശൂർ ജില്ലയിൽ ഗുരുവായൂരിനടുത്ത് ഏങ്ങണ്ടിയൂർ എന്ന ഗ്രാമത്തിൽ മേലേടത്ത് കറുപ്പൻേറയും നൊട്ടിയമ്മയുടേയും മകനായി ജനിച്ചു. വേലപ്പൻ എന്നായിരുന്നു. പൂർവ്വശ്രമത്തിലെ പേര്. കുട്ടിക്കാലം മുതൽക്കേ ആത്മീയകാര്യങ്ങളിൽ അഭിരുചി ഉണ്ടായിരുന്നു. 15-ാം മത്തെ വയസ്സിൽ വീടു വിട്ടു. പെരിങ്ങോട്ടുകര ശ്രീനാരായണ മഠത്തിൽ സിദ്ധശിവലിംഗസ്വാമികളിൽ നിന്നും ശിഷ്യത്വം സ്വീകരിച്ച് ഗുരുകുലവാസം തുടർന്നു. പ്രസ്ഥാനത്രയം, ഗുരുദേവദർശനം തുടങ്ങിയവ ശിവലിംഗസ്വാമിയിൽ നിന്നാണ് പഠിച്ചത്. അതിനുശേഷം ശ്രീനാരായണ ഗുരുദേവൻെറയും തൻെറ ഗുരുവിൻേറയും ആശീർവാദത്തോടെ നാടുവിട്ടു. ഭാരതം മുഴുവൻ നഗ്നപാദനായി യാത്ര ചെയ്തു. തീർത്ഥാടനത്തിനുശേഷം തിരുപ്പതി തിരുമലയിലുള്ള ഗോഗർഭം ഗുഹയിൽ 12 വർഷത്തിൽ അധികം തപസ്സനുഷ്ഠിച്ചു.

1926 ൽ ആന്ധ്രയിലെ യേർപ്പേടിൽ മലയാളസ്വാമികൾ സ്ഥാപിച്ച വ്യാസാശ്രമം വിശാലമായ കാഴ്ചപ്പാടുള്ള ഏകലോകത്തെ വിഭാവനം ചെയ്തുകൊണ്ട് വിരാജിക്കുന്നു. അനാവശ്യമായ ഉച്ചനീചത്വങ്ങൾക്കെതിരായ മലയാളസ്വാമികളുടെ സന്ദേശങ്ങൾ ആധുനിക ആന്ധ്രയുടെ വികാസപരിണാമങ്ങളിൽ ഗണ്യമായ പങ്കുവഹിച്ചിട്ടുണ്ട്. സ്ത്രീകൾക്കും അബ്രാഹ്മണർക്കും സംസ്കൃത വിദ്യാഭ്യാസം നിരോധിച്ചിരുന്ന ആ മഹാദേശത്തിലുടനീളം സമസ്ത മനുഷ്യർക്കും പഠിക്കുവാനുള്ള പാഠശാലകൾ ഉണ്ടാക്കി. ഇത് പ്രായോഗികമാക്കിത്തീർക്കാൻ ഗവൺമെൻറും നിർബന്ധിതമായി. സനാതന വേദാന്ത സഭ, കന്യാഗുരുകുലം, ബ്രാഹ്മവിദ്യാപാഠശാല, അനാഥമന്ദിരം, യഥാർത്ഥഭാരതി മാസിക തുടങ്ങിയ നിരവധി പ്രസ്ഥാനങ്ങൾ വിവിധ മേഖലകളിൽ മനുഷ്യസ്നേഹിയായ സ്വാമിജി പടുത്തുയർത്തു. അസംഗാനന്ദ എന്ന പേരിലാണ് സന്ന്യാസിദീക്ഷ സ്വീകരിച്ചതെങ്കിലും " മലയാളസ്വാമി" എന്ന മധുരനാമത്തിൽ ആണ് മഹർഷികളെ

ആദരപൂർവ്വം അഭിസംബോധന ചെയ്തിരുന്നത്.

ഭാരതീയ ദർശനങ്ങളെ ആഴത്തിൽ പഠിച്ച അനുഗ്രഹീത ചിന്തകനും ഗ്രന്ഥകാരനും കൂടിയായ മലയാളസ്വാമികൾ ഓംകാരം, ഉപദേശാമൃതം, ധർമ്മോപന്യാസം, ലോകോദ്ധാരകം, ഈശ്വരകൃപ തുടങ്ങിയ നൂറോളം അനർഘ ഗ്രന്ഥങ്ങളുടെ കർത്താവാണ്. യോഗവാസിഷ്ടം, ഭഗവദ്ഗീത തുടങ്ങിയ ഗ്രന്ഥങ്ങളുടെ പരിഭാഷയും സ്വാമിജി തെലുങ്കിൽ നിർവ്വഹിച്ചിട്ടുണ്ട്. എന്നാൽ 1919 രചിച്ച " ശുഷ്കവേദാന്തതമോഭാസ്കരം" ആണ് മലയാളസ്വാമികളുടെ പ്രമുഖസ്ഥാനം അലങ്കരിക്കുന്ന കൃതി. ആദ്ധ്യാത്മികരംഗത്തുള്ള അനേകായിരം അബദ്ധധാരണകളെ ആധികാരികമായി തിരുത്തുന്ന ഈ തെലുങ്കിലുള്ള ഉജ്ജ്വലകൃതിയുടെ പരിഭാഷ ഇംഗ്ലീഷിലും ഹിന്ദിയിലും വന്നിട്ടുണ്ട്.

മലയാളസ്വാമികളുടെ ആദ്ധ്യാത്മിക ചേതസ്സിൽ ആകൃഷ്ടരായി മഹാത്മഗാന്ധി ഉൾപ്പെടെ അനേകം വിശിഷ്ട വ്യക്തികൾ അദ്ദേഹത്തെ സന്ദർശിച്ച് സ്വീകരിച്ചിട്ടുണ്ട്. കരുണാമൂർത്തിയായ സ്വാമികൾ 1962 ജൂലൈ 12 ന് മഹാസമാധി പ്രാപിച്ചു. അതിവിപുലമായ സ്വാമിജിയുടെ ശിഷ്യസഞ്ചയം ആ പാവനചരിതൻെറ ആദർശങ്ങളെ മുൻനിർത്തി ഇന്നും യേർപ്പാട് കേന്ദ്രമാക്കി പ്രവർത്തിച്ചു വരുന്നു.

എ.വി. അശോകൻ
ശിവഗിരി മഠം
വർക്കല.



# പരിഭാഷകൻെറ കുറിപ്പ്

ശ്രീനാരായണ ഗുരുദേവൻെറ പ്രശിഷ്യനായ സദ്ഗുരു മഹർഷി മലയാളസ്വാമികളെക്കുറിച്ച് ഈ പരിഭാഷകൻ ആദ്യമായി കേൾക്കുന്നത് (1980 ൽ) ശിവഗിരിയിൽ വെച്ചാണ്. ഗുരുദേവസന്ദേശം തെലുങ്കുനാട്ടിൽ പ്രചരിപ്പിക്കുന്നതിന് ആയുസ്സും വപുസ്സും ഉഴിഞ്ഞുവെച്ച ആ മഹാത്മാവിൻെറ യേർപ്പോടിലുള്ള (ആന്ധ്ര) ശ്രീവ്യാസാശ്രമത്തിൽ പോയത് ഒരു യാത്രാമദ്ധ്യേആയിരുന്നു. അന്ന് എനിക്ക് തെലുങ്കുഭാഷ അറിയുമായിരുന്നില്ല. എങ്കിലും ഗുരുദേവചൈതന്യത്തിൻെറ ദീപശിഖ ഏറ്റുവാങ്ങിയ മലയാളസ്വാമികളുടെ ആ ശ്രമവും അതിൻെറ ചുറ്റുപാടും വളരെ ആദരണീയവും ആകർഷികമായും അനുഭവപ്പെട്ടു. വീണ്ടും കേരളത്തിൽ തിരിച്ചെത്തിയ കാലത്താണ് മലയാളസ്വാമികളുടെ പ്രതിഭയും പാണ്ഡിത്യവും കണ്ണാടിലെന്നപോലെ പ്രതിബിംബിക്കുന്ന ''ശുഷ്കവേദാന്തതമോഭാസ്കര''വുമായി പരിചയപ്പെടുന്നത്. ഡോ. ആർ. എം. ചെല്ലാ 'ട്രൂ നോളഡ്ജ്' എന്നപേരിൽ ഇംഗ്ലീഷിലേക്ക് പരിഭാഷപ്പെടുത്തിയ ആ കൃതിയിലൂടെ കടന്നു പോയപ്പോൾ 'ദി വേദാന്ത എസ്റ്റാബ്ലിഷ് ഇറ്റ്സ് ഓൺ ലൈറ്റ്' എന്ന മറ്റൊരു ഇംഗ്ലീഷ് പരിഭാഷയും ശ്രീ. ആ കെല്ല സീതാറാം ബി.എ (ത്രിബിൾ) എം.എ സാഹിത്യവിശാരദ അവർകളുടെ ഹിന്ദി പരിഭാഷയും വായിക്കാനിടയായപ്പോൾ അത് നൽകിയ ഉദാത്തമായ വെളിച്ചവും അനുഭൂതിയും മൂലകൃതി വായിക്കണമെന്നും വിവർത്തനം ചെയ്യണമെന്നും ആഗ്രഹമായി മാറി. ആ ഉദ്ദേശ്യത്തോടെ അന്നുമുതൽ തെലുങ്ക് പഠിക്കാൻ തുടങ്ങി. അതിനുശേഷം ആന്ധ്രയിൽ എത്തിയപ്പോൾ മലയാളസ്വാമികളുടെ വൽസലശിഷ്യനും ബഹുഭാഷാപരിജ്ഞാനിയും റിട്ട: ഹെഡ്മാസ്റ്ററുമായ ശ്രീ. കെ. ഷൺമുഖം ഈ പരിഭാഷയ്ക്ക് വിലപ്പെട്ട സഹായം നൽകി. ആ പ്രേഷ്ഠ സുഹൃത്തിനോടുള്ള കടപ്പാട് ഇവിടെ വിനയപൂർവ്വം രേഖപ്പെടുത്തിക്കൊള്ളുന്നു.

വ്യാസാശ്രമത്തിൻെറ ഇപ്പോഴത്തെ പീഠാധിപതികളായ ശ്രീ.ശ്രീ.ശ്രീ. വിദ്യാനന്ദഗിരിസ്വാമികൾ ഈ പരിഭാഷയെ ആശിർവദിച്ചുകൊ

ണ്ടുള്ള സന്ദേശം അറിയിച്ചിരിക്കുന്നു. ആ മഹാത്മാവിന് പ്രണാമം അർപ്പിച്ചുകൊള്ളുന്നു.

മലയാളസ്വാമി ആശ്രമത്തിലെ അന്തേവാസിയും സെക്രട്ടറിയും മലയാളസ്വാമിയുടെ ശിഷ്യപരമ്പരയിലെ ഏകമലയാളിയുമായ ശ്രീ.ശ്രീ.ശ്രീ. ഗോവിന്ദാനന്ദഗിരിസ്വാമികൾ ഈ പരിഭാഷയെ ഹൃദയപൂർവ്വം അനുഗ്രഹിയ്ക്കുകയും ചിന്താധന്യമായ ഒരു ആശംസയാൽ ധന്യമാക്കുകയും ചെയ്തിരിക്കുന്നു ആ മഹാനുഭാവന് വിനീതപ്രണാമം അർപ്പിച്ചുകൊള്ളുന്നു.

ഈ ബൃഹത്തായ ഗ്രന്ഥത്തിന് മഹാത്മക്കളായ ഗുരുനിത്യ ചൈതന്യയതിയും, ശ്രീമദ് ശാശ്വദാനന്ദസ്വാമികളും, ഡോ. സുകുമാർ അഴിക്കോടും, അഭിപ്രായങ്ങളും, അനുഗ്രഹവും അഭിനന്ദനവും ചെയ്ത് അനുഗ്രഹിച്ചിരിക്കുന്നു. ആ മഹത്തുക്കളോട് പ്രത്യേകം പ്രത്യേകം പ്രണാമം.

ഇത് ഒരു പദാനുപദ പരിഭാഷയാണ്. ഇത് പലവട്ടം പകർത്തി എഴുതുന്നതിനും മൊഴിമാറ്റം ചെയ്തപ്പോഴുമുണ്ടായ ഭാഷാപരമായ ന്യൂനതകൾ പരിഹരിക്കുന്നതിനും പല സുകൃതശാലികളുടേയും നിർലോഭമായ സഹായം എനിയ്ക്ക് ലഭിച്ചിട്ടുണ്ട്. അതിൽ പ്രമുഖൻ പി. ഭാസ്കർജി, പയ്യട (കൂറ്റനാട്) ആണ്. അദ്ദേഹത്തോടൊപ്പം ശ്രീ. ജയനാരായണൻ നമ്പൂതിരി (നടുവത്തുമന), ശ്രീ. ഉണ്ണിനായർ (പനങ്ങാട്), ശ്രീ.സിദ്ദിഖ് (പുളിയ്ക്കൽ പറമ്പിൽ) എന്നീ നിസ്വാർത്ഥമതികളോടുള്ള കടപ്പാട് വാചാമ ഗോചരമാണ്.

സാമാന്യം ബൃഹത്തായ കൈയെഴുത്തുപ്രതി പകർത്തി എഴുതുന്നതിനു സഹായിച്ചവരിൽ കുമാരി ചന്ദ്രിക ടീച്ചർ കൊന്നാനത്ത് (ഷൊർണ്ണൂർ), ശ്രീമതി ഗൗരി ചന്ദ്രൻ കൊന്നാനത്ത് (ഷൊർണ്ണൂർ), ശ്രീ പ്രഭാകരൻ പാലപ്പുഴ (കണ്ണൂർ), പ്രൂഫ് റീഡിങ്ങിനു സഹായിച്ച ശ്രീമദ്. സുഗുണാനന്ദ ഗിരിസ്വാമികൾ – ശിവഗിരിമഠം, മൂലകൃതിയിലെ ശ്ലോകങ്ങൾ പരിശോധിച്ച ശ്രീമദ്കൈവല്ല്യാനന്ദസ്വാമികളോടും കടപ്പാടുണ്ട്. ഈ ഗ്രന്ഥത്തെ തെലുങ്കിൽനിന്നു മലയാളത്തിലേക്ക് തർജ്ജമ ചെയ്യുവാൻ വേണ്ടിയുള്ള ഏർപ്പാടുകൾ (താമസസൗകര്യം) ചെയ്തുതന്ന എസ്.എസ്.ആർ.എസ്. ഓറിയൻറൽ ഹൈസ്കൂൾ (മലയാളസ്വാമി അനാഥശരണാലയം) കറസ്പോണ്ടൻറ് പി. സുബ്രഹ്മണ്യത്തിനോടും നന്ദി പറയുന്നു. ഈ പരിഭാഷയെ കമനീയമായി അണിയിച്ചൊരുക്കുന്നതിന് സഹായിച്ച ശ്രീ. S.T.Reddiar & Sons Press, Ernakulam നോടും, അതിലെ തൊഴിലാളികളോടും, കവർ ചിത്രം തയ്യാറാക്കി തന്ന വിനയലാൽ (ക്രിയ) തൃശ്ശൂർ, ഇവയ്ക്കു വേണ്ടി നിസ്സ്വാർത്ഥമായി സഹകരിച്ച എല്ലാവരോടും നന്ദി

പറയുന്നു.

വലിയ ചാരിതാർത്ഥ്യത്തോടു കൂടിയാണ് ഞാൻ ഈ വിവർത്തനം മലയാളികളായ തത്ത്വജിജ്ഞാസുക്കൾക്ക് സമർപ്പിക്കുന്നത്. തെറ്റുകുറ്റങ്ങൾ സദയം ചൂണ്ടിക്കാണിച്ചും പൊറുത്തും എന്റെ എളിയ സംരംഭത്തെ അനുഗ്രഹിയ്ക്കണമെന്ന് അർത്ഥിച്ചു കൊണ്ട് ഞാൻ ഈ കൃതി നിങ്ങളുടെ മുമ്പിൽ വെയ്ക്കുന്നു. ഇത് വായനക്കാരുടെ മുൻപിൽ ഒരു ദീപശിഖയായി സഞ്ചരിയ്ക്കുമെങ്കിൽ മമശ്രമം കേവലം നിഷ്ഫലമല്ല. ഗുരുകാരുണ്യം ഉണ്ടാകട്ടെ.

**സ്വാമി ശിവാനന്ദ**

# ശ്രീ ശുഷ്കവേദാന്തതമോ ഭാസ്കരം

## വിഷയ സൂചിക

*ത്രിതീയ പാദം*

*ചതുർത്ഥപാദം*

ഓം

അഹിംസാ പരമോ ധർമ്മഃ

# നിവേദനം

ഈ ഗ്രന്ഥത്തിൽ താരകം, സാംഖ്യം, അമനസ്കം എന്നിവകളെ പ്രത്യേകമായി വിഭജിക്കാൻ ഉദ്ദേശിക്കുന്നില്ല. എന്തുകൊണ്ടെന്നാൽ വേദാന്തവിഷയമായി പ്രസ്ഥാനത്രയം, പഞ്ചദശി, ജ്ഞാനവാസിഷ്ഠം, ശ്രീസീതാരാമാഞ്ജനേയസംവാദം, വിചാരസാഗരം മുതലായി ഒട്ടനേകം വേദാന്തസാരഗർഭിതമായ ദിവ്യഗ്രന്ഥങ്ങൾ ഉള്ളപ്പോൾ പുതുഗ്രന്ഥനിർമ്മാണം സൂര്യന്റെ മുന്നിൽ ദീപംപോലെയും, ശ്രീഹനുമാന്റെ മുന്നിൽ തവളച്ചാട്ടം പോലെയും ആയിരിക്കുമെന്ന് കരുതുന്നു. കൂടാതെ വേദാന്തമാർഗ്ഗം വളരെ ക്ലിഷ്ടമായിരിക്കുന്നതിനാലും മേൽ ഉദാഹരിച്ച ഗ്രന്ഥങ്ങളിലുള്ള വിഷയത്തിലുപരി പുതുതായി പറയേണ്ടുന്ന സംഗതികൾ ഇല്ലാത്തതിനാലും താരക സാംഖ്യ അമനസ്കങ്ങളും വിഭജിച്ചുപറയാൻ ആഗ്രഹിക്കുന്നില്ല. അങ്ങനെയാണെങ്കിൽ എന്തിനുവേണ്ടി ഈ ഗ്രന്ഥനിർമ്മാണം ചെയ്യേണ്ടിവന്നു എന്നു ചോദിച്ചാൽ ഋഷി ശ്രേഷ്ഠന്മാരാൽ പറയപ്പെട്ട ദിവ്യഗ്രന്ഥങ്ങളിൽ ഉള്ള അമൂല്യ സാരാംശത്തെ പാനം ചെയ്യാൻ മാത്രം മുമുക്ഷുക്കൾ പരിപക്വദശയെ പ്രാപിച്ചിട്ടില്ലാ എന്നാണ് എന്റെ നിഗമനം. കാരണമെന്തെന്നാൽ, മദ്ധ്യകാലത്തിൽ നമ്മുടെ പ്രാന്തങ്ങളിൽ അപാരബ്രഹ്മനിഷ്ഠന്മാരും ദയാമൂർത്തികളും തീവ്രവിരക്തന്മാരും യഥാർത്ഥ ജ്ഞാനബോധകന്മാരും പിറക്കാത്ത ദോഷമാണ് പ്രസ്തുത ജനങ്ങൾ ബ്രഹ്മനിഷ്ഠയ്ക്ക് അർഹരായവർ ആകാതെ പോയിരിക്കുന്നു എന്ന് സഹതാപപൂർവ്വം പറയേണ്ടിയിരിക്കുന്നു. ഒരു മാർഗ്ഗം വിശാലമായിരുന്നാലും അല്പകാലം ജനസഞ്ചാരമില്ലാതെ പോകുന്ന പക്ഷം എപ്രകാരം തൃണവൃക്ഷമുള്ളുകൾ കൊണ്ട് നിറഞ്ഞിരിക്കുമോ

അപ്രകാരം വിശാലത വിശദമായിരിക്കുന്ന മാർഗ്ഗത്തിൽ മഹാന്മാർ അപ്പപ്പോൾ നടക്കാതെ പോയാൽ ആ പ്രദേശം ദുരാചാര ദുർഗുണ ദുഷ്ട വൃത്തികളാൽ ആവൃതമായിരിക്കും. അതിനാൽ ഇത് ചെറിയ ഗ്രന്ഥമായാലും ബ്രഹ്മനിഷ്ഠന്മാരുടെ പവിത്രമാർഗ്ഗത്തെ ഉപദേശിക്കുമെന്ന് വിശ്വസിക്കുന്നു. ചിലർ പൂർവ്വാചാരമെന്ന് പറഞ്ഞ് ദുരാചാരത്തിൽ തന്നെ ഇരിക്കുന്നതിനാൽ അപ്രകാരപ്പെട്ടവർക്ക് ഇതിൽ അതൃപ്തി ഏർപ്പെടും. അവരുംകൂടി ഈ ഗ്രന്ഥത്തിന്മേലുള്ള വിഷമദൃഷ്ടിയെ ക്ഷമാപൂർവ്വം സഹിച്ച് പഠിച്ചാൽ വലിയ ലാഭമുണ്ടാകുമെന്ന് ദൃഢമായി വിശ്വസിക്കുന്നു. ദ്വേഷബുദ്ധിയോടുകൂടി പഠിക്കുന്നവർക്ക് യഥാർത്ഥസത്യം ഉൾക്കൊള്ളുക കഷ്ടതമമാണ്. അത് എപ്രകാരമെന്നാൽ വിവിധ വർണ്ണങ്ങളിലുള്ള കണ്ണാടിയിൽ കൂടി നോക്കുന്നവർക്ക് ആ കണ്ണാടിയുടെ വർണ്ണത്തിന് അനുസൃതമായി മാത്രമല്ലേ വസ്തുക്കളെ കാണാൻ കഴിയൂ? ധവള വർണ്ണമുള്ള കണ്ണാടിയിൽ കൂടി നോക്കുന്നവർക്ക് മാത്രം സമസ്തവർണ്ണങ്ങളും യഥാർത്ഥമായി ബോധിക്കും. അപ്രകാരം ശാന്തബുദ്ധിയുള്ളവരും സത്വഗുണ പ്രധാനികളുമായി ഇതിനെ പഠിക്കുന്ന എല്ലാവരും ദുരാചാര ദുർഗുണ പാപത്തിന് വിദൂരമായി മായാവിമുക്തിയടഞ്ഞ് ശാശ്വതമായ സുഖത്തെ കൊടുക്കുന്ന മോക്ഷത്തെ പ്രാപിക്കും. "ദൂഷണം ജ്ഞാനഹീനാനാം ഭൂഷണം ജ്ഞാനചക്ഷുഷാം" എന്ന് വജ്രസൂചികോപനിഷത്ത്. ഈ ഗ്രന്ഥത്തിൽ അധികമായി ഭാഷാനിയമങ്ങൾ പാലിക്കാൻ പ്രയത്നം ചെയ്തിട്ടില്ല. എല്ലാവരും മനസ്സിലാക്കാൻ വേണ്ടി കേവലം ദേശീയപദങ്ങളെക്കൊണ്ട് എഴുതുവാൻ തുനിയുന്നു.

ഓം ലോകാഃ സമസ്താഃ സുഖിനോ ഭവന്തു.

ഓം

ശ്രീ രസ്തു

# പീഠിക

അല്ലയോ പരമപവിത്രരായ എന്റെ പ്രിയപ്പെട്ട സഹോദരീസഹോദരന്മാരെ, ഈ കാലഘട്ടത്തിന്റെ മഹിമയാൽ സമസ്തജാതികളിലുമുള്ള സ്ത്രീപുരുഷന്മാർക്ക് ആത്മജ്ഞാന വിഷയമായി ഒരു വലിയ ജിജ്ഞാസ ഹൃദയത്തിൽ സ്ഫുരിച്ച വിഷയം ലോകമെല്ലാം അറിഞ്ഞിരിക്കുന്നു. അരുണോദയം സൂര്യോദയത്തിന്റെ മുന്നോടി എന്നപോലെ, ആത്മജ്ഞാനോദയത്തിന് മുന്നോടിയായി ശുഭേച്ഛ ഉദയമാകും. ഈ സ്ഥിതി വന്ന എല്ലാവരും ധന്യാത്മാക്കൾതന്നെ എന്നതിന് സംശയമില്ല. ഇപ്രകാരമിരുന്നാലും വൈരാഗ്യഭക്തി സദാചാരങ്ങൾ പൂർണ്ണമായി ഇല്ലാത്ത കാരണത്താൽ പൂർണ്ണാനന്ദസുഖം അനുഭവിക്കാതെ ജനങ്ങൾ പൂർവ്വസ്ഥിതിയിലിരുന്ന് ഉന്നതസ്ഥിതിയെ അടയാൻ സാധിക്കാതെ പോകുന്നു. എന്തുകൊണ്ടെന്നാൽ വളമില്ലാത്ത കൃഷിപോലെ ബ്രഹ്മാനന്ദ സുഖമായ ഫലത്തെ അനുഭവിക്കാതെ അല്പസ്ഥിതിയിൽ ഇരിക്കുന്ന കാരണത്താൽ മുമുക്ഷുക്കളുടെ വൈരാഗ്യബോധോപരതി പൂർത്തിക്കുവേണ്ടി ഈ ചെറിയ പുസ്തകം എഴുതുവാൻ കാരണമായി. ഇതിൽ ശബ്ദദോഷങ്ങൾ അനേകവിധമായി വന്നിരിക്കും എന്ന കാര്യം നിങ്ങൾ ആലോചിക്കാൻ വേണ്ടി മുൻകൂറായി ഞാൻ പലപ്രാവശ്യം പറയുന്നു. കാരണമെന്തെന്നാൽ എനിക്ക് ആന്ധ്രഭാഷ പരിജ്ഞാനം കുറവാണെന്ന സംഗതി എന്നെ അറിയുന്ന എല്ലാവർക്കും നല്ലവണ്ണം അറിയുന്നതാണ്. അതിനാൽ ഇതിലുള്ള ശബ്ദദോഷങ്ങളെ ഗണിക്കാതെ അർത്ഥങ്ങളെമാത്രം, സാരാംശങ്ങളെമാത്രം ഉൾക്കൊള്ളുവാൻ താല്പര്യപ്പെടുന്നു. (പ്രാർത്ഥിക്കുന്നു)

"ചരുകു നകു വങ്ക ബോയിന ജഡുനതീപു" കരിമ്പ് വളഞ്ഞു പുളഞ്ഞിരുന്നാലും മധുരം കുറയുമോ? അതുപോലെ ഞാൻ നിശ്ച യിച്ചു പറയുന്നു; ഇതരവിധമായി സാദ്ധ്യമായ കഠിനപദങ്ങളും ദീർഘാന്വയങ്ങളും വരാതിരിക്കാൻ വേണ്ടി ദൃഷ്ടി വെച്ചിരിക്കുന്നു. എന്തെന്നാൽ വിദ്യാഹീനരായ സ്ത്രീകൾക്കും കുഞ്ഞുങ്ങൾക്കും കേട്ട മാത്രയിൽ അർത്ഥം ഗ്രഹിക്കാൻ വേണ്ടിയാണ് ഇതിന്റെ മുഖ്യോദ്ദേശ്യം. അതിനാൽ ചെറുചെറുപദങ്ങളെക്കൊണ്ട് ഇത് എഴുതപ്പെട്ടിരിക്കുന്നു. ഇതിലുള്ള വിഷയങ്ങൾ ആർക്കെങ്കിലും ഒന്ന് നല്ലതായി തോന്നിയാൽ അത് എന്റെ ശ്രീ സദ്ഗുരു ദിവ്യപാദാരവിന്ദദിവ്യരേണുകോടികളിൽ ഒരു രേണുകോടി അംശഫലം മാത്രമാണ്. മറ്റൊന്നും തന്നെയല്ല.

ഇതിൽ പ്രതിപാദിച്ചിട്ടുള്ള വിഷയങ്ങളിൽ ഏതെങ്കിലും ഒരു വിഷയം അനിഷ്ടമായി ആർക്കെങ്കിലും തോന്നിയാൽ അത് എന്റെ മാത്രം കുറ്റവുമാണ്. എന്റെ പ്രമാദത്താൽ സംഭവിച്ചതാണ്. അതിന്ന് ഞാൻ തന്നെയാണ് ഉത്തരവാദി. എന്റെ ഗുരുവായ ആ പുണ്യപുരുഷനിൽ ഒരിക്കലും ദോഷമുണ്ടാകുന്നതല്ലതന്നെ. എന്തുപോലെ എന്നാൽ സമദൃഷ്ടിയുള്ള സൂര്യന്റെ രശ്മികൾ ദുർഗ്ഗന്ധമുള്ള മലിന വസ്തുക്കളിൽക്കൂടി പ്രസരിച്ചാലും ആ ദുർവാസന സൂര്യനെ എപ്രകാരം സ്പർശിക്കാതിരിക്കുന്നുവോ അതുപോലെ കരുണാമൂർത്തിയും അജ്ഞാനാന്ധതമോഭാസ്ക്കരനുമായ ആ മഹാത്മാവ് മഹാമന്ദബുദ്ധിയായ എന്നെ അനുഗ്രഹിക്കും. എന്നിലുള്ള ദോഷങ്ങളൊന്നും തന്നെ ആ പരമ പവിത്രമായ ഗുരുവിൽ ഇരിക്കുന്നതല്ല. അതിനാൽ ഈ പുസ്തകം വാ യിക്കുന്നവർ ഓരോ വിഷയവും പഠിക്കുമ്പോൾ ഇഷ്ടപ്പെട്ടില്ലെങ്കിലും പൂർണ്ണദയയോടെ ക്ഷമിച്ച് മറ്റൊരു സമയം, മനഃശാന്തി ലഭിക്കുന്ന സന്ദർഭത്തിൽ - അവസാനം വരെയും വായിക്കുവാൻ വേണ്ടി പ്രാർത്ഥിക്കുന്നു. കോപത്താൽ ത്യജിക്കാൻ പാടില്ല. എന്തുകൊണ്ടെന്നാൽ ഒരു ദ്വീപാന്തരത്തിൽ ചെന്നുചേർന്നവൻ കാലാനുസൃതമായ വർഷ, ഗ്രീഷ്മ ഹേമന്താദി ഋതുക്കളുടെ തത്സമയ സ്വഭാവത്തെ കണ്ട് ഈ ദേശസ്ഥിതി എപ്പോഴും ഒരേ രീതിയിൽത്തന്നെ ഇരിക്കുമെന്ന് നിശ്ചയിക്കുവാൻ പാടുള്ളതല്ലല്ലോ! ആറ് ഋതുക്കളുള്ള പന്ത്രണ്ടു മാസങ്ങൾ അവിടെത്തന്നെ താമസിച്ചാൽ ഈ ജ്യോതിശ്ചക്രം ഒരു പ്രാവശ്യം ചുറ്റിവരും. അപ്പോൾ മാത്രമേ ആ ദേശത്തിന്റെ ശീതോഷ്ണസ്ഥിതികളെ സൂക്ഷ്മമായി അറിയാൻ സാദ്ധ്യമാവൂ.

ധൃതിപ്പെട്ടാൽ യാഥാർത്ഥ്യമറിയാൻ കഴിയാതെ പോകുമല്ലോ. ഇപ്രകാരംതന്നെ ഈ ഗ്രന്ഥത്തിലും ചില ഇടങ്ങൾ നിങ്ങൾക്ക് അനിഷ്ട മായി വന്നാലും എല്ലാം പര്യാലോചന ചെയ്താൽ നിങ്ങൾക്ക് ഇഷ്ട പ്പെടും. ജ്ഞാനവാസിഷ്ഠംപോലെ, ഈ ഗ്രന്ഥപഠനം ആത്മ ജ്ഞാനമുള്ള ആരൂഢർക്ക് അനാവശ്യം, അതുപോലെതന്നെ ജ്ഞാനഹീനന്മാരായ കേവല മന്ദമതികൾക്കും അനുപയോഗം. പിന്നെ ആർക്കാണുപയോഗമെന്നാൽ അജ്ഞാനമഹാദുഃഖത്തിൽ നിന്ന് വിമുക്തി അടയുവാൻ വേണ്ടി പ്രയത്നം ചെയ്യുന്ന അഭ്യാസികൾക്കാണ്. അങ്ങനെയുള്ളവർക്കിതു മഹാരോഗികൾക്ക് ദിവ്യരസായനം പോലെ യും, സംസാര മഹാസാഗരതരണത്തിന് നൗക പോലെയും ആണ്. രോഗമില്ലാത്തവർക്ക് ദിവ്യൗഷധമായാലും നിഷ്പ്രയോജനമാണല്ലോ. അതുപോലെത്തന്നെ രോഗവിമുക്തി അസാദ്ധ്യമായ രോഗിക്കും; സാദ്ധ്യമായ രോഗിക്കാണല്ലൊ ഔഷധത്തിന്റെ ശരിയായ ഫലസിദ്ധി ലഭിക്കുക.

*ശ്ലോകം:* *അഹം ബദ്ധോ വിമുക്തസ്സ്യാം*
*ഇതികസ്യാസ്തി നിശ്ചയഃ*
*നാത്യന്തമജ്ഞ : നോതജ്ഞഃ*
*സോഽസ്മിൻ ശാസ്ത്രേഽധികാരവാൻ*

താല്പര്യം: ഞാൻ സംസാരബന്ധനത്തിൽ ഉൾപ്പെട്ടവനാണെന്നും ഈ മഹാബന്ധനത്തിൽ നിന്ന് വിമോചനം വേണമെന്നും ഉറച്ച നിശ്ച യം ആർക്കുണ്ടോ അവൻ മാത്രമായിരിക്കും ഈ ഗ്രന്ഥത്തെ പഠിക്കുന്നതിന്നധികാരി. മന്ദബുദ്ധികളും അജ്ഞാനികളും ജ്ഞാനികളും അധികാരികളല്ല. വീണ്ടും ഈ വിഷയത്തെക്കുറിച്ച് അധികമായി പറയേണ്ടതില്ലല്ലോ? സദ്പുരുഷന്മാരായ മഹാത്മാക്കളുടെ സ്വഭാവം അസത്തിനെ ത്യജിച്ച് സത്തയെമാത്രം ഗ്രഹിക്കുക എന്നത്, സ്വതസിദ്ധമായിരിക്കുന്നു. എപ്രകാരമെന്നാൽ ജലവും പാലും ഒന്നായിചേർത്തുവെച്ചാൽ രാജഹംസം ജലത്തെ വിട്ട് പാൽ മാത്രം ഗ്രഹിക്കുമത്രേ. ഭ്രമരം ചെടിയിലുള്ള മുള്ളുകൾ ഇലകൾ മുതലായവയെ വിട്ട് ഉള്ളിലിറങ്ങി പുഷ്പത്തിലിരിക്കുന്ന മധുവിനെമാത്രം സ്വീകരിക്കുന്നപോലെ സജ്ജനോത്തമൻ ഇതിലുള്ള ലോഭങ്ങളെ വിട്ട് സാരത്തെ ഗ്രഹിക്കേണ്ടതാണെന്ന് പറഞ്ഞുകൊള്ളുന്നു. ദുർജ്ജനങ്ങൾക്ക് സാരത്തെ വിട്ട് ദോഷത്തെ ഗ്രഹിക്കുന്നത് സ്വഭാവമായിരിക്കുന്നു. എപ്രകാരമെന്നാൽ ആനയെ

അത്തർ, പനിനീരാൽ അഭിഷേകം ചെയ്ത് കസ്തൂരി, കുങ്കുമം, പച്ചക്കർപ്പൂരം മുതലായ സുഗന്ധവസ്തുക്കളെ ചേർത്ത് അലങ്കാരം ചെയ്താലും അതിന്ന് നീചമായ മണ്ണിൽത്തന്നെ സുഖം കണ്ടെത്തുന്ന സ്വഭാവം. അപ്രകാരം തന്നെ തെരുവിൽ ശുനകന് ക്ഷീരാന്നാദി ദിവ്യഭോജനം കൊടുത്താലും ദുർഗന്ധമുള്ള മലത്തെ ഭക്ഷിക്കുന്നത് ഇഷ്ടമാണല്ലോ. അപ്രകാരം കുബുദ്ധികളായവരുടെ കുതർക്കവാദങ്ങൾ സാരത്തെ വിട്ട് നിസ്സാരമായ ദോഷങ്ങളെ ഗ്രഹിക്കുന്ന വിഷയം ലോകപ്രസിദ്ധമാണല്ലോ. അതിനാൽ ഈ വിഷയത്തെപ്പറ്റി ഞാൻ അധികമായി പറയേണ്ടതില്ല. ഇപ്പോൾ പറയുവാൻ പോകുന്ന വിഷയം ബ്രഹ്മനിഷ്ഠാഗരിഷ്ഠരായി ഗുരുസ്ഥാനത്തെ പ്രാപിച്ച് ശിഷ്യന്മാരെ അനുഗ്രഹിക്കുന്ന ഗുരുവിന് ചേർന്നിരിക്കുന്നു.

അല്ലയോ മഹാത്മാക്കളെ നിങ്ങളുടെ സന്നിധാനത്തിൽ വരുന്ന വിഷയവൈരാഗ്യാദി ഗുണങ്ങൾ സമ്പൂർണ്ണമായിരിക്കുന്ന മുമുക്ഷുക്കളോട് നിർബന്ധപൂർവ്വം, വിവാഹം ചെയ്ത് സംസാരത്തിൽ അല്പകാലം ഇരിക്കാതിരുന്നാൽ മോക്ഷത്തെ പ്രാപിക്കാൻ ബഹു പ്രയാസമെന്ന് പറയാതിരിക്കാൻ പ്രഥമമായ പ്രാർത്ഥന. ഇനിയും ചിലർ ഇഷ്ടമില്ലാതെതന്നെ വിവാഹം ചെയ്താൽ അപ്രകാരമുള്ളവർ കുറച്ചുകാലം അതിലിരുന്നു ഭാര്യയെ വേർപെടുത്തി വൈരാഗ്യത്തോടെ പോകുന്നതായി അനുഭവപ്പെടുന്നു. ഭർത്താവിരിക്കുമ്പോൾ വൈരാഗ്യഭക്ത്യാദിഗുണങ്ങൾ ഭാര്യക്കില്ലാത്ത കാരണത്താൽ കഷ്ടത്തിന്ന് കാരണമായിരിക്കുന്നു. മറ്റുചിലർക്ക് വൈരാഗ്യാദിഗുണങ്ങൾ ഉണ്ടായിട്ടും സംസാരത്തിലിരുന്ന് വിമുക്തി അടയുവാൻ ബഹുവിധങ്ങളായി കഷ്ടപ്പെടുന്നു. കൂടാതെ നിങ്ങളിൽ ചിലർക്ക് ഏതോ കാരണവശാൽ കഞ്ചാവ്, കറുപ്പ്, അവീൻ മുതലായ പ്രയോജനമില്ലാത്തതും ദൂഷ്യം ചെയ്യുന്നതുമായ ലഹരിവസ്തുക്കളെ ചെറുപ്രായം മുതൽ അവലംബിച്ച കാരണത്താൽ ഇപ്പോൾ വിടാൻ കഷ്ടമാണെങ്കിൽ ഇപ്രകാരമുള്ള ദുർവൃത്തികൾ ശിഷ്യന്മാരേയും ശീലിപ്പിക്കാതിരിക്കാൻ ദ്വിതീയപ്രാർത്ഥന, എന്തിനെന്നാൽ അനേകം പേർ ത്യാഗികളായി വീടുവിട്ടുവന്നാലും ഇപ്രകാരപ്പെട്ട ലഹരി പദാർത്ഥങ്ങളെ ജ്ഞാനപത്രി എന്നു ഭാവിച്ച് പ്രഭാതം മുതൽ മദ്ധ്യാഹ്നംവരെ യാചിച്ചിട്ടായാലും കഞ്ചാവിന് പൂർത്തിവരാതെ കഷ്ടപ്പെടുന്ന വിഷയം എല്ലാവർക്കും അറിയാവുന്നതാണ്. ഇതിന്റെ വലിയ പ്രതിബന്ധത്താൽ ധ്യാനനിഷ്ഠ പൂർത്തീകരിക്കാൻ വേണ്ടി ശ്രവണ

മനനങ്ങൾക്ക് സമയം കിട്ടാതെ ജീവിതം വ്യർത്ഥമായിപ്പോകുന്നു. ഇതിൽ നിന്ന് മുക്തി അടഞ്ഞാൽ ലോകം ശീഘ്രകാലത്തിൽ ഉച്ചസ്ഥാനത്തിൽ വരും. തൃദീയപ്രാർത്ഥന എന്തെന്നാൽ പ്രാണിഹിംസാദി ആഹാരങ്ങൾ ഇല്ലാതിരിക്കാൻ താങ്കൾ പ്രയത്നം ചെയ്താൽ അതിനേക്കാൾ വലിയൊരു സഹായം ലോകത്തിന് ചെയ്യേണ്ടതായി യാതൊന്നുമില്ല. ഈ മൂന്ന് വിഷയങ്ങളാണ് മുഖ്യമായവ.

1. ഇനിയും ഉത്തമ മദ്ധ്യമ അധികാരികളേയും ഒരുപോലെ കണ്ട്; വിവേചിച്ചറിയാതെ അധികാരഭേദം കണക്കിലെടുക്കാതെ എല്ലാവർക്കും ആദ്യം തന്നെ അമനസ്ക്കം ഉപദേശിച്ചാൽ വേറൊരു വലിയ അപകാരം ഇല്ലെന്നുള്ളതാണ് എന്റെ ദൃഢമായ അഭിപ്രായം.

2. തൈലമില്ലാതെ തന്നെ ദീപം എപ്പോൾ പ്രകാശിക്കുമോ, ജലമില്ലാതെ കൃഷി എപ്പോൾ വിളയുമോ അപ്പോൾ മാത്രമെ ജീവകാരുണ്യമില്ലാത്തവർക്ക് പരിപൂർണ്ണജ്ഞാനം സിദ്ധിക്കുകയുള്ളു എന്ന് ഈയുള്ളവൻ ദൃഢമായി പറയുന്നു.

3. കരയില്ലാതെ തടാകത്തിൽ ഏതുകാലം ജലം പരിപൂർണ്ണമായി നില്ക്കുമോ അപ്പോൾ മാത്രമാണ് ഇന്ദ്രിയനിഗ്രഹം (വിഷയ വിരക്തി) ഇല്ലാത്തവർക്ക് ജ്ഞാനം സ്ഥിരമായി നില്ക്കുകയുള്ളു എന്ന് ഞാൻ ദൃഢമായി പറയുന്നു.

ഇതിന്നുപരി പറയാൻ പോകുന്ന വിഷയങ്ങൾ ഗുരുപുത്രന്മാരായി ആത്മധ്യാചെയ്യുന്ന എന്റെ പ്രിയസോദരീ സോദരന്മാർക്ക് സഹായകാരിയായിരിക്കുന്നതാണ്.

അല്ലയോ ആത്മജ്ഞാനമായ ശാശ്വതാനന്ദ നിർവ്വാണസുഖത്തിന് പ്രയത്നം ചെയ്യുന്ന എന്നുടെ പ്രിയ സോദരീ സോദരന്മാരെ നിങ്ങളുടെ ഗുരുസ്വാമികളിൽ ചിലർ വിധി നിഷേധം ഇല്ലാത്തവരും ചിലർ യതിവർണ്ണാശ്രമ സ്ഥിതിയിലിരിക്കുന്നവരും മറ്റുചിലർ ധാരണ ധ്യാനത്തിലിരുന്ന് വിമുക്തി നേടിയവരും വേറെ ചിലർ ദാവാഗ്നിപോലെ സർവ്വവും ഭക്ഷിക്കുന്നവരുമായിരിക്കും. അവരുടെ അവസ്ഥ അറിയാതെ നിങ്ങൾ അപ്രകാരമുള്ള കർമ്മത്തിൽ പ്രവേശിച്ചാൽ നിങ്ങളുടെ ജന്മം നിരർത്ഥകമായിത്തീരും. മഹാത്മാക്കൾ നിഗ്രഹാനുഗ്രഹശക്തിയുള്ളവരാണ്. അവർ

ചെയ്യുന്നതുപോലെ മറ്റുള്ളവരും പ്രവർത്തിക്കാൻ സാദ്ധ്യമല്ല. ഗരുഢന്ന് വലിയ വിഷസർപ്പം മുഖ്യഭക്ഷ്യംതന്നെ. പക്ഷെ മറ്റു ചില ജന്തുക്കൾക്ക് അത് പ്രാണഹാനികരമായിരിക്കും. ഹംസം സമുദ്രത്തിൽ സുഖമായി നിവസിക്കും. നാട്ടുകോഴി അതിൽ പ്രവേശിച്ചാൽ അതിന്റെ പ്രാണാന്ത്യമാവും. ഞാഞ്ഞൂലിന് ചെളിയിൽ സൗഖ്യമായിരിക്കും. കമ്പിളിപ്പുഴുവിന്ന് അത് പ്രാണഹരമാണ്. അപ്രകാരം മഹാത്മാക്കളുടെ മാർഗ്ഗം അപക്വമതികൾ അവലംബിച്ചാൽ നാശകരമായിത്തീരുന്നതാണ്. അതിനാൽ അത്തരത്തിലുള്ള കർമ്മങ്ങളിൽ പ്രവേശിക്കാതെ തന്റെ സ്ഥിതിക്കും, പ്രകൃതിക്കും അനുയോജ്യമായി ഏകാന്തവാസം, മിതാഹാരം, ആത്മസംയമം, ആത്മാനുസന്ധാനമായ ധ്യാനവും വിടാൻ പാടുള്ളതല്ല. ഇതെല്ലാം ഏതുവരെയെന്നാൽ തന്നുടെ അപരോക്ഷ ജ്ഞാന പര്യന്തം മതിയാവും. അതുവരെ നെല്ലു കുത്തുന്നവൻ ഇടയ്ക്കിടയ്ക്കതിനെ പരിശോധിച്ച് തവിടില്ലാ താക്കുന്നതുപോലെ, അന്നം തയ്യാറാക്കുന്നവൻ അന്നം പതം നോക്കുന്നതുപോലെ, വെന്തില്ലെങ്കിൽ ആവശ്യത്തിനുള്ള അഗ്നിയും മറ്റും കൊടുക്കുന്നതുപോലെ, രത്നം ചാണ പിടിക്കുന്നവൻ യഥാസമയം പരിശോധിച്ച് പൂർണ്ണജ്യോതിപര്യന്തം ചാണയിൽ പിടിക്കുന്നതുപോലെ, തനിക്കുതാനേ പ്രകൃതിയായ വികൃതികൾ നശിച്ചുവോ? അതാതു വിഷയങ്ങളിൽ മനസ്സ് പോകുന്നുണ്ടോ? ഗുരൂപദേശപ്രകാരം താൻ പൂർണ്ണത്വം പ്രാപിച്ചുവൊ? എന്നു തനിക്കുതാൻ തന്നെ പരിശോധിച്ച്, ഇല്ലാതിരുന്നാൽ മനനനിദിദ്ധ്യാസങ്ങളായ ധ്യാനത്തെ വിടുവാൻ പാടുള്ളതല്ല. വിട്ടാൽ പൂർണ്ണസ്ഥിതി പ്രാപിക്കാതെ ഭ്രഷ്ടനായിത്തീരുന്നു. ബ്രഹ്മാനന്ദസുഖത്തെ പ്രാപിക്കുന്നതല്ല. എപ്രകാരമെന്നാൽ വളർച്ച പൂർത്തിയാവാത്ത ശിശുവിനെ പ്രസവിച്ചാലും പരിപക്വമല്ലാത്ത ബീജത്തെ നട്ടാലും എപ്രകാരം അനുപയോഗമാകുന്നുവോ അവരുടെ ഗതിയും അപ്രകാരം തന്നെയിരിക്കും. ഇക്കാരണത്താൽ ചിലർ ചിലകാലം ധ്യാനം ചെയ്യുമ്പോൾ അല്പമായ ആത്മസുഖവും, അല്പവാക്സിദ്ധിയും അധികംപേർക്കും വലിയവനെന്ന ബുദ്ധിയും ഏർപ്പെടുമ്പോൾ ധ്യാനനിഷ്ഠയെ വിട്ട് ഞാൻ സർവ്വജ്ഞനായിക്കഴിഞ്ഞു എന്ന് ഭാവിച്ച് വഞ്ചിതനായി ലോകവ്യവഹാരങ്ങൾക്കിറങ്ങി കേവലമായ ഹീനസ്ഥിതിയിലേക്കെത്തിച്ചേരുന്നു.

എപ്രകാരമെന്നാൽ മലേറിയ ജ്വരം വന്നവന് കൊയ്നമുതലായവ കഴിക്കുമ്പോൾ ജ്വരം തൽക്ഷണം നിന്നുപോകുന്നു. അവർ

ഇതിനപ്പുറം ജ്വരം വരുന്നതല്ലെന്ന് നിനച്ചു മരുന്ന്, പഥ്യം എന്നിവ വിട്ടാൽ ചില ദിനങ്ങൾക്കുളളിൽ ജ്വരം യഥാപ്രകാരം പുനരാവർത്തിക്കുമല്ലോ. അതുപോലെ അജ്ഞാനമെന്ന മഹാരോഗത്താൽ പീഡിക്കപ്പെട്ടവർ ആത്മജ്ഞാനമെന്ന ദിവ്യൗഷധം കുറച്ചുകാലം സേവിച്ചു കൊണ്ടിരിക്കുമ്പോൾ അല്പ സൗഖ്യമേർപ്പെടും. അതോടെ ധ്യാനത്തെ വിട്ടവർ വീണ്ടും സംസാരത്തിൽ മുഴുകുന്നു. പൂർണ്ണ പരോക്ഷജ്ഞാനപര്യന്തം ധ്യാനനിഷ്ഠയിലിരിക്കുന്നവർക്ക് അജ്ഞാനം സമൂലനാശമായി ശാശ്വതാനന്ദസുഖസ്വരൂപത്തിൽ ആയിത്തീരാം. ഇപ്രകാരം ബുദ്ധിമാന്മാർ ജ്വരം വിട്ടാലും ചിലനാൾ കൂടി ഔഷധത്തെ സേവിച്ചു പഥ്യമായിരിക്കുന്നതിനാൽ നിത്യസ്വരൂപി കളായിത്തീരുന്നു.

അല്ലയോ പ്രിയസോദരീസോദരന്മാരെ ജ്ഞാനസിദ്ധി പ്രാപിക്കുന്നതിന് മുൻപ് അവർക്ക് അനേകവിധമായ വിഘ്നങ്ങൾ വരും. അവയെല്ലാം തരണംചെയ്യാൻ ഈശ്വര കരുണാകടാക്ഷ വീക്ഷണാമൃതപ്രവാഹം പൂർണ്ണമായിരിക്കണം. അതില്ലാത്തവർക്കു തരണം ചെയ്യാൻ സാദ്ധ്യമല്ല. അതിന്നായി അനന്യമായ ദൈവഭക്തി സമ്പാദിക്കേണ്ടതാണ്.

ശ്ലോ: *ദൈവീഹ്യേഷാ ഗുണമയീ*
*മമ മായാ ദുരത്യയാ*
*മാമേവയേ പ്രപദ്യന്തേ*
*മായാമേതാം തരന്തിതേ*

(ഭ.ഗീ. 7-14)

താ: ഇപ്രകാരമുള്ള ത്രിഗുണാത്മികയായ ദൈവസംബന്ധി യായ എന്റെ മായയെ സാധാരണക്കാർക്ക് അതിക്രമിക്കുവാൻ സാദ്ധ്യ മാകുന്നതേയല്ല. എങ്കിലും എന്നെ ശരണം പ്രാപിച്ച് ഭക്തിയോടെ ആര് ആശ്രയിക്കുന്നുവോ അപ്രകാരമുള്ള ഭക്തന്മാർ മാത്രം ഇപ്രകാരമുള്ള ഘോരമായയെ സുലഭമായി കടന്നുപോകുന്നു. എന്ന് ഭഗവത്ഗീത.

അതിനാൽ ആര് തന്നുടെ ഗുരുവിനെ ഈശ്വരനായി വിശ്വസിക്കുന്നുവോ അവർക്ക് മോക്ഷം കിട്ടും. അല്ലാത്തവർക്ക് സാദ്ധ്യമല്ലെന്നു ഛാന്ദോഗ്യോപനിഷത്ത് ഉദ്ഘോഷിക്കുന്നു.

ശ്രുതി *യസ്യദേവേപരാഭക്തിർ*
*യഥാ ദേവേ തഥാ ഗുരോ*
*തസ്യൈതേ കഥിതാഹ്യർത്ഥാഃ*
*പ്രകാശന്തേ മഹാത്മനഃ*

താ: ആർക്ക് ഈശ്വരനിൽ അമിതമായ ഭക്തിയുണ്ടോ അപ്രകാരംതന്നെ ഗുരുവിലും ഭക്തിയിരിക്കുന്നുവോ, ആ മഹാത്മാവിനുമാത്രം ജ്ഞാനം പ്രകാശിക്കുന്നതാണ്. മറ്റുള്ളവർക്ക് പ്രകാശിക്കുന്നതല്ല. അതായത് ഗുരുവും ഈശ്വരനും വേറെ വേറെ അല്ല എന്ന യാഥാർത്ഥ്യബോധം ഉണ്ടായിരിക്കണം.

ശ്ലോ: *ഗുരുവക്ത്രേസ്ഥിതാ വിദ്യാ*
*ഗുരുഭക്ത്യാചലഭ്യതേ*
*ത്രൈലോക്യസ്പുടവക്താരോ*
*ദേവർഷിപിതൃമാനവാഃ*

താ: ബ്രഹ്മവിദ്യ ഗുരുമുഖത്തിൽ സ്ഥിരമായിരിക്കുന്നു. അത് ഗുരുവിലുള്ള അമിതമായ ഭക്തിയാൽ ലഭ്യമാകും. അല്ലാതെ വേറൊരു വിധത്തിൽ ലഭിക്കുന്നതല്ലെന്ന് ദേവർഷി പിതൃമാനവർ സ്പഷ്ടമായിപ്പറയുന്നു. അതിനാൽ ആര്യോത്തമന്മാരെ, ഗുരുവിലും ഈശ്വരനിലും അനന്യഭക്തിയുള്ളവരായി ഈ ജനനമരണമഹാദുഃഖകരമായ ഘോരസംസാരസാഗരത്തെ സുഖമായി കടക്കുമാറാകട്ടെ!

ഇനിമേൽ പറയാൻ പോകുന്ന വിഷയം എന്റെ പ്രിയ സോദരീസോദരന്മാരായ ഗുരുപദേശത്തിനായി അന്വേഷിച്ചുകൊണ്ടിരിക്കുന്ന ജിജ്ഞാസുക്കളായ മുമുക്ഷുക്കൾക്ക് ശ്രേയസ്ക്കരമായിരിക്കും. ഉണ്ണികളെ, ഇക്കാലത്ത് ഗുരുക്കന്മാർ അനേകമായിട്ടുണ്ടെങ്കിലും അവരെ നന്നായി പരീക്ഷിച്ചതിനുശേഷം മാത്രമേ സമീപിക്കുവാൻ പാടുള്ളു. അല്ലാത്തപക്ഷം പിന്നീട് ദുഃഖിക്കേണ്ടിവരും.

ശ്ലോ: *ഗുരവോ ബഹവസ്സന്തി, ശിഷ്യവിത്താപഹാരകാഃ*
*തമേകം ദുർല്ലഭം മന്യേ, ശിഷ്യഹൃത്താപഹാരകം.*

താ: ശിഷ്യന്മാരുടെ ധനാപഹരണത്തിന്നായി ഗുരുക്കന്മാർ അനവധി പേർ ഉണ്ടാകാം എങ്കിലും ശിഷ്യന്റെ ഹൃത്താപത്തെ

തീർക്കുന്ന ജ്ഞാനാനന്ദം നൽകുന്ന ഗുരു വളരെ ദുർല്ലഭം എന്നു കരുണാമയനായ ശ്രീപരമേശ്വരൻ ഗുരുഗീതയിൽ പറഞ്ഞിരിക്കുന്നു. അതിനാൽ മുമുക്ഷുക്കളെ, ഗുരുവിനെ നന്നായി പരീക്ഷിച്ച് സമീപിക്കുമാറാകട്ടെ!! ധൃതിപ്പെടാൻ പാടില്ല. അങ്ങനെയല്ലാത്തപക്ഷം നിങ്ങൾക്കിപ്പോഴുള്ള ഭക്തി വൈരാഗ്യാദി സദ്ഗുണങ്ങൾ കൂടി നശിച്ചുപോകും. ഇപ്പോഴുള്ള ഗുരുക്കന്മാരിൽ ചിലർ ശിശ്നോദരപോഷണ പരായണരായി രാജയോഗികളെന്ന് പറയും. മറ്റുചിലർ ചിത്തഭ്രമമുണ്ടാക്കുന്ന അവീനെ മനോനിഗ്രഹമെന്ന് പറയും. ചിലർ വികല്പമുണ്ടാക്കുന്ന കഞ്ചാവിനെ കല്പമെന്ന് പറയും. മറ്റുചിലർ നിസ്സാരമായ ചാരായത്തെ അമൃതപാനമെന്ന് വിശ്വസിക്കും. മറ്റുചിലർ മാംസഭോജനം ദേഹപോഷണമെന്ന് വിശ്വസിക്കും. വേറെ ചിലർ എന്തും ചെയ്യാം ആത്മാവ് നിഷ്ക്രിയ നാണ്, ഇന്ദ്രിയങ്ങൾ അതിന്റെ ജോലി ചെയ്തു കൊണ്ടിരിക്കുന്നു എന്നുപറഞ്ഞ് നിഷിദ്ധകൃത്യങ്ങളെ ചെയ്യും. ഇങ്ങനെയുള്ള പാപാത്മാക്കൾ എല്ലാവരും ബാധഗുരുക്കന്മാർ ആണ്. ഒരിക്കലും ബോധഗുരുക്കന്മാർ അല്ലെന്ന് ഞാൻ പറയുന്നു. ഇപ്രകാരമുള്ള ശുഷ്ക്കവേദാന്തികളുടെ സമീപം ചേരാതെ ഭക്തി യോടുകൂടി സർവ്വജീവരാശികളിലും കാരുണ്യമുള്ളവരായി നമ്മുടെ ഹൃദയകമലത്തിൽ ഗുരോർ ഗുരുവും കരുണാനിധിയുമായ പരമേശ്വരനെ ധ്യാനിച്ചാൽ നിങ്ങൾക്ക് ദർശനം തന്നു ഉപദേശം ചെയ്യുന്നതാണ്. ഇത് സത്യം. അല്ലെങ്കിൽ ശരിയായ സദ്ഗുരുവിനെ കിട്ടുന്നതിലേക്കായ് ഭക്തന്മാരെ പ്രാപ്തരാക്കും. അല്ലാത്തപക്ഷം സ്വപ്നരൂപത്തിൽ ഉപദേശം കൊടുക്കും.

ശ്ലോ: *തേഷാം സതതയുക്താനാം*
*ഭജതാം പ്രീതി പൂർവ്വകം*
*ദദാമി ബുദ്ധിയോഗം തം*
*യേന മാമുപ യാന്തി തേ*

ഭ.ഗീ. 10(10)

താ: ആര് പരമേശ്വരനെ വിശ്വസിച്ച് പരമാത്മാവിൽ ആസക്തി യുള്ളവരായി പ്രീതിപൂർവ്വകം ഭജിക്കുന്നുവോ അപ്രകാരമുള്ളവർക്ക് എന്നെ പ്രാപിക്കുന്നതിന് എന്തെന്തുപായങ്ങളിരിക്കുന്നുവോ അപ്രകാരമുള്ള മാർഗ്ഗത്തെ ഞാൻ പ്രത്യക്ഷമായി അല്ലെങ്കിൽ എപ്രകാരമായാലും ബോധിപ്പിച്ചുകൊണ്ടിരിക്കുമെന്ന്

ശ്രീ. ഭഗവദ്ഗീതയിൽ ശ്രീകൃഷ്ണഭഗവാൻ ഉറപ്പുകൊടുത്തിരിക്കുന്നു. അതിനാൽ ഒരുവൻ ഗുരുവിനെ സ്വീകരിക്കുമ്പോൾ സ്വർണ്ണപ്പണിക്കാരൻ എപ്രകാരം സ്വർണ്ണത്തെ സൂക്ഷ്മനിരീക്ഷണം ചെയ്ത് സംശയനിവൃത്തി വന്നില്ലെങ്കിൽ ഉരച്ച് മാറ്റുനോക്കി അതിലും സംശയം തോന്നിയാൽ ചുറ്റിക കൊണ്ട് അടിച്ച് പരിശോധിച്ചു വീണ്ടും സംശയം വന്നാൽ ഉരുക്കിനോക്കുമ്പോൾ യഥാർത്ഥം അറിഞ്ഞു കൊള്ളുന്നതുപോലെ ഒരുവനെ ചതുർവിധമായി പരിശീലിച്ചാൽ കൃതകൃത്യത ഉണ്ടാകും. അതായത് അവരുടെ വചനങ്ങൾ ശാന്തമായി, സത്യമായി, സ്വാനുഭവമായിരിക്കുന്നുവോ അവർ ഇന്ദ്രിയസുഖത്തിൽ ഭ്രമിക്കുന്നവരാണോ അല്ലെങ്കിൽ ആത്മാരാമൻമാരായി ഇരിക്കുന്നവരാണോ, അവരുടെ ആഹാരാദി ദിനചര്യകൾ സാത്വികമായ തും മിതമായതും ആണൊ, അവർ ചെയ്യുന്ന കർമ്മം സ്വാർത്ഥ ത്തിനാണൊ, ലോകോപകാരത്തെ മുൻനിറുത്തിയാണൊ എന്ന് നാലുവിധങ്ങളായി പരിശോധിക്കണം. അല്ലാതിരുന്നാൽ പൊന്നാണെന്ന് ഭ്രമിച്ച് മുക്കുപണ്ടം വാങ്ങിയ മാതിരി കഷ്ടത്തിന് പാത്രമായിത്തീരും. ധന്യാത്മാക്കൾ ഒരിക്കലും ഇന്ദ്രിയസുഖങ്ങളിൽ രമിക്കുന്നവരല്ല, സമസ്ത ജീവരാശികളെയും തന്നെപ്പോലെ കാണുന്നതാണ്. ചെയ്യുന്ന വേലയെല്ലാം ലോകോപകാര പ്രദമാ യിരിക്കും. ശത്രുമിത്രഭേദങ്ങൾ ഉണ്ടാകുന്നതല്ല. തന്റെ വസ്തുക്കൾ പോയാലും ദുഃഖിക്കുന്നതല്ല. ഇതരരുടെ വസ്തുക്കളിൽ ആഗ്രഹിക്കുന്നതല്ല. ദയാസ്വരൂപികളായിരിക്കും. പ്രകൃത പുരുഷസംഘത്തിൽ ഇരിക്കാൻ ഇഷ്ടപ്പെടുന്നതല്ല. മൃദുമധുരവചനങ്ങൾ പറയും. ഏവം വിധമുള്ള അനേക സദ്ഗുണങ്ങളോടുകൂടിയവർ ചണ്ഡാലകുലത്തിൽ ജനിച്ചാലും സ്ത്രീയായിരുന്നാലും വേദബ്രാഹ്മണനുകൂടി ഉപദേശം സ്വീകരിക്കാം.

"ചണ്ഡാലോഽസ്തു സതുദ്വിജോഽസ്തുഗുരുരിത്യേഷാ മനീഷാമമ".

എന്ന് ശ്രീശങ്കരഭഗവത് പാദർ മനീഷാപഞ്ചകത്തിൽ പറഞ്ഞിരിക്കുന്നു. "അന്ത്യാദപിപരം ധർമ്മ" എന്ന് മനു. ഇപ്രകാരമുള്ളവരെ ഭഗവത് സ്വരൂപികളായി കരുതണം.

ലോകത്തിലുള്ള വിദ്വത്വം അവർക്കില്ലാതിരുന്നാലും വിരോധമില്ല. അവരുടെ വചനങ്ങളെല്ലാം വേദവചനങ്ങളായിരിക്കും. അവരുടെ ദർശനത്താൽ സകലപാപങ്ങളും നശിക്കും. ധർമ്മാർത്ഥ കാമമോക്ഷങ്ങൾ എന്ന പുരുഷാർത്ഥങ്ങൾ എളുപ്പം പ്രാപ്തമാകും.

അപ്രകാരമുള്ള അവർക്കു ഈശ്വരൻ കൂടി ഭൃത്യനെപ്പോലെ സേവ ചെയ്യും. ഇതു സത്യം.

എന്ന്

നിങ്ങളുടെ പ്രിയസോദരനും ചരാചര

സുഖാഭിലാഷിയുമായ

ശ്രീ മലയാളസ്വാമി

**ലോകാഃ സമസ്താഃ സുഖിനോ ഭവന്തുഃ**

## ശ്രീരസ്തു
## ഓം തത്സത്
## പരബ്രഹ്മണേ നമഃ
## ശ്രീ ശുഷ്കവേദാന്ത തമോ ഭാസ്കരം
## പ്രഥമപാദം

# മംഗളം

ഓം ഓം ഓംകാരരൂപം ത്ര്യഹമിതിച പരംയത്
സ്വരൂപം തുരീയം
ത്രൈഗുണ്യാതീതനീലം കലയതി മനസസ്തേജ
സിന്ധൂരമൂർത്തീം
യോഗീന്ദ്രോ ബ്രഹ്മ രന്ധ്രേ സകല ഗുണമയം
ശ്രീഹരേന്ദ്രേണ സംഗം

ഗംഗംഗംഗം ഗണേശം ഗജമുഖമഭിതോ വ്യാപകം
ചിന്തയന്തി
ഗുരവേ സർവ്വലോകാനാം ഭിഷജേ ഭവരോഗിണാം
നിധയേ സർവ്വവിദ്യാനാം ദക്ഷിണാമൂർത്തയേ നമഃ 2
ഓം നമോ ദേവദേവായ ലോകാനാം സിദ്ധിഹേതവേ
സച്ചിദാനന്ദ രൂപായ ശിവായ പരമാത്മനേ 3
പരസ്മൈ ബ്രഹ്മണേ പൂർണ്ണകാമായ പരമാത്മനേ
പ്രസന്ന പരതത്വായ വെങ്കിടേശായ മംഗളം 4
അചിന്ത്യാവ്യക്ത രൂപായ നിർഗുണായ ഗുണാത്മനേ
സമസ്ത ജഗദാധാര മൂർത്തയേ ബ്രഹ്മണേ നമഃ 5
ഓം ബ്രഹ്മണേ മൂർത്തിമതേ ശ്രിതാനാംശുദ്ധിഹേതവേ
നാരായണ യതീന്ദ്രായ തസ്മൈ ശ്രീ ഗുരവേ നമഃ 6
മംഗളം ഗുരുദേവായ മഹനീയ ഗുണാത്മനേ
സർവ്വലോക ശരണ്യായ സാധുരൂപായ മംഗളം 7

# ഗ്രന്ഥാരംഭം

അദ്ധ്യാത്മജ്ഞാനത്തിൽ മുഴുകി ശാന്തരായ് ദാന്തരായ് ഏകാന്തതയിൽ ബ്രഹ്മനിഷ്ഠനായ് ഇരിക്കുന്ന ശ്രീ മലയാള സ്വാമികൾക്ക് വിനയഭക്തിയോടെ സാഷ്ടാംഗ നമസ്ക്കാരം ചെയ്ത് ശിവപ്രസാദമെന്ന ഞാൻ മൃദുവായ് ചോദിച്ചു.

പ്രശ്നം: അല്ലയോ മഹാത്മാവേ അജ്ഞാനാന്ധകാരമായ ഘോരസംസാരാരണ്യത്തിൽ താപത്രയാഗ്നിയാൽ തപിച്ചുകൊണ്ടിരിയ്ക്കുന്ന എന്നെ അവിടുത്തെ കരുണാകടാക്ഷ വീക്ഷണാമൃതമായ ശീതളവർഷത്തെ ചൊരിഞ്ഞ് ശാശ്വതാനന്ദ സുഖത്തെ നല്കേണമേ എന്ന് ഗദ്ഗദത്തോടെ അപേക്ഷിക്കുന്നു. എന്റെ ഈ പ്രശ്നത്തിനുവേണ്ടി ധ്യാനനിഷ്ഠയിൽ ഇരുന്ന പ്രകാരം പ്രതിമ കണക്കെ ഇരുന്നുവെന്നല്ലാതെ പ്രത്യുത്തരം ഒന്നും പറഞ്ഞില്ലല്ലോ. അല്പം കഴിഞ്ഞു വീണ്ടും ചോദിച്ചു. ഓ പുണ്യപുരുഷാ അങ്ങയെപ്പോലെ മഹാത്മാക്കൾ ശാശ്വതാനന്ദ നിർവ്വാണ സുഖത്തെ അനുഭവിച്ച് മൗനമായിരുന്നാൽ ഞങ്ങളെപ്പോലെ സംസാരസാഗരത്തിൽ മുങ്ങി നാശമടയുന്നവർ ആരുടെ കരുണാ നൗകയിൽ ഏറി മോക്ഷമെന്ന കരയ്ക്ക് എങ്ങനെ എത്തിച്ചേരും?

ഉത്തരം: അല്ലയോ പരമപവിത്രനായ പ്രിയസോദരാ, നിന്റെ പ്രശ്നത്തിന് ശരിയായ ഉത്തരം തന്നുകൊണ്ടേയിരിക്കുന്നു. എന്നാൽ നീ അതിനെ മനസ്സിലാക്കാതെയിരിയ്ക്കുന്നു. എന്ന് പറഞ്ഞ് മന്ദഹാസത്തോടെ മൃദുവായ വചനങ്ങൾ അർത്ഥഗാംഭീര്യത്തോടെ ഇപ്രകാരം പറഞ്ഞു. "അല്ലയോ നിർമ്മല ഹൃദയനായ കുഞ്ഞേ; പവിത്രമായ ഏകാന്ത സ്ഥലത്തിൽ മനോവാഗീന്ദ്രിയങ്ങൾ സംയമം ചെയ്ത്, ഏകാഗ്രചിത്തനായ് മൗനിയായ് സ്വസ്വരൂപധ്യാനത്തിൽ സ്ഥിരമായ് ഇരിയ്ക്കുന്നത് പരമപുരുഷാർത്ഥമായ മോക്ഷസാമ്രാജ്യ ശാശ്വതാനന്ദ സൗഖ്യമെന്നുള്ളത് അറിയാത്തതാണോ?"

ഈ ബ്രഹ്മജ്ഞാനാമൃതത്തെ പാനം ചെയ്യേണ്ടതിലേക്ക്, ഇക്കാലത്തുള്ള അനേകം സ്ത്രീ പുരുഷന്മാരായ മുമുക്ഷുക്കൾ പ്രയത്നം ചെയ്തുകൊണ്ടിരിക്കുന്നുവെങ്കിലും, വിഷയവൈരാഗ്യം ഒന്നുമാത്രം സമ്പൂർണ്ണമായി ഇല്ലാത്ത കാരണത്താൽ വിഷയ ാനന്ദത്തിൽ മുഴുകി ജന്മം വിഫലമാക്കുന്നു! കാലോചിതമായ നിന്നുടെ പ്രസ്തുത പ്രശ്നം വളരെ ഉപകാരമായിരിക്കുന്നു. അതിനാൽ സന്തോഷിക്കുന്നു. ഈ ദിവ്യ പദവിയെ പ്രാപിക്കേണ്ടവർക്ക് സമസ്ത വിഷയവാസനകൾ എന്ന മനോവൃത്തികൾ നശിച്ച്, ശരത്കാലത്തിൽ വിട്ടുപോയ മേഘത്താൽ നിർമ്മലാകാശം പോലെ പരിശുദ്ധമായ ഹൃദയവും അനേക ജന്മങ്ങളിൽ ചെയ്ത അനന്യ ഭക്തിയാൽ കരുണാനിധിയായ പരമേശ്വരന്റെ അപാരമായ കരുണയും ബഹുകാലം സദ്ഗുരുസേവയെ ചതുർവിധങ്ങളായ് ചെയ്ത് ശമദമാദി ഗുണങ്ങൾ ഉണ്ടായി ശ്രീ ഗുരു കരുണാകടാക്ഷ വീക്ഷണാമൃത പ്രവാഹത്തിന് പാത്രീഭൂതനായിരിക്കണമെന്ന് എന്റെ ആചാര്യന്മാരായ തപോനിധികളുടെ ശ്രുതിയിരിയ്ക്കുന്നു. ഇത് ശ്രുതിസമ്മതമായിരിക്കുന്നു.

ശ്രുതി: *ബുദ്ധിപ്രസാദാച്ച ശിവപ്രസാദാദ്*
*ഗുരുപ്രസാദാദ് പുരുഷസ്യ മുക്തിഃ*

ഇതിന്റെ അർത്ഥം മേൽവിവരിച്ചതാണ്.

## സംസാര വിമുക്തി മാർഗ്ഗം

ചോദ്യം: മനോനൈർമ്മല്യം, ദൈവാനുഗ്രഹം, സദ്ഗുരു കാരുണ്യം ഇവ മൂന്നും ഒരേ കാലത്തിൽ ഒരാൾക്ക് ലഭിക്കാൻ സാധിയ്ക്കുമോ?

ഉത്തരം: വാസ്തവം തന്നെ. ഇവ മൂന്നുമില്ലാത്തവർക്ക് മോക്ഷമില്ലതന്നെ. ഇവ മൂന്നും ഒരേസമയത്ത് ഉണ്ടാകുന്നതും ദുർലഭം. എങ്കിലും ഓരോന്ന് സമ്പാദിച്ച് പരിപൂർണ്ണ പുരുഷനായിത്തീരണം. ഇക്കാരണത്താൽ മോക്ഷമാർഗ്ഗത്തിൽ മൃദു, മന്ദം, തീവ്രം എന്ന (ഉത്തമം, മദ്ധ്യമം, കനിഷ്ഠം) താരതമ്യമനുസരിച്ച് അധികാരികൾ മൂന്നു വിധത്തിൽ ഉണ്ട് എന്ന് മഹർഷിമാർ പറയുന്നു.

1. മൃദുവെന്നാൽ ഒരുവൻ അധികസമയം പ്രവൃത്തിമാർഗ്ഗത്തിൽ ഇരുന്ന് ഇടയ്ക്കിടയ്ക്ക് സന്മാർഗ്ഗിയായ് സാധുസംസർഗ്ഗം,

ആത്മവിചാരം മുതലായവയിൽ ഇരിക്കുന്നു. അതിനാൽ പ്രാപഞ്ചികവിഷയം വിടുവാൻ വളരെ പ്രയാസമായി തോന്നുന്നു. ആയതിനാൽ ഭഗവദ്ഗീതയിൽ പറഞ്ഞ പ്രകാരം നിഷ്കാമകർമ്മം ശ്രദ്ധാഭക്തിയോടുകൂടി ചെയ്താൽ മനോനൈർമ്മല്യം ഏർപ്പെടും.

ശ്ലോകം:

*"യജ്ഞദാനതപഃ കർമ്മ നത്യാജ്യം കാര്യമേവ തത്*
*യജ്ഞോദാനം തപശ്ചൈവ പാവനാനി മനിഷിണാം"*

താ. യജ്ഞം, ദാനം, തപസ്സ്, വ്രതം, യോഗാഭ്യാസം തുടങ്ങിയവ ശ്രദ്ധാഭക്തിയോടെ സമ്പൂർണ്ണമായി ചെയ്യേണ്ടതാണ്. ഒരിക്കലും ഉപേക്ഷിക്കാൻ പാടുള്ളതല്ല. ഈ കർമ്മങ്ങളെയെല്ലാം ഈശ്വരാർപ്പണബുദ്ധിയോടെ ചെയ്തുകൊണ്ടുവന്നാൽ സമസ്ത പാപകർമ്മങ്ങളും നശിച്ച് മനോനൈർമ്മല്യം ഏർപ്പെടും. ഇതിനെപറ്റിയുള്ള ശ്രീകൃഷ്ണ വചനം മറക്കാൻ പാടില്ല. ഈ വിഷയത്തെപറ്റി കരുണാമൂർത്തിയായ ശ്രീ ജഗദ്ഗുരു ശങ്കരാചാര്യർ ആത്മബോധത്തിൽ ആരംഭത്തിലെ ഈ ശ്ലോകം പറയുന്നു.

ശ്ലോ: *"തപോഭിഃ ക്ഷീണപാപാനാം ശാന്താനാം വീതരാഗിണാം*
*മുമുക്ഷൂണാമപേക്ഷ്യാ യ മാത്മ ബോധോ വിധീയതേ"*

താ: ശാസ്ത്രോക്തങ്ങളായ ജപം, പൂജ, ധ്യാനം, തപസ്സ് എന്നിവ ഈശ്വരാർപ്പണ ബുദ്ധിയോടെ, ശ്രദ്ധാഭക്തിയോടെ ചെയ്യുമ്പോൾ സമസ്ത പാപങ്ങളും നശിച്ച് പ്രകൃതി വികൃതികൾ ക്ഷയിച്ച് ഹൃദയ നിർമ്മലമായ പരമശാന്തി പ്രാപിക്കും. പിന്നീട് രാഗദ്വേഷങ്ങൾ നശിച്ച് വിഷയ വിരക്തി ഏർപ്പെട്ട് വൈരാഗ്യത്തെ പ്രാപിക്കുന്നു. ധന, പുത്ര, ദാരാദികളിൽ തുച്ഛബുദ്ധി കൈവന്ന് മോക്ഷത്തിൽ തീവ്രവിചാരം ഏർപ്പെട്ട് നിരതിശയ ആനന്ദമോക്ഷം അടയുന്നു. ഇതിന്റെ സാരം എന്തെന്നാൽ തപോധ്യാനനിഷ്ഠ ഇല്ലാത്തവർക്ക് മനഃപരിശുദ്ധി വരുന്നതല്ല, മനോ നൈർമ്മല്യം ഇല്ലാത്തവർക്ക് ശാന്തി ഏർപ്പെടുന്നതല്ല, ശാന്തിയില്ലാത്തവർക്ക് രാഗദ്വേഷങ്ങളും അരിഷട് വർഗ്ഗങ്ങളും നശിക്കുന്നതല്ല. അരിഷട്വർഗ്ഗങ്ങൾ നശിക്കാത്തവർക്ക് മോക്ഷാവസ്ഥ ദുർല്ലഭം.

2. മന്ദമെന്നാൽ വിഷയ സുഖത്തിൽ പൂർണ്ണമായി നിരാശത ഏർപ്പെടാതെതന്നെ മോക്ഷത്തിന് അധികമായ അഭിലാഷമുള്ളവൻ.

അവൻ ധർമ്മയുക്തമായ കർമ്മങ്ങൾ ചെയ്ത് സംസാരത്തിൽ പകുതിസമയവും, പകുതിസമയം ഈശ്വര ഭജനത്തിലും സാധുസേവകളിലും കാലം കഴിയ്ക്കും. ഇവന് യജ്ഞവ്രതാദികൾ ചെയ്യേണ്ടുന്ന ആവശ്യമില്ല. ഈശ്വരോപാസന മാത്രം തെറ്റാതെ ചെയ്യേണ്ടതാണ്. (ജപ, ധ്യാന, മിതാഹാരങ്ങൾ) ഇവന്ന്, ശ്രീ ഗീത യിലുള്ള ഏഴാം അദ്ധ്യായം പതിനാലാം ശ്ലോകം പറഞ്ഞതുപോലെ, അനന്യഭക്തിമാത്രം മതിയാകും. ശ്രീ ശങ്കര ഭഗവദ്പാദർ അപരോക്ഷാനുഭൂതിയിൽ ഇപ്രകാരം പറയുന്നു.

ശ്ലോ: *"നിത്യാഭ്യാസാദൃതേ പ്രാപ്തിർന ഭവേദ് സച്ചിദാത്മനഃ*
*തസ്മാദ്ബ്രഹ്മ നിധിദ്ധ്യാസോ ജിജ്ഞാസുശ്രേയസേ ചിരം."*

താ: നിത്യവും പരബ്രഹ്മധ്യാനം അനന്യചിന്തയോടെ ചെയ്യാത്തവർക്ക് ബ്രഹ്മപദം ലഭിക്കുന്നതല്ല. അതിനാൽ ജിജ്ഞാസു മോക്ഷസുഖത്തിന് സർവദാ സർവ്വാവസ്ഥകളിലും പരബ്രഹ്മധ്യാന നിഷ്ഠയിൽ ഇരിക്കേണ്ടതാണ്. ഇപ്രകാരംതന്നെ വാസിഷ്ഠത്തിൽ പറഞ്ഞിരിക്കുന്നു.

ശ്ലോ: *"യാവന്നാനുഗ്രഹ സ്സാക്ഷാത് ജായതേ പരമേശ്വരാദ്*
*താവന്ന സദ്ഗുരും കശ്ചിത് സച്ഛാസ്ത്രം വാപി നോ ലഭേത്"*

താ: സാക്ഷാൽ ജഗദീശ്വരന്റെ അനുഗ്രഹം സമ്പൂർണ്ണമായി കിട്ടുന്നതുവരെ ഒരുവന് സദ്ഗുരുവിനേയോ ഉത്തമ ശാസ്ത്രത്തേയോ കിട്ടുന്നതല്ല. ഇക്കാരണത്താൽ കരുണാസാഗരനായ ഭഗവാനെ പ്രീതിയ്ക്കുവേണ്ടി ഭജിക്കേണ്ടതാണ്.

3. ഇത് ഉത്തമാധികാരിയുടെ ലക്ഷണമാണ്. ഇവർ ജന്മനാ വിരക്തരാണ്. പൂർവ്വജന്മ സംസ്ക്കാര ശക്തിയാൽ അജ്ഞാന മലരഹിതരായ ശുക വാമദേവന്മാരെപ്പോലെ പ്രപഞ്ച വാഞ്ഛാശൂന്യരായ് ഇരിക്കുന്നു. ഇവർ യജ്ഞ, ദാന തപഃ കർമ്മഭക്തികളെ അനുഷ്ഠിക്കണമെന്ന് നിർബന്ധമില്ല. ഇവർ തത്വമസ്യാദി മഹാവാക്യ ശ്രവണ മനനനിധിധ്യാസങ്ങളെ ചെയ്യേണ്ടതാണ്.

ശ്ലോ: *"പരിപക്വം മനോയേഷാം കേവലോ യംചസിദ്ധിതഃ*
*ഗുരുദൈവതഭക്താനാം സർവ്വേഷാം സുലഭോ ജവാത്"*

താ: മേൽപറഞ്ഞ വിഷയം മുഴുവൻ അനുഷ്ഠിച്ചവരുടെ ഹൃദയം

പഞ്ഞിപോലെ പവിത്രമായിരിക്കും. ഇവർക്ക് വളരെ പെട്ടെന്നുതന്നെ ആത്മസിദ്ധി ലഭിക്കും. അഗ്നിയിൽ പ്രവേശിക്കുമ്പോൾ പഞ്ഞി എപ്രകാരം ഭസ്മമാകുന്നുവോ അപ്രകാരം തന്നെ ഗുരൂപദേശസമയത്തിൽ ഹൃദയഗ്രന്ഥികൾ നശിച്ച് സ്വരൂപസിദ്ധി പ്രാപിക്കും. പരിപക്വ ഹൃദയമുള്ളവർക്ക് നിശ്ചയമായും ഈ രാജയോഗ അമനസ്കത സംഭവിക്കും. അതുപോലെ ഗുരുവിലും ദൈവത്തിലും ഭക്തിയുള്ള സകല മനസ്സുകൾക്കും പ്രയാസമില്ലാതെ തന്നെ ശീഘ്രമായ ആത്മസിദ്ധി സംഭവിക്കുമെന്ന് അപരോക്ഷാനുഭൂതി. ഇവർ അല്പകാലം ജന ബാഹുല്യമില്ലാത്ത നിർമ്മല സ്ഥലത്ത് ഇരുന്നു പ്രണവ മന്ത്ര ജപത്തോടുകൂടി ആത്മാനുസന്ധാനമായ് ധ്യാനം ചെയ്യേണ്ടതാണ്. ആത്മാനുസന്ധാന പൂർവ്വം ധ്യാനം ചെയ്യണമെന്നാൽ, ഞാൻ പഞ്ചകോശവിലക്ഷണത്തോടുകൂടിയവൻ, അവസ്ഥാത്രയസാക്ഷി, ദേഹത്രയാതീതൻ, നിത്യശുദ്ധ, ബുദ്ധമുക്തനായി ഓം കാര വാച്യമായ പരമാത്മശുദ്ധ ശിവസ്വരൂപൻ എന്ന് ധ്യാനം ചെയ്യുമ്പോൾ മല, അജ്ഞാന വിക്ഷേപങ്ങൾ ഹൃദയഗ്രന്ഥികൾ ഭേദിച്ച് മേഘങ്ങൾ അകന്ന സൂര്യനെപ്പോലെ സ്വയമായിതന്നെ സ്വസ്വരൂപസ്ഥിതിയെ പ്രാപിക്കും.

ശ്ലോ: *"ശിവോ ƒ ന്യസ്ത്വഹമേവാന്യഃ പൃഥക്ഭാവം വിവർജ്ജയേത്*
*യശ്ശിവസ്സോ ƒ ഹമേവേതി അദ്വൈതം ഭാവയേത്സദാ"*

താ. ശിവസ്വരൂപമായ പരമാത്മാവ് വേറെ, ജീവാത്മാവ് വേറെ, ജീവനായ ഞാൻ വേറെ എന്ന് പൃഥക് ഭാവത്തെ വിട്ട് യാതൊന്ന് ശിവസ്വരൂപമായിരിക്കുന്നുവോ അതുതന്നെയാണ് ഞാൻ എന്ന് അദ്വൈത ചിന്ത ചെയ്യേണ്ടുന്നതാണ്.

ശ്ലോ: *"യദാ സർവ്വേ പ്രമുച്യന്തേ കാമായസ്യ ഹൃദി ശ്രിതാഃ*
*അഥ മർത്ത്യോ ƒ മൃതോ ഭവ ത്യത്ര ബ്രഹ്മസമശ്നുതേ"*

താ: ആരുടെ ഹൃദയത്തിൽ ഇരിക്കുന്ന സമസ്തകാമനകളും നശിച്ച് ആത്മധ്യാനത്തിൽ സ്ഥിരപ്പെടുന്നുവോ അവൻ ശരീരത്തോടെ ഇരുന്നാലും പരബ്രഹ്മസ്വരൂപനാണ്. അതായത് ദേഹത്തോടുകൂടി ഇരുന്നാലും മുക്തനാണ്.

## അധികാരിലക്ഷണം

1. ഉത്തമാധികാരി :- പഞ്ഞിപോലെ നിർമ്മലമായി മായാമയമായ സമസ്ത വിഷയവാസനകളും ബഹുജന്മയോഗധ്യാനതപങ്ങളാൽ നശിച്ചുപോയിരിക്കുന്നതിനാൽ ഈ ജന്മത്തിൽ

ഗുരൂപദേശമുണ്ടാകുമ്പോൾ സദ്യോന്മുക്തി ഏർപ്പെടും. പഞ്ഞി അഗ്നി സ്പർശത്താൽ ഭസ്മീകരിക്ക പ്പെടുന്നതുപോലെ ഇവന്റെ അജ്ഞാനം സമൂലമായ് നശിക്കും.

2. മദ്ധ്യമാധികാരി:- ഉണങ്ങിയ ചുള്ളിപോലെ ഇരിക്കും. അതിനാൽ അഗ്നിയിൽ പ്രവേശിച്ചാൽ സ്വല്പമായി അഗ്നി ജ്വലിക്കുന്നതുപോലെ ഇവർക്ക് യോഗദ്ധ്യാന ശ്രവണമനന നിധിദ്ധ്യാസങ്ങൾ അല്പകാലം ശീലിക്കേണ്ടതാണ്. അപ്പോൾ അവൻ കൃതാർത്ഥനായിത്തീരും.

3. കനിഷ്ഠാധികാരി:- പച്ചവിറകുപോലെയിരിക്കും. ഇവയെ വെയിലിൽ വെച്ചുണക്കാതെ ജ്വലിക്കില്ലല്ലോ? അതുപോലെ ഇവൻ ജപദ്ധ്യാനവ്രതങ്ങൾ ഈശ്വരാർപ്പണബുദ്ധിയോടെ തെറ്റാതെ ചെയ്യേണ്ടുന്നതാണ്. അപ്പോൾ ഇവനും കൂടി ഈശ്വരാനുഗ്രഹത്താൽ ധന്യനാകുന്നതാണ്.

മൂന്നുവിധം സാധകന്മാർക്കും നിതാന്താപാര ഭൂതദയ ഹൃദയത്തിൽ നിറഞ്ഞിരിക്കേണ്ടതാണ്. അല്ലാത്തപക്ഷം തപഃ ധ്യാന യോഗങ്ങളെല്ലാം വ്യർത്ഥമായിപ്പോകും. ഏതുപോലെ എന്നാൽ എണ്ണയില്ലാതെ ദീപവും, ജലമില്ലാതെ കൃഷിയും എപ്രകാരം നിഷ്ഫലമാകുമോ അപ്രകാരം ഇവരുടെ പ്രയത്നങ്ങളും നിഷ്പ്രയോജനമായിത്തീരും.

പ്രശ്നം: സ്വാമിജി, ഇപ്പോഴുള്ള ചില രാജയോഗികൾ ഗുരുപൂജ തുടങ്ങിയ പവിത്രകാര്യങ്ങളിൽക്കൂടി ജീവഹിംസ ചെയ്യുന്നു. കൂടാതെ സമസ്ത വസ്തുക്കളും ഭക്ഷിക്കാമെന്നും, ജീവൻ ഹിംസിക്കപ്പെടുന്നില്ലെന്നും അതിന്റെ മാംസം ഭക്ഷിക്കുന്നതിൽ വിരോധമില്ലെന്നും ശിഷ്യന്മാർക്ക് ബോധിപ്പിക്കുമ്പോൾ അവിടുന്ന് പറയുന്ന വിധത്തിലുള്ള ഭൂതദയ ഇവർക്ക് എവിടെയിരിക്കുന്നു?

ഉത്തരം: അഹോ ഘോരകൃത്യം. ഈ സംഭാഷണം കേൾക്കാൻ തന്നെ പാടില്ലല്ലോ. അയ്യയ്യോ ഇപ്രകാരം സംഭവിക്കുന്നെങ്കിൽ അത് മഹാ പാപകൃത്യമാണല്ലോ. എന്നിട്ടും പവിത്രമായ രാജയോഗി എന്നു പറയുന്നുവല്ലോ. സാധാരണ സംസാരത്തിൽ കഴിയുന്ന ഗൃഹസ്ഥന്മാർ കൂടി ഇപ്രകാരമുള്ള ഭയങ്കരകൃത്യങ്ങൾ ചെയ്യാൻ ഭയപ്പെടുമല്ലോ. ഗൃഹസ്ഥാശ്രമത്തിലിരിക്കുന്ന എത്രയോ പുണ്യാത്മാക്കൾ ശാന്തിയുള്ളവരായ് ദൈവഭക്തിയുള്ളവരായി ജീവകാരുണ്യ ദയാ

സ്വരൂപികളായിരിക്കുന്നു. അവർ ഇത്ര ഉന്നതമായ സ്ഥിതിയിലിരുന്നിട്ടും ദിവ്യമായ രാജയോഗി എന്ന് പേരെടുത്ത പുണ്യാത്മാക്കളിൽ ഇപ്രകാരമുള്ള വിപരീത കൃത്യം സംഭവിക്കുമോ? അപ്രകാരം സംഭവിച്ചാൽ അവരെ ശുഷ്കവേദാന്തികൾ എന്ന് വേദാന്ത രഹസ്യമറിഞ്ഞ ജ്ഞാനികൾ പറയും. അത്തരത്തിലുള്ള ദുരാചാര കൃത്യം ചെയ്യുന്നവരെ രാജഭോഗി അല്ലെങ്കിൽ രാജരോഗിയെന്നും അതുമല്ലെങ്കിൽ രാക്ഷസഭോഗി എന്നും നാമകരണം ചെയ്യേണ്ടതാണ്. ഇങ്ങനെയുള്ളവരെ ദേവതകളാൽകൂടി സ്തുതിക്കപ്പെടുന്ന രാജയോഗികൾ എന്നു പറയാമൊ?

## അഹിംസ

ചോദ്യം: ഭേദാഭേദമില്ലാതെ സർവ്വവും ഭുജിക്കുന്നവരല്ലയോ വലിയവർ?

ഉത്തരം: ഭേദാഭേദങ്ങളുടെ അർത്ഥം അപാരമാണ്. മാംസാദി വസ്തുക്കളെ തിന്നുന്ന ഗരുഡനെ അപേക്ഷിച്ച് ശവം തിന്നുന്ന മറ്റു ജന്തുക്കൾ ഗരുഡനേക്കാൾ വലിയവരല്ല. ഈ വലിയവരേക്കാൾ ഗരുഡൻ തന്നെയാണ് ഉന്നതൻ. എന്തുകൊണ്ടെന്നാൽ ഗരുഡന്മാർ നീചജന്തുക്കൾ ആയതിനാൽ അവയ്ക്ക് സ്വഭാവസിദ്ധമായ നീചാഹാരങ്ങൾ തിന്നുന്നതിൽ ആക്ഷേപം ഇല്ലതന്നെ. മനുഷ്യന്മാർ, ശ്രേഷ്ഠന്മാർ; ആയതിനാൽ ശുദ്ധാഹാരത്തിന് ഇതരമായവ സ്വഭാവ വിരുദ്ധമാവുന്നു. അതിനാൽ ഇവരേക്കാൾ അവർതന്നെ മേലെ. ഇപ്രകാരം ഇരിക്കുന്ന അവർക്ക് ഗരുഡന്മാർ എന്ന് നാമധേയം ചെയ്താൽ ലോകത്തിലുള്ള അനേകം പുണ്യാത്മാക്കളായ മുമുക്ഷുക്കളുടെ വൈരാഗ്യ ഭക്തി ജ്ഞാനങ്ങൾക്ക് ഹാനിവരാതെയിരിയ്ക്കും. ഈ ഹിംസാ വിഷയത്തെക്കുറിച്ച് വേദാന്ത ശാസ്ത്രത്തിൽ എന്തു പറഞ്ഞിരിക്കുന്നു എന്ന് ആലോചിക്കാം.

*"ശ്ലോകാർദ്ധേന പ്രവക്ഷ്യാമി യദുക്തം ഗ്രന്ഥ കോടിഭിഃ*
*ദയാസമം നാസ്തിപുണ്യം പാപം ഹിംസാ സമം നഹി."*

അർദ്ധശ്ലോകം കൊണ്ട് മാത്രം ഞാൻ കോടി വേദശാസ്ത്രങ്ങളുടെ സാരം പറയാൻ പോകുന്നു.

ഭൂതദയയ്ക്ക് സമമായ പുണ്യം മറ്റൊന്നുമില്ല. അതുപോലെ പ്രാണിഹിംസയേക്കാൾ വലിയ പാപവുമില്ല എന്നാണ് ശ്രീ നാരദമഹർഷിയുടെ അഭിപ്രായം. ഈ ഘോരകർമ്മമായ

പ്രാണിഹിംസ അവസാനിപ്പിക്കുവാൻ വേണ്ടിയാണ് ശ്രീ ഭഗവാൻ ബുദ്ധാവതാരം ചെയ്തത്. അഹിംസാപരമോ ധർമ്മഃ എന്ന ഭേരിയെ ഘോഷിച്ച് പ്രാണിഹിംസയായ യജ്ഞാദികർമ്മങ്ങളെ വിനാശം ചെയ്ത് ജീവഹിംസാദിമതങ്ങളെ ഖണ്ഡിച്ച് സർവ്വരേയും ഏകോദരസഹോദര ഭാവത്തിൽ കണ്ടു ജീവിക്കും പ്രകാരം പ്രത്യക്ഷമായനുഷ്ഠിച്ച് ശാശ്വതാനന്ദ നിർവ്വാണ സുഖത്തെ ഉപദേശിച്ച ദയാസമുദ്രമാണ് ശ്രീ ബുദ്ധദേവൻ. ഈ മഹാപുരുഷന്റെ ചരിത്രം ഒരു പ്രാവശ്യം വായിച്ചാൽ ഇതിനെപ്പറ്റി സ്പഷ്ടമായി വിവരിച്ചിരിക്കുന്നത് മനസ്സിലാക്കാം. ഇതിനെ വായിച്ചറിഞ്ഞനുഷ്ഠിക്കുന്നതിലുപരി പവിത്രമായ വേറൊന്നില്ല. ഇപ്പോൾ ലോകജനസംഖ്യയിൽ മൊത്തം നാലിൽ മൂന്നുഭാഗം ബുദ്ധമതാവലംബികൾ ആണ്. ഇവർ അധികമായി ജപ്പാൻ, ചൈന, ടിബറ്റ്, ബർമ്മ, സിലോൺ തുടങ്ങിയ അനേകദേശങ്ങളിൽ വ്യാപിച്ചിരിക്കുന്നു. അഹിംസ എന്നാൽ

ശ്ലോകം: *"കർമ്മണാ മനസാവാചാ സർവ്വഭൂതേഷു സർവ്വദാ*
*അക്ലേശജനനം പ്രോക്താത്വഹിംസാ പരമർഷിഭിഃ"*

താ: മനസാവാചാ കർമ്മണാ എക്കാലവും ഏതവസ്ഥകളിലും ഒരു പ്രാണിക്കുപോലും ക്ലേശമുണ്ടാവാതെ ഇരിക്കുന്നത് അഹിംസ എന്ന് മഹാത്മാക്കളായ മഹർഷികളാൽ പറയപ്പെട്ടിരിക്കുന്നു. എന്നാൽ കഠോരമായ ഭാഷണത്താൽ ദുഃഖവും, മനസ്സാൽ പരദ്രോഹവിചാരവും, കൈകളാൽ ചെയ്യുന്ന ദുഷ്ക്രിയയാൽ ദുഃഖവും ഏർപ്പെടാതെ ചെയ്യാതിരിക്കുന്നത് അഹിംസയെന്ന മുഖ്യധർമ്മമെന്ന് ശ്രുതികൾ ഘോഷിക്കുന്നു.

ശ്ലോകം: *"അഹിംസാ പരമോധർമ്മഃ അഹിംസാപരമംതപഃ*
*അഹിംസാപരമം ദാനം ഇത്യു ചുർമുനയസ്തഥാ"*

താ: അഹിംസയ്ക്ക് തുല്യമായ ധർമ്മം ഇല്ല. അഹിംസയ്ക്ക് തുല്യമായ തപസ്സും ഇല്ല എന്ന് തപോധനരായ മുനിശ്രേഷ്ഠന്മാർ പറഞ്ഞിരിക്കുന്നു. എന്നാൽ അനേക യജ്ഞാദിക്രതുക്കൾ കൃച്രചന്ദ്രായണാദി ഘോരതപങ്ങൾ, അന്നദാനാദി ഷോഡശമഹാദാനങ്ങൾ, തീർത്ഥയാത്രാദി പുണ്യകർമ്മങ്ങൾ അനേകമായി ചെയ്താലും അഹിംസ എന്ന വലിയ ഗുണമില്ലാതിരുന്നാൽ അവയെല്ലാം ചാമ്പലിൽ ഹോമിച്ച ഹവിസ്സുപോലെ നിഷ്പ്രയോജനം.

ശ്ലോകം: *"പ്രവിശന്തി തഥാനദ്യഃ സമുദ്രം ഋജുവക്രഗാഃ*
*സർവ്വേധർമ്മാ, അഹിംസായാം പ്രവിശന്തി തഥാദൃഢം."*

താ: എപ്രകാരമാണോ സമസ്തമായ നദികൾ, തോടുകൾ ഋജുവക്രമായ് സമുദ്രത്തിൽ ചെന്ന് ചേരുന്നത് അപ്രകാരം സമസ്തമായ ധർമ്മങ്ങൾ അഹിംസയെന്ന ദയാസമുദ്രത്തിൽ ചേരുന്നവയാണ്. ഇത് നിശ്ചയം. ജീവകാരുണ്യവ്രതം ആരിൽ ഇരിക്കുന്നുവോ അവർക്ക് ഇതരമായ തപം, ദാനം, വ്രതങ്ങൾ, തീർത്ഥയാത്രകൾ, യോഗാഭ്യാസം ഇവ യാതൊന്നും വേണ്ട..

ശ്ലോകം: *"സർവ്വയജ്ഞേഷുയദ്ദാനം സർവ്വതീർത്ഥേഷുയത്ഫലം*
*സർവ്വദാനഫലംവാപിതന്ന തുല്ല്യമഹിംസയാ"*

താ: അശ്വമേധാദിയാഗങ്ങളിൽ എപ്രകാരമുള്ള ഫലം ലഭിക്കുന്നു വോ, ഗോദാനാദി ഷോഡശമഹാ ദാനങ്ങളിൽ എപ്രകാരമുള്ള ഫലം ലഭിക്കുന്നുവോ സപ്തസാഗര തീർത്ഥ സ്നാനത്താൽ എപ്രകാരമുള്ള ഫലം ലഭിക്കുന്നുവോ അതെല്ലാം അഹിംസയുടെ ഒരു കോടി ഫലത്തിൽ ഒരു ഭാഗം ആകുന്നില്ല.

ശ്ലോകം: *അഹിംസാപരമോധർമ്മ സ്ത്വധർമ്മഃ പ്രാണിനാം വധഃ*

താ: അഹിംസയേക്കാൾ ശ്രേഷ്ഠമായ ധർമ്മം ഇല്ല. ഹിംസയേ ക്കാൾ വലിയ അധർമ്മം വേറെയില്ല.

ശ്ലോകം: *ആത്മൗപമ്യേന സർവ്വത്ര. സമംപശ്യതിയോ f ർജ്ജുന*
*സുഖം വാ യദി വാ ദുഃഖം. സ യോഗീ പരമോ മതഃ*

(ഗീത 6:32)

താ: അല്ലയോ അർജ്ജുനാ സമസ്ത ഭൂതങ്ങളുടെയും സുഖദുഃഖങ്ങൾ തന്റെ സുഖദുഃഖങ്ങളായി ഏതൊരു പുണ്യാത്മാവ് കുരതുന്നുവോ, അപ്രകാരമുള്ള യോഗി എല്ലാവരിലും വെച്ച് എനിക്കധികം പ്രിയമുള്ളവനാകുന്നു. ഇത് എന്റെ നിശ്ചയാഭിപ്രായം. എന്നാൽ അവരവരുടെ ശരീരത്തിന് ബാധ എപ്രകാരം കഷ്ടമാ യിരിക്കുന്നുവോ അപ്രകാരം തന്നെ സമസ്ത ജീവരാശികൾക്കും കഷ്ട മായിരിക്കുമെന്ന് അറിഞ്ഞുകൊള്ളേണ്ടതാണ്.

സൂത്രം: *"അഹിംസാ പ്രതിഷ്ഠായാം തത്സന്നിധൗ വൈരത്യാഗഃ"*

താ: ആരുടെ ഹൃദയത്തിൽ അഹിംസാധർമ്മം സ്ഥിരമായി രിക്കുന്നുവോ അവരുടെ സന്നിധിയിൽ ഘോരരായ പുലികൾ, സിംഹങ്ങൾ, സർപ്പങ്ങൾ, മുതലായ ക്രൂര ജന്തുക്കൾകൂടി വൈരമില്ലാതെ കളിക്കുന്നതാണ്.

വിശേഷ അർത്ഥം: തന്നെപ്പോലെ സമസ്ത ജന്തുക്കളെയും കാണുന്നവർക്ക് യാതൊരു ജീവരാശികളും ഉപദ്രവം ചെയ്യാതിരിക്കുന്നു!!

ഭൂതപ്രേത പിശാചാദി ഭൂതഗണങ്ങൾ യമദൂതന്മാർ സഹിതം പ്രേമത്തോടുകൂടി സ്നേഹിക്കും. ഈ കാരണത്താൽ പൂർവ്വ ഋഷികളുടെ ആശ്രമത്തിൽ സ്വഭാവ വിരുദ്ധമുളള ഗോക്കൾ പുലികളോടും, സിംഹങ്ങൾ ആനകളോടും, സർപ്പങ്ങൾ തവളകളോടും, എലികൾ പൂച്ചകളോടും സോദരീസോദരന്മാരെപ്പോലെ ഏകമായി നിവസിച്ച സംഗതി ശാസ്ത്രദ്വാരാ അറിയിക്കപ്പെട്ടിരിക്കുന്നു.

ശ്ലോകം: *"അഹങ്കാരം ബലം ദർപ്പം. കാമം ക്രോധം ച സംശ്രിതാഃ*
*മമാത്മ പരദേഹേഷു പ്രദ്വിഷന്തോ f ഭ്യ സൂയകാഃ"*

(ഗീത. 16:18)

അഹങ്കാരം, ബലം, ഗർവ്വം, കാമം, ക്രോധം എന്നിവ അവലംബിച്ച് അവരുടെ ദേഹങ്ങളിലും പരജീവികളിലും കൂടി ഒരേ പ്രകാരമായിരിക്കുന്ന തന്നെ ദ്വേഷിച്ചുകൊണ്ട് സത്പുരുഷന്മാരിൽ അസൂയപ്പെട്ട്, മറ്റുജീവികൾ തന്നുടെ ആഹാരത്തിനായി സൃഷ്ടിക്കപ്പെട്ടതാണെന്ന് പറഞ്ഞ് ജന്തുക്കളെ അഹങ്കാരികൾ, ബലാത്കാരമായ് ഹിംസിക്കുന്നു.

ശ്ലോകം: *"താനഹം ദ്വിഷിത: ക്രൂരാൻ. സംസാരേഷുനരാധമാൻ*
*ക്ഷിപാമ്യജസ്രമശുഭാനാസുരീഷ്വേവ യോനിഷു".*

(ഗീത 16:19)

താ: അപ്രകാരം സർവ്വജീവഹൃദയസ്ഥനായ എന്നെ ഹിംസിക്കുന്ന ക്രൂരന്മാരായ ദുഷ്ടജനങ്ങൾ ജനനമരണ ദുഃഖകരമായ ഘോര സംസാര സാഗരത്തിൽ പിന്നേയും പിന്നേയും ബഹുദുഃഖകരമായ ആസുരീയോനിയിൽ പിറക്കേണ്ടി വരുന്നു.

ശ്ലോകം: *"ആസുരീം യോനിമാപന്നാ*
*മൂഢാ ജന്മനി ജന്മനി*
*മാമ പ്രാപ്യൈവ കൗന്തേയ-*
*സ്തതോ യാതിപരാം ഗതിം."*

(ഗീത 16:20)

താ: അല്ലയോ അർജ്ജുനാ അപ്രകാരം അസുരയോനിയിൽ പിറന്ന പ്രാണിഹിംസകന്മാരായ മൂഢന്മാർ പ്രതിജന്മത്തിൽ എന്നിൽ ചേരുന്ന മാർഗ്ഗമറിയാതെ അതിലിരുന്ന് അധോഗതിയടഞ്ഞ് ബഹുകാലം ദുഃഖഭൂയിഷ്ഠമായ ഘോരനരകത്തെ പ്രാപിക്കുന്നു. ഇവർ അസുരസ്വഭാവമുള്ളവരെന്ന് ശ്രീകൃഷ്ണ ഭഗവാന്റെ അഭിപ്രായം. ഇനിയും പൂർവ്വകാലത്തിൽ ധർമ്മരാജൻ ദേവഗുരുവായ ബൃഹസ്പതിയോട് ധർമ്മത്തെപ്പറ്റി:

കന്തപദ്യം:- *"ധ്യാനം ബിന്ദ്രിയ വൃത്തുല*
*മാനിഞ്ചുട ഹിംസ ഗുരു സമർച്ചന*
*വിധി നിത്യാനുഷ്ഠാനമു ദപമനു*
*വീനം ബരസേവ്യ മേദ്ദി വിനഗാ വലതുൻ"*

ധ്യാനം, ഇന്ദ്രിയനിഗ്രഹം, അഹിംസ, ഗുരുസേവ നിത്യാനുഷ്ഠാനം, തപം ഇവയിലേതാണ് മുഖ്യമായി കരണീയമായതെന്ന് കേൾക്കാനാഗ്രഹിക്കുന്നു.

എന്നു ചോദിച്ചപ്പോൾ ബൃഹസ്പദി:-

കന്തപദ്യം:- *ഈയാരുനു മഞ്ചി തേരുവു*
*ലൈയുണ്ടു നഹിംസയുന്ന യൈദിണ്ടികി ബവി*
*ത്രായതനമധ്ലു ഗാകമു*
*നേയുത്തമ ധർമ്മമുലനു നിദിവെലിഗിഞ്ചുൻ.*

ഈ ആറും നല്ല മാർഗ്ഗങ്ങൾ തന്നെയാകുന്നു. അഹിംസയെന്നത് മറ്റുള്ള അഞ്ചിനേക്കാൾ പവിത്രമായതാണ്. കൂടാതെ ഉത്തമധർമ്മങ്ങളേയും ഇവ പ്രകാശിപ്പിക്കുന്നു.

എന്നു പറഞ്ഞുപോയി. അതിനുശേഷം ധർമ്മരാജാവ് ഭീഷ്മരോടു ചോദിച്ചു.

അ: *"ധർമ്മനന്ദനുഡു പിതാമഹുതോ സർവ്വ*
*ദേവതലുനു ഭൂമി ദേവതലുനു*
*മുനിവരുലുനഹിംസ കോനിയാടു ദുരുദാനി*
*തേരഗു ചെപ്പുനാകുടേട പഡഗാ"*

ധർമ്മനന്ദനൻ ഭീഷ്മരോടു ചോദിച്ചു: സർവ്വദേവതകളും, ഭൂദേവതകളും, മുനിവരന്മാരും അഹിംസയെക്കൊണ്ടാടുന്നു. അത്

എപ്രകാരമെന്ന് എനിക്കു സുലഭമായി അറിയത്തക്കവിധം വിവരിച്ചു തന്നാലും.

ആ: *ദന്ദിയഡുഗുലോന ദക്കിന ജന്തുച*
*യംബുന ഡുഗുലേല്ല ന ഡഗിയുണ്ടു*
*നട്‌ലു ധർമ്മകോടുലന്നിയു ലോനഗു*
*നിദ്ധഗുണയഹിംസ കിം തനിജമു*

എപ്രകാരം ആനയുടെ അടിയിൽ മറ്റുസർവ്വ ജീവജാലങ്ങളുടേയും കാല്പാദം ഒതുങ്ങിപ്പോകുന്നുവോ അതുപോലെ അനേക ധർമ്മങ്ങളും അഹിംസ എന്ന ധർമ്മത്തിൽ അടങ്ങിപ്പോകുന്നു.

കൂടാതെ

മരിയു: *ദാനമു ധർമ്മമു ദപമി*
*ജ്യാനിഷ്ഠ യനംഗഗുല്ലു സത്ക്രിയ ലേല്ലൻ*
*മാനവനാഥയഹിംസ*
*നൂനാകൃതുലൻദ്ഡ ശ്രുതുല നൂനിന പേട്ടൽ*

ദാന,ധർമ്മ, തപ, നിഷ്ഠ ഇവകളെല്ലാം നല്ല ക്രിയകൾ തന്നെ. എങ്കിലും രാജൻ! അഹിംസ എന്നത് ഏറ്റവും ശ്രേഷ്ഠതരമെന്ന് ജ്ഞാനികൾ പറയുന്നു.

ആ: *ദാനമുനു ദപമ്പു ധർമ്മബു യജ്ഞമ്പു*
*ശൗച മന്ത്ര തന്ത്ര സത്യ മുലുനു*
*ബുധുല ഹിംസ രൂപമുലുഗാഗ ജെപ്പുട*
*യെല്ല കൽമി സുമ്മ ഹിംസ കലിമി*

ദാനം, തപം, ധർമ്മം, യജ്ഞം, ശൗചം, മന്ത്രം, തന്ത്രം, സത്യം ഇവയെല്ലാം അഹിംസയുടെ ഫലമായുള്ളവയാണെന്ന് ജ്ഞാനികൾ പറയുന്നു.

മനുസ്മൃതി: *"വർഷേ വർഷേ f ശ്വമേധേന*
*യോയജേത ശതം സമാഃ*
*മാംസാനിച നഖാദേദ്യ*
*സ്തയോഃ പുണ്യഫലം സമം"*

അശ്വമേധയാഗം ചെയ്യുന്നതിനു സമമാണ് മാംസഭക്ഷണം ചെയ്തവൻ അത് ഉപേക്ഷിക്കുന്നതിന്റെ ഫലം (ശത അശ്വമേധ യാഗത്തിനു സമം മാംസവർജ്ജനം.)

കന്തപദ്യം:- *ശതവർഷ ദുഷ്കരതപഃ*
*കൃതിനഞ്ചുടു ദിനമിനഗു സുകൃത മീവിരേണ്ടുൻ*
*മതിദലപ നൗക്ക രൂപനി*
*സ്മൃതി വേത്തലു ജേപ്പുദുരു കുരു ക്ഷിതിനാഥാ*

നൂറു വർഷങ്ങൾ തപസ്സുചെയ്യുന്നതും മാംസഭക്ഷണത്തെ കഴിച്ചു കൊണ്ടിരുന്നവർ ഉപേക്ഷിക്കുന്നതും സമാനപുണ്യങ്ങളെന്ന് വേദനി പുണർ പറയുന്നു.

കന്തപദ്യം:- തപമുല ദാനംബുല ബ്രഹ്മപുരി നിവാസം
ബുദപ്പ ദനരാദു ജനാധിപ
മാംസമുനമലനി പുണ്യപുരുഷു നകുസുലഭമന്തു
രാനേല വാര്യുലു"

താല്പര്യം:- തപസ്സുകൊണ്ടും ദാനംകൊണ്ടും ബ്രഹ്മലോകം നിശ്ചയമായും പ്രാപിക്കുമെന്നത് സുസാദ്ധ്യമല്ലെങ്കിലും മാംസാഹാരം ഉപേക്ഷിച്ച പുണ്യാത്മാവിന് ആ ലോകം പ്രാപിയ്ക്കാമെന്നത് സുലഭമെന്ന് വലിയവർ പറയുന്നു. ഇപ്രകാരം അനേകധർമ്മങ്ങൾ ഭീഷ്മർ ധർമ്മരാജാവിന് ഉപദേശിച്ചിരിക്കുന്നു. അതിനാൽ പ്രാണി ഹിംസയോ അതിനെ ഭക്ഷിക്കുന്ന സ്വഭാവമോ ഉത്കൃഷ്ടമായ മാനവ ജന്മത്തിന് വിധിച്ചിട്ടില്ല. എന്തിനധികം പറയുന്നു; പക്ഷിമൃഗാദികളിൽ ഉള്ള ഉത്തമരായ ജന്തുക്കൾ മാംസാഹാരികളായ് കാണുന്നില്ല. ശ്രേഷ്ഠ ജന്മങ്ങളായ ഗോവ്, മാൻ, ആന, അശ്വം മുതലായ മൃഗങ്ങൾകൂടി തൃണപത്ര ധാന്യങ്ങളെ മാത്രം ഭുജിക്കുന്നു. നികൃഷ്ട ജന്മങ്ങളായ നായകൾ, നരികൾ, പുലികൾ മുതലായവ നീചജന്തുക്കളെപോലെ മാംസം തിന്നുന്നില്ലേ? അപ്രകാരം തന്നെ പക്ഷിവർഗ്ഗത്തിലും ഹംസം, കോകിലം, ശുകം മുതലായ ശ്രേഷ്ഠ പക്ഷികൾ ഈ നീചവൃത്തികൾ അവലംബിക്കുന്നില്ല. കാക്ക, കഴുകൻ മുതലായ നികൃഷ്ടപക്ഷികൾ മാത്രം നീചവൃത്തിയെ അവലംബിച്ചിരിക്കുന്നു. ഇപ്രകാരമിരിക്കെ ശ്രേഷ്ഠമായ മനുഷ്യജന്മത്തെ എടുത്ത് അതിലും പവിത്രമായ വേദാന്തവിചാരം ചെയ്യുന്നവർ കൂടി ആലോചിക്കാതെ ഇപ്രകാരപ്പെട്ട ക്രൂരകൃത്യങ്ങൾ ചെയ്യുന്നു എന്നത് എത്ര ആശ്ചര്യം!

## ജീവഹിംസാഭേദങ്ങൾ

പ്രശ്നം: സ്വാമിജി ഇത് വാസ്തവം തന്നെ. എങ്കിലും ജീവനില്ലാത്ത വസ്തുക്കളായി യാതൊന്നും ഇല്ലല്ലോ; ചീര, വഴുതനങ്ങ,

വെണ്ടക്ക തുടങ്ങിയ അനേകം സസ്യഫലാദികൾക്ക് ജീവനില്ലയോ? അപ്പോൾ അവയെ ഭക്ഷിക്കുന്നവരും ജീവഹിംസ ചെയ്യുന്നില്ലേ?

ഉത്തരം: അല്ലയോ സദ്ഗുണശീലാ, അവയ്ക്കും ജീവനുണ്ട്. ഫലമൂലാദി ഭക്ഷണം ശാസ്ത്രങ്ങളിൽ കുറ്റം എന്ന് പറയുന്നില്ല. ശാസ്ത്രമാണ് പ്രമാണം. കൂടാതെ ഫലമൂലാദികളിൽ ജീവശക്തിയിരുന്നാലും അവ ജഡങ്ങളാണ്. അവയ്ക്ക് ജീവ ജന്തുക്കളെപ്പോലെ മനസ്സ്, ബുദ്ധി, ചിത്തം മുതലായ ജ്ഞാനകർമ്മേന്ദ്രിയങ്ങളില്ല. ഇന്ദ്രിയങ്ങൾ എവിടെയില്ലയോ അവിടെ സുഖദുഃഖങ്ങൾ ഏർപ്പെടുന്നതിന് അവകാശമില്ല. സസ്യമെന്നാൽ ഫലപത്രങ്ങൾ വിഷയമായി ഇവിടെ പറഞ്ഞുവെന്നല്ലാതെ മഹാശയന്മാരായ ജെ.സി. ബോസ് മുതലായവരുടെ സയൻസ് പ്രകാരം പറയുന്ന വൃക്ഷാദികൾക്ക് സംബന്ധപ്പെട്ടതല്ല. ചുരുക്കി പറഞ്ഞാൽ നിങ്ങളെപ്പോലെ അവയ്ക്ക് മനസ്സിന് ഉൾക്കാഴ്ചയില്ല. അതിനാൽ ഏവം വിധം പറഞ്ഞുവെന്നുമാത്രം. ദൃഷ്ടാന്തമെന്തെന്നാൽ ഒരു വൈദ്യൻ ഒരുവനെ ബോധം കെടുത്തി ശസ്ത്രക്രിയ ചെയ്യുന്ന സമയത്ത് അവൻ വേദന അറിയുന്നില്ല. ആ സമയത്തും അവനിൽ ജീവൻ ഇല്ലാതില്ല. അല്ലെങ്കിൽ ശരീരത്തിൽ ഇരിയ്ക്കുന്ന നഖകേശങ്ങൾ ഛേദിക്കുമ്പോൾ ദുഃഖം അനുഭവിക്കുന്നില്ല. നഖകേശങ്ങൾക്കും സസ്യങ്ങളെപ്പോലെ ഉൽപത്തി നാശങ്ങൾ ഉണ്ടാകുന്നു. അപ്രകാരംതന്നെ സസ്യങ്ങളുടെ സ്ഥിതി. ജന്തുക്കൾ അപ്രകാരമല്ല. മനുഷ്യരിൽ എപ്രകാരം ഇന്ദ്രിയാദി സുഖങ്ങൾ ഇരിയ്ക്കുന്നുവോ അപ്രകാരം അവയ്ക്കുമുണ്ട്. അവയ്ക്കും രതിക്രീഡാസുഖം, പുത്രവാത്സല്യം, മരണഭീതി, സുഖാഭിലാഷം മുതലായവ ഇരിയ്ക്കുന്നു. ഇതുമാത്രമല്ലാതെ ആ ജന്തുക്കൾക്ക് മനുഷ്യരെപ്പോലെ സ്ത്രീ-പുരുഷസംയോഗം കൊണ്ട് ഉൽപത്തി ഉണ്ടാകുന്നു. അല്ലാതെ സസ്യങ്ങൾ പോലെ ഉദ്ഭിജങ്ങൾ അല്ല. സസ്യവർഗ്ഗങ്ങൾ മുഖ്യമായി സൂര്യശക്തിയാൽ വൃദ്ധി അടഞ്ഞുകൊണ്ടിരിക്കുന്നു. ഇതരസഹായം (ഭൂമി, ജലം, വായു) അൽപാല്പമായിരിക്കും. സൂര്യന്റെ ശക്തി സസ്യാദികൾക്ക് അധികമായിരിക്കുന്ന കാരണത്താൽ അവയെ ഭക്ഷിക്കുന്നവർക്ക് അധികമായി ജ്ഞാനമുണ്ടാകുന്നു. എപ്രകാര മെന്നാൽ സൂര്യൻ തമസ്സിനെ നശിപ്പിക്കുന്നതുപോലെ ശാഖാഭക്ഷണ ത്താൽ ഏർപ്പെടുന്ന ശക്തി അജ്ഞാനമെന്ന തമോഗുണത്തെ നശിപ്പിക്കും. ഇതല്ലാതെ സസ്യങ്ങളുടെ ജീവശക്തിക്കും ജീവികളുടെ ജീവശക്തിക്കും പരമാണു പർവ്വതഭേദം കാണുന്നു.

ഒരു വൃക്ഷത്തിന്റെ ശാഖോപശാഖകൾ അനേകഭാഗങ്ങളാക്കി നട്ടാൽ അതെല്ലാം വളരും. അവ്വിധമായ വേരുകൾകൂടി അനേകഭാഗങ്ങൾ ചെയ്താലും അവയിൽനിന്ന് അത് വലിയ വൃക്ഷമാകും. ഇതുപോലെ മൃഗങ്ങളുടെ കരചരണങ്ങൾ വെട്ടിയാൽ അവയിൽനിന്ന് ശൃംഗങ്ങൾ വളരുമോ? ആവുന്നതല്ല; പ്രാണിഹിംസാഹാരത്താൽ ഏർപ്പെടുന്ന പാപം ഇപ്പോൾ അറിയാതെപോയാലും, പിന്നീട് വലിയ പാപത്തിന് കാരണമാകും. എപ്രകാരമെന്നാൽ ഏതു വസ്തുവിനെ ഭുജിക്കുന്നുവോ അതിന്റെ സത്ത രക്തമായി പരിണമിക്കുന്നു. ആ ശരീരത്തെ അനുസരിച്ച് ത്രിഗുണങ്ങളോടെ മനസ്സ് വേല ചെയ്യും. (സത്വരജ തമോഗുണങ്ങൾ) സത്വഗുണത്താൽ ജ്ഞാനവും, രജോഗുണത്താൽ കർമ്മവും, തമോഗുണത്താൽ അജ്ഞാനവും ഏർപ്പെടും. ഇതിനൊരു ഉദാഹരണം പറയാം. മഹാരണ്യത്തിൽ സഞ്ചരിക്കുന്ന ഗജത്തെ പിടിച്ച് രണ്ടുമൂന്നു വർഷങ്ങൾ അതിന് പരിശീലനം കൊടുത്താൽ ആ മഹാബലമുള്ള മൃഗം മനുഷ്യന്മാർക്ക് അധീനനായി പറയുന്നതുപോലെ പ്രവർത്തിക്കു മല്ലോ. അതുപോലെ ചെറിയ ജീവിയായ പുലിയെ സ്വാധീനിക്കാൻ സാധിക്കുമോ? ഇതിലുള്ള രഹസ്യമെന്തെന്നാൽ, ആന വലിയ ജന്തുവായാലും സാത്വികാംശമായ പത്രതൃണങ്ങൾ ആഹരിക്കുന്നു. അതിനാൽ ഗ്രഹണശക്തിയുള്ള ബുദ്ധിയും മഹാശാന്തഗുണവും പ്രാപിച്ചിരിക്കുന്നു. വ്യാഘ്രത്തിന് ക്രൂരമായ മാംസഭക്ഷണത്താൽ അതിന്റെ ക്രൂര സ്വഭാവം എത്രമാത്രം മാറാതിരിക്കുന്നു! മോക്ഷത്തിന് ശാന്തി പ്രധാനമായിരിക്കുന്നു. അതിനാൽ മുമുക്ഷുക്കൾ നിശ്ചയമായും സാത്വികാഹാരത്തെ മാത്രം ഭുജിക്കേണ്ടുന്നതാണ്. അല്ലെങ്കിൽ മനസ്സ് എന്തുതന്നെയായാലും സ്വാധീനത്തിൽ നിൽക്കുന്നതല്ല. ഇത് വളരെ രഹസ്യമായ വിഷയം. ഇതുമാത്രമല്ല മാംസം സ്ത്രീപുരുഷന്മാരുടെ ശുക്ലശ്രോണിതത്താൽ ഉത്പത്തി ആയതാണ്. ഇക്കാരണത്താൽ അത് തികച്ചും അശുചിയായിരിക്കുന്നു. ഇതിന്റെ രഹസ്യം അല്പം പറയാം. ശ്രദ്ധിച്ച് കേൾക്കുക. ഒരു സ്ത്രീ ഋതുവായതിനുശേഷം നാലുദിവസങ്ങൾ വരെ ആ സ്ത്രീയെ തൊടുന്നവർകൂടി സ്നാനം ചെയ്യേണ്ടിയിരിക്കുന്നു. കാരണം എന്തെന്നാൽ ഋതുകാലത്ത് രക്തം സ്രവിക്കുമെന്ന മഹാ ദോഷമിരിക്കുന്നു. സ്പർശിച്ചവർപോലും സ്നാനം ചെയ്യേണ്ടിയ ദോഷം ഉള്ള ആ രക്തത്തെ പാനം ചെയ്യുന്നവരുടെ അശുചിയെപ്പറ്റി എന്തു പറയാൻ? ആകയാൽ ഋതുകാലത്തിലുള്ള രക്തത്തോട് പുരുഷന്റെ രേതസ്സ് ചേർന്ന് പിണ്ഡോത്പ

ത്തിയുണ്ടാകുന്നു. ഈ വിധി മനുഷ്യന്മാർക്ക് ഉള്ളതുപോലെ ജന്തുക്കൾക്കും ഉണ്ട്. ഇത് സാധാരണ എരുമ, ആട് മുതലായ ജന്തുക്കളിൽ ഗർഭകാലത്തിൽ യോനീദ്വാരത്തിൽ ബഹിർമുഖമായറി യുന്നു. ഇക്കാരണത്താൽ മലിനവസ്തുക്കളെ ഭുജിക്കുന്നവർക്ക് ധ്യാനത്തിൽ മനസ്സ് നിൽക്കുന്നതല്ല. ഇതിനെപറ്റി മധുമാംസാദികൾ ഭക്ഷിക്കുന്നവർ രാജയോഗികൾ അല്ലെന്നു പറഞ്ഞ് രാക്ഷസഭോഗികൾ എന്ന് നാമകരണം ചെയ്യപ്പെട്ടിരിക്കുന്നു. അണിമാദി അഷ്ടസിദ്ധികളുള്ള മഹാതപോധനന്മാരായ രാവണ കുംഭകർണ്ണാദി രാക്ഷസന്മാർ ത്രിലോകത്തെ ജയിച്ച് നവകോടി ദേവാലയങ്ങൾ പ്രതിഷ്ഠിച്ച് പൂജിച്ചവരാണ്. ഇപ്രകാരമുള്ളവരെ രാമതാരക പരബ്രഹ്മ കരുണാമൂർത്തി എന്തിനാണ് വംശത്തോടെ നശിപ്പിച്ചത്? ഈ സംഗതിയെ അല്പം ചിന്തിക്കാം. പരമഭക്തനായ ആഞ്ജനേയൻ ലങ്കാപുരിക്ക് പോയിവന്ന് ലങ്കാപട്ടണത്തിന്റെ വൈഭവത്തെ ശ്രീരാമചന്ദ്രനെ അറിയിച്ചു. എന്നാൽ രാക്ഷസന്മാരുടെ പ്രതിഗൃഹ ത്തിൽ നടക്കുന്ന വേദപാരായണം, ഹോമങ്ങൾ, ശിവാർച്ചന, ധ്യാനം, ജപങ്ങൾ എന്നിവയെക്കുറിച്ച് പറയാൻ സാദ്ധ്യമല്ല, അവരെല്ലാവരും പരമശിവഭക്തർ എന്ന് അവരുടെ പ്രഭാവത്തെ ഉണർത്തിച്ചു. ഇപ്രകാരമിരിക്കുന്ന പരമഭക്തന്മാരെ എങ്ങനെ നിഗ്രഹിക്കാൻ കഴി യും എന്ന് ചിന്തിച്ച് ശ്രീരാമചന്ദ്രൻ ധനുസ്സെറിഞ്ഞു. ഭക്തവത്സല നായ ശ്രീരാമചന്ദ്രന്റെ അവസ്ഥ കണ്ട് സുഗ്രീവൻ രാക്ഷസസംഹാരം ചെയ്യേണ്ടതാണെന്ന മനോഭിപ്രായത്താൽ ആഞ്ജനേയരുടെ മുഖത്തെ വീക്ഷിച്ചു. പിന്നീട് ആ ബുദ്ധിമാൻ അതിനെ ഗ്രഹിച്ച് ശ്രീരാമനോട് രാക്ഷസന്മാരുടെ ആഹാര വിഷയത്തെക്കുറിച്ച് പറയാൻ തുടങ്ങി. "ഓ മഹാപ്രഭോ, അവർ ജീവകാരുണ്യമില്ലാത്തവർ. മഹാക്രൂരകൃത്യ ങ്ങളായ പ്രാണിഹിംസയാൽ ഭോജനം ചെയ്യുന്നു; സത്യാചാരങ്ങൾ ഇല്ലാത്തവർ" എന്നു പറഞ്ഞതും ദുഷ്ട നിഗ്രഹ ശിഷ്ട പരിപാലനായ ശ്രീരാമമൂർത്തി "ആഹാ പ്രാണിഹിംസകരായ ദുഷ്ടന്മാരെ ഒരേ അസ്ത്രത്താൽ ഉന്മൂല നാശനം ചെയ്യും"എന്നു പറഞ്ഞ് ധനുസ്സ് കയ്യിൽ സന്തോഷത്തോടെ എടുത്തു. ഈ വിഷയം ഇവിടെ എന്തിനുവേണ്ടി പ്രസ്താവിക്കുന്നു വെന്നാൽ ഇപ്പോഴുള്ള ശുഷ്ക വേദാന്തികളിൽ ചിലർ ശാസ്ത്ര പാണ്ഡിത്യമുള്ളവർ, ചിലർ പരമേശ്വരലിംഗത്തെ ഭക്തിയോടെ കണ്ഠത്തിൽ ധരിക്കുന്നവർ, മറ്റുചിലർ യന്ത്രങ്ങളെ പൂജിക്കുന്നവർ, ചിലർ ജട, മുണ്ഡന കാഷായ ഭസ്മ രുദ്രാക്ഷ ധാരികൾ ആയിരു ന്നാലും ജീവകാരുണ്യം ഒന്നുമാത്രം

ഇല്ലാത്ത കാരണത്താൽ ജഗദീശ്വരന്റെ കരുണാ കടാക്ഷം ലഭിക്കാൻ സാദ്ധ്യമല്ല. ഇവർ നിശ്ചയമായി ഘോരസംസാരത്തിൽ മുങ്ങിപ്പോകുന്നു. യമദൂതൻ ഇവരെ വിടുന്നതല്ല. ഇപ്രകാരമുള്ളവർ രാഗികൾ എന്നല്ലാതെ യോഗികൾ ആകുന്നതല്ല. ഇവർ സ്വയം നശിക്കുന്നതിനോടൊപ്പം മറ്റുള്ള മുമുക്ഷുക്കളെയും നശിപ്പിക്കുന്നു. എപ്രകാരമെന്നാൽ പ്ളേഗ്, കോളറ മുതലായ പകർച്ചവ്യാധികൾ ഉള്ളവരെ സമീപിച്ചാൽ സമീപിച്ചവരും. മരിക്കേണ്ടിവരുന്നതുപോലെ. അതിനാൽ മുമുക്ഷുക്കൾ ഇവരുടെ സമീപത്ത് വരുമ്പോൾ വളരെ ജാഗ്രതയോടെ ഇരിക്കേണ്ടതാണ്. ഇവരിൽ ചിലർ ചില വേദാന്ത യുക്തികൾ നന്നായി പഠിച്ചിരിക്കും. ഇവർ അറിവില്ലാത്ത, വൈരാഗ്യഭക്തിയോടുകൂടിയ സന്മാർഗ്ഗികളായ ചില പുണ്യാത്മാക്കളുടെ സമീപത്ത് പോയി ശുഷ്കവേദാന്തത്താൽ കുതർക്കം ചെയ്ത് അവരുടെ നിഷ്ഠയെ ഭംഗപ്പെടുത്തുന്നു. ഇവരുടെ വിവാദം എന്തെന്നാൽ ജപം, തപം, ധ്യാനം കൊണ്ട് എന്താണ് പ്രയോ ജനം? ഇങ്ങനെ വേണമെന്ന് ആരുപറഞ്ഞു? ഏതു ശാസ്ത്രമാണ് വിധിച്ചിരിക്കുന്നത്? എന്തുകൊണ്ട് വിവാഹം ചെയ്തുകൂട? മധു മാംസാദി വസ്തുക്കളെ ഭക്ഷിക്കാനല്ലെങ്കിൽ പിന്നെ എന്തിനുവേണ്ടി ദൈവം സൃഷ്ടിച്ചു? ഇതെല്ലാം ഭുജിക്കുന്ന ഞാൻ ജ്ഞാനിയല്ലെന്നുണ്ടോ? ഞാൻ ഇവകൾ ഭുജിക്കുന്നത് കാണുന്നില്ലേ? എന്നെപ്പോലെ അവർക്കും മോക്ഷം പ്രാപിച്ചുകൂടെ? എന്റെ ഗുരുവായ ഫല്ലമല്ലയ്യ മഹാജ്ഞാനിയും അവരുടെ ഗുരുവായ ബ്രഹ്മമയ കാംക്ഷിത ദീക്ഷിതരും മോക്ഷം പ്രാപിച്ചിട്ടില്ലെ? ഇപ്രകാരം വൃദ്ധവേശ്യകളായ ദേവദാസി സ്ത്രീകൾ വേശ്യാവൃത്തിക്ക് ശക്തിയില്ലാതെയിരുന്നാലും ധനാഭിലാഷത്താൽ കരചരണ നേത്ര മുഖങ്ങളാൽ അനേകവിധമായ ഗ്രാമ്യനാട്യം ചെയ്യുന്നതുപോലെ ഇവരും ലജ്ജയില്ലാതെ തന്നെ രാജയോഗി എന്നു പറഞ്ഞു വൈരാഗ്യത്തോടുകൂടിയ ജിജ്ഞാസുക്കളെ നശിപ്പിച്ചുകൊണ്ടിരിക്കുന്നു. (എന്തെന്നാൽ വിത്താപഹാരികളായി ശിഷ്യന്മാരുടെ അംഗസംഖ്യ വർദ്ധിപ്പിക്കുവാൻ അപ്രകാരം ചേഷ്ടകൾ ചെയ്യുന്നു) ഇപ്രകാരം പറയുന്നതുകൊണ്ട് സാധു ദൂഷണമാണിതെന്ന് സ്വപ്നേപി വിചാരിക്കാതിരിക്കട്ടെ! ലോകത്തിന്റെ പരിതഃസ്ഥിതി ദുഃഖകരമായിരിക്കുന്നതിനാൽ ഇപ്രകാരം പറയേണ്ടി വന്നതിൽ വളരെ ഖേദിക്കുന്നു.

## മദ്യമാംസ വർജ്ജിതം

പ്രശ്നം:- സ്വാമിജി, മദ്യമാംസാദി ഭക്ഷണമില്ലാത്തവർ ജ്ഞാനികളെന്ന് അങ്ങ് പറയുന്നുവല്ലൊ. എന്നാൽ ഇപ്പോൾ ലോകത്തിലുള്ള ശൂദ്രരിൽ ചിലർ - വൈശ്യബ്രാഹ്മണർ അപ്രകാരമുള്ള ഭക്ഷണം ഇല്ലാതിരുന്നാലും രാഗദ്വേഷങ്ങൾ നശിച്ച് ശാന്തരായ് ഭക്തിയുള്ളവരായ് കാണുന്നില്ലല്ലോ? ഇവ ഭക്ഷിക്കുന്ന ചിലരിൽ സദ്ഗുണങ്ങൾ കാണുന്നുമുണ്ടല്ലൊ? അപ്പോൾ ഭക്ഷിക്കുന്നവർക്കാണോ ഭക്ഷിക്കാത്തവർക്കാണോ നല്ല ഗുണമുള്ളത്?

ഉത്തരം: അല്ലയോ ഭക്തോത്തമാ, ഈ വിഷയത്തെപറ്റി നീ നല്ലവണ്ണം ആലോചിക്കുന്നില്ല. കേവലം ആഹാരശുദ്ധി ഒന്നുകൊണ്ടു മാത്രം മതിയാകുന്നില്ല. അതിന് ശരിയായ മനോനൈർമ്മല്യം കൂടി വേണ്ടതാണ്. ആഹാരം അതിന് സ്വല്പം സഹായകരമായിരിക്കും എന്നല്ലാതെ മറ്റൊന്നും ചെയ്യാൻ സാദ്ധ്യമല്ല. ആഹാരശുദ്ധിയാൽ സ്ഥൂലദേഹം പവിത്രമാകുന്നു. എന്നല്ലാതെ മനോമയ (സൂക്ഷ്മ) ദേഹം പരിശുദ്ധമാകുന്നതല്ല. മോക്ഷത്തിന് മനോനൈർമ്മല്യം മുഖ്യമാകുന്നു. അതിനാൽ ബ്രഹ്മചര്യം, ഗുരുപൂജ, ദേവപൂജ, യുക്തമായ സാത്വികാഹാരം പ്രാണായാമാദിയോഗങ്ങൾ എന്നിവകൊണ്ട് സ്ഥൂലദേഹം ശുദ്ധിയാകും. ദൈവഭക്തി, പ്രണവാദിമന്ത്രജപം, സത്യസംഭാഷണം, ഏകാന്തവാസം, മനോനിഗ്രഹം, മുതലായ സാധനകളെക്കൊണ്ട് മനോമയദേഹം പവിത്രമാകും. ഇവരണ്ടും ആർക്ക് പരിശുദ്ധമായിരിക്കുന്നുവോ അവർക്ക് മാത്രമെ ജ്ഞാനം സിദ്ധിക്കുകയുള്ളു. ഇവ രണ്ടും പരിശുദ്ധമായിരിക്കേണ്ടതാണ്. എങ്ങിനെയെന്നാൽ റാന്തലിന്റെ അകത്തുള്ള തിരിയും, ചില്ലും ശുദ്ധമായിരുന്നാൽ മാത്രമെ (ബാഹ്യാന്തരശുദ്ധി) ദീപം നന്നായി പ്രകാശം പരത്തൂ. അതിനാൽ സ്ഥൂല സൂക്ഷ്മദേഹങ്ങൾ രണ്ടും പവിത്രമായിരുന്നാൽ മാത്രമെ പൂർണ്ണ വിജ്ഞാനബോധം ഉദയമാകൂ. ഇക്കാരണത്താൽ യോഗം, ജ്ഞാനം എന്ന് രണ്ട് മാർഗ്ഗങ്ങൾ മഹർഷികളാൽ ഏർപ്പെടുത്തിയിരിക്കുന്നു. യോഗാഭ്യാസത്താൽ കായശുദ്ധിയും ജ്ഞാനാഭ്യാസത്താൽ ആത്മശുദ്ധിയും സംഭവിക്കും. അപ്പോൾ മാത്രമെ ഒരുവൻ പരിപൂർണ്ണ ജ്ഞാനിയാകൂ.

*ശ്ലോകം:- "ദ്വൗക്രമൗചിത്തനാശസ്യ. യോഗം ജ്ഞാനം ച രാഘവ യോഗ സ്തത് വൃത്തിരോധോഹി. ജ്ഞാനം സമ്യക് ഗ വേക്ഷണം"*

താ:- ഹേ രാഘവ, മനോനാശത്തിന് വേണ്ടി രണ്ടു മാർഗ്ഗങ്ങൾ ഉണ്ട്. അവ ജ്ഞാനവും, യോഗവും ആണ്. യോഗത്താൽ മനോനിഗ്രഹവും ജ്ഞാനത്താൽ ദർശനവും ഉണ്ടാകുന്നതാണ്, എന്ന് വാസിഷ്ഠം.

ശ്ലോകം: *"നാസ്തിദ്ധ്യാനം വിനാജ്ഞാനം നാസ്തിദ്ധ്യാനമയോഗിനഃ*
*ധ്യാനം ജ്ഞാനം ച യസ്യാസ്തി തീർണ്ണസ്തേന ഭവാർണ്ണവഃ!"*

ധ്യാനം ഇല്ലാത്തവർക്ക് ജ്ഞാനം ഇല്ല. യോഗാഭ്യാസം ഇല്ലാത്തവർക്ക് മനോസ്ഥൈര്യമായ ധ്യാനം സംഭവിക്കുന്നതല്ല. ധ്യാനവും ജ്ഞാനവും ആർക്കിരിക്കുന്നുവോ അവർ ജനനമരണമായ ഘോരസംസാരത്തെ സുഖമായി തരണം ചെയ്യുമെന്ന് സ്കന്ദപുരാണം.

എപ്രകാരമെന്നാൽ തോണിയേറി നദി കടക്കുമ്പോൾ, പങ്കായവും ചുക്കാനും രണ്ടും ആവശ്യമാണ്. പങ്കായം മാത്രം ഉണ്ടായാൽ ശരിയായി യാത്രചെയ്യാൻ സാദ്ധ്യമല്ല. അല്ലെങ്കിൽ ഒരു പക്ഷിക്ക് ആകാശത്തിൽ സുഖമായി യാത്രചെയ്യാൻ രണ്ടു ചിറകും വാലും ആവശ്യമാണ്. ഈ മൂന്നിൽ ഏതെങ്കിലും ഒന്നിന് ഭംഗം വന്നാൽ അത് താഴത്ത് വീഴുമല്ലോ. അപ്രകാരം തന്നെ ജീവൻ എന്ന പക്ഷിയ്ക്ക് മോക്ഷാകാശത്തിൽ സഞ്ചരിക്കുവാൻ വൈരാഗ്യമെന്ന ഒരു പക്ഷവും യോഗം എന്ന മറുപക്ഷവും ഭക്തി എന്ന പുഞ്ഛവും സമ്പൂർണ്ണമായി ഇരിക്കേണ്ടതാണ്. ഈ മൂന്നിൽ ഏതെങ്കിലും ഒന്ന് ഇല്ലാതിരുന്നാൽ സംസാരസാഗരത്തിൽ മുങ്ങി പരിതപിക്കും.

## മാംസ വർജ്ജിത സുഖം

പ്രശ്നം: മാംസത്തിന്റെ രുചിയറിഞ്ഞ ഈ ശരീരം അതിനെ വിട്ടാൽ രോഗം ഉണ്ടാകുമെന്ന് ചിലർ പറയുന്നത് ശരിയാണോ?

ഉത്തരം: അല്ലയോ സദ്ഗുണശാലി, ഈ ശരീരം ആദ്യമായി മാംസത്താൽ വൃദ്ധി പ്രാപിച്ചിട്ടില്ല. സാധാരണയായി അഞ്ചുവർഷം വരെയും പാലിനാൽ വൃദ്ധി പ്രാപിച്ച് പിന്നീട് ചിരകാലം അന്നത്താലല്ലയോ ജീവിച്ചുകൊണ്ടിരുന്നത്? അപ്പോൾ ആ യുക്തി ശരിയാവുന്നതല്ല. അത് അപ്രകാരം ഇരിയ്ക്കട്ടെ. ഇപ്പോൾ പ്രത്യക്ഷാനുഭവത്താൽ ശാസ്ത്രജ്ഞൻ യന്ത്രത്തിൽ വസ്തുക്കളെ പരിശോധിച്ചപ്പോൾ മാംസത്തേക്കാൾ ഗോതമ്പ്, റൊട്ടി, തുവരപ്പരിപ്പ്, ഉരുളക്കിഴങ്ങ്,

തുടങ്ങിയവയിൽ ധാരാളമായി പോഷകശക്തി ഇരിക്കുന്നുവെന്ന് കണ്ടുപിടിച്ചിരിക്കുന്നു. ഇത് പ്രത്യക്ഷമായി ഇപ്പോൾ കാണാം മാംസഭക്ഷണം വിട്ടാൽ രോഗം വരുമെന്നും, ഭാംഗ്, അവിൻ മുതലായ ലഹരി വസ്തുക്കൾ ത്യജിച്ചവർക്ക് ശരീരബാധകൾ ഏർപ്പെടണമെന്നും ശുഷ്കവേദാന്തികൾ പറയുന്നത് സത്യമല്ല. കള്ളന്മാരുടെ അധിപതി യായിരുന്ന ഒരാൾക്ക് പ്രതിദിനം മാംസം, ചാരായം, ചുരുട്ട്, പൊടി, താംബൂലം മുതലായ ദുരാചാരങ്ങൾ ഉണ്ടായിരുന്നാലും അവനെ പിടിച്ച് കാരാഗൃഹത്തിലിട്ടാൽ, അപ്പോൾ അത് ഇല്ലാതിരുന്നാൽ മരിച്ചുപോകുമോ? ഈ ദുർവൃത്തികൾ എങ്ങോട്ട് പോയി? ഇപ്രകാരമുള്ള സംഭാഷണങ്ങളെല്ലാം കുതർക്കമല്ലാതെ മറ്റൊന്നുമല്ല. വാസ്തവത്തിൽ ഈ ശുഷ്കവേദാന്തികൾക്ക് ഇതെല്ലാം തെറ്റായ മാർഗ്ഗമാണെന്ന് മനസ്സിന് നിശ്ചയമായും അറിയാം. പക്ഷേ, കുയുക്തി യാൽ മറഞ്ഞിരുന്ന് പരന്മാർക്ക് ഉപദേശിക്കുന്നു. എങ്കിലും പ്രത്യക്ഷത്തിൽ പറയുവാൻ സാദ്ധ്യമാകുന്നില്ല. ഇവർ എപ്രകാര മുള്ളവരെന്നാൽ ലോഭികളായ ചില വക്കീലന്മാർ, ധനാപേക്ഷയാൽ അസത്യമായ കേസുകൾ സത്യമല്ലെന്ന് അറിഞ്ഞുകൊണ്ടുതന്നെ, അനേകങ്ങളായ ദുർയുക്തികളാൽ അവരുടെ വാദത്തെ സ്ഥാപിക്കുവാൻ ചില കുറിപ്പിട്ട നിയമപ്രകാരം ഇത് ശരിയാണെന്ന് പറയുന്നത് പോലെ തന്നെ ഇവരും അവിടവിടെ ഇരുന്ന് ചില കവികളുടെ പദ്യങ്ങളെ പഠിച്ചുകൊണ്ട് പറയുന്നതല്ലാതെ അതെല്ലാം ശാസ്ത്രസമ്മതമല്ല. മനോ നിഗ്രഹമില്ലാതെ ഇന്ദ്രിയ ങ്ങൾക്കടിപ്പെട്ടവരെ മഹാന്മാർ എന്ന് ലോകം തെറ്റിദ്ധരിച്ച് അവരെ ബഹുമാനിക്കുന്നു. (അവർ എപ്രകാരമുള്ള വരെന്നാൽ ഒരു പകിടകളിക്കാരൻ രാജാപ്പാർട്ട് കെട്ടി ഞാൻ ഗന്ധർവ്വ നഗരത്തിൽ ഇരിയ്ക്കുന്ന വന്ധ്യാപുത്രന്മാരെയും വളരെ ശൂരന്മാരായ രാജാക്കന്മാരെയും ശശവിഷാണ മഹാധനുസ്സുകൊണ്ട് സംഹരിച്ച മഹാധീരനാണ് എന്നു പറയുന്നു. ഇപ്രകാരമുള്ള വാക്കിനെ കേട്ട് ഇവൻ മഹാശൂരൻ എന്ന് വിചാരിക്കുന്ന വല്ല മനുഷ്യരും ഉണ്ടാകുമോ? അവരല്ലയോ ഇവരെ വലിയവർ എന്നു പറയുന്നത്?

## ക്രയ മാംസ ഭക്ഷണവർജ്ജിതം

പ്രശ്നം: ശരി. പ്രാണിഹിംസ പാപമെന്ന് സ്ഥിരപ്പെടുത്തി യിരിക്കുന്നു. ആരെങ്കിലും ഹിംസിച്ച് വിക്രയം ചെയ്യുന്നത് വാങ്ങി ത്തിന്നുന്നവർക്ക് ദോഷമില്ലല്ലോ?

ഉത്തരം: അത് ശരിയല്ല. തിന്നുന്നവർ ഉള്ളതുകൊണ്ടാണ് അവർ കൊല്ലുന്നത്. അല്ലാത്തപക്ഷം കൊല്ലുവാൻ ആരും ഉണ്ടാകുന്നതല്ല. അപ്പോൾ തിന്നുന്നവർ തന്നെയാണ് ഹിംസക്ക് കാരണമായിരിക്കുന്നവർ. അവർക്ക് അധികമായ പാപം ഉണ്ടാകും. ഹിംസിക്കുന്നവർക്ക് സ്വല്പമായ പാപമേ ഉള്ളൂവെന്ന് ശാന്തിപർവ്വത്തിൽ പ്രസ്ഥാവിച്ചിരിയ്ക്കുന്നു. അത് യുക്തിയുക്തമായും ഇരിക്കുന്നു. ഒരു മാംസ വ്യാപാരി അഞ്ച് രൂപ കൊടുത്ത് വാങ്ങിയ മേഷത്തെ കൊന്നുവില്ക്കുമ്പോൾ പെട്ടെന്നു ചെലവായി രണ്ടോ മൂന്നോ രൂപ ലാഭം വന്നാൽ മറുനാൾ രണ്ടു ജന്തുക്കളെ കൊല്ലാൻ കാരണമാകുന്നുവല്ലൊ? ആദ്യത്തെ ദിവസംതന്നെ ആരും വാങ്ങാതെ നഷ്ടം വന്നിരുന്നുവെങ്കിൽ മറുനാൾ ആ കഷ്ടമായ പാപകൃത്യത്തിൽ ഏർപ്പെടുമായിരുന്നില്ലല്ലോ? ഇതിന് മറ്റൊരു ദൃഷ്ടാന്തം പറയാം. ഒരു ഗ്രാമത്തിൽ ഒരു പ്രഭു ഉണ്ടായിരുന്നു. മറ്റൊരു ഗ്രാമത്തിൽ അപ്രകാരമുള്ള വേറൊരു പ്രഭുവും. ഇരുവർക്കും നാലു ഭൃത്യന്മാർ വീതം ഉണ്ടായിരുന്നു. പ്രഭുക്കൾക്കിടയിൽ വൈരം ഏർപ്പെട്ടതിനാൽ ഒരു പ്രഭുവിന്റെ വേലക്കാർ മറ്റേ പ്രഭുവിനെ തക്കംനോക്കിയിരുന്ന് കൊന്നുകളഞ്ഞു. ഈ സംഭവം സർക്കാരിൽ എത്തി. കൊലചെയ്തവരെ പിടിച്ച് അന്വേഷണവും തുടങ്ങി. നിങ്ങൾ എന്തിന് ഈ ഘോരകൃത്യം ചെയ്തെന്ന് ചോദിച്ചപ്പോൾ നടന്ന സംഗതികൾ വാസ്തവമായി തന്നെ പറഞ്ഞു. "യജമാനനേ, ഞങ്ങൾ പ്രഭുവിന്റെ കൂടെ ജീവിക്കുന്നവർ. അവർ പറയുന്ന ജോലികൾ ചെയ്യാതിരുന്നാൽ ഞങ്ങൾക്ക് ഭക്ഷണം കിട്ടുന്നതല്ല. അതിനാൽ അദ്ദേഹത്തിന്റെ അഭിപ്രായപ്രകാരമാണ് ചെയ്തത്." ഇത് കേട്ടപ്പോൾ ന്യായാധിപൻ സ്വല്പം ആലോചിച്ച് കൊല്ലാൻ കാരണഭൂതനായ പ്രഭുവിന് കഠിനശിക്ഷയും കൊന്നവർക്ക് ചെറിയ ശിക്ഷയും വിധിച്ചു. അപ്രകാരം തന്നെ മാംസത്തെ തിന്നുന്നവർ ഹിംസയ്ക്ക് കാരണഭൂതർ ആയതിനാൽ അവർക്ക് വലിയ പാപവും ഹിംസിച്ചവർക്ക് അല്പപാപവും ഏർപ്പെടും. പാപം അപ്രകാരം ഇരിക്കട്ടെ. നീചഭോജനത്താൽ തമോഗുണമേർപ്പെട്ട മനസ്സ് പിന്നീട് അനേകം പാപകൃത്യങ്ങൾക്ക് കാരണമായ് നാശം അടയുന്നതാണെന്ന് ഭഗവത്ഗീതയിൽ പ്രസ്താവിച്ചിരിക്കുന്നു.

ശ്ലോകം: "ധ്യായതോവിഷയാൻ പുംസഃ സംഗസ്തേഷൂപജായതേ
സംഗാത്സംജായതേ കാമഃ കാമാത് ക്രോധോ ഭിജായതേ
ക്രോധാദ് ഭവതി സമ്മോഹഃ സമ്മോഹാത് സ്മൃതിവിഭ്രമഃ
സ്മൃതിർഭ്രംശാദ് ബുദ്ധിനാശോഃ. ബുദ്ധിനാശാത് പ്രണശ്യതി"

താ: ഇപ്രകാരമായതിനാൽ മധുമാംസാദി ദുർവിഷയങ്ങളെ ആഗ്രഹിക്കുന്നവർക്ക് അതിൽ ആസക്തി ധാരാളമായി ഉണ്ടാകുന്നു. അപ്രകാരമുളള ദുരാശയുടെ ആസക്തിയാൽ ബഹുവിധങ്ങളായ ആഗ്രഹങ്ങൾ ഉണ്ടാകുന്നു. ആഗ്രഹത്താൽ കോപം ഉദ്ഭവിക്കും. കോപത്താൽ അവിവേകമായ അജ്ഞാനം ഉദയമാകും. അജ്ഞാനത്താൽ ബുദ്ധിസ്മരണം ഭ്രംശമാകും. ബുദ്ധിഭ്രമത്താൽ ജ്ഞാനം നശിക്കും. ജ്ഞാനം നാശമായാൽ അവരും നശിക്കും. അതിനാൽ ദുർവിഷയത്തിൽ അല്പം പോലും ചിന്ത ഉണ്ടായിരിക്കാൻ പാടില്ലെന്ന് ശ്രീകൃഷ്ണ ഭഗവാൻ പറയുന്നു.

ശ്രുതി: *"അന്നദോഷേണ ചിത്തസ്യ*
*കാലുഷ്യം സർവ്വദാ ഭവേത്*
*കലുഷീകൃത ചിത്താനാം*
*ധർമ്മ സ്സമ്യക്ന ഭാസതേ"*

ആഹാരദോഷത്താൽ എപ്പോഴും ചിത്തം കൽമഷമാകുന്നു. ചിത്തകാലുഷ്യത്തിൽ ധർമ്മ രഹസ്യമായ ജ്ഞാനം പ്രകാശിക്കുന്നതല്ല.

ശ്രുതി: *"ആഹാര ശുദ്ധൗ സത്വശുദ്ധിഃ*
*സത്വശുദ്ധൗ ധ്രുവാസ്മൃതിഃ*
*സ്മൃതിലാഭേ സർവ്വ ഗ്രന്ഥിനാം*
*വിപ്രമോക്ഷഃ.*

എന്തെന്നാൽ സാത്വികമായ ശുദ്ധാഹാരത്താൽ മനോശുദ്ധിയും മനോശുദ്ധിയാൽ ദൃഢമായ പ്രതിജ്ഞയും, ദൃഢപ്രതിജ്ഞയാൽ സർവ്വഗ്രന്ഥികളുടെ നിശ്ശേഷനാശവും സംഭവിക്കുന്നു എന്ന് സന്യാസ സമുച്ചയം.

## ആടു കോഴികളെക്കൊണ്ടുളള ഉപയോഗം

പ്രശ്നം: ആടുകളും കോഴികളും മനുഷ്യന് ഉപയോഗത്തിനല്ലെങ്കിൽ എന്തിന് ഈശ്വരൻ അവയെ സൃഷ്ടിച്ചു?

ഉത്തരം: അല്ലയോ പാപരഹിതനായവനെ; മനുഷ്യരെ എന്തിനു സൃഷ്ടിച്ചു എന്ന് ചിന്തിച്ചുകൂടെ? മനുഷ്യരെപോലെ ആ ജന്തുക്കളും അവരുടെ പൂർണ്ണത്ത്വം പ്രാപിയ്ക്കുവാനായി ഒരു കീഴ്ജന്മത്തിൽ ഇരിക്കുന്നു എന്നല്ലാതെ, അവയെ മനുഷ്യന് തിന്നുവാൻ വേണ്ടി സൃഷ്ടിച്ചതല്ല. ആ ജന്തുക്കളെക്കൊണ്ട് മനുഷ്യന് എത്രയെല്ലാം ഉപകാരം ഇരിയ്ക്കുന്നു? ആദ്യമായി, ആട്ടിൻ സമൂഹത്താൽ കൃഷി എത്രമാത്രം

വൃദ്ധിയാകും? ആ അന്നം കൊണ്ട് അനന്തകോടികൾ ജീവിക്കുന്നു വല്ലോ? കൂടാതെ അവ പാലുകൊടുത്ത് മനുഷ്യർക്ക് എത്ര ഉപകാരം ചെയ്യുന്നു? മൂന്നാമതായി അവയുടെ മൃദുരോമത്താൽ നിർമ്മിക്കപ്പെട്ട കമ്പിളികൾ മനുഷ്യർക്ക് അത്യധികം ഉപയോഗപ്രദമായിരിക്കുന്നു. മനുഷ്യർക്ക് തിന്നുവാൻ അന്നവും, കുടിക്കുവാൻ പാലും, ധരിക്കുവാൻ വസ്ത്രവും ആ സാധുവായ ജന്തുക്കൾ കൊടുത്ത് രക്ഷിച്ചു കൊണ്ടിരിക്കുന്നുവല്ലോ? ക്രൂരന്മാരായ മനുഷ്യർ എന്താണ് ഉപകാരം ചെയ്യുന്നത്? അവരെക്കൊണ്ട് ലോകത്തിന് എത്രയോ അനർത്ഥം. ഈ കാരണത്താൽ ഭൂദേവി പാപികളായ മനുഷ്യ ഭാരത്തെ സഹിക്കാൻ കഴിയാതെ പ്രാർത്ഥിക്കുമ്പോൾ ഈശ്വരൻ രാമ,കൃഷ്ണാവതാരങ്ങൾ എടുത്ത് ദുഷ്ട സംഹാരവും, ശിഷ്ടപരിപാലനവും ചെയ്യുന്നതിനെ ക്കുറിച്ച് പത്മപുരാണത്തിൽ പറഞ്ഞിരിക്കുന്നു. എന്തെന്നാൽ മഹാ പർവ്വതങ്ങൾ, വൻവൃക്ഷങ്ങൾ, നദികൾ, വിശാലമായ സമുദ്രങ്ങൾ ഇവയൊന്നും തനിയ്ക്ക് അല്പംപോലും ഭാരമാവുന്നില്ല. പക്ഷെ പ്രാണിഹിംസ ചെയ്യുന്നവരായ ക്രൂരന്മാരെ ചുമക്കാൻ സാദ്ധ്യമല്ലെന്ന് ദുഃഖത്തോടുകൂടി ഭൂദേവി അലമുറയിട്ടിരിക്കുന്നു.

ശ്ലോകം: *യദാ യദാഹി ധർമ്മസ്യ*
*ഗ്ലാനിർ ഭവതി ഭാരത*
*അഭ്യുത്ഥാനമധർമ്മസ്യ*
*തദാത്മാനം സൃജാമ്യഹം*
*പരിത്രാണായ സാധൂനാം*
*വിനാശായ ചദുഷ്കൃതാം*
*ധർമ്മ സംസ്ഥാപനാർത്ഥായ*
*സംഭവാമി യുഗേ യുഗേ* (ഗീത : 4, 7, 8)

അർജ്ജുനാ എപ്പോഴെപ്പോൾ ധർമ്മത്തിന് ഗ്ലാനിയും അധർമ്മ ത്തിന് വൃദ്ധിയും ഏർപ്പെടുന്നുവോ അപ്പോഴപ്പോൾ ഞാൻ അവതരി യ്ക്കുന്നു. എന്തിനെന്നാൽ അവിടെ ഇവിടെ പ്രാണിഹിംസകരായ ക്രൂരന്മാർ സമൃദ്ധിയാകുമ്പോൾ അപ്പപ്പോൾ അവരെ സംഹാരം ചെയ്ത് സന്മാർഗ്ഗികളായ സാധുക്കളെ രക്ഷിച്ച് ധർമ്മത്തെ സ്ഥാപിക്കുവാൻ അതല്ലാതെ വേറെ മാർഗ്ഗമില്ല.'

പ്രശ്നം: ആടുകളെക്കൊണ്ട് മനുഷ്യർക്കുള്ള ഉപയോഗം ശരിതന്നെ. കോഴി മുതലായ പക്ഷികളെക്കൊണ്ട് എന്താണ് ഉപയോഗം? അവയെ എന്തുകൊണ്ട് ഭുജിച്ചുകൂട?

ഉത്തരം: അയ്യയ്യോ ആ ജന്തുക്കളും നമ്മേപ്പോലെതന്നെ പുത്രകളത്രാദികളോടു കൂടി സുഖിച്ച് സന്തോഷിച്ച് പാട്ടുകൾ പാടി കാലം കഴിക്കുന്നു. മാത്രമല്ല മനുഷ്യർക്ക് എത്രയോ ഉപകാരവും ചെയ്തുകൊണ്ടിരിക്കുന്നു. ആദികാലത്തിൽ ഘടികാരം തുടങ്ങിയ സമയനിർണ്ണയയന്ത്രങ്ങൾ ഇല്ലാത്ത കാരണത്താൽ കോഴികളെ വളർത്തി. അവ ശരിയായി രാത്രി മൂന്നാമത്തെ യാമത്തിൽ പാറാവു ചുറ്റുന്ന ജവാനെപ്പോലെ കൂവി നമ്മെ വിളിച്ചുകൊണ്ടിരിക്കുന്നുവല്ലോ? അപ്രകാരം ഒരു പ്രാവശ്യം വിളിച്ചത് കേൾക്കുന്നില്ലയോ എന്ന് സംശയിച്ച് അല്പം കഴിഞ്ഞ് വീണ്ടും കൂവുന്നു. അപ്രകാരം രണ്ടുമൂന്നു പ്രാവശ്യം നമ്മളോട് ഉദയമായി, അവരവരുടെ ജോലികൾ നോക്കുവാൻ പോകാമെന്ന് പറഞ്ഞുകൊണ്ടിരിയ്ക്കുന്നു. അതുമല്ലാതെ ഗൃഹസമീപത്തിൽ അടിഞ്ഞ അന്നം മുതലായവ തിന്ന് പരിസര ശുദ്ധി ചെയ്ത് നമ്മെ രോഗങ്ങളിൽ നിന്നും രക്ഷിയ്ക്കുന്നു. ഇതുമല്ലാതെ അനേകം വിഷകീടങ്ങളെ വീട്ടിൽ വരാത്തവണ്ണം തിന്നു നശിപ്പിയ്ക്കുന്നു. വീടിന്റെ സമീപത്ത് അന്നം മുതലായ വസ്തുക്കൾ വീണ് അഴുകി, അതിൽ നിന്നും വരുന്ന ദുർഗന്ധത്താൽ മനുഷ്യർക്ക് രോഗം വരുമെന്ന് ശാസ്ത്രജ്ഞർ പറയുന്നു. ഈ പക്ഷികൾ കൂടി നായയെപ്പോലെ നമ്മുടെ രക്ഷയ്ക്കുള്ളവയാണെന്നല്ലാതെ നമുക്ക് തിന്നുവാനുള്ളവയല്ല. നായയെ വളർത്തുന്നുണ്ടല്ലോ, അവയെ എന്തുകൊണ്ട് ഭുജിച്ചുകൂടാ?

## മത്സ്യം കൊണ്ടുള്ള ഉപകാരം

പ്രശ്നം: കോഴി, ആട് മുതലായവയെക്കൊണ്ടുള്ള ഉപകാരം പറഞ്ഞത് ശരി, പക്ഷെ മത്സ്യങ്ങളെക്കൊണ്ട് എന്താണ് ഉപകാരം? അവയെ എന്തുകൊണ്ട് ഭക്ഷിച്ചുകൂടാ?

ഉത്തരം: കുഞ്ഞേ, അവയും മനുഷ്യരെപ്പോലെ കുട്ടികളുമൊത്ത് സംസാരവൃത്തി ചെയ്തുകൊണ്ടിരിയ്ക്കുന്നു. മത്സ്യങ്ങളെക്കൊണ്ട് മനുഷ്യർക്ക് വളരെ ഉപകാരമുണ്ട്. വെള്ളത്തിലുള്ള അനേകം വിഷവസ്തുക്കൾ, പായൽ മുതലായവയാൽ കുടിവെള്ളം അശുദ്ധമാകാതെ നിർമ്മലമാക്കി നമ്മെ രക്ഷിച്ചുകൊണ്ടിരിക്കുന്നു. മത്സ്യങ്ങൾ ഇല്ലാതിരുന്നാൽ, ചേറും, മറ്റനേകവിധ ദോഷങ്ങളുള്ള ജലത്താൽ ജനങ്ങൾക്ക് രോഗം ഏർപ്പെടും. ഇതിന്നായി തവളകളേയും കൂടി ഈശ്വരൻ സൃഷ്ടിച്ചിരിക്കുന്നു. അവയേയും എന്തുകൊണ്ട് കഴിച്ചുകൂടാ? നീ ചോദിക്കുന്ന പ്രശ്നങ്ങൾ കുതർക്കങ്ങൾ അല്ലാതെ ശരിയായവയല്ല. മനുഷ്യരുടെ ആഹാരത്തിനായി ജന്തുക്കളെ

സൃഷ്ടിച്ചിരിക്കുന്നു വെന്ന് പറയുകയാണെങ്കിൽ മനുഷ്യരെ സൃഷ്ടിച്ചത് പുലിയ്ക്കു തിന്നുവാനാണെന്ന് പറഞ്ഞുകൂടെ? കുഞ്ഞെ, മനുഷ്യരെപ്പോലെ മറ്റുജീവികൾക്കും സംസാരവൃത്തിയിരിയ്ക്കുന്നു. ജ്ഞാനം ഒന്നുമാത്രം ഇല്ലെന്നു ള്ളതല്ലാതെ മറ്റു വിഷയങ്ങളിൽ ഭേദമില്ല.

ശ്ലോകം: *"ആഹാരനിദ്രാഭയ മൈഥുനം ച*
*സാമാന്യമേതത് പശുഭിർനരാണാം*
*ജ്ഞാനം നരാണാ മധികം വിശേഷം*
*ജ്ഞാനേന ഹീനഃ പശുഭിഃ സമാനഃ"*

ആഹാരം, നിദ്ര, മൈഥുനം മുതലായവ മനുഷ്യർക്കും മൃഗങ്ങൾക്കും തുല്യമായിത്തന്നെ ഇരിയ്ക്കുന്നു. തന്നെപ്പോലെ തന്നെ യാണ് മറ്റുള്ളതെല്ലാം എന്ന ജ്ഞാനം ഒന്നുമാത്രമില്ല. ഈ ജ്ഞാനം ആർക്കില്ലയോ അവർ ദ്വിപാദ പശുക്കളല്ലാതെ മനുഷ്യരല്ലെന്ന് ഉത്തരഗീത പറയുന്നു. അവയ്ക്കും നമ്മെപ്പോലെതന്നെ ഭാഷാജ്ഞാന മുണ്ട്. ഒരു കോഴി, കുഞ്ഞുങ്ങളുമായി പുറത്തിറങ്ങി നടക്കുമ്പോൾ, കാക്ക, പരുന്ത് മുതലായ ശത്രുക്കൾ വരുമ്പോൾ ആ തള്ളക്കോഴി 'കോ' എന്ന് ഒരു ദീനശബ്ദം പുറപ്പെടുവിക്കുമ്പോൾ കുട്ടികൾ അങ്ങിങ്ങ് പറന്നുപോയി അപായമില്ലാത്ത ഇടങ്ങളിൽ മറഞ്ഞിരിക്കും. ഈ ഉപദ്രവ ജന്തുക്കൾ പോയ ശേഷം തള്ളക്കോഴി "കൂ കൂ" എന്ന് വിളിച്ചാൽ എല്ലാം സമീപത്തിൽ പറന്നുവരുന്നത് കാണാറില്ലെ? ഇപ്രകാരം തന്നെ സമസ്ത പ്രാണികൾക്കും സംഭാഷണ ജ്ഞാനം ഉണ്ട്. അല്ലാതിരുന്നാൽ അവ എപ്രകാരം കാര്യങ്ങൾ ഗ്രഹിയ്ക്കും? ആകാശത്തിൽ മനഃസംയമനം ചെയ്യാൻ കഴിവുള്ള യോഗിയ്ക്ക് സമസ്ത പ്രാണികളുടെ ഭാഷയും ഗോചരമാവുമെന്ന് പാതഞ്ജലയോഗ സൂത്രത്തിൽ പറഞ്ഞിരിക്കുന്നു. അത്ര അധികം ദൂരം എന്തിന് പോകണം? ഇവിടെ അടുത്ത് തന്നെ ഇരിയ്ക്കുന്ന നിന്നെപ്പോലെ മനുഷ്യനായ ഞാൻ, മലയാളത്തിലോ സിംഹളഭാഷയിലോ സംസാരിച്ചാൽ ഇവിടെ ആർക്കെങ്കിലും അറിയാമോ? അങ്ങനെയിരിക്കുമ്പോൾ മനുഷ്യരേക്കാൾ എത്രയോ കീഴ്ജന്മത്തിലുള്ള ജന്തുക്കളുടെ ഭാഷ അറിയുവാൻ സാദ്ധ്യമാകുമോ? അറിയാൻ കഴിയാത്തതുകൊണ്ട് അവയ്ക്ക് ഭാഷയില്ലെന്ന് പറയാൻ കഴിയുമോ? അന്ധന് സൂര്യനെ കാണാൻ കഴിയുന്നില്ലെങ്കിലും നേത്രമുള്ളവന് സൂര്യൻ ഇല്ലാതെ വരുമോ? ദീനജന്തുക്കളെ ബലാത്ക്കാരേണ കൊല്ലുന്നത് എത്രയോ പാപം. അതിനാൽ സർവ്വ പ്രാണി

കളിലും കാരുണ്യം ഉണ്ടായി. എല്ലാറ്റിലും നല്ലത് ഗ്രഹിയ്ക്കണം. അവയിൽ ഉള്ള ദോഷം ശ്രദ്ധിക്കരുത്. ഇത് മുഖ്യമായ ഉപദേശം. ശുഷ്കവേദാന്തികളുടെ പാമരവചനങ്ങൾ കാതിൽ പ്രവേശിക്കാനനുവദിയ്ക്കാതെ കരുണാനിധിയായ ഭഗവാനെ ഭക്തിയോടെ ധ്യാനിയ്ക്കണം. വിഷയങ്ങളിൽ പോകുന്ന മനസ്സിനെ പിൻതിരിച്ച് അതിൽ തുച്ഛബുദ്ധി കണ്ട് ബ്രഹ്മധ്യാന നിഷ്ഠയിൽ ഇരിയ്ക്കണം.

പ്രഥമപാദം സമ്പൂർണ്ണം

ഓം തത് സത്.

ഓം

ശ്രീ രസ്തു

ഓം തത് സത് പരബ്രഹ്മണേ നമഃ

അഹിംസാപരമോ ധർമ്മഃ

ശ്രീ ശുഷ്ക്ക വേദാന്തതമോഭാസ്ക്കരം

ദ്വിതീയപാദം

# ഗുരുശിഷ്യന്മാരുടെ യോഗ്യത

പ്രശ്നം: സ്വാമിജി, ആത്മജ്ഞാനസിദ്ധിക്കായി ശമദമാദി ഗുണങ്ങളോടുകൂടിയ ശിഷ്യഗുണം (സാമർത്ഥ്യം) മാത്രം മതിയോ, അതോ ഗുരുസഹായം കൂടി ആവശ്യമാണോ? എന്നുള്ളത് എനിക്ക് സംശയമായിരിക്കുന്നു. അതിനെ കാരുണ്യത്തോടെ ഉപദേശിച്ച് എന്നെ ധന്യനാക്കണം, മഹാത്മാവേ.

ഉത്തരം: ഓ സദ്ഗുണസമ്പന്നനായ സോദരാ, സാധനാചതുഷ്ടയ സമ്പത്തി സമ്പൂർണ്ണമായി സിദ്ധിച്ച ശിഷ്യന് ശ്രുതിസാരമറിഞ്ഞ ബ്രഹ്മനിഷ്ഠനായ ഗുരുവിനേയും ലഭിച്ചാൽ മാത്രമേ ഈ ബ്രഹ്മവിദ്യ പ്രകാശിക്കുമെന്നുള്ളതല്ലാതെ ഉഭയങ്ങളിലെ ആരായാലും പൂർണ്ണമായില്ലെങ്കിൽ പ്രകാശിക്കുക സാദ്ധ്യമല്ല. എപ്രകാരമെന്നാൽ കൃഷിയുടെ പൂർണ്ണഫലസിദ്ധിക്കായി ഫലഭൂയിഷ്ഠമായ ഭൂമിയും പരിപക്വമായ വിത്തുമുണ്ടായാൽ മാത്രമല്ലേ കൃഷി ചെയ്യുന്നതുകൊണ്ടുള്ള പൂർണ്ണഫലം ലഭിക്കൂ. ഭൂമി പാകമായതും (ഒരുക്കിയത്) സമസ്ത ഗുണങ്ങളോടുകൂടിയതുമാണെങ്കിലും ബീജം പക്വമാകാത്തതായാൽ ഫലം ലഭിക്കുക സാദ്ധ്യമാകുന്നതല്ലല്ലോ? അപ്രകാരം തന്നെ പരിപക്വമായ ബീജമായാലും ഭൂമിയിൽ ക്ഷാരദോഷമുണ്ടായാൽ നിരുപയോഗം. ക്ഷാരമണ്ണെന്നാൽ വിഷയവാസനയോടുകൂടിയ മനസ്സ്. കല്ലുകളെന്നാൽ അഹങ്കാര മമകാരങ്ങൾ. മുള്ള് എന്നാൽ ദുർഗ്ഗുണങ്ങൾ. ഇവകളുണ്ടാകാൻ പാടില്ല. ഇവയിൽ നിന്നെല്ലാം പൂർണ്ണമായിരുന്നാലും വൈരാഗ്യമെന്ന വേലിയില്ലാ

തിരുന്നാൽ കാമ, ക്രോധങ്ങളെന്ന ജന്തുവർഗ്ഗങ്ങൾ നാശം ചെയ്യും. പരിപക്വബീജമെന്നാൽ തപോനിഷ്ഠയാൽ ശമദമാദിഗുണങ്ങളോടു കൂടിയ ആത്മജ്ഞാന സ്വാനുഭവമുള്ള ബ്രഹ്മനിഷ്ഠയോടുകൂടിയ ഗുരു.

അപക്വവിത്തെന്നാൽ വൈരാഗ്യാദിഗുണങ്ങൾ ഇല്ലാത്ത പൂർണ്ണസ്വാനുഭവങ്ങളില്ലാത്ത ഗുരുസ്ഥാനികൾ. അല്ലെങ്കിൽ ടെലഗ്രാം അടിയ്ക്കുമ്പോൾ മറ്റേ ആപ്പീസിൽ ഇതിനെ ഗ്രഹിക്കാൻ സാമർത്ഥ്യമുള്ളവർ ഇരുന്നാൽ മാത്രമേ അതിൽ പറയുന്ന വിഷയം ഗ്രാഹ്യമാകൂ. അല്ലാതെ സാദ്ധ്യമല്ല. അതുപോലെ കൊടുക്കുന്നവരും സ്വീകരിക്കുന്നവരുമായ ഉഭയർകളും സമർത്ഥരായിരിക്കേണ്ടതാണ്. അല്ലെങ്കിൽ രോഗി വൈദ്യർ പറയുന്ന പ്രകാരം പത്ഥ്യത്തെ തെറ്റാതെ ആദരിക്കുകയും രോഗം അറിഞ്ഞ വൈദ്യന്റെ പക്കൽ ശരിയായ ഔഷധം ഇരിക്കുകയും ചെയ്താൽ രോഗം ശമിക്കുമെന്നല്ലാതെ ദിവ്യൗഷധം കൊടുത്താലും ആഹാരാദി പത്ഥ്യങ്ങൾ ശരിയായി ഇല്ലാതിരുന്നാൽ മരുന്ന് ഫലം കൊടുക്കുന്നതല്ല. ആഹാരാദി പത്ഥ്യങ്ങളിൽ ജാഗ്രതയോടെ ഇരുന്നാലും ഔഷധം ശരിയല്ലാതിരുന്നാൽ ആരോഗ്യം ഏർപ്പെടുന്നതല്ലല്ലോ.

*ശ്രുതി: തത് വിജ്ഞാനാർത്ഥം ശാന്തോദാന്തസദ്ഗുരുമേവാ*
*ഭിഗച്ഛേത്*
*സമിത്ത് പാണിഃ ശ്രോത്രിയം ബ്രഹ്മനിഷ്ഠം*
*(മുണ്ഡകം)*

ശിഷ്യന്മാർ ശാന്തനായി ദാന്തനായി ആത്മജ്ഞാനത്തിന്നായി സമിത്ത്പാണിയായി (പൂജാദ്രവ്യങ്ങൾ കയ്യിലെടുത്ത്) ശ്രുതിസാരം അറിഞ്ഞ ബ്രഹ്മനിഷ്ഠനായ ഗുരുവിനെ ആശ്രയിക്കേണ്ടതാണ് എന്ന് മുണ്ഡകോപനിഷത്ത് പറയുന്നു. അതിനാൽ ഗുരുശിഷ്യർ ഉഭയരും യോഗ്യന്മാരായിരിക്കേണ്ടതാണെന്ന് സ്പഷ്ടമാകുന്നു.

## ഗുരുവിന്റെ ലക്ഷണം

*അവിദ്യാഹൃദയഗ്രന്ഥിഃ ബന്ധമോക്ഷോഭവേദ്യതഃ*
*തമേവഗുരുരിത്യാഹുഃ ഗുരുശബ്ദാർത്ഥവേദിനഃ*

ഏതൊരു മഹാനുഭാവന്റെ അവിദ്യാ ഹൃദയഗ്രന്ഥിയുടെ ബന്ധം മോക്ഷമടയുന്നുവോ അവരെ ഗുരുവെന്ന് ഗുരുശബ്ദാർത്ഥമറിഞ്ഞവർ പറയുന്നു.

ശ്രുതി: *`ഗു' ശബ്ദ സ്ത്വന്ധകാരസ്യാത് രു*
*ശബ്ദസ്തന്നിരോധകഃ*
*അന്ധകാര നിരോധിത്വാദ് ഗുരുരിത്യഭിധിയതേ*

ഗു' എന്ന ശബ്ദം അന്ധകാരത്തിന് പേര് `രു' എന്ന ശബ്ദം അതിനെ നശിപ്പിക്കുന്ന തേജസ്സ്. അതായത് ബ്രഹ്മോപദേശത്തോടെ അജ്ഞാനാന്ധകാരമായ ഇരുളിനെ നശിപ്പിച്ച് സ്വയം പ്രകാശമായ പരബ്രഹ്മത്തെ കരതലാമലകം പോലെ ചെയ്യുന്നവനെന്ന് ഗുരു ശബ്ദത്തിനർത്ഥം. എന്ന് അദ്വൈതാരകോപനിഷത്ത് പറയുന്നു.

ശ്രുതി: *`ഗു' കാരശ്ചാന്ധകാരോഹിഃ `രു' കാരസ്തേജ ഉച്ചതേഃ*
*അജ്ഞാനഗ്രാസകം ബ്രഹ്മഃ ഗുരുരേവന സംശയഃ*

`ഗു'കാരം അന്ധകാരം (അജ്ഞാനം) `രു'കാരം അതിനെ നശിപ്പിക്കുന്ന തേജസ്സ് (ജ്ഞാനം) എന്ന് പറയപ്പെടുന്നു. അജ്ഞാനമെന്ന തമസ്സിനെ വിഴുങ്ങുന്നവൻ ഗുരു. അവൻതന്നെ ബ്രഹ്മം. സംശയമില്ല.

ശ്രുതി: *"ഗുകാരശ്ചഗുണാതീതോഃ രൂപാതീതോ `രു'കാരകഃ*
*ഗുണരൂപവിഹീനത്വാദ് ഗുരുരിത്യഭിധീയതേ.*

`ഗു'കാരം ഗുണാതീതം ആകുന്നു. `രു'കാരം രൂപഗുണ രഹിതമാകുന്നു. നാമരൂപഗുണരഹിതാവസ്ഥയായ ബ്രഹ്മത്തെ അറിയപ്പെടുന്നവൻ ഗുരുവെന്ന് വലിയവരാൽ പറയപ്പെട്ടിരിക്കുന്നു.

ശ്ലോ: *ചാതുര്യവാൻ വിവേകീച അദ്ധ്യാത്മ ജ്ഞാനവാൻ ശുചിഃ*
*മാനസം നിർമ്മലം യസ്യ ഗുരുത്വം തസ്യശോഭതേ*

ചാതുര്യമുള്ളവനായി വിവേകിയായ ആത്മജ്ഞാനസമ്പന്നനായി ബഹിരാന്തര ശുദ്ധിയുള്ളവനായി ആരുടെ മനസ്സ് പവിത്രമായിരിക്കുന്നുവോ അവന്നു മാത്രം ഗുരുശബ്ദം ശോഭിക്കും. അല്ലാതെ ശിശ്നോദരപോഷണ പരായണരായ ശുഷ്കവേദാന്തികൾക്ക് ആ പദം കിട്ടുന്നതല്ല.

ശ്രുതി: *ഗുരവോ നിർമ്മലാ ശാന്താഃ സാധവോ മിത ഭാഷിണഃ*
*കാമ ക്രോധവിനിർമുക്താഃ സദാചാരാ ജിതേന്ദ്രിയാഃ*

അത്യന്തം നിർമ്മലഹൃദയമുള്ളവരും പരമശാന്തരും സാധനാചതുഷ്ടയ സമ്പത്തീഗുണങ്ങളോടുകൂടിയവരും, സാധുക്കളായവരും മിതഭാഷികളായവരും കാമക്രോധങ്ങളെന്ന അരിഷഢ്‌വർഗ്ഗങ്ങൾ ഇല്ലാത്തവരും സദാ സന്മാർഗ്ഗ പ്രവർത്തകരും ചക്ഷുശ്രവണാദി

ദശേന്ദ്രിയങ്ങളെ ജയിച്ചവരും മാത്രം ഗുരുവെന്ന സ്ഥാനത്തിന് അർഹരാകുന്നു. അല്ലാതെ ഇന്ദ്രിയലോലുപരായവർക്ക് അധികാര മില്ലെന്ന് ഗുരോർഗുരുവായ ശ്രീപരമേശ്വരൻ ഗുരുഗീതയിൽ പാർവ്വതീ ദേവിക്ക് ഉപദേശം ചെയ്തിരിക്കുന്നു.

ശ്രുതി: *ആചാര്യോ വേദസമ്പന്നോ വിഷ്ണുഭക്തോവിമത്സരഃ*
*യോഗജ്ഞോയോഗനിഷ്ഠശ്ച സദായോഗാത്മകശ്ശുചിഃ*

ആചാര്യൻ:- വേദസമ്പന്നനായും പരമഭക്തനായും വിവാദ ഹീനനായും യോഗം അറിഞ്ഞവനായും യോഗനിഷ്ഠയിൽ ഇരിക്കുന്നവനായും സദാ യോഗാത്മ സ്വരൂപനായും ബഹിരാന്തര ശുദ്ധിയുള്ളവനായും ആരിരിക്കുന്നുവോ അവനാണാചാര്യൻ.

ശ്ലോകം: *ഏതേഷാം ദേശികാനാംച ലക്ഷണം ശ്രുണു സുവ്രത*
*അഹിംസാസത്യശൗചാദി വിശ്വജീവദയാപരഃ*
*ക്ഷമാവാൻ ശാന്തചിത്തസ്യ നിഗ്രഹാനുഗ്രഹേ ക്ഷമഃ*
*സദാചാരയുതോ ദക്ഷോ ജപധ്യാനപരായണഃ*
*ജ്ഞാനദീക്ഷാസമായുക്തോ ഗുരുഭക്തിവിശാരദഃ*
*ജ്ഞാനയോഗക്രിയാചര്യാ ചതുഷ്പാദാന്തശാസ്ത്രവിദ്*
*ദംഭാചാരവിനിർമുക്തഃ ക്ഷുദ്രകർമ്മവിവർജ്ജിതഃ*
*ശിഷ്യാണാം ഗുണദോഷേഷു വിജ്ഞാനീച ജിതേന്ദ്രിയഃ*
*രാഗദ്വേഷവിനിർമുക്തഃ കൃപയാച സമന്വിതഃ*
*സമയാനാംച സർവ്വേഷാം ജ്ഞാനസാരപരിഗ്രഹി*

ശ്ലോകം: *ശിവാനുഭൂതി സംയുക്തഃ സംശയച്ഛിദസംശയഃ*
*ക്ഷയകുഷ്ഠാദിരഹിതഃ വീതരാഗശ്ചസുന്ദരഃ*
*നിർമ്മലോനിരഹങ്കാരോ നിശ്ശങ്കോ നിർവ്വികല്പകഃ*
*തമോവിഹീനഃ ശാസ്ത്രജ്ഞഃ പരമാർത്ഥ വിചിന്തകഃ*
*ഏവംലക്ഷണസംയുക്തോഹ്യാചാരവര. ഉച്യതേ.*

ഇപ്രകാരമാണ് ആചാര്യന്റെ ലക്ഷണം. അല്ലയോ സുകൃതാ, സാവധാനമായി ശ്രദ്ധയോടെ കേൾക്കൂ. ത്രികരണങ്ങളെക്കൊണ്ടും ഹിംസിക്കാത്തവനും സത്യശൗചാദികളുള്ളവനും സമസ്ത ജീവരാശികളിലും അപാരമായ ദയയുള്ളവനും ക്ഷമയോടു കൂടിയ വനും ശാന്തചിന്തയുള്ളവനും നിഗ്രഹാനുഗ്രഹ ശക്തിയുള്ളവനും സദാചാരനിരതനും സമസ്തവിഷയങ്ങളിലും സമർത്ഥനും ജപധ്യാന പരായണനും ജ്ഞാനദീക്ഷയെ കൈക്കൊണ്ടവനും ഗുരുഭക്തിയിൽ പ്രാണനെ ത്യജിക്കുന്നവനും ചര്യ, ക്രിയ, യോഗം, ജ്ഞാനം എന്ന

നാല് പാദാന്തശാസ്ത്രത്തെ അറിഞ്ഞവനും (കർമ്മഭക്തിയോഗജ്ഞാനം) ദംഭാചാരമില്ലാത്തവനും ക്ഷുദ്രകർമ്മനീചദേവതോപാസന ഇല്ലാത്തവനും ശിഷ്യന്മാരുടെ ഗുണദോഷങ്ങളിൽ വിശേഷജ്ഞാനമുള്ളവനും സർവ്വേന്ദ്രിയ നിഗ്രഹമുള്ളവനും രാഗദ്വേഷാദികൾ ഇല്ലാത്തവനും, കൃപാസാഗരനും സർവ്വദാ ജ്ഞാനസാരത്തെ ഗ്രഹിക്കുന്നവനും പരബ്രഹ്മസ്വാനുഭവമുള്ളവനും സർവ്വസംശയങ്ങളേയും ഛേദിച്ച സംശയരഹിതനും ക്ഷയകുഷ്ഠാദിരോഗങ്ങൾ ഇല്ലാത്തവനും വൈരാഗ്യത്തോടുകൂടിയവനും, ശങ്കയില്ലാത്തവനും, വികല്പമില്ലാത്തവനും, സുന്ദരനും, മമത നശിച്ചവനും അഹങ്കാരമില്ലാത്തവനും, വികല്പശൂന്യനും, അജ്ഞാനം നശിച്ചവനും, ശാസ്ത്രസാരമറിഞ്ഞവനും, പരമാർത്ഥതത്വമായ ബ്രഹ്മത്തെ വിശേഷമായി ചിന്തനം ചെയ്യുന്ന സ്വഭാവമുള്ളവനും ആയിരിക്കണം. ഇപ്രകാരം അനേകം സുഗുണങ്ങൾ ഉള്ളവൻ ആചാര്യൻ എന്ന് ഗ്രഹിക്കേണ്ടതാണ് അല്ലാതെ നീചാചാരം ഉള്ളവരും ദുർബോധനം ചെയ്യുന്നവരും പ്രാണിഹിംസകരുമായ ക്രൂരന്മാരല്ലെന്ന് അചിന്ത്യവിശ്വബനതാർക്കീ കാഗമം പറയുന്നു. ഇതെല്ലാം ഗുരുലക്ഷണം.

## ശിഷ്യലക്ഷണം

സദ്ഗുണസമ്പന്നനായ സോദര, ഇനി ശിഷ്യന്റെ ലക്ഷണങ്ങൾ പറയാം. ഇതിനെ വളരെ ശ്രദ്ധയോടെ കേൾക്കൂ. മോക്ഷത്തിന് ശിഷ്യന്റെ ശ്രദ്ധാഭക്തികൾ തന്നെ മുഖ്യസാധനങ്ങൾ മറ്റൊരു വിധത്തിലും സാദ്ധ്യമല്ല

ശ്ലോകം: *ഉപദേശക്രമോരാമ വ്യവസ്ഥാമാത്ര പാലനം*
*ജ്ഞാനസ്യകാരണം ശുദ്ധാ ശിഷ്യപ്രജ്ഞൈവകേവലം*

അല്ലയോ ശ്രീരാമ; ഉപദേശം വ്യവസ്ഥാപാലനത്തിന്ന് മാത്രമാണെന്നല്ലാതെ ജ്ഞാനസിദ്ധിക്ക് ശിഷ്യന്റെ പ്രജ്ഞാഫലമാണ് മുഖ്യകാരണമായിരിക്കുന്നത്. അതിനാൽ ശിഷ്യന് വിഷയവൈരാഗ്യവും മഹാപ്രജ്ഞയും ഉണ്ടായിരിക്കേണ്ടതാണെന്ന് വാസിഷ്ഠം പറയുന്നു. ആരുടെ ശിരസ്സിൽ ശ്രീഗുരുപാദോദകം പെടുന്നില്ലയോ അവന്റെ താപത്രയാഗ്നി കുളിർക്കുക സാദ്ധ്യമല്ല.

ശ്ലോകം: *അജ്ഞാനമൂലഹരണം. ജന്മകർമ്മനിവാരണം*
*ജ്ഞാനവൈരാഗ്യസിദ്ധ്യർത്ഥം, ഗുരുപാദോദകം പിബേത്*
*ഗുരുപാദോദകം പാനം. ഗുരോരുച്ഛിഷ്ടഭോജനം.*

താ.: അനാദിയായ അജ്ഞാനത്തെ ഉന്മൂലനാശം ചെയ്യുന്നതും ജനനമരണങ്ങൾക്ക് കാരണവുമായ കർമ്മത്തെ നിവാരണം ചെയ്യുന്നതുമായ ഗുരുപാദോദകം ജ്ഞാന വൈരാഗ്യ സിദ്ധിക്ക് അവശ്യമായി പാനം ചെയ്യേണ്ടതാണ്. ഗുരുപാദതീർത്ഥം, ഗുരോരുച്ഛിഷ്ട ഭോജനം ഇവ ശിഷ്യന്മാർക്ക് മോക്ഷഫലപ്രാപ്തികരമായി ഭവിക്കുന്നു.

സി *ഗുരുപാദാം ഭോജമുൽഗോലുഗുലുഗൽഗുനേ*
*പ്രവിമല വൈരാഗ്യഭാഗ്യമഹിമ*
*ഗുരുപാദതീർത്ഥാം ബുഗ്രോലകഗൽഗുനേ*
*ജ്ഞാനവിജ്ഞാന യോഗാനുഭവമു*
*ഗുരുസുപ്രഭാതം ബുഗോനകുന്നഗൽഗുനേ*
*പ്രതിലേനിചിത്തോപരതി സുഖം ബു*
*ഗുരുതത്വമാത്മഗൻ ഗോനകുന്ന ഗൽഗുനേ*
*നിരതിശയം ബൈനട്ടിപരമപദമു*

ഗുരുവിനെ നമസ്ക്കരിക്കാതെ നിർമ്മലവൈരാഗ്യം ദൃഢമാകുന്നതല്ല. ബ്രഹ്മജ്ഞാനവും അതിന്റെ അനുഭവവും സമാധിനിഷ്ഠയും ഗുരുപാദതീർത്ഥത്തെ പാനം ചെയ്യാതിരുന്നാൽ പ്രാപ്യമാകുന്നതല്ല. ഗുരുപ്രസാദത്തെ ഉൾക്കൊള്ളാതിരുന്നാൽ ഉയർന്ന ചിത്തശാന്തിസുഖം കിട്ടുന്നതല്ല. ഗുരുവിന്റെ യഥാർത്ഥ സ്വരൂപം അറിയാതിരുന്നാൽ അത്യുന്നതമായ മോക്ഷത്തെ പ്രാപിക്കുക അസാധ്യം. സർവ്വവും ഗുരുവിന്റെ അനുഗ്രഹത്താൽ മാത്രമല്ലാതെ ഉണ്ടാകുന്നതല്ലല്ലോ. പുണ്യാത്മാവേ ഈ കാരണത്താൽ ബ്രഹ്മജ്ഞാനത്തെ ഇഷ്ടപ്പെടുന്ന യോഗി, ഗുരുവിനെ ആശ്രയിച്ച് വളരെ വിനയഭയഭക്തിയോടെ ചതുർവ്വിധ ശുശ്രൂഷകളെ ആചരിച്ച് സേവിക്കേണ്ടതാണ്.

എന്ന് സീതാരാമാഞ്ജനേയ സംവാദത്തിൽ പറയുന്നു.

ശ്രുതി: *തസ്മൈസ വിദ്വാനുപപന്നായ സമ്യക്*
*പ്രശാന്തചിത്തായ ശമാന്വിതായ*
*യേനാക്ഷരം പുരുഷം വേദസത്യം*
*പ്രോവാച താം തത്ത്വതോ ബ്രഹ്മവിദ്യാം*

അങ്ങനെയുള്ള വിദ്വാൻ പക്വമതിയും (പക്വചിത്തമുള്ളവനും) വിധിപ്രകാരം ശരണാഗതി അടഞ്ഞവനും ആയ ശിഷ്യന് ഏത് ജ്ഞാനത്താൽ സത്യമായ അക്ഷരപുരുഷനെ അറിഞ്ഞുകൊള്ളുന്നുവോ ആ ബ്രഹ്മവിദ്യയെ സത്യമായി ഉപദേശിക്കും എന്ന് മുണ്ഡകം.

ശ്ലോ.: *ചാതുർവർണ്യേതു സംജാതഃ ശാസ്ത്രജ്ഞാനനിരൂപകഃ*
*ഭക്തിജ്ഞാനവിരാഗേണ ബുദ്ധിമാൻ നീതിമാൻ സദാ*

ശ്ലോ.: *പുരുഷാർത്ഥപ്രവക്താച സദാ നിർണ്ണയബുദ്ധിമാൻ*
*ശുശ്രൂഷായാംച കുശലോ ഗുരുകാര്യേപ്രയത്നവാൻ*

ശ്ലോ: *സന്തതം ഗുരുശുശ്രൂഷാ വാഗുല്ലംഘന ഭീരുകഃ*
*ഏതത്ലക്ഷണസമ്പന്നഃ സശിഷ്യഃ പരികീർത്തിതഃ*
*അമദ്യപാസ്തു യേശൂദ്രാഃ ശൗചാചാര ക്രിയാദരാഃ*
*ശിവഭക്താശ്ചഹ്യേ തേഷം ദീക്ഷാകാര്യനൃഥാനഹി*
*സർവ്വേഷാമേവശിഷ്യാണാം അധികം ശതഗുണം ശ്രുണു*
*ഭക്തിവിശ്വാസമദ്രോഹോ ഗുർവ്വാജ്ഞാപാലനസ്ഥിതിഃ*
*ശ്രദ്ധാ,ശ്ശാന്തി ക്ഷമാസത്യം തഥാ ശൗചം തപഃ ശ്രുതം*
*കൃതജ്ഞതാ ദ്വാദശകം യസ്യശിഷ്യസ്യവിദ്യതേ*
*ശിഷ്യാണാംച പ്രധാനശ്ച നാന്യേതേഹിപ്രധാനകാഃ*

താല്പര്യം: ചാതുർവർണ്ണ്യത്തിൽ ജനിച്ചവൻ ആരായാലും ശാസ്ത്രജ്ഞാന നിരൂപണം ചെയ്തവനും ഭക്തിജ്ഞാന വിരാഗങ്ങളാൽ സൂക്ഷ്മബുദ്ധിയുള്ളവനും നീതിമാനും പുരുഷാർത്ഥമായ മോക്ഷത്തിന്ന് സദാ പ്രയത്നശീലനും സദാ സ്ഥിരബുദ്ധിയുള്ളവനും ഗുരുശുശ്രൂഷയിൽ ആസക്തിയുള്ളവനും സർവ്വദാ ഗുരുകാര്യത്തിന് പാടുപെടുന്നവനും ഗുരുവചനോല്ലംഘനത്തിൽ ഭയമുള്ളവനും ഇപ്രകാരം ലക്ഷണങ്ങൾ ഉള്ളവർ ശിഷ്യനെന്ന് പറയുന്നു. മദ്യമാംസാദി ഭോജനമില്ലാത്തവനും ശൗചാചാരക്രിയകളിൽ ആദരവുള്ളവനും ഈശ്വരഭക്തിയിൽ നിപുണനായവനും ശൂദ്രനായാലും അവന് ബ്രഹ്മവിദ്യാദീക്ഷ കൊടുക്കാവുന്നതാണ്. ഇതില്ലാത്തവർക്ക് പാടുള്ളതല്ല. ശിഷ്യന്മാർക്കെല്ലാം നൂറു ഗുണങ്ങളെക്കാൾ അധികമായി വേണ്ടത് എന്തെന്ന് കേൾക്കൂ.

ഭക്തി, വിശ്വാസം, അദ്രോഹം, ഗുരുവാജ്ഞയെ പൂർത്തി ചെയ്യുവാനുള്ള പ്രയത്നം, ശ്രദ്ധ, പരമശാന്തം, ഭൂദേവിയെപ്പോലെ ക്ഷമ, സത്യം, ബഹിരാന്തരശുദ്ധി, തപസ്സ്, ശാസ്ത്രശ്രവണം, കൃതജ്ഞത, ഇപ്രകാരമുള്ള പന്ത്രണ്ട് ഗുണങ്ങൾ ആർക്കുണ്ടോ അവർ ശിഷ്യരിൽ പ്രധാനികൾ. ഇല്ലാത്തവർ അപ്രധാനികൾ എന്ന് പാരാശര്യത്തിൽ പറഞ്ഞിരിക്കുന്നു.

ശ്ലോകം: *അഹിംസാ സത്യമസ്തേയം ബ്രഹ്മചര്യദയാർജ്ജവം*
*ക്ഷമാ ധൃതിർമ്മിതാഹാര ശൗചംചേതിയമാദശ*

താ: അഹിംസ, സത്യം, അസ്തേയം, ബ്രഹ്മചര്യം, ദയ, ആർജ്ജവം, ക്ഷമ, ധൃതി, മിതാഹാരം, ശൗചം മുതലായവ പത്തും യമം എന്ന് പറയപ്പെടുന്നു.

ശ്ലോകം: *തപസ്സന്തോഷമാസ്തിക്യം ദാനമീശ്വരപൂജനം*
*വേദാന്ത ശ്രവണം ചൈവ ഹ്രീർമ്മതിശ്ചജപോവ്രതം*

താ: തപസ്സ്, സന്തോഷം, ആസ്തിക്യം, ദാനം, ഈശ്വരപൂജനം, വേദാന്തശ്രവണം, ലജ്ജ, മതി, ജപം, വ്രതം മുതലായ ഈ പത്തും നിയമമെന്ന് പറയുന്നു.

## സൂതസംഹിത

ശ്ലോകം: *വിധ്യുക്തകർമ്മസംയുക്തഃ കാമസങ്കല്പവർജ്ജിതഃ*
*യമൈശ്ച നിയമൈയ്യുക്തഃ സർവസംഗവിവർജ്ജിതഃ*
*കൃതവിദ്യാജിത ക്രോധഃ സത്യധർമ്മ പരായണ*
*ഗുരുശുശ്രൂഷണരതഃ പിതൃമാതൃപരായണഃ*
*സ്വാശ്രമസ്ഥ: സദാചാരോ വിദ്വദ്ഭിശ്ചസുശിക്ഷിതഃ*

താ: വിധിപ്രകാരം കർമ്മം ചെയ്യുന്നവൻ, കാമസങ്കല്പ മില്ലാത്തവൻ, യമനിയമങ്ങൾ ഉള്ളവൻ, സർവ്വസംഗവിവർജ്ജിതൻ, ശിക്ഷിതമായ വിദ്യയോടുകൂടിയവൻ, കാമക്രോധങ്ങളെ ജയിച്ചവൻ, സത്യധർമ്മപരായണൻ, ഗുരുസേവയിൽ ആസക്തിയുള്ളവൻ, മാതാപിതാക്കളെ പൂജിക്കുന്നവൻ, ആശ്രമത്തിൽ സ്ഥിരമായിരിക്കുന്നവൻ, സദാചാരമുള്ളവൻ, മഹാത്മാക്കളാൽ ശിക്ഷണം ലഭിച്ചവർ ആയിരിക്കേണ്ടതാണ്.

ശ്ലോകം: *മോക്ഷസ്യ പ്രഥമംദ്വാരം വാങ്ങ്നിരോധോഽപരിഗ്രഹഃ*
*നിരാശാച നിരീഹാച നിത്യമേകാന്ത ശീലതാ*

താ: മോക്ഷത്തിന് പ്രഥമമായിരിക്കേണ്ടത് മിതഭാഷണം, പരിഗ്രഹ വിവർജ്ജിതം, ആശയില്ലായ്മ, ആഗ്രഹങ്ങളെ നശിപ്പിക്കൽ, സർവ്വദാ ഏകാന്തതയിൽ ഇരിക്കുക എന്ന് വിവേകചൂഡാമണി പറയുന്നു.

ശ്ലോകം: *സത്സംഗോ വാസനാത്യാഗോ അദ്ധ്യാത്മ വിദ്യാ-*
*വിചാരണം*
*പ്രാണസ്പന്ദനിരോധശ്ചേ ത്യുപായ ചേതസോജയേ*

താ: മനസ്സ് നശിച്ചു പരബ്രഹ്മസ്ഥിതി ഏർപ്പെടുവാൻ വേണ്ടി നാലു സാധനകൾ മുമുക്ഷുക്കൾക്ക് അത്യാവശ്യമാണ്. അവയിൽ

പ്രഥമമായിട്ടുള്ളത് സത്സംഗവും, ദ്വിതീയം വിഷയവാസനാത്യാഗവും, തൃതീയം അദ്ധ്യാത്മ വിദ്യാവിചാരവും, ചതുർത്ഥം ധ്യാനയോഗാഭ്യാസവുമാണ്. അല്ലയോ സാധനാ ചതുഷ്ടയ സമ്പന്നനായ സോദരാ, നീ അധികമായ പ്രശ്നങ്ങളിൽ കാലത്തെ കഴിച്ചുവിടാതെ ശീഘ്രമായി സ്വരൂപസ്ഥിതിയെ പ്രാപിച്ച് ശാശ്വതാനന്ദ നിർവ്വാണ സുഖത്തിലിരിക്കു.

ശ്ലോകം: *കേചിദാഗമജാലേന കേ ചിന്നിഗമസങ്കുലൈഃ*
*കേചിത്തർക്കേണ മുഹ്യന്തി നൈവജാനന്തിതാരകം*

താ: ചിലർ ആഗമശാസ്ത്രമെന്ന വലയിൽ അകപ്പെട്ടും, ചിലർ ശാസ്ത്രത്തെ പഠിച്ചുപഠിച്ച് കാലത്തെ വ്യർത്ഥമാക്കിക്കൊണ്ടും ചിലർ പരമാണുവാദമായ തർക്കശാസ്ത്രങ്ങളെ അവലംബിച്ചും ആത്മ ചിന്തനം ചെയ്യാതെ മോഹിതരായി സംസാരസാഗര തരണോപായം അറിയാതെ ദുഃഖത്തിന്ന് പാത്രീഭൂതരായി നാശമടഞ്ഞു കൊണ്ടിരിക്കുന്നതിനാൽ ഇനിമേൽ പ്രശ്നങ്ങളെ നിർത്തിവെക്കു. ഗുരു, ദൈവ ഭക്തിയോടുകൂടി അല്പകാലം ജനബാഹുല്യമില്ലാത്ത നിർമ്മല പ്രദേശത്തുചെന്ന് അവസ്ഥാത്രയ സാക്ഷിയായി പഞ്ചകോശവിലക്ഷണമായ നിന്റെ സ്വരൂപസ്ഥിതിയെ ധ്യാനിച്ച് ബ്രഹ്മാനന്ദ നിർവ്വാണ സുഖത്തിലിരിക്കു.

## സ്ത്രീകൾക്ക് ബ്രഹ്മവിദ്യാധികാരം

പരമഭക്തയായ നാരായണമ്മ ചോദിച്ച പ്രശ്നം,

പ്രശ്നം: അല്ലയോ സ്വാമിജി, ഈ സംസാര സാഗരത്തിൽ അജ്ഞാനമെന്ന നീരാളിപ്പിടിയിലിരുന്ന് പരിതപിച്ചു കൊണ്ടിരിക്കുന്ന എന്നെ അങ്ങയുടെ കരുണാകടാക്ഷ വീക്ഷണ ചക്രത്താൽ അതിനെ ഖണ്ഡിച്ച് കൃതാർത്ഥയാക്കി ജനനമരണ ദുഃഖരോഗത്തിൽ നിന്ന് രക്ഷിക്കേണമേ. ഞാൻ സുഖദുഃഖങ്ങൾക്ക് ആലയമായ ഈ ശരീരമെന്ന കൂട്ടിൽ അകപ്പെട്ടിരിക്കുന്ന പക്ഷിയെപ്പോലെ ക്ഷുത്പിപാസാദിഷഡൂർമികളാൽ ജരാനരാദി ഷഡ്വികാരമായ ദേഹദുഃഖത്താൽ ബാധയെ സഹിക്കാൻ കഴിയാതെ സ്വന്തം സ്വരൂപസ്ഥിതിയെ അറിഞ്ഞുകൊണ്ട് വിമുക്തിയടയുവാൻ അനേകപണ്ഡിതന്മാരോടപേക്ഷിച്ചിട്ടും അവർ എന്നോട് ദയയില്ലാതെ, സ്ത്രീകൾക്ക് ബ്രഹ്മജ്ഞാനത്തിന് അർഹതയില്ലെന്നും, പാപജന്മങ്ങളാണെന്നും അതുമല്ലാതെ ശൗചഹീനകളെന്നും പറഞ്ഞു എന്റെ മനോഭിലാഷത്തെ നിറവേറ്റാതെപോയി. ഇത് ശാസ്ത്ര സമ്മതമാണോ? അതോടുകൂടി ഞാൻ ജലംവറ്റിയ കുളത്തിൽ

ഉള്ള മത്സ്യം പോലെയും ദാവാഗ്നി മദ്ധ്യത്തിൽ ജീവരക്ഷാർത്ഥം പരിതപിക്കുന്ന മാൻപേടയെപോലെയും സംസാരാഗ്നിയിൽ പരിതപിച്ചുകൊണ്ടിരിക്കുന്നു. സർവ്വജീവികളേയും രക്ഷിക്കുന്ന കരുണാസാഗരമായ ദൈവത്തിനു പോലും എന്നിൽ ദയയില്ലാതെപോയി.

ഉത്തരം: അല്ലയോ പരമ പവിത്രയായ പ്രിയ സോദരി നിന്നുടെ വൈരാഗ്യാദിവാർത്തകളെ കേട്ടമാത്രയിൽ എനിക്ക് വളരെ സന്തോഷമായിരിക്കുന്നു. ഇനിമേലിൽ ഭവരോഗം നിനക്ക് വരുന്നതല്ല. ദയാസമുദ്രമായ ശ്രീപരമേശ്വരൻ നമ്മെ രക്ഷിക്കും പരിതപിക്കേണ്ടതില്ല. ഇന്നലെവരെ നിന്റെ പ്രാരബ്ധംകൊണ്ട് ദുഃഖിച്ചവളെന്ന് ശാന്ത വചനങ്ങളാൽ ഹൃദയാനന്ദത്തെ ഉണ്ടാക്കി ഇപ്രകാരം പറഞ്ഞു.

മാതാവെ, അദ്ധ്യാത്മജ്ഞാനമെന്ന മഹാധനത്തിന്ന് സമസ്തരായ സ്ത്രീപുരുഷന്മാരും സ്വതന്ത്രരാണ്. അതവരുടെ ഹൃദയസ്ഥം എന്നുള്ളതല്ലാതെ മറ്റൊന്നുമല്ല. നേത്രങ്ങളാൽ കാണുന്നതിന്നും ജിഹ്വയാൽ രുചി അറിയുന്നതിന്നും പാദങ്ങളാൽ സഞ്ചരിക്കുന്നതിന്നും അവരവർക്ക്തന്നെ എപ്രകാരം അധികാരമിരിക്കുന്നുവോ അപ്രകാരം തന്നെ അവരെല്ലാം സ്വമനസ്സാലെ വിചാരം ചെയ്ത് ശാശ്വതാനന്ദ സുഖത്തെ പ്രാപിക്കും. ഇത് മദ്ഗുരുസ്വാമികളുടെ ദിവ്യശ്രീപാദപത്മങ്ങൾ സാക്ഷി സത്യം. നേത്രരോഗമില്ലാത്തവരെല്ലാം എപ്രകാരം സൂര്യനെ ദർശിക്കുന്നുവോ അപ്രകാരംതന്നെ ഈശ്വരകരുണയെന്ന ദിവ്യജ്ഞാനത്താൽ അജ്ഞാനതിമിരം പോയവരെല്ലാവരും പരമാത്മാവിനെ ദർശിക്കുന്നതാണ്. ഇത് നിർമ്മലമായ വേദത്തിന്റെ നിശ്ചയാഭിപ്രായം - സജ്ജനസമ്മതം. ഇനിയും നിന്റെ വിചാരത്തിനു വേണ്ടി വേദശാസ്ത്രാഭിപ്രായം സാവധാനം കേൾക്കൂ.

1. കരുണാമൂർത്തിയും ശ്രീകൈലാസവാസിയുമായ പരമേശ്വരൻ സമസ്തമായ വേദവേദാന്ത രഹസ്യങ്ങളെല്ലാം ജഗത്ജനനിയായ ശ്രീപാർവ്വതിദേവിക്ക് ഉപദേശിച്ച പ്രകാരം ശാസ്ത്രത്തിൽ കാണുന്നു. അപ്രകാരം തന്നെ പരമാത്മാവായ ശ്രീമൻ നാരായണൻ ഭൂദേവിക്ക് ബോധിപ്പിച്ചതുപോലെ വൈഷ്ണവാഗമനങ്ങളിലും അനേക പുരാണങ്ങളിലും പറഞ്ഞിരിക്കുന്നു. ഇതിനെപ്പറ്റി ആലോചിച്ചാൽ സ്ത്രീകൾ ബ്രഹ്മവിദ്യയ്ക്ക് അധികാരികൾ അല്ലാതിരുന്നെങ്കിൽ ആ ദയാമൂർത്തികൾ എന്തിനു പറയണം?

2. കലാരൂപിണിയായ ശ്രീഭാരതി സ്ത്രീയല്ലയോ?

"യാ ബ്രഹ്മാച്യുത ശങ്കര പ്രഭൃതി ഭിർ ദേവൈസ്സദാപൂജിതാ" എന്ന് ശാസ്ത്രം പറയുന്നു.

3. ബൃഹദാരണ്യകോപനിഷത്തിൽ യാജ്ഞവല്ക്യമഹർഷി തന്റെ ഭാര്യയായ മൈത്രേയിക്കും, ശ്രീ കപിലാചാര്യൻ സാംഖ്യ ശാസ്ത്രത്തിൽ തന്റെ അമ്മയായ ദേവഹൂതിക്കും ബ്രഹ്മതത്വത്തെ ഉപദേശിച്ച കാര്യം ലോകമെല്ലാം അറിയുന്ന താണല്ലോ? മതംഗ മഹർഷിയെന്ന ഋഷി പുംഗവൻ ശബരിയെ ജ്ഞാനവതിയാക്കിയ കാര്യവും രാമായണത്തിൽ പ്രസിദ്ധമാണല്ലോ? ചൂഡാല എന്ന മഹായോഗിനി തന്റെ ഭർത്താവായ ശിഖിധ്വജ മഹാരാജാവിന് ബ്രഹ്മതത്ത്വോപദേശം ചെയ്ത കാര്യം വാസിഷ്ഠത്തിൽ വിവരിച്ചി രിക്കുന്നു. സുലഭ എന്ന ഒരു യോഗിനി ജീവന്മുക്തനായ ജനകമഹാ രാജാവിനെ അനേകവിധത്തിൽ പരീക്ഷിച്ച കഥ കേട്ടിട്ടില്ലേ? ഇതിനും പുറമേ ശ്രീഭക്തവിജയത്തിൽ സക്കുഭായി, മീരാഭായി മുതലായ അനേക സ്ത്രീരത്നങ്ങൾ മഹാത്മാക്കളായ കഥ ലോകപ്രസിദ്ധ മാണല്ലോ? വൈഷ്ണവ ഭക്താ ഗ്രേസന്മാരായ പന്ത്രണ്ടാൾവാർ കളുടെ കഥകളുള്ള ദിവ്യ പ്രബന്ധത്തിൽ ആണ്ടാൾ എന്ന മഹതി യുടെ കഥ പ്രസിദ്ധമാണല്ലോ. അപ്രകാരംതന്നെ ശിവഭക്തന്മാരായ അറുപത്തിമൂന്ന് നായനാർ മാരിലെ മഹിളാനായകി കാരൈക്കാൾ അമ്മാൾ മുതലായവർ മഹാപവിത്രകളാണ്. ഈ കഥ പെരിയ പുരാണ ത്തിൽ കാണാം. അത്രദൂരം എന്തിനു പോകണം. നമ്മുടെ ശ്രീ തരിഗൊണ്ടവേംഗമാംബ എന്ന മഹാ യോഗിനിയുടെ മഹിമയെ പറ യാൻ കഴിയുമോ? ലോകമൊട്ടുക്ക് കീർത്തിക്കപ്പെടുന്ന ശ്രീഭഗവൻ രാമകൃഷ്ണദേവന്റെ ഗുരുണി ഒരു പരമയോഗിനിയാണെന്ന വിഷയം എനിക്ക് നന്നായി അറിയാം. ലോകവിഖ്യാതരായ ശ്രീ വിവേകാനന്ദ സ്വാമി ശിഷ്യകോടിയിൽ മഹായോഗിനിയായ ശ്രീ സോദരി നിവേദിത എന്ന സ്ത്രീരത്നം ഉത്തരഹിന്ദുസ്ഥാനിൽ പലയിടങ്ങളിലും സ്ത്രീകൾക്കായി യോഗ മഠങ്ങൾ വിദ്യാമന്ദിരങ്ങൾ എന്നിവ സ്ഥാപിച്ചു. ആ പുണ്യവതി സമാധിയടഞ്ഞു അഞ്ചുവർഷങ്ങളായി. ആ പുണ്യശീല ആംഗലേയഭാഷയിൽ അനേകഗ്രന്ഥങ്ങൾ രചിച്ചിരിക്കുന്നു. ഇനിയും കായികാഭ്യാസവിഷയത്തിൽ എടുത്താൽ താരാഭായിക്ക് സമമായി ഇന്നേതു പുരുഷനാണ് ഉള്ളത്? ഗാനവിദ്യയിൽ പ്രത്യക്ഷ ശാരദ യായ ഗോഹാർജ്ജാൻ എന്ന സ്ത്രീരത്നത്തേക്കാൾ ഭൂലോകത്തിൽ അതിശയമായ സംഗീതനിപുണരാരുണ്ട്? അദ്ധ്യാത്മജ്ഞാനവിഷയ

മായി ശ്രീ ആനി ബസന്റ് അമ്മ എത്ര വലിയവർ. ഇവർ ഭഗവത്ഗീതാദി അനേകം ഗ്രന്ഥങ്ങൾക്ക് ആംഗലേയഭാഷയിൽ ഭാഷ്യം രചിച്ചിരിക്കുന്നു. ഇവർക്ക് അനേകം വേദബ്രാഹ്മണർ പോലും ശിഷ്യന്മാരായുണ്ട്. സ്ത്രീകൾക്ക് ബ്രഹ്മവിദ്യയ്ക്ക് അധികാരമില്ലെന്ന് പറയുന്നവർ ഇവർക്ക് ജ്ഞാന മുണ്ടായാൽ തങ്ങളുടെ വിഷയഭോഗങ്ങൾക്ക് ഭംഗം നേരിടും. എന്ന സംശയത്താൽ പറഞ്ഞതായിരിക്കാം. അല്ലാതെ ശാസ്ത്രസമ്മതമല്ല.

സ്ത്രീകൾക്ക് രോഗം ബാധിച്ചാൽ ഔഷധം സേവിക്കാൻ അധികാരമുണ്ടെങ്കിൽ മഹാബാധയായ ഈ അജ്ഞാനരോഗത്തെ നീക്കംചെയ്യാൻ ജ്ഞാനം സമ്പാദിക്കാം. ഈ വിഷയത്തെപ്പറ്റി പറയുവാൻ അനേകം ദൃഷ്ടാന്തങ്ങളുണ്ട്. പക്ഷേ ഗ്രന്ഥവിസ്താരഭീതിയാൽ തൽക്കാലം നിർത്തുന്നു. ഈ ബ്രഹ്മവിദ്യ ആഭ്യസിക്കുന്നവർക്ക് സാധനാ ചതുഷ്ടയ സമ്പത്തീഗുണങ്ങൾ മാത്രം പൂർത്തിയായിരിക്കേണ്ടതാണ് അല്ലെങ്കിൽ നിഷ്പ്രയോജനം. ഇതിനുംപുറമെ പരിശുദ്ധയായ സോദരി, ദേഹബുദ്ധിയോടെ നോക്കുകയാണെങ്കിൽ കൂടി പുരുഷനേക്കാൾ സ്ത്രീകൾക്ക് ജ്ഞാനം മുഖ്യമായിരിക്കേണ്ടതാണ്. എന്തുകൊണ്ടെന്നാൽ നമുക്കെല്ലാവർക്കും ബുദ്ധി വരുന്നതുവരെ മാതാവിന്റെ സമീപത്താണല്ലോ ഇരിക്കേണ്ടത്. അതുകൊണ്ട് മാതാവിന്റെ ഗുണങ്ങൾ കുഞ്ഞുങ്ങളിലും സ്വാഭാവികമായി വന്നുചേരുന്നതാണ്. അച്ഛന്റെ ഗുണദോഷങ്ങൾ ഉൾക്കൊള്ളുന്നത് അല്പം ബുദ്ധിവന്നതിന്ശേഷം മാത്രമാണ്. മാതാവ് ഭക്തിയുള്ളവരായിരുന്നാൽ ചെറുപ്പം മുതലുതന്നെ കുഞ്ഞുങ്ങൾക്ക് ജീവകാരുണ്യം, ഭക്തി, പുണ്യകർമ്മം, സാത്വികാഹാരം, ഭഗവത് സങ്കീർത്തനങ്ങൾ, എല്ലാം സുലഭമായി ലഭിച്ചുകൊണ്ടിരിക്കും. കൂടാതെ ബാല്യത്തിലേ കുട്ടികളിൽ നല്ല കീർത്തനങ്ങളും വേദാന്തതത്വങ്ങളും പാടി അമ്മമാർ ശാന്തിയുണ്ടാക്കുന്നു. ഇപ്പോൾ കുട്ടികൾക്ക് വേണ്ടി പാടുന്ന നീചവാർത്തകൾ ശാന്തിയുണ്ടാക്കുന്നതല്ലല്ലോ. കൂടാതെ പുരുഷ ന്മാരുടെ സൗഖ്യമെല്ലാം സ്ത്രീകളുടെ മേധയിലിരിക്കുന്നു എന്നല്ലാതെ പുരുഷനാൽ യാതൊന്നും തന്നെ സാദ്ധ്യമാവുന്നതല്ല. സ്ത്രീകൾ നല്ലവരായാൽ പുരുഷന് ജന്മസാഫല്യം ലഭിക്കും. വിപരീതമായാൽ നരകവും എന്ന് ശാസ്ത്രം പറയുന്നു. മറ്റൊന്ന് ചെറുപ്പംമുതലേ കുട്ടികളെ നല്ലത് ശീലിപ്പിച്ചാൽ അവ എക്കാലവും നിലനില്ക്കും. പടർന്ന കുമ്പളവള്ളി മരത്തിൽനിന്ന് വേർപെടുത്താൻ

സാദ്ധ്യമാകാത്തതുപോലെ കുട്ടിക്കാലത്തുള്ള സ്വഭാവം മാറ്റുക ദുഷ്ക്കരമാണ്. ഇനി ഒരു വലിയ രഹസ്യം ഉണ്ട്. സ്ത്രീകളുടെ ഗർഭകാലത്തെ വികാര വിചാരങ്ങൾക്ക് സന്താനങ്ങളുടെ സ്വഭാവ രൂപീകരണത്തിൽ സ്ഥാനമുണ്ട്. വിചാരം ഒരു മൂശ പോലെ യാണ്. മനസ്സ് ഉരുക്കിയ ലോഹം പോലെയും. ഉരുക്കിയ ലോഹത്തിന് പ്രത്യേകമായ രൂപമൊന്നുമില്ല. മൂശയുടെ ആകൃതി എപ്രകാരമാണോ അതിലൊഴിച്ച ലോഹദ്രാവകം മൂശയുടെ ആകൃതിയെ പ്രാപിക്കുന്നതുപോലെ ഗർഭിണികളായ സ്ത്രീകളുടെ ഗുണങ്ങൾ ഗർഭസ്ഥശിശുക്കളേയും ബാധിക്കുന്നതാണ്. ഇതിന്ന് പ്രഹ്ളാദൻ, അഭിമന്യു തുടങ്ങിയവർ ദൃഷ്ടാന്തം.

പ്രഹ്ളാദൻ, അസുരബീജമായാലും മാതൃഗർഭത്തിലിരിക്കുന്ന കാലത്തിൽ മാതാവ് ശ്രീ നാരദമഹർഷിയെ ശുശ്രൂഷ ചെയ്ത് അദ്ദേഹത്തിന്റെ ഉപദേശപ്രകാരം പരമാത്മാവിനെ ധ്യാനിച്ചതാണ് പ്രഹ്ളാദൻ ഭാഗവതോത്തമനായി ജനിക്കാൻ കാരണം. അപ്രകാരം തന്നെ അഭിമന്യു ഗർഭത്തിലിരിക്കുമ്പോൾ അർജ്ജുനൻ പത്മവ്യൂഹ ത്തിൽ പ്രവേശിച്ച് പിന്നിലേക്ക്‌വരുന്ന മാർഗ്ഗം പറയുന്നതിന് മുമ്പുതന്നെ കരുണാമയനായ ശ്രീകൃഷ്ണസ്വാമി എതിർത്തതായി പുരാണത്തിൽ കാണുന്നു. ഗർഭിണികളായ സ്ത്രീകളെ ഭയ പ്പെടുത്താൻ പാടില്ലെന്നും ഭയങ്കര കൃത്യങ്ങൾ കാണിക്കരുതെന്നും ഭയോത്ഭൂതമായ വാർത്തകൾ ഭർത്താവ് പറയരുതെന്നും സത്കഥകളെ കേൾപ്പിക്കേണ്ടതാണെന്നും ദൈവഭക്തിയോടെ ഇരിക്കേണ്ടതാണെന്നും ശാസ്ത്രം പറയുന്നതിന് ഇതുതന്നെ കാരണം.

ആദികാലങ്ങളിൽ സ്ത്രീകൾ എല്ലാവരും പരമഭക്തരായി ജ്ഞാനനിഷ്ഠയിൽ ഇരുന്നതുകൊണ്ട് ശിശുക്കൾ കൂടി ജ്ഞാനമുള്ളവരായി ജനിച്ചു. ഇത് ശാസ്ത്രസമ്മതം. അയ്യോ നമ്മുടെ അച്ഛനമ്മമാർ ഭഗവത്ഭക്തി ചെയ്യുന്നതിന്നും പരമാത്മജ്ഞാനം നേടുവാനും സ്വല്പം ദയകാണിച്ച് മാർഗ്ഗം കൊടുത്തിരുന്നുവെങ്കിൽ നാം എല്ലാവരും ജ്ഞാനമൂർത്തികളായി ജനിക്കുമായിരുന്നില്ലയോ? ആ സ്ഥിതി ഏർപ്പെടാത്തതാണ് ഈ കഷ്ടത്തിന് കാരണമായത്. അതിനാൽ ഇനിമേലിലെങ്കിലും പുരുഷന്മാർ തന്നുടെ ഭാര്യമാരെ വണ്ടിക്ക് കെട്ടുവാൻ കുതിരയെ പണം കൊടുത്തുവാങ്ങുന്നതുപോലെ അവരുടെ സ്വന്തം തുച്ഛഭോഗങ്ങൾക്കുമാത്രം വാങ്ങപ്പെട്ടതെന്ന ഘോരപാപ ബുദ്ധിയെ വിട്ട്, അവരോടുകൂടി ജപധ്യാനനിഷ്ഠകളെ

ചെയ്ത് സത്പുത്രന്മാരെ പ്രസവിച്ച് ശാശ്വതസുഖമൂർത്തികളായി രിക്കുവാൻ കരുണാമൂർത്തിയായ പരമേശ്വരനെ നാം പ്രാർത്ഥിക്കുന്നു.

ഈ സംഗതി ശ്രീ വിവേകാനന്ദസ്വാമികൾ ഇടയ്ക്കിടയ്ക്ക് പറ യുമായിരുന്നു. തനിക്ക് സിദ്ധിച്ച സമസ്തജ്ഞാനങ്ങളും തന്റെ മാതൃദേവിയിൽ നിന്ന് സിദ്ധിച്ചവയാണെന്നും അവരുടെ മാതാവ് പുത്രസന്താനമില്ലാത്തതിനാൽ കാശിയിൽ വളരെക്കാലം പരമശിവനെ പ്രാർത്ഥിച്ചിരുന്നുവെന്നും, അവിടെനിന്ന് വന്നതിനുശേഷമാണ് അദ്ദേഹം ജനിച്ചതെന്നും പറഞ്ഞിട്ടുണ്ട്. ഇതു സംബന്ധമായി ദിവ്യജ്ഞാനദീപികയിൽ ഒരു ലേഖനം ഞാൻ വായിച്ചിരുന്നു. അതെന്തെന്നാൽ ഇംഗ്ലണ്ടിലുള്ള ഒരു ദരിദ്രസ്ത്രീക്ക് ഒരു ആൺകുട്ടി യുണ്ടായിരുന്നു. ആ കുട്ടി ചെറുപ്പം തൊട്ട് മറ്റു കുട്ടികളെ ഉപദ്രവിക്കുക, പ്രാണികളെ കൊല്ലുക മുതലായ ക്രൂരകൃത്യങ്ങൾ ചെയ്തു കൊണ്ടിരുന്നു. അല്പം പ്രായം വന്നശേഷം കത്തികൊണ്ട് സമയം കിട്ടു മ്പോഴൊക്കെ ഇതരരുടെ ആടുകൾ, പശുക്കൾ മുതലായ ജന്തുക്കളെ വ്യർത്ഥമായി കൊല്ലാനും ഒടുവിൽ മനുഷ്യരെകൂടി ഏകാന്തമായി കിട്ടുമ്പോൾ തലവെട്ടുവാനും ആരംഭിച്ചു. ഈ പ്രവൃത്തികളെല്ലാം അകാരണമായി ചെയ്തുവെങ്കിലും കോടതി അവന്ന് മരണദണ്ഡന വിധിക്കാതെ പ്രഗത്ഭന്മാരായ ശാസ്ത്രജ്ഞന്മാരോട് ഇതിന്റെ കാരണം അന്വേഷിക്കാൻ ഏർപ്പാടുചെയ്തു. ആ ശാസ്ത്രജ്ഞന്മാർ പറഞ്ഞത് ഭിന്നാഭിപ്രായ മുള്ളതിനാൽ ശരിയായ വിശ്വാസമോ തീരുമാനമോ കിട്ടിയില്ല. അതിന്നുശേഷം ഒരു മഹാബുദ്ധിശാലി ഈ ദുർമാർഗ്ഗിയുടെ അമ്മ യോട് അന്വേഷിച്ചു. നിങ്ങളുടെ കുട്ടി ഇപ്രകാരം ആയിത്തീരാനുള്ള കാരണം നിങ്ങൾക്ക് എന്തെങ്കിലും അറിയാമോ? ഈ കുട്ടിയെ ഗർഭം ധരിച്ചിരുന്ന കാലത്ത് എന്ത് ജോലിയാണ് ചെയ്തിരുന്നത്? അപ്പോൾ ആ സ്ത്രീ, അവർ പരമദരിദ്രയാണെന്നും ഗോഹത്ത്യ ചെയ്യുന്ന സ്ഥലം ശുദ്ധീകരിച്ചു കിട്ടുന്ന കൂലികൊണ്ടാണ് ജീവിച്ചുപോന്നിരുന്നതെന്നും ആടുമാടുകളെ കൊല്ലുമ്പോൾ കരചരണങ്ങളെ പിടിച്ചുകൊടുക്കലും തോലുരിക്കുമ്പോൾ ഒരു ഭാഗം പിടിച്ചുകൊടുത്ത് സഹായിക്കയും ചെയ്തിരുന്നുവെന്നും അപ്രകാര മുള്ള ജോലിയെല്ലാം സന്തോഷത്തോടെയാണ് ചെയ്തിരുന്നതെന്നും, രാത്രിയെല്ലാം നാളേക്ക് എത്ര ജന്തുക്കളെ കൊല്ലുമോ അവ എപ്രകാരമിരിക്കുമോ എന്ന് സർവ്വദാ വിചാരിച്ചിരുന്നുവെന്നും പറഞ്ഞു. അപ്പോൾ മഹാശാസ്ത്രജ്ഞനായ ഡോക്ടർ, ശിശു

ഗർഭത്തിലിരിക്കുന്ന കാലത്ത് സ്ത്രീയുടെ സങ്കല്പമനുസരിച്ചാണ് പുത്രനായി ജനിച്ച അവന്റെ വൃത്തി എന്ന് തീരുമാനിച്ചു. ഈ വിധി മനുഷ്യർക്കു മാത്രമല്ല ജന്തുക്കൾക്കും കൂടിയുണ്ട്. ചില സ്ഥലങ്ങളിൽ പെൺകുതിരയുടെ ഋതുകാലം മനസ്സിലാക്കി (വിഷയോദ്രേകസമയം) സമസ്തലക്ഷണമുള്ള ഒരു വലിയ ആൺകുതിരയെ പെൺകുതിരയുടെ അടുത്ത് നിർത്തി മുഖത്തെ നക്കുക മുതലായ വിഷയചേഷ്ടകളെ ചെയ്യിച്ച് പെൺകുതിരയുടെ കണ്ണ് കെട്ടിവെച്ച് ആ നല്ല ആൺകുതിരയെ അവിടെ നിന്ന് മാറ്റിനിർത്തി മറ്റൊരു കുതിരയെ (കോവർ കഴുത) ക്കൊണ്ട് ഇണചേരൽ കർമ്മം നടത്തി, പിന്നീട് ആദ്യത്തെ കുതിരയെക്കൊണ്ടുവന്ന് പെൺ കുതിരയുടെ കണ്ണിന്റെ കെട്ടഴിച്ച് വിടുന്നു. ഇപ്രകാരം എന്തിന് ചെയ്യുന്നുവെന്നാൽ ഗർഭോൽപത്തി സമയം പെൺകുതിര ഏത് ആൺകുതിരയെക്കുറിച്ച് ചിന്തിച്ചുകൊണ്ടിരുന്നുവോ ആ കുതിരയെപ്പോലെ ലക്ഷണമുള്ള ശിശുവിനെ പ്രസവിക്കുന്നത് സ്വാഭാവികമായതിനാൽ നല്ല കുതിരയെ ലഭിയ്ക്കുവാൻ ഇപ്രകാരം ചെയ്യുന്നു. ഇതിലടങ്ങിയ രഹസ്യം എന്തെന്നാൽ പെൺകുതിരയുടെ ഭാവന എപ്രകാരം ഇരിക്കുമോ അപ്രകാരമുള്ള ശിശു പിറക്കും. ഇപ്രകാരം മൃഗത്തിന്ന് കൂടിയുള്ളപ്പോൾ അധികബുദ്ധിയുള്ള മനുഷ്യരുടെ കാര്യം പറയേണ്ടതില്ലല്ലോ? അതിനാൽ എപ്രകാരം നോക്കിയാലും പുരുഷന്മാരേക്കാൾ സ്ത്രീകൾക്ക് ജ്ഞാനം അത്യാവശ്യം. സ്ത്രീകൾ ഗർഭകാലത്ത് ദുരാചാരികളായിരുന്നാൽ അവർക്ക് പിറക്കുന്നവർ ഘോരസ്വഭാവമുള്ളവരായിരിക്കും. അപ്രകാരം തന്നെ സദാചാര മനുഷ്ഠിച്ച് ദൈവഭക്തിയുള്ളവരായിരുന്നാൽ സദ് സന്താനങ്ങളെ പെറ്റ് അച്ഛനമ്മമാരെക്കൂടി സേവിക്കുന്നതാണ്.

## ബ്രഹ്മധ്യാനത്തിന് കാലനേരം നോക്കേണ്ടതില്ല

പ്രശ്നം: മഹാശയാ എനിക്ക് ബഹുദിനങ്ങളായി ഒരു വലിയ സംശയം ബാധിച്ചുകൊണ്ടേയിരിക്കുന്നു. അത് സാധാരണക്കാരോട് ചോദിച്ചറിയത്തക്കതല്ല. അങ്ങയോടല്ലാതെ മറ്റാരോട് ഞാൻ ആ സംഗതിയെ മനം തുറന്ന് പറഞ്ഞ് സംശയനിവൃത്തി ചെയ്യും? അത് എന്തെന്നാൽ ഞാൻ പെണ്ണായിരിക്കുന്നതിനാൽ ഋതുകാലത്തിൽ പ്രതിദിനം പരബ്രഹ്മധ്യാനം ചെയ്യാൻ പാടുണ്ടോ?

ഉത്തരം: മാതാവെ ഈ പ്രശ്നം വളരെ ഉപയോഗപ്രദമായതാണ്. ഈ സംശയം അനേകർക്കുണ്ട്. ഈ വിഷയം ദേഹബുദ്ധി

യുള്ളവരെ വളരെ ബാധിക്കുമെന്നല്ലാതെ ആത്മബുദ്ധിയുള്ളവർക്ക് ഈ സംശയം ഉണ്ടാകയില്ല. പരബ്രഹ്മനിഷ്ഠ സർവ്വദാ ഉണ്ടായിരിക്കേണ്ടതാണ്. ആത്മാവ് സദാ നിത്യശുദ്ധമുക്തമായിരിക്കുന്നു. അതിന് ദേഹേന്ദ്രിയങ്ങളോട് യാതൊരു സംബന്ധവും ഇല്ല. അതിനാൽ കാലഭേദവിചാരം ചെയ്യാതെതന്നെ ബ്രഹ്മനിഷ്ഠ ചെയ്യേണ്ടതാണ്. പക്ഷെ ശാസ്ത്രത്തിൽ അല്പം വിരോധം പറഞ്ഞിരിക്കാം. ശാസ്ത്രം കർമ്മകാണ്ഡമെന്നും ജ്ഞാനകാണ്ഡമെന്നും രണ്ടുവിധമുണ്ട്. കർമ്മകാണ്ഡവിധിപ്രകാരമുള്ള കാര്യങ്ങൾ ഋതുകാലത്തിൽ ചെയ്യരുത്. അവ യജ്ഞാദിക്രതുക്കൾ, ഋതുകാലത്ത് ബ്രഹ്മനിഷ്ഠരായ സ്ത്രീകൾ ദേവതാർച്ചന, ഗ്രന്ഥപാരായണം തംബുരു മുതലായ വാദ്യങ്ങളാലുള്ള പാരായണം, കൃഷ്ണചർമ്മാദി ആസനങ്ങളിൽ ഇരിക്കൽ, തുളസിമാല, രുദ്രാക്ഷമാല തുടങ്ങിയ വകൊണ്ടുള്ള ജപം മുതലായ കർമ്മ കാണ്ഡക്രിയകൾ ചെയ്യരുത്. ബ്രഹ്മധ്യാനം മാത്രം തെറ്റാതെ ചെയ്യാം. എന്തിനെന്നാൽ പരമാത്മാവ് സർവ്വദാ തന്റെ തന്നെ ഹൃദയത്തിൽ ഇരിക്കുന്നു. അത് അഖണ്ഡം, സർവ്വവ്യാപി, സർവ്വത്ര ശുദ്ധമായി രിക്കുന്നു. വിഗ്രഹാദിപൂജകൾ വിഷയമായി പറയുന്നതെല്ലാം ഖണ്ഡങ്ങൾ. അതിനാൽ ദേഹത്തിന്ന് അന്യങ്ങൾ. അപ്രകാരമുള്ള വസ്തുക്കളെ ഋതുകാലത്തിൽ സ്പർശിക്കരുത്. അവയെല്ലാം നിജസ്വരൂപം അറിഞ്ഞവർക്ക് അനാവശ്യം. ആത്മാവ് ഋതുകാലത്തിലും ഇതരകാലങ്ങളിലും തന്നിൽത്തന്നെ ഇരിക്കുന്നു. അത് സ്വജാതീയ വിജാതീയ സ്വഗതഭേദരഹിതം. അതിനാൽ സർവ്വാവസ്ഥ, സർവ്വകാലങ്ങളിലും ധ്യാനിക്കാം. ഋതുകാലത്തിൽ ധ്യാനം ചെയ്യാൻ പാടില്ലെന്ന് പറഞ്ഞാൽ ഒരു വലിയ അപായത്തിന്ന് മാർഗ്ഗം ഏർപ്പെടും.. അതെന്തെന്നാൽ ശ്രീകൃഷ്ണഭഗവാൻ ഗീതയിൽ എട്ടാമദ്ധ്യായത്തിൽ മരണസമയത്തിൽ ഏതൊരു വിചാരം ഇരിക്കുന്നുവോ, ജീവൻ ആ സ്ഥിതിയെ തെറ്റാതെ പ്രാപിക്കുമെന്ന് പറയുന്നു. അതിനാൽ ബ്രഹ്മനിഷ്ഠയിൽ ഇരുന്നാലും മരണകാലത്ത് ധ്യാനമില്ലാതിരുന്നാൽ പരമപദം അടയുവാൻ അവകാശമില്ല. ഇത്രയും കാലം കഷ്ടപ്പെട്ട് ഋതുകാലത്തിൽ പ്രാണൻ പോയാൽ ആ സമയത്ത് ധ്യാനത്തിൽ അല്ലാതിരുന്നാൽ എന്താണ് പ്രയോജനം? അതിനാൽ സ്വരൂപധ്യാനം വിടാൻപാടില്ല. ഏത് സമയത്ത് പ്രാണൻ പോകുമോ എന്നറിയാൻ സാദ്ധ്യമല്ലല്ലോ. അതിനാലാണ് വേദശാസ്ത്രത്തിൽ അശുചിയോടെ ഇരുന്നാലും സർവ്വദാ ധ്യാനം മറക്കാൻ പാടില്ലെന്ന് പറയുന്നത്. അശുദ്ധികാലത്തുകൂടി

ധ്യാനിക്കുന്നതിന്ന് ഇപ്പോഴേ ശീലിക്കേണ്ടതാണ്. മരണസമയത്ത് ശുചിയായി നിഷ്ഠയിൽ ഇരുന്ന് പ്രാണനെ വിടുന്നത് ദുഷ്ക്കരം. അതിനാൽ അശുദ്ധികാലത്തിലും ധ്യാനം ചെയ്യുന്ന തഭ്യസിച്ചാൽ അപ്പോൾ ശങ്ക ഉണ്ടാകുന്നതല്ല. അല്ലാതിരുന്നാൽ ശുചികാലത്ത് മാത്രം ധ്യാനം ശീലിച്ചാൽ മരണസമയത്തിൽ സ്നാന ശൗചാദികൾ ചെയ്യാതെ എങ്ങനെ പരമാത്മാവിനെ ധ്യാനിക്കും എന്ന ശങ്ക ഉണ്ടാകും. അപ്പോൾ ശൗചാദിക്രിയകൾക്ക് തക്ക സൗകര്യങ്ങൾ കിട്ടുമെന്ന് വിശ്വസിക്കാവുന്നതല്ല. ശരീരാദികളിൽ എത്ര മാലിന്യ മിരുന്നാലും ആത്മാവിൽ അവ ഒട്ടുന്നതല്ല. ദുർഗ്ഗന്ധജലത്തിൽ പ്രതിബിംബിച്ച സൂര്യന് ആ ദുർഗ്ഗന്ധം ഒട്ടുമെന്ന് കരുതുന്നത് എത്ര ബുദ്ധിഹീനം. അപ്രകാരം തന്നെ ദേഹീദേഹങ്ങളുടെ സ്ഥിതി. ഈ വിഷയത്തെപ്പറ്റി ശാസ്ത്രത്തിൽ പ്രതിപാദിച്ച ചില മുഖ്യസംഗതികളെ പറയാം. കേൾക്കൂ.

*യഥാപ്രകാശയത്യേകഃ*
*കൃത്സ്നം ലോകമിമംരവിഃ*
*ക്ഷേത്രം ക്ഷേത്രീതഥാകൃത്സ്നം*
*പ്രകാശയതിഭാരത* (ഭ.ഗീ. 13-33)

അല്ലയോ അർജ്ജുനാ സൂര്യൻ ലോകത്തെയെല്ലാം പ്രകാശിപ്പിച്ചാലും ലോകത്തിലെ മാലിന്യങ്ങൾ ഒന്നുംതന്നെ സൂര്യന്ന് എപ്രകാരം ബാധിക്കാതിരിക്കുന്നുവോ അപ്രകാരം തന്നെ ആത്മാവ് എല്ലാ ജീവരാശികളിലും പ്രകാശിച്ചുകൊണ്ടിരുന്നാലും ആ ശരീരാദി ദോഷങ്ങൾ ആത്മാവിനെ സ്പർശിക്കുന്നില്ല.

*ക്ഷേത്ര ക്ഷേത്രജ്ഞയോ രേവ-*
*മന്തരം ജ്ഞാനചക്ഷുഷാ*
*ഭൂതപ്രകൃതി മോക്ഷം ച*
*യേ വിദുർയാന്തിതേപരം* ഭ.ഗീ. 13-34

ഇപ്രകാരം ക്ഷേത്രക്ഷേത്രജ്ഞന്മാരുടെ ഭേദാഭേദങ്ങളെ ജ്ഞാനദൃഷ്ടിയാൽ അറിഞ്ഞുകൊള്ളുന്നതുപോലെ ഭൂതങ്ങളുടെ പ്രകൃതിയിലിരുന്ന് മോക്ഷത്തിന്ന് ഉപാധിയായ ധ്യാനാദികളെ ആര് സൂക്ഷ്മദൃഷ്ടിയോടുകൂടി അറിഞ്ഞുകൊള്ളുന്നുവോ അവർ നിസ്സംശയം മുക്തി പ്രാപിക്കുമെന്ന് ഭഗവാൻ ഉപദേശിക്കുന്നു.

*തത്രൈവം സതി കർത്താര-*
*മാത്മാനം കേവലംതുയഃ*
*പശ്യത്യകൃത ബുദ്ധിത്വാ-*
*ന്നസപശ്യതി ദുർമ്മതിഃ* ഭ.ഗീ. 18-16

ഇങ്ങനെയിരിക്കെ ആ കാരണങ്ങളിൽ ഏവൻ ശുദ്ധമായ ആത്മാവിനെ കാരണമായി കാണുന്നുവോ (നിരുപാധികനായും അസംഗനായും ഇരിക്കുന്ന ആത്മാവിനെത്തന്നെ കർത്താവായി ആരു കാണുന്നു) അവൻ മനസ്സിനെ പരിശോധിക്കാത്ത കാരണത്താൽ മരണ ബുദ്ധിയുള്ളവൻ. തമോഗുണത്താൽ ദേഹാത്മബുദ്ധിയുള്ള മൂഢന് യഥാർത്ഥമായ ആത്മതത്വത്തെ അറിഞ്ഞുകൊള്ളുവാൻ കഴിയുന്നില്ല.

*ദേഹോ ഹമിത്യേവ ജഡസ്യബുദ്ധിർ*
*ദേഹേച ജീവേ വിദുഷസ്ത്വഹംധീഃ*
*വിവേക വിജ്ഞാനവതോമഹാത്മനേ,*
*ബ്രഹ്മാഹമിത്യേവ മതിസ്സദാത്മനി.*

തമോഗുണത്താൽ ജഡബുദ്ധിയുള്ളവന് ദേഹമാണ് താനെന്ന ബുദ്ധി ദൃഢമായിരിക്കും. അല്പം പഠിച്ച് നിർമ്മലബുദ്ധിയുള്ളവന് ജീവനാണ് താനെന്ന ബുദ്ധിബലമായിരിക്കും. ആത്മാനാത്മ വിചാര ത്താൽ ബ്രഹ്മബോധമുള്ള മഹാത്മാവിന് നിത്യ ബന്ധമുക്തനായ ബ്രഹ്മമാണ് താനെന്ന ബുദ്ധി സർവ്വദാ ആത്മാവിൽ പ്രകാശിച്ചു കൊണ്ടിരിക്കും എന്ന് വിവേക ചൂഡാമണി.

*സാകാല സൂത്ര പദവീ സാമഹാവീചിവാഗുരാ*
*സാഽപി പത്രവന ശ്രേണീദേഹോഽഹമിതിയാമതിഃ*

(സിദ്ധ ഗീത)

ദേഹമാണ് താനെന്ന് ഏതൊരു ബുദ്ധിയിരിക്കുന്നുവോ അതുതന്നെ കാലസൂത്ര നരകപദവി. ആ ദേഹബുദ്ധിതന്നെ ഘോരമായ സംസാരസാഗരം. ഈ ദേഹമാണ് താനെന്ന ബുദ്ധിയാണ് അസിവനമെന്ന ശാസ്ത്രത്തിൽ പറയുന്ന നരകസമൂഹം. അതിനാൽ കണ്ഠഗദപ്രാണന് കഷ്ടമേർപ്പെട്ട് തടസ്സമായാലും ദേഹബുദ്ധി വിട്ട് ബോധമാണ് താനെന്ന ബുദ്ധി എപ്പോഴുമുണ്ടായിരിക്കണം എന്ന് സിദ്ധഗീതയിൽ ജനകന് ഉപദേശിച്ചിരിക്കുന്നു.

*യംയംവാപിസ്മരൻഭാവം ത്യ ജത്യന്തേകളേബരം*
*തംതമേ വൈതി കൗന്തേയ സദാ തദ്ഭാവ ഭാവിതഃ*

ഭ.ഗീ. 8-6

അല്ലയോ അർജ്ജുനാ മരണകാലത്തിൽ എപ്രകാരമുള്ള ഭാവത്തെ സ്മരിച്ച് ജീവികൾ ദേഹത്തെ വിടുന്നുവോ അതാതവസ്ഥയെ തെറ്റാതെ പ്രാപിക്കുന്നതാണ്. കാരണമെന്തെന്നാൽ തത്പൂർവ്വത്തിൽ എന്ത് ഭാവന തന്നുടെ ഹൃദയത്തിൽ ശാശ്വതമായിരിക്കുമോ മരണകാലത്ത് അതുതന്നെ സംഭവിക്കും, അതിനാൽ സർവ്വദാ പരമേശ്വരധ്യാനം വിടരുത്.

*തസ്മാത് സർവ്വേഷു കാലേഷു*
*മാമനുസ്മര യുദ്ധ്യ ച*
*മയ്യർപ്പിത മനോബുദ്ധിർ -*
*മാമേവൈഷ്യസ്യ സംശയഃ* ഭ.ഗീത. 8-7

അർജ്ജുനാ സർവ്വകാലത്തിലും സർവ്വാവസ്ഥകളിലും പരമാത്മാവിനെ ധ്യാനിച്ചുകൊണ്ടിരിക്കേണ്ടതാണ്. ഇപ്രകാരം പറയുന്നതുകൊണ്ട് കാലനേരങ്ങളെ നോക്കേണ്ടതില്ലെന്നും എല്ലാ മന്ത്രങ്ങളിലും വെച്ച് മുഖ്യമായത് അജപാഗായത്രി. ഈ അജപാമന്ത്രം ജീവികൾ ഋതുകാലത്തിലായാലും രതികാലത്തിലായാലും സർവ്വദാ ദിനമൊന്നിന് 21600 ഉരു ജപിച്ചുകൊണ്ടിരിക്കുന്നു. ഈ രഹസ്യത്തെ മുഖ്യമായി ബ്രഹ്മവേത്തുക്കൾ എല്ലാവരും അറിയേണ്ടതാണ്.

ശ്ലോകം: *സകാരേണ ബഹിർയാതി ഹകാരേണ വിശേത്പുനഃ*
*ഹംസഹംസേതിയൻമന്ത്രം. ജീവോജപതിസർവ്വദാ.*

ഹൃദയകമലത്തിലിരുന്നു സകാരത്താൽ ബഹിർഭാഗത്തിൽ പോയി പിൻപകുതി ഹകാരത്തോടെ അന്തർഭാഗത്തിൽ പ്രവേശിച്ച് "സോഹം, സോഹം" എന്ന സർവ്വദാ ജീവബ്രഹ്മൈക്യ മഹാമന്ത്രജപം നടന്നുകൊണ്ടിരിക്കും. ഈ രഹസ്യത്തെ അറിയാതെതന്നെ മനുഷ്യർ ബദ്ധരായിരിക്കുന്നു.

ശ്ലോ: *അത്യന്ത മലിനോദേഹോ. ദേഹീത്വാത്യന്ത നിർമ്മലഃ*
*ഉഭയോരന്തരം ജ്ഞാത്വാ. കസ്യശൗചം വിധീയതേ.*

പഞ്ചഭൂതസമ്മേളനമായ മലമൂത്രകൃമികീടസങ്കുലമയമായ ഈ ദേഹം ആരുടേതായാലും ശരി സർവ്വദാ അശുദ്ധിതന്നെ. ശുദ്ധമുക്തമായ ആത്മാവ് സർവ്വദാ പരിശുദ്ധമായിരിക്കുന്നു. ഈ രണ്ടിന്റെയും രഹസ്യമറിഞ്ഞാൽ ശൗചവിധി ആർക്കുവേണ്ടി പറഞ്ഞിരിക്കുമെന്ന് ഗോചരമാകും. ഒരുപക്ഷെ ശൗചാചാരാദിക്രിയകൾ ദേഹത്തിൽ നടത്തിയാലും ഹൃദയശുദ്ധി ചെയ്യുവാൻ ആർക്കുകഴിയും? ഹൃദയ

ത്തിൽ നിന്നല്ലയോ സമസ്തമന്ത്രങ്ങളായാലും ജ്ഞാനങ്ങളായാലും വേദാധ്യായനങ്ങളായാലും നടന്നുകൊണ്ടിരിക്കുന്നത്. ആയിടത്തിൽ ശുദ്ധം ചെയ്യുന്നവരാരെങ്കിലുമുണ്ടോ? എങ്കിൽ പാത്രത്തെ മേൽഭാഗം മാത്രം ശുദ്ധമായികഴുകി ഉൾഭാഗം ബഹുദിനങ്ങളായി കഴുകാതെ ദുർവാസനയോടെ ഇരിക്കുമ്പോൾ അത് ശുദ്ധമായതെന്ന് പറയുന്നത് ഭ്രാന്താണ്.

ശ്ലോകം: *സർവ്വേഷാം ഏവ ശൗചാനാം അർത്ഥ ശൗചപരംസ്മൃതം*
*യോഽർത്ഥേ ശുചിഃ സതുശുചിഃ നമൃദ്വാരി ശുചിശ്-ശുചിഃ*

സമസ്തശൗചാദിക്രിയകളിലും മനഃപരിശുദ്ധി വളരെവളരെ ശുദ്ധിയെന്ന് മഹർഷിമാർ കരുതുന്നു. ആര് നിർമ്മലാത്മാവായി ഇരിക്കുന്നുവോ അവരെത്രതന്നെ അശുദ്ധമായിരുന്നാലും മഹാശുദ്ധി യുളളവർതന്നെ. ആത്മശുദ്ധിയില്ലാത്തവർ മൃത്ജലത്താൽ എത്ര വിധമായി കഴുകിയാലും (ശുദ്ധി ചെയ്താലും) മഹാ അശുദ്ധമെന്ന് ചാണക്യസ്മൃതി.

ശ്ലോ. *വാചാം ശൗചം ച മനസഃ ശൗച മിന്ദ്രിയ നിഗ്രഹഃ*
*സർവ്വഭൂതദയാശൗചം ഏതത് ശൗചം പരാർത്ഥിനാം*

പരമാർത്ഥചിന്തനം ചെയ്യുന്നവർക്കു് ഉണ്ടായിരിക്കേണ്ടുന്ന ശൗചത്തെപ്പറ്റി ഹിതോപദേശം പറയുന്നു.

1. വാക്ശുദ്ധി: സത്യമായും ഭൂതഹിതമായും, മധുരമായും പറയുന്നത് വാക്ശുദ്ധി.
2. മനഃശുദ്ധി: ദുഷ്ചിന്തയില്ലാതിരിക്കുന്നത് (വിഷയവാസനാ രഹിതമായിരിക്കുന്നത്)
3. ചക്ഷുരാദീന്ദ്രിയ ശുദ്ധി: നേത്രാദിന്ദ്രിയങ്ങളെ അതാത് വിഷയങ്ങളായ ദുർവൃത്തികളിൽ പ്രവേശിക്കാതെ ഇരിക്കുന്നത്.
4. സമസ്തപ്രാണികളിലും കാരുണ്യം ഉണ്ടായിരിക്കേണ്ടത്. ഇവകളാണ് യഥാർത്ഥ ശുദ്ധി.

ശ്ലോകം: *ജ്ഞാനശൗചം പരിത്യജ്യ ബാഹ്യേയോരമതേനരഃ*
*സമൂഢഃ കാഞ്ചനം ത്യക്ത്വാ ലോഷ്ടം ഗൃഹ്ണാതിസു വ്രത*

മേൽപ്പറഞ്ഞ ജ്ഞാനശൗചത്തെ ഉപേക്ഷിച്ച് ബാഹ്യശൗചത്തിൽ മുഴുകിയവരുടെ, അതായത് മേൽകണ്ട ഗുണങ്ങൾ ഇല്ലാതെ

ത്രിസന്ധ്യാസ്നാനങ്ങൾ ദ്വാദശോർദ്ധ്വ പുണ്ഡ്രങ്ങൾ തുളസി രുദ്രാക്ഷാദിമാലകൾ, മടിവസ്ത്രങ്ങൾ മുതലായ ബാഹ്യാചാരക്രിയകൾ ഗ്രഹിച്ചിരിക്കുന്നവരുടെ വിവേകം എപ്രകാരമിരിക്കുമെന്നാൽ, കയ്യിലിരിക്കുന്ന സ്വർണ്ണത്തെ വലിച്ചെറിഞ്ഞ് മൺകട്ടയെ സ്വീകരിക്കുന്നതു പോലിരിക്കും.

ശ്ലോകം: *രത്യന്തരേ മൂത്രപുരീഷയോർവ്വാ*
*ചണ്ഡാലവേശ്മന്യഥവാശ്മശാനേ*
*കൃതപ്രയത്നോഽപ്യകൃതപ്രയത്നഃ*
*സദാസ്മരേത് കേശവ നാമധേയം*

രതികാലത്തിലായാലും മലമൂത്രവിസർജ്ജനസമയത്തായാലും ചണ്ഡാലചേരിയിലായാലും, ശ്മശാനഭൂമിയിലായാലും സ്നാനസന്ധ്യാദികൃത്യങ്ങളിൽ ശുചിയോടെ ഇരുന്നാലും ഇല്ലാതിരുന്നാലും കാൽകൈകളെ കഴുകാതെ ആയാലും സർവ്വേശ്വരസ്മരണയും ധ്യാനകീർത്തനങ്ങളും ചെയ്യാമെന്ന് വൈശ്വാനരസ്മൃതി പറയുന്നു.

ശ്ലോകം: *നോ ദേശകാലനിയമഃ ശൗചാശൗച വിനിർണ്ണയഃ*
*പരംസങ്കീർത്തനാദേവ രാമരാമേതിമുച്യതേ*

പരമാത്മ ധ്യാനത്തിന് ദേശകാലനിയമങ്ങൾ ഇല്ല. ദേശമെന്നാൽ പുണ്യസ്ഥലമായിരുന്നാലും, അല്ലാതെ അശുദ്ധമലിന പ്രദേശമായാലും, കാലമെന്നാൽ ഉദയാസ്തമയാദി സമയങ്ങളിലെപ്പോഴും (സർവ്വദാ) അല്ലെങ്കിൽ ഋതുകാലം, പുലവാലായ്മ, കാലഭേദങ്ങൾ. നിയമമെന്നാൽ സ്നാന, മടി ആസനാദികൾ ഇല്ലാതെതന്നെ ധ്യാനം ചെയ്യാം. അപ്രകാരംതന്നെ ശുദ്ധിയോടുകൂടെ ആയാലും അശുദ്ധമായിരിക്കുമ്പോൾ ആയാലും ധ്യാനം ചെയ്യാം. ശ്രീരാമരാമ എന്ന പരമോത്കൃഷ്ടമായ സങ്കീർത്തനം ഏത് സമയത്ത് ചെയ്താലും ബന്ധത്തിൽനിന്ന് മുക്തി അടയുന്നതാണ്.

ശ്ലോകം: *ശുചിർവാഽപ്യശുചിർവാപി യോജപേത്പ്രണവം സദാ*
*സനലിപ്യതിപാവേന പത്മപത്രമിവാംഭസാ*

ശുചിയോടെ ആയാലും അശുചിയായിരിക്കുമ്പോൾ ആയാലും ആര് പരമാത്മാവിനെ ധ്യാനിക്കുന്നുവോ അവൻ താമരയില എപ്രകാരം തണ്ണീരാൽ നനയാതിരിക്കുമോ അപ്രകാരം സംസാരമാലിന്യത്താൽ സ്പർശിക്കപ്പെടാതിരിക്കുന്നു. എന്ന് യോഗചൂഢാമണി ഉപനിഷത്ത്. കൂടാതെ ഈ വിഷയത്തെ മൂഢന്മാർ സർവ്വദാ

അറിഞ്ഞുകൊള്ളുന്നതിന് സന്ധ്യാവന്ദനത്തിൽ ഈ രഹസ്യമന്ത്രത്തെ പഠിക്കേണ്ടതാണെന്ന് വിധിച്ചിരിക്കുന്നു.

ശ്ലോകം: *അപവിത്രഃ പവിത്രോവാ സർവ്വാവസ്ഥാം ഗതോപിവാ*
*യസ്മരേത് പുണ്ടരീകാക്ഷം സ ബാഹ്യാഭ്യന്തരഃ ശുചിഃ*

സ്നാനാദിക്രിയകളാൽ ശുദ്ധനായാലും, സ്നാന സന്ധ്യാദികൾ ചെയ്യാതെ അശുദ്ധനായാലും, ഏതവസ്ഥയിലായാലും ശോചകമായാലും മലമൂത്രവിസർജ്ജനം ചെയ്താലും സ്ത്രീയാണെങ്കിൽ പ്രസവിച്ചിരിക്കുമ്പോഴായാലും, ദൂരത്തായിരിക്കുമ്പോഴായാലും പരമാത്മധ്യാനം ചെയ്യാം. അപ്രകാരം ധ്യാനിക്കുന്നവൻ ആ ധ്യാനപവിത്രത്താൽ, അശുചി ആയവർ ആയാലും അപ്പോൾ തന്നെ അന്തരശുദ്ധിയും ബാഹ്യശുദ്ധിയും നേടിയവരായിത്തീരും.

ശ്ലോകം: *സർവ്വധർമ്മാൻ പരിത്യജ്യ*
*മാമേകം ശരണം വ്രജ*
*അഹംത്വാ സർവ്വപാപേഭ്യോ*
*മോക്ഷയീഷ്യാമിമാശുചഃ* ഭ.ഗീ. 18-66

അല്ലയോ അർജ്ജുനാ, ലോകത്തിൽ എന്തെല്ലാം ധർമ്മങ്ങൾ ഇരിക്കുന്നുവോ അതിനെയെല്ലാം നീ പരിത്യജിച്ച് പരമാത്മാവായ എന്നെ ഒരുവനെ മാത്രം ശരണം പ്രാപിക്കൂ. ഞാൻ നിന്നെ എല്ലാ പാപത്തിൽനിന്നും മുക്തനാക്കുന്നതാണ്. വ്യസനപ്പെടേണ്ട. എന്തെന്നാൽ കർമ്മകാണ്ഡത്തിൽ പറയപ്പെട്ട ധർമ്മങ്ങൾ ഏകാന്ത ഭക്തിയോടെ ധ്യാനിക്കുന്ന ബ്രഹ്മനിഷ്ഠന്മാർക്ക് അനാവശ്യം. കർമ്മകാണ്ഡ അനുഷ്ഠാനങ്ങളാൽ ഏർപ്പെടുന്ന ഫലം സ്വല്പം. ജ്ഞാനകാണ്ഡാനുഷ്ഠാനമായ പരമാത്മധ്യാനത്താൽ കിട്ടുന്ന ഫലം വളരെ വലുത്, നൂറു രൂപ ലാഭം വരുമ്പോൾ ഒരു ചില്ലിക്കാശ് കടമുണ്ടെങ്കിൽ ദോഷമെന്ത് എന്ന് ശ്രീവാസുദേവൻ ഭഗവത്ഗീത അവസാനത്തിൽ മഹാഗോപ്യമായി ഉപദേശിച്ചിരിക്കുന്നു. ഇതിനെ ശ്രീരാമാനുജാചാര്യർ വേദസാരമെന്നും ശ്രീകൃഷ്ണന്റെ മതമെന്നും ചരമശ്ലോകമെന്നും ബോധിപ്പിച്ചിരിക്കുന്നു.

ശ്ലോകം: *വിധിനാഽവിധിനാ വാപി ഭക്ത്യായേമാമുപാസതേ*
*തേഭ്യഃ ഫലം പ്രയച്ഛാമി പ്രസന്നോഹം ന സംശയഃ*

ആര് അനന്യഭക്തിയോടെ വിധിപ്രകാരമായാലും വിധിയെ അതിക്രമിച്ചായാലും സർവ്വേശ്വരനായ എന്നെ (പരമശിവനായ)

ധ്യാനിക്കുന്നുവോ അപ്രകാരമുള്ള ഭക്തന്മാർക്ക് ഞാൻ പ്രസന്നനായി അവർ അപേക്ഷിച്ച ഫലങ്ങളെ കൊടുക്കുന്നതാണ്. ഇതിൽ സംശയമില്ലെന്ന് ശ്രീ ശിവ ഗീതയിൽ പരമശിവൻ പ്രതിജ്ഞ ചെയ്തിരിക്കുന്നു.

ശ്ലോകം: *ദേഹോഹം മാനപാശേന ദൃഢം ബദ്ധോസി സർവ്വതഃ*
*ബോധോഹം ജ്ഞാന ഖഡ്ഗേന തന്നികൃത്യ സുഖീഭവ.*
(വാസിഷ്ഠം)

അല്ലയോ പരമ പവിത്രയായ സോദരീ, ദേഹമാണ് താൻ എന്ന മായാപാശത്താൽ ദൃഢമായി സർവ്വദാ ബന്ധിക്കപ്പെട്ടവരാണെങ്കിലും ഇപ്പോൾ ദേഹവിലക്ഷണമായി, സാക്ഷിയായി, ബോധരൂപമായ കത്തികൊണ്ട് ആ പാശത്തെ വെട്ടി വിമുക്തി അടയുമാറാകട്ടെ!! എന്തെന്നാൽ ദേഹമാണ് താനെന്ന ഭാവനയാണ് ബന്ധം. പ്രജ്ഞാനമായ ബോധമാണ് താനെന്ന സ്ഥിരബുദ്ധിയെ ജീവന്മുക്തിയെന്ന് ശ്രീവസിഷ്ഠൻ ശ്രീരാമചന്ദ്രന് ഉപദേശിച്ചിരിക്കുന്നു. മേൽപ്പറഞ്ഞതെല്ലാം പരമാർത്ഥ തത്വവിത്തുക്കളാണ് പറഞ്ഞത്. അപ്രകാരം പറഞ്ഞതിനാൽ ശൗചാചാരാദികൾ ആവശ്യമില്ലെന്ന് അർത്ഥമില്ല. സ്നാനശൗചാചാരങ്ങൾ തെറ്റാതെ ചെയ്യേണ്ടതാണ്. ശുചിയില്ലാതിരിക്കാൻ പാടില്ല. അത് തമോഗുണസ്വഭാവമാണ്. അതിനാൽ ശുചി ആചാരങ്ങൾ ബ്രഹ്മനിഷ്ഠന്മാർക്കത്യാവശ്യം.

"ആചാരഹീനം ന പുനന്തി വേദാഃ"

ആചാരഹീനർക്ക് വേദങ്ങൾ പവിത്രമായി ചെയ്യാൻ സാദ്ധ്യമല്ല. അതിനാൽ ശിഷ്ടാചാരത്തോടെ വർത്തിക്കുന്നത് വളരെ ഉത്തമമാണ്.

ശ്ലോകം: *ബ്രഹ്മചാരീഗൃഹസ്ഥോവാ വാനപ്രസ്ഥോ ƒ ഥവായതിഃ*
*നാരീവാ വൃഷലോവാപീ പക്വോ ബ്രഹ്മ വിചാരയേത്*

ബ്രഹ്മചാരി, ഗൃഹസ്ഥൻ, വാനപ്രസ്ഥൻ, യതി, സ്ത്രീ, ശൂദ്രൻ ഇവരിൽ ആർക്കായാലും മനഃപരിപക്വത ഉണ്ടായാൽ ബ്രഹ്മവിചാരം ചെയ്യാമെന്ന് രമണഗീത

ശ്ലോകം: *യോഗാധികാരിണസ്സർവ്വേ പ്രാണിന സർവ്വദായതഃ*
*ബാലോ വൃദ്ധോവ്യാധിയുക്തോ യുവാസ്ത്രീശൂദ്രജന്മഭൃത്*

സംസാരദുഃഖ നിവൃത്തിക്കായി എല്ലാവരും ജ്ഞാനത്തിന്നധികാരികളാണ്. അതായത് ബാലൻ, വൃദ്ധൻ, രോഗി, യുവാവ്, സ്ത്രീ, ശുദ്രൻ ഇവരെല്ലാം സമാനാധികാരികളെന്ന് സനത്കുമാരസംഹിത.

ശ്ലോ: മാം ഹി പാർത്ഥ വ്യപാശ്രീത്യ
യേഽപിസ്യുഃ പാപ യോനയഃ
സ്ത്രിയോ വൈശ്യാസ്തഥാശൂദ്രാ
സ്തേഽപിയാന്തിപരാം ഗതിം (ഭ. ഗീ. 9-32)

അല്ലയോ പാർത്ഥ, നീചയോനിയിൽ പിറന്നവരായാലും സ്ത്രീകളായാലും വൈശ്യരായാലും ശൂദ്രന്മാരായാലും എന്നെ ധ്യാനിച്ചാൽ ജ്ഞാനമുള്ളവരായി ശാശ്വതാനന്ദമായ പരമപദത്തെ പ്രാപിക്കുമെന്ന് ഗീത.

ശ്ലോകം: *മൈത്രേയീ സുലഭാ ശാർങ്ങീ ശാണ്ടിലീച തപസ്വിനി*
*ഏതേചാന്യേ ചബഹവോ നീചയോനി ഗതാഅപി*
*ജ്ഞാനനിഷ്ഠാം പരാം പ്രാപ്താഃ*

എന്ന് യോഗശാസ്ത്രങ്ങളിൽ അറിയിച്ചിരിക്കുന്നു.

ശ്ലോകം: *സങ്കല്പവാസനാ ജാലൈഃ ത്വരേവായാതിബന്ധനം*
*മനോലാലാ മയൈർ ബന്ധൈഃ കോശകാരക്രിമിർയഥാ*

മനുഷ്യർ തങ്ങളുടെ മനോസങ്കല്പവാസനകളാൽ അവർക്കവർ തന്നെ മഹാബന്ധത്തെ കല്പിച്ചുകൊണ്ട് അതിൽ ബന്ധനസ്ഥരായി ജനനമരണ ദുഃഖങ്ങൾക്ക് പാത്രീഭവിക്കുന്നു. എപ്രകാരമെന്നാൽ പട്ടുനൂൽപുഴു തന്നിൽ ഉല്പത്തിയാകുന്ന നൂലുകൊണ്ട് കൂടുകെട്ടി അതിൽ ബദ്ധനായിഅതിൽതന്നെ മരണമടയുന്നതുപോലെ.

ശ്ലോകം: *കൃശോതി ദുഃഖ ബദ്ധോഹം ഹസ്തപാദാദി മാനഹം*
*ഇതിഭാവനരൂപേണ വ്യവഹാരേണ ബദ്ധ്യതേ*

താ: ഞാൻ വളരെ മെലിഞ്ഞവൻ. ബഹുദുഃഖത്താൽ ബന്ധിക്കപ്പെട്ടവൻ കരചരണങ്ങളോടുകൂടി ഒന്നും ചെയ്യുവാൻ സാദ്ധ്യമല്ലാത്തവൻ, ഞാൻ ശൂദ്രൻ, വൈശ്യൻ, ക്ഷത്രിയൻ, ബ്രാഹ്മണൻ, സ്ത്രീ എന്നിങ്ങനെ അനാത്മാവായ ദേഹത്തിൽ ആത്മബുദ്ധിയോടുകൂടി മൃഗപ്രായമായ് സ്വസ്വരൂപമായ തന്നുടെ സ്ഥിതിയറിയാതെ ബദ്ധനായിതിർന്നിരിക്കുന്നു.

ശ്ലോകം: *നാഹം ദുഃഖീ നമേ ദേഹോ*
*ബന്ധഃ കോസ്യാത്മനസ്ഥിതിഃ*
*ഇതി ഭാവനരൂപണേ, വ്യവഹാരേണ മുച്യതേ*

താ: നിത്യശുദ്ധ സ്വയം പ്രകാശമായ ഞാൻ ദുഃഖിയല്ല. ജനനമില്ലാത്ത എനിക്ക് ദേഹം എപ്രകാരമുണ്ടാകും. സച്ചിദാനന്ദ ലക്ഷണ

ങ്ങളുള്ള ആത്മാവായ എനിക്ക് ബന്ധം എവിടെ? ഇപ്രകാരമുള്ള വിചാര ഭാവരൂപ വ്യവഹാരങ്ങളാൽ മനുഷ്യൻ മുക്തനായിത്തീരുന്നു എന്ന് വാസിഷ്ഠം.

ശ്ലോകം: *ആത്മാനാത്മ വിചാരേണ മുനിർമുച്യേത ബന്ധനാത്*
*തദ്വിന ജയകോട്യാപിഃ ബന്ധഛേദേ നസിദ്ധതി*

താ: ആത്മാനാത്മ വിചാരത്താൽ മനനശീലരായവർ സംസാരബന്ധത്തിൽ നിന്ന് മുക്തരായിരിക്കുന്നതാണ്. ഈ ആത്മാനാത്മ വിചാരം ചെയ്യാതെ കോടിജന്മങ്ങൾ ശാസ്ത്ര പാഠങ്ങളെ മനഃപാഠം ചെയ്താലും ബന്ധനിവൃത്തിയാവുന്നതല്ല.

ശ്ലോകം: *അജ്ഞാന സർപ്പദംഷ്ട്രസ്യ ബ്രഹ്മജ്ഞാനൗഷധം വിനാ*
*കിമു വേദൈശ്ച ശാസ്ത്രൈശ്ച, കിമുമന്ത്രൈഃ കിമൗഷധൈഃ*

അജ്ഞാനമെന്ന കൃഷ്ണ സർപ്പത്താൽ കടിക്കപ്പെടുന്നവന് ബ്രഹ്മ ജ്ഞാനാമൃതമെന്ന ഔഷധം കൂടാതെ ചതുർവേദങ്ങളും ഷഢ്ശാസ്ത്രങ്ങളും അനേകവിധ കല്പങ്ങളും നിരുപയോഗങ്ങൾ. അപ്രകാരമുള്ള ബ്രഹ്മജ്ഞാനത്തെപ്പറ്റി പറയാൻ പോകുന്നു. ഏകാഗ്രചിത്തത്തോടെ കേൾക്കൂ. ഈ വേദവേദാന്ത രഹസ്യം ബഹുജന്മപുണ്യകർമ്മങ്ങളുടെ ഫലമാണ്. ഇതിന്നായി ഋഷീശ്വരന്മാർ അനേകം ഘോരതപസ്സനുഷ്ഠിച്ചു. നീ ഉത്തമാധികാരി യായിരിക്കുന്നു. അതിനാൽ ഇതിന്റെ മാഹാത്മ്യത്തെ ഇപ്പോൾ പറ യാം. ജ്ഞാനഗുരുവായ ശ്രീദക്ഷിണാമൂർത്തിയെ ഹൃദയത്തിൽ ഭക്തിയോടെ ധ്യാനിച്ച് ബഹിർമുഖമായിരിക്കുന്ന ഇന്ദ്രിയങ്ങളെ അന്തർമുഖമാക്കി മനസ്സിനെ ബുദ്ധിയോടുകൂടി ഐക്യപ്പെടുത്തി നിശ്ചലമായിരിക്കേണ്ടതാണ്. ഞാൻ ചോദിക്കുന്ന ചോദ്യങ്ങൾക്ക് സമാധാനം പറയു.

ചോ: നിന്റെ കണ്ഠത്തിലിരിക്കുന്ന ഹാരം ആരുടേതാണ്?
ഉ: അവ എന്റെതാണ്
ചോ: അപ്പോൾ നീ വേറെ, നിന്റെ ആഭരണങ്ങൾ വേറെ അല്ലേ?
ഉ: അതെ.
ചോ: ഇപ്പോൾ പ്രത്യക്ഷമായി രണ്ടായിരിക്കുന്നില്ലേ?
ഉ: ഉവ്വ്. രണ്ടായിരിക്കുന്നു
ചോ: ഈ ദേഹം ആരുടേത്? (നിന്റെ ദേഹം ആരുടേത്)
ഉ: എന്റെത്.

ചോ: അപ്പോൾ നീ വേറെ, ദേഹം വേറെയായിരിക്കുന്നില്ലേ?

ഉ: ഉണ്ട്.

ചോ: കരചരണങ്ങൾ മുതലായ കർമ്മേന്ദ്രിയങ്ങളും ജ്ഞാനേന്ദ്രിയങ്ങളും ആരുടേത്?

ഉ: കൈ, കാൽ, കണ്ണ് മുതലായ ഇന്ദ്രിയങ്ങളെല്ലാം എന്റേത്.

ചോ: അതെല്ലാം നിന്റേതെന്ന് നിനക്കെങ്ങനെ അറിയാം?

ഉ: മനസ്സുകൊണ്ട് അറിഞ്ഞുകൊള്ളുന്നു

ചോ: നിന്റെ മനസ്സ് നല്ലതോ, ചീത്തയോ, ചഞ്ചലമുള്ളതോ, അചഞ്ചലമോ ആകാം. ആ മനസ്സുകൊണ്ട് അറിയാൻ കഴിയുമെന്ന സംഗതി എപ്രകാരമാണ് ഗ്രഹിച്ചത്?

ഉ: മനസ്സ് മുതലായ ഇന്ദ്രിയങ്ങൾക്ക് അധിപതിയായ ബുദ്ധി ഒന്നിരിക്കുന്ന കാരണത്താൽ മനോമൂലമായി ദേഹാദി പ്രപഞ്ചമെല്ലാം അറിഞ്ഞുകൊണ്ടിരിക്കുന്നു.

ചോ: അതുശരി. ബുദ്ധിയുടെ ശക്തികൊണ്ട് സർവ്വം ഗ്രാഹ്യമാകുമെന്ന് നീ എങ്ങനെ അറിഞ്ഞു?

ഉ: അതിനുപരി ആത്മാവായ ഞാൻ ഇരിക്കുന്നതിനാൽ അറിഞ്ഞുകൊള്ളുന്നു.

ചോ: നീ ആത്മാവാണെന്ന സംഗതി നിനക്കെങ്ങനെ അറിയാം.

ഉ: അതിന്നുപരി വേറൊന്നില്ല. ആത്മാവ് സ്വയം പ്രകാശമാണ് അതിനാലറിയുന്നു.

ചോ: ഇതുവരെ എന്റേതെന്റേതെന്ന് രണ്ടു വസ്തുക്കളെ അറിയിച്ചുകൊണ്ട് ഇപ്പോൾ നീ ഒരുവർ മാത്രം അതിന്നു കാരണമെന്നും വേറെ ഏതുമില്ലെന്നും അത് സ്വയം പ്രകാശമെന്നും പറയുന്നുവല്ലോ? അതുതന്നെ നിന്റെ നിജസ്വരൂപം.

ഉ: ഞാൻ സർവ്വസാക്ഷി, സ്വയം പ്രകാശം സംശയമില്ല.

ചോ: അതിനാൽ സ്ത്രീരത്നമേ ഈ വിഷയത്തെപ്പറ്റി ഞാൻ പറയുന്ന സംഗതിയെ ശ്രദ്ധയോടെ കേൾക്കൂ. അതിനെ പ്രത്യഗാത്മ (ജീവൻ) എന്ന് പറയുന്നു. ഈ വാച്യാർത്ഥമായ പ്രത്യഗാത്മാവിനും ലക്ഷ്യാർത്ഥമായ തത്പദമായ പരമാത്മാവിനും ഐക്യമായത് `അസി' പദാർത്ഥം. അതിനാൽ ത്വം' പദമായ ജീവനായ നിനക്കും

`തത്'പദമായ പരമാത്മാവിനും ഐക്യമിരിക്കുന്നു. അതുതന്നെ ജീവബ്രഹ്മൈക്യമായ മഹാവാക്യത്തിന്റെ അർത്ഥം.

അതിനാൽ നീ, ഞാൻ, ഈ ജഗത്ത് എന്ന ഭ്രാന്തിയെ വിട്ട് സർവ്വഭൂതാന്തര്യാമിയായി പ്രകാശിക്കുന്ന പരം ജ്യോതിയാണ് - നീയെന്ന് സ്ഥിരമായി വിശ്വസിക്കൂ. ഈ ദേഹാദിപ്രപഞ്ചമെല്ലാം മരുമരീചികപോലെ മിഥ്യ. ഈ സ്ഥിതിയിൽ സ്വയമായി നില്ക്കുന്നത് കഷ്ടമായി തോന്നുന്നുവെങ്കിൽ സിദ്ധാസനത്തിൽ ആസനസ്ഥയായി പ്രണവമന്ത്രത്തിന്റെ (ഓം) സഹായത്താൽ ധ്യാനിച്ച് ആ മഹാമന്ത്ര സ്വരൂപമായ പരമാത്മാവ് നിയെന്നനുസന്ധാനം ചെയ്യുക. ഇതാണ് വേദാന്ത രഹസ്യം. ഇതിന്ന് ബ്രഹ്മോപദേശമെന്ന് പേര്. അതിനെ നിനക്ക് ഞാൻ ഉപദേശിച്ചിരിക്കുന്നു. ഇത് സത്യമാണെന്ന് വിശ്വസിക്കൂ. സംശയം ഉണ്ടാവാൻ പാടില്ല. ഈ സ്ഥിതിയിൽ ചിലകാലം ഇരുന്ന് ബ്രഹ്മാനന്ദം അനുഭവിച്ച് തദനന്തരം സംസാര മഹാജാലത്തിൽ ബന്ധിക്കപ്പെട്ട മുമുക്ഷുക്കളായ ജീവന്മാരുടെ മനഃപരിപക്വതയെ അനുസരിച്ചു കർമ്മഭക്തി യോഗജ്ഞാനങ്ങളെ ജാതിവർണ്ണാശ്രമ സ്ത്രീപുരുഷഭേദമില്ലാതെ ലോകത്തിൽ എല്ലാവർക്കും ഉപദേശി ക്കേണ്ടതാണ്.

ശ്ലോകം: *നേതി നേതീതി നേതീതിഃ ശേഷിതം യത്പരം പദം*
*നിരാകർത്തുമശക്തത്ത്വാത് തദസ്മീതിസുഖീഭവ*

ഞാൻ ഈ ലോകമല്ല, ദേഹമല്ല, ഇന്ദ്രിയസമൂഹങ്ങളല്ല, പ്രാണനല്ല, മനസ്സുമല്ല, ബുദ്ധിയുമല്ല, എന്നിങ്ങനെ അല്ല അല്ല എന്ന് നിരാകരിച്ച് ത്യജിക്കാൻ സാദ്ധ്യമല്ലാതെ ശേഷിച്ച ഏതൊരു പദമുണ്ടോ ആ പരബ്രഹ്മമാണ് ഞാനെന്ന് ചിന്തിച്ച് സുഖമായിരിക്കുക. യുക്തികളോടെ അനുഭവത്തോടെ, ശ്രുതികളോടെ ഇതരങ്ങളെല്ലാം നിഷേധിക്കുക. പക്ഷെ ബ്രഹ്മപദാർത്ഥം നിഷേധാത്മകമല്ല. അത് നിഷേധിക്കാതിരിക്കുന്നതിന് കാരണം അറിഞ്ഞുകൊണ്ട് അതുതന്നെ ഞാനെന്നുള്ള നിശ്ചയമാണ് മോക്ഷം.

ശ്ലോകം: *ആത്മാനം സതതം ബ്രഹ്മ,*
*വിദ്ധിചൈകം നിരന്തരം,*
*അഹംധ്യാതാപരം ധ്യേയമഖണ്ഡം*
*ഖണ്ഡസേ കഥം.*

ബ്രഹ്മവും ജീവാത്മാവും വേറെ വേറെയായി ഭാവിക്കാൻ പാടില്ലെന്ന് പറയുന്നു. ഒരിക്കലും വിഭിന്നമാകാതെ അദ്വിതീയമായ

ബ്രഹ്മംതന്നെയാണ് നീയെന്ന് സദാ അറിഞ്ഞുകൊള്ളണം. ഞാൻ ധ്യാനം ചെയ്യുന്നവൻ, ഈശ്വരൻ ധ്യാനിക്കപ്പെടേണ്ടവൻ എന്ന ഭാവനയോടെ അഖണ്ഡമായ ബ്രഹ്മത്തെ എന്തിന്ന് വേറെ വിഭിന്നമായികാണുന്നു. നീ ബ്രഹ്മസ്വരൂപനായിരിക്കെ ധ്യാതൃധ്യേയ കല്പന ന്യായമായതല്ല എന്ന് വാസിഷ്ഠം.

ശ്ലോകം: *ഇന്ദ്രിയാണി പരാണ്യാഹു*
*രിന്ദ്രിയേഭ്യഃ പരം മനഃ*
*മനസസ്തു പരാ ബുദ്ധിർ-*
*യോബുദ്ധേഃ പരതസ്തുസഃ* (ഭ.ഗീ. 3-42)

ദേഹത്തെക്കാൾ ഇന്ദ്രിയവും ഇന്ദ്രിയങ്ങളെക്കാൾ മനസ്സും മനസ്സിനേക്കാൾ ബുദ്ധിയും ബുദ്ധിയേക്കാൾ പരമാത്മാവും പരമമായത്. അതുതന്നെ പരബ്രഹ്മം. ഒന്നിനെക്കാൾ മറ്റൊന്ന് അധികമായി പരമമായ പരമാത്മാവെന്ന് നിന്നുപോയിരിക്കുന്നു. അത് എല്ലാത്തിനും കാരണം. അതിന്നു കാരണം മറ്റൊന്നില്ല. എന്ന് ഭഗവത്ഗീത.

ശ്രുതി: *ഇന്ദ്രിയേഭ്യഃ പരാഹ്യർത്ഥാ അർത്ഥേഭ്യശ്ചപരംമനഃ*
*മനസസ്തുപരാബുദ്ധിർ ബുദ്ധേരാത്മാമഹാൻ പരഃ*
*(കഠോപനിഷത്ത്)*

ദേഹത്തെക്കാൾ ഇന്ദ്രിയങ്ങൾ സൂക്ഷ്മങ്ങൾ. ഇന്ദ്രിയങ്ങളെക്കാൾ സൂക്ഷ്മതരങ്ങൾ വിഷയങ്ങൾ. വിഷയങ്ങളെക്കാൾ സൂക്ഷ്മം, മനസ്സ്, മനസ്സിനെക്കാൾ സൂക്ഷ്മം ബുദ്ധി, ബുദ്ധിയേക്കാൾ സൂക്ഷ്മമായരിക്കുന്നത് മഹത്തത്ത്വം (അഹങ്കാരം) അതിനാൽ ഒന്നിനേക്കാൾ മറ്റൊന്ന് ഉത്തരോത്തരമായി മഹത്തായത്.

ശ്രുതി: *മഹതഃ പരമവ്യക്തമവ്യക്താദ് പുരുഷഃ പരഃ*
*പുരുഷാന്നപരം കിഞ്ചിത് സാകാഷ്ഠാസാപരാഗതിഃ*

താ: മഹത് തത്ത്വത്തേക്കാൾ സൂക്ഷ്മം അവ്യക്തം, അവ്യക്തത്തേക്കാൾ പ്രകൃതി സൂക്ഷ്മം, പ്രകൃതിയെക്കാൾ സൂക്ഷ്മം പുരുഷൻ. പുരുഷനെക്കാൾ പരമം വേറൊന്നുമില്ല. അതുതന്നെ പരമകാഷ്ഠ (പരമകാഷ്ഠയെന്നാൽ നിഷ്ഠാ പര്യവസാനം) ഇതിന് കൈവല്ല്യം, മോക്ഷം, അമനസ്ക്കത, അചലപരിപൂർണ്ണം സഹജാനന്ദരാജയോഗം എന്ന് അനേകപര്യായങ്ങളിരിക്കുന്നു.

ശ്രുതി: *ഏഷസർവ്വേഷുഭൂതേഷു ഗൂഢാത്മാന പ്രകാശതേ*
*ദൃശ്യതേത്വഗ്ര്യയാബുദ്ധ്യാസൂക്ഷ്മയാസൂക്ഷ്മദർശിഭി.*

ആത്മാവ് സർവ്വഭൂതങ്ങളിലും അതിസൂക്ഷ്മമായിരിക്കുന്ന കാരണത്താൽ മന്ദമതികൾക്ക് പ്രകാശിക്കുന്നതല്ല. സൂക്ഷ്മ ദർശിനികൾക്ക് മാത്രം വിഷയവിരക്തിയോടെ അതിസൂക്ഷ്മമായ കുശാഗ്രബുദ്ധിയോടെ വീക്ഷിച്ചാൽ ദർശിക്കാം. അതിനാൽ ഇന്ദ്രിയ ലോലുപരായ ശുഷ്ക്കവേദാന്തികൾക്ക് ആത്മാവിനെ ദർശിക്കാൻ സാദ്ധ്യമല്ലെന്ന് കഠവല്ലി ഉപനിഷത്ത് വിശദീകരിക്കുന്നു.

## ജാതിഭേദരഹസ്യം

പ്രശ്നം: സ്വാമിജി, ദീനദയാലു, സ്ത്രീകൾക്ക് ബ്രഹ്മവിദ്യാ ധികാരമില്ലെന്ന് പറഞ്ഞതുപോലെ ശൂദ്രന്മാർക്കു കൂടി അധികാര മില്ലെന്ന് പറയുന്നത് സത്യമാണോ?

ഉത്തരം: ഓ ബ്രഹ്മനിഷ്ഠയായ പ്രിയസോദരീ, ഇതു ദുസ്തരമായ സമസ്യയാണ്. പരിഹരിക്കാൻ വളരെ പ്രയാസം. ഈ പ്രശ്നം അനാദിയായിത്തന്നെ നടന്നുകൊണ്ടിരിക്കുന്നു. ശാസ്ത്രങ്ങ ളിൽ ചില സ്ഥലങ്ങളിൽ ദേഹസംബന്ധമായ ജാതി വർണ്ണാശ്രമങ്ങൾ കാണുന്നു. ചില സ്ഥലങ്ങളിൽ ഗുണസംബന്ധമായിക്കൂടി അറിയുന്നു. ദേഹസംബന്ധമായി പറയുമ്പോൾ പൂർവ്വപക്ഷമായും, അപ്രധാന മായും ഇരിക്കുന്നു. അതിനാൽ പൂർവ്വപക്ഷം ഉത്തരപക്ഷത്താൽ നിശ്ചയമായും ബാധിക്കപ്പെടും. പ്രധാനത്തിനും അപ്രധാനത്തിനും കരിമ്പിനും ചണ്ടിക്കുമുള്ള വ്യത്യാസം ഉണ്ട്. കൂടാതെ മോരിനും നവനീതത്തിനും തമ്മിലുള്ള ഭേദമുണ്ട്. ഈ ജാതിഭേദം എപ്പോൾ ഏർപ്പെട്ടു? എന്തിനുവേണ്ടി ഏർപ്പെട്ടു? ആരാൽ ഏർപ്പെടുത്തപ്പെട്ടു എന്ന് തീർത്തുപറയാൻ ആരാലും ഇപ്പോൾ സാദ്ധ്യമല്ല. ഋഷിവർഗ്ഗ ങ്ങളിൽ ഈ ഭേദം കാണുന്നില്ല. അതിനെ പറ്റി അലോചിച്ചാൽ നിശ്ച മായും ഗുണത്തെ പറ്റിത്തന്നെ ഇരിക്കേണ്ടതാണ്. മനുഷ്യരിൽ ജാതി ഭേദം ഉണ്ട് എന്നു പറഞ്ഞാൽ സർവ്വസമനും നിഷ്പക്ഷനും പരമദ യാലുവുമായ ആ ഈശ്വരനെ ദുഷിച്ച് ദുർഗതിയടയുകയല്ലാതെ മറ്റൊന്നുമല്ല. ഈശ്വരസൃഷ്ടിയിൽ ഭേദമുണ്ടെങ്കിൽ നിശ്ചയമായും ഓരോന്നിനും ഓരോ പ്രത്യേക ചിഹ്നമുണ്ടായിരിക്കണം. അപ്ര കാരമുള്ള യാതൊരു ചിഹ്നങ്ങളും മാനവക്കോടികൾക്കില്ലാത്ത തിനാൽ ഈ സങ്കല്പങ്ങൾ തെറ്റാണ്. ചതുഷ്പാദജന്തുക്കളെ നോക്കി യാൽ പശു, ആട്, ഗജം, ഒട്ടകം മുതലായ അനേകം ചതുഷ്പാദങ്ങളുള്ള ജന്തുക്കളായിരുന്നാലും ഇവക്ക് ഓരോന്നിനും

പ്രത്യേകചിഹ്നങ്ങൾ ജന്മനാതന്നെ ഉണ്ടായിരിക്കും. അപ്രകാരം തന്നെ പക്ഷിവർഗ്ഗങ്ങളിലും തത്ത, കുയിൽ, കൊക്ക്, മയിൽ, കോഴി, അരയന്നം, മുതലായവയ്ക്ക് പ്രത്യേക ചിഹ്നങ്ങളുണ്ട്. അതേപ്രകാരംതന്നെ വൃക്ഷവർഗ്ഗങ്ങളെയും മത്സ്യവർഗ്ഗങ്ങളെയും അനേകഭേദമായി സൃഷ്ടിച്ച സർവ്വേശ്വരനായ പരമേശ്വരന് മനുഷ്യവർഗ്ഗങ്ങളിൽ എന്തെങ്കിലും ഒരു ഭേദമുണ്ടെങ്കിൽ പ്രത്യേകചിഹ്നമുണ്ടാക്കാൻ പാടില്ലായിരുന്നോ? ഒരു വസ്തുവിനെപ്പറ്റി പറയുമ്പോൾ ലക്ഷണം ചോദിക്കുന്നത് ന്യായ ശാസ്ത്രസിദ്ധാന്തം. ബ്രാഹ്മണത്ത്വത്തിന്ന് ബ്രഹ്മജ്ഞാനമാണ് ചിഹ്നമെന്ന് വേദസമ്മതം. ഇപ്പോൾ ജാതി, വർണ്ണങ്ങളുടെ നിജസ്ഥിതി അറിയാത്തതിനാലാണ് ഘോരമായ ദുഃഖത്തിന്ന് കാരണമായത്. ഈയൊരു വൻദോഷമാണ് നമ്മുടെ ഭാരതഖണ്ഡത്തെ ദുഃഖസാഗരത്തിൽ മുക്കിക്കൊണ്ടിരിക്കുന്നത് എന്ന് ഞാൻ കരുതുന്നു.

ഇപ്രകാരം തീവ്രമായി പറയുന്നതിനാൽ മിശ്രഭോജന വിവാഹാദികളോടെ ഇരിക്കേണ്ടതാണെന്ന് എനിക്ക് അഭിപ്രായമില്ല. അതെനിക്ക് സ്വീകാര്യവുമല്ല. എങ്കിലും ആത്മ കോടികളുടെ വൃദ്ധിക്കായി സർവ്വസ്വാതന്ത്ര്യം ഉണ്ടായിരിക്കേണ്ടതാണെന്ന് ഞാൻ വിശ്വസിക്കുന്നു. ഈ സ്ഥിതി ഭാരതീയർക്ക് എത്രകാലം വരെ ഏർപ്പെടുന്നില്ലയോ അതുവരെ അടിമത്ത്വവും നിലനില്ക്കും. തനിക്ക് കീഴിൽ മറ്റൊരുവൻ ഇരിക്കണം എന്നതാണ് ഒരുവന്റെ ആഗ്രഹമെങ്കിൽ, മറ്റൊരുവന്റെ കീഴിൽ അവൻ ഇരിക്കേണ്ടിവരും എന്നത് പ്രകൃതിയുടെ അനിവാര്യമായ നിശ്ചയമാണ്. ഇപ്രകാരം പറയുന്നതുകൊണ്ട് ഉച്ചസ്ഥാനത്തിരിക്കുന്നവനെ നീചസ്ഥിതിയിലേക്ക് താഴ്ത്തി ക്കെട്ടണമെന്ന വിചാരം കൊണ്ടല്ല. നീചസ്ഥിതിയി ലിരിക്കുന്നവർ വൃദ്ധിമാർഗ്ഗത്തെക്കിട്ടാതെ കഷ്ടപ്പെട്ടുകൊണ്ടിരിക്കുന്നത് എല്ലാവർക്കും അറിയാവുന്നതാണല്ലോ. അവരെ ഉച്ചസ്ഥിതിയിൽ പ്രയത്നപൂർവ്വമായി കൈപിടിച്ചുകൊണ്ടു പോകേണ്ടതാണെന്നതാണ് എന്റെ അഭിപ്രായം, ധനികരെ ദരിദ്രരാക്കുന്നതു ദോഷമാണ്. പക്ഷെ ദരിദ്രരെ ധനികരാക്കുന്നത് ശ്രേയസ്ക്കരവും, അപ്രകാരം ജ്ഞാനധനത്തെ സമ്പാദിക്കുവാൻ പ്രത്യാശയുള്ളവരെ യാവത് ബലത്തോട് താഴത്തേക്ക് ചവുട്ടിത്താഴ്ത്തുന്നത് പരമസങ്കടമാണ്. ഇപ്രകാരമുള്ള ഘോരകൃത്യം ആരുടേയും ഹൃദയം തകർക്കാതിരിക്കുകയില്ലല്ലോ? ഈ കാരണത്താൽ പുണ്യപുരുഷന്മാരുടെ നേത്രങ്ങളിൽനിന്ന് ദുഃഖോഷ്ണനീർ സർവ്വദാ ഒഴുകിക്കൊണ്ടി

രിക്കുന്നു! ഈ ദുഃഖപൂരിതമായ വിഷമവൃഷ്ടിയാൽ ലോകം തപിച്ചുകൊണ്ടിരിക്കുന്നു. ഹാ! ഘോരകൃത്യം! ഒരു പിതാവിന്റെ ധനത്തിന് പുത്രന്മാരെല്ലാം സമ അധികാരികളായി ഇരിക്കേണ്ടപ്പോൾ ബലമുള്ള പുത്രന്മാർ, ദുർബലന്മാരായ സോദരന്മാർക്ക് ധനാധികാരം ഇല്ലെന്ന് പറയുന്നത് എത്ര മഹാപാതകം! അപ്രകാരം തന്നെ നമ്മുടെയെല്ലാം പിതാവായ സർവ്വേശ്വരന്റെ ജ്ഞാനധനത്തിന് സർവ്വരും തുല്യഅവകാശികളാണ്. അനേകം ജീവകോടികളുടെ പുരോഗതിയെ തടയുന്നത് എത്ര ദൈവദ്രോഹം. കുഞ്ഞുങ്ങൾ വൃദ്ധി പ്രാപിക്കുന്നത് അച്ഛന് എത്ര ആഹ്ളാദകരമോ, ഈശ്വരന് ജീവികൾ പൂർണ്ണത്ത്വമടയുന്നത് അത്ര സന്തോഷകരമാണ്. കുഞ്ഞുങ്ങളുടെ അഭിവൃദ്ധിക്ക് ഹാനി ചെയ്യുന്നവരുടെ മേൽ പിതാവിന് എത്ര കോപമുണ്ടാകുമോ, ജീവികളുടെ അഭിവൃദ്ധിയെ ധ്വംസനം ചെയ്യുന്നവരുടെ മേൽ ഈശ്വരന് അത്രതന്നെ കോപമുണ്ടായിരിക്കും. അതാണ് മാധവസേവയെക്കാൾ മാനവസേവ മഹത്തരമെന്ന് മഹർഷികൾ പറയുന്നതിന്റെ രഹസ്യം.. അതുകൊണ്ട് ഭൂലോകത്തിരിക്കുന്ന എല്ലാമതങ്ങളിലും തന്നെപ്പോലെ തന്നെ മറ്റുള്ളവരെയും കാണണമെന്ന് നിർബന്ധപൂർവ്വം ശാസിക്കുന്നു.

ശ്ലോകം: *ആത്മൗപമ്യേന സർവ്വത്ര*
*സമം പശ്യതിയോ ƒ ർജ്ജുന*
*സുഖം വായദിവാ ദുഃഖം*
*സയോഗീപരമോ മതഃ* ഭ.ഗീ. 6-32

അല്ലയോ അർജ്ജുനാ തനിക്കുണ്ടാകുന്ന സുഖദുഃഖങ്ങൾ പോലെത്തന്നെയാണ് മറ്റുള്ള പ്രാണികൾക്കുമെന്നറിയുന്ന യോഗി എനിക്ക് എല്ലാവരേക്കാൾ വളരെ പ്രീതിയുള്ളവനാണ്. എന്തെന്നാൽ തനിക്ക്എപ്രകാരം സുഖത്തിൽ പ്രീതിയും, ദുഃഖത്തിൽ സങ്കടവും ഏർപ്പെടുമോ, അപ്രകാരംതന്നെ സമസ്തപ്രാണികൾക്കും ഉണ്ടാകുമെന്ന് ഭാവം. അതിനാൽ പ്രാണികളുടെ ദുഃഖനിവൃത്തിക്കും സുഖപ്രാപ്തിക്കായും വേലചെയ്യുന്നവർ, എല്ലാവരേക്കാളും (തപസ്വി, യോഗി, ജ്ഞാനി) ഭഗവാന് പ്രിയപ്പെട്ടവൻ എന്ന് ശ്രീകൃഷ്ണ പരമാത്മാവ് ഗീതയിൽ അറിയിക്കുന്നു.

ശ്ലോകം: *സമോ ƒ ഹം സർവ്വഭൂതേഷു*
*നമേദ്വേഷ്യോ ƒ സ്തിന പ്രിയഃ*
*യേ ഭജന്തി തുമാം ഭക്ത്യാ*
*മയിതേ തേഷു ചാപ്യഹം* ഭ.ഗീ. 9-29.

അല്ലയോ അർജ്ജുനാ, സർവ്വഭൂതങ്ങളിലും ഞാൻ അല്പം പോലും ഭേദമില്ലാതെ സമമായിരിക്കുന്നു. അതിനാൽ എനിക്ക് ഒരുവനിൽ പ്രിയവും മറ്റൊരുവനിൽ അപ്രിയവും, ശത്രുമിത്രഭേദവും അല്പംപോലുമില്ല. ആർ എന്നെ ഭക്തിയോടെ സേവിക്കുന്നുവോ അവർ ആരായാലും ശരി അപ്രകാരപ്പെട്ട ഭക്തന്മാർ എന്നുള്ളിൽ സർവ്വദാ ഇരിക്കും. ഞാൻ അവരിലും. എന്നാൽ എനിക്ക് ജാതി, ആശ്രമം, സ്ത്രീപുരുഷന്മാർ എന്ന ഭേദമില്ല. `യ' ശബ്ദപ്രയോഗത്താൽ ആരായാലുംശരി ഭക്തിയുള്ളവർ ഭഗവദ് അനുഗ്രഹത്തിന് പാത്രങ്ങളാകുമെന്ന് ഭാവം. ഇതിന്ന് ഗോപസ്ത്രീകൾ ദൃഷ്ടാന്തം.

ശ്ലോകം: *മഹർഷയഃ സപ്തപൂർവ്വേ*
*ചത്വാരോ മനവസ്തഥാ*
*മദ്ഭാവാ മാനസാ ജാതാ*
*യേഷാം ലോക ഇമാംപ്രജാഃ* ഭ.ഗീ. 10-6

ഭൃഗു മുതലായ സപ്തർഷികളും അവർക്ക് മുമ്പുണ്ടായിരുന്ന സനകാദിയോഗികളും, മനുക്കളും, എന്റെ മാനസപുത്രന്മാരും എന്നിൽ ഉത്കൃഷ്ടഭക്തിയോടുകൂടിയവരായി സൃഷ്ട്യാരംഭത്തിൽ ഉണ്ടായവരാണ്. അവരുടെ സന്താനങ്ങളാണ് ഈ പ്രജകളെല്ലാമെന്ന് ശ്രീഭാഗവതത്തിൽ വിവരിച്ചിട്ടുണ്ട്. ഭൃഗു മുതലായ ഋഷികൾ തുടങ്ങി (ഭൃഗു, മരീചി, അത്രി, പുലസ്ത്യൻ, പുലഹൻ, കൃതു, വസിഷ്ഠൻ) എന്നിവരും സനകൻ, സനന്ദൻ, സനാതനൻ, സനൽകുമാരൻ, എന്നീ നാലുമഹർഷിമാരും സ്വയംഭൂവൻ മുതലായ പതിനാല് മനുക്കളും തുടങ്ങിയ പൂർവീകന്മാർ ബ്രഹ്മാവിന്റെ മനസ്സിൽ നിന്നുണ്ടായ പുത്രന്മാരാണ്. ആ ബ്രഹ്മാവ് ഭഗവാന്റെ ഹൃദയകമലത്തിൽ നിന്നുണ്ടായതാണെന്ന് പുരാണങ്ങളിലും മറ്റും പ്രസിദ്ധമാണ്. അവരിൽനിന്നാണ് എല്ലാവരുമുണ്ടായതെന്ന് ശ്രീനാരായണവചനം, സനക, സനന്ദാദിയോഗികൾ, വൈശ്രാദി മനുക്കൾ തുടങ്ങിയവരുടെ സന്താനങ്ങളാണ് നാമെല്ലാവരുമെന്ന് ശ്രീനാരായണവചനം. അതിനെ അതിക്രമിക്കാനാർക്കു സാധിക്കും. ശ്രീ ജഗത്ഗുരു ഭഗവത് പാദർക്കുകൂടി ആദിയിൽ ജാതിഭേദമുണ്ടായിരുന്നു. ഇതുപോലെ ഭേദം പാടില്ലെന്ന് ശ്രീപരമശിവൻ ശ്രീ കാശിക്ഷേത്രത്തിൽ ചണ്ഡാല വേഷധാരിയായി ശ്രീ ശങ്കരാചാര്യരോട് വാദിച്ച് അദ്ദേഹം ഉപദേശിച്ച പ്രകാരം മനീഷ പഞ്ചകത്തിൽ അറിയുന്നു.

ശ്ലോകം: *സത്യാചാര്യസ്യ ഗമനേ കദാ ചിൻമുക്തിദായകം*
*കാശീക്ഷേത്രം പ്രതിസഹ ഗൗര്യാമാർഗ്ഗേതു ശങ്കരം*
*അന്ത്യവേഷ ധരം ദൃഷ്ട്വാ ഗച്ഛഗഛേതിചാബ്രവീത്*
*ശങ്കരസ്സോപിചണ്ഡാല സ്തംപുനഃ പ്രാഹ ശങ്കരം*

ഈ ലോകത്തിൽ പരമ ദയാശാലിയായ ഷഡ്ഗുണൈശ്വര സമ്പന്നനായ പരമശിവൻ ദുഃഖങ്ങൾ എന്ന ജലജന്തുക്കൾക്ക് ആലയമായ സംസാരമെന്ന സമുദ്രത്തിൽ മുങ്ങിയ ജീവകോടികളെ ഉദ്ധരിക്കുവാൻ ചണ്ഡാലവേഷം ധരിച്ച് ഒരിക്കൽ കാശി പട്ടണത്തിൽക്കൂടി പോയ്ക്കൊണ്ടിരിക്കുമ്പോൾ ശ്രീശങ്കരാചാര്യരുടെ സമീപത്ത്വന്നു. ആ ചണ്ഡാലവേഷധാരിയായ പരമശിവ മൂർത്തിയെ ക്കണ്ട് ദൂരെമാറിപ്പോകാൻ ശങ്കരാചാര്യർ പറയുമ്പോൾ ആയാളോട് കൃതചണ്ഡാലനായ ഈശ്വരൻ ഇപ്രകാരം പറഞ്ഞു.

ശ്ലോകം: *അന്നമയാദന്നമയമഥവാ ചൈതന്യമേവ ചൈതന്യാത്,*
*യതിവരദൂരികർത്വം വാഞ്ഛസികിംബ്രൂഹിഗച്ഛഗച്ഛേതി*

അല്ലയോ യതിവര്യ, ഈ പ്രശ്നത്തിന്ന് ശരിയായ ഉത്തരം പറയൂ. അന്നമയമായ ശരീരത്തിൽ നിന്ന് അന്നവികാരമായ ശരീരത്തോട് ദൂരത്ത് പോകാൻ പറയുന്നോ, അതോ ചൈതന്യരൂപമായ പ്രത്യഗാത്മാവിനോട് ദൂരെ മാറിപ്പോകാൻ പറയുന്നുവോ? പറയൂ. അന്നമയമായ ശരീരം അശുദ്ധമാണെങ്കിൽ നിന്റെ ശരീരം കൂടി അന്നമയമാണ്. എന്നതുകൊണ്ട് അതും അശുദ്ധമാണ്. അല്ലെങ്കിൽ ചൈതന്യ രൂപമായ ആത്മാവിനോട് മാറിപ്പോകാൻ പറയുന്നു എങ്കിൽ ആത്മാവ് സർവ്വവ്യാപി ആയതിനാൽ ആത്മചൈതന്യമില്ലാത്തയിടം എവിടെ ഇരിക്കുന്നു എന്നുപദേശിച്ച് (സമരസംബോധിച്ച്) അന്തർദാനം ചെയ്തു. ഈ വിഷയത്തെപ്പറ്റി ശ്രുതിസ്മൃതികളുടെ അഭിപ്രായം പറയാം.

ശ്ലോകം: *അന്ത്യജാതി ദ്വിജാതി ശ്ച ഏകഏവ സഹോദരൗ*
*ഏകയോനി പ്രസൂദത്വാ ദേ കശാഖേന ജായതെ*

അന്ത്യജാതിയിൽ ജാതമായാലും അഗ്രജാതിയിൽ ജാതമായാലും ശരി ഇരുകൂട്ടരും സഹോദരന്മാരാണ്. എന്തുകൊണ്ടെന്നാൽ എല്ലാവരും ഏകമായ ബ്രഹ്മയോനിയിൽ ജനിച്ചതിനാൽ, ഏകമായ ഈശ്വരനിൽ നിന്ന് ജാതമായ കാരണത്താൽ സഹോദരന്മാർതന്നെ. ഇത് വേദപ്രമാണമായ ഉപനിഷത്ത്വചനം. ഏകയോനി എന്നാൽ

മമയോനിർമ്മഹത് ബ്രഹ്മതസ്മിൻ ഗർഭം ദധാമ്യഹം എന്ന ഗീതാപ്രമാണം. (കൂടാതെ ശങ്കരഭഗവത്പാദർ സർവ്വസിദ്ധാന്ത സംഗ്രഹത്തിൽ ഇപ്രകാരമാണ് വ്യാസമതമെന്ന് രചിച്ചിരിക്കുന്നു. ഇതല്ലയോ നിജസ്ഥിതി? ഒരുപക്ഷെ അവരുടെ കാലത്തിലായാലും ഋഷികളുടെ കാലത്തിലായാലും ബ്രാഹ്മണേതരിൽ അവരോട് ചോദിക്കാൻ സമർത്ഥരായവർ അന്നില്ലാതിരുന്നാലും കാലാന്തരത്തിൽ ഇതരവർണ്ണങ്ങളിൽ ബുദ്ധിമാന്മാർ ജനിച്ചപ്പോൾ അസത്യമായ ദേഹാദികൾക്ക് സംബന്ധപ്പെട്ട ജാതിവർണ്ണങ്ങളെ സ്ഥാപിച്ചാൽ ഇപ്പോൾ എത്രയോ അപകീർത്തി ഉണ്ടാകുമെന്ന് അവർ ആദ്യംതന്നെ ആലോചിച്ച് ഇപ്രകാരം താന്താങ്ങളുടെ സമത്വബുദ്ധിയെ രചിച്ചു. അല്ലാതെ ആത്മാനുഭവമുള്ള ആ ദയാമൂർത്തികൾ അവരുടെ അനുഭവത്തിന്നും വേദപ്രമാണങ്ങൾക്കും വിരുദ്ധമായ മാർഗ്ഗം ഉപദേശിക്കുമോ? പരമദയാലുക്കളും ഈശ്വരാംശസംഭൂതിതരും കാരുണ്യമൂർത്തികളുമായ മഹാത്മാക്കളിൽ അജ്ഞാനഭേദമായ കല്പിതഭേദം ഉണ്ടാകുമോ?

ശ്ലോകം: *ബ്രഹ്മക്ഷത്രിയവിട് ശൂദ്രാം ചാതുർവർണ്ണാൻ ഗുണാത്മകാൻ*
*വിപ്രശുക്ലോ നൃപോരക്തഃ പീതോവൈശ്യോഽന്ത്യ-ജോഽസിതഃ*

ബ്രഹ്മക്ഷത്രിയ വൈശ, ശൂദ്രന്മാരെന്ന് നാലുവർണ്ണങ്ങളിലുള്ളവരും അവരവരുടെ ഗുണകർമ്മങ്ങളെ അനുസരിച്ച് വിഭാഗിക്കപ്പെട്ടു. അവരിൽ ശ്വേതവർണ്ണമുള്ളവർ ബ്രാഹ്മണർ എന്നും ചുകപ്പുവർണ്ണമുള്ളവർ ക്ഷത്രിയർ എന്നും, മഞ്ഞവർണ്ണമുള്ളവർ വൈശ്യർ എന്നും കറുപ്പുവർണ്ണമുള്ളവർ ശൂദ്രർ എന്നും പറയപ്പെടുന്നു. ഇവിടെ വർണ്ണമെന്നതിന് നിറം എന്നർത്ഥം. എന്നാൽ ശരീര വർണ്ണമെന്നാൽ പലവിധമായ ദോഷം സംഭവിക്കും. എന്തെന്നാൽ ശൂദ്രന്മാരിൽ ശ്വേതവർണ്ണമുള്ളവരും ബ്രാഹ്മണരിൽ കറുപ്പുവർണ്ണമുള്ളവരും ഇരിക്കുന്നു. അപ്പോൾ വിരുദ്ധാർത്ഥമാകും. അതിനാൽ ഇവിടെ സത്വഗുണം ശ്വേതം, രജോഗുണം ചുവപ്പ്, തമോഗുണം കറുപ്പ് എന്നും ശാസ്ത്രസമ്മതം. അതിനാൽ സത്വഗുണമുള്ളവർ ഏതുകുലത്തിൽ ജനിച്ചാലും ബ്രാഹ്മണൻതന്നെ. രജോഗുണമുള്ളവൻ ക്ഷത്രിയൻ, ഗുണമിശ്രമുള്ളവൻ വൈശ്യൻ, തമോഗുണമുള്ളവൻ ശൂദ്രൻ. ഈ ഗുണങ്ങളനുസരിച്ച് ജാതിഭേദങ്ങൾ സ്ഥിരപ്പെടുത്തുന്നതിൽ യാതൊരു ആക്ഷേപവുമില്ല.

ശ്ലോകം: *വിസ്തൃത്യധർമ്മശാസ്ത്രേഹി: തേഷാം കർമ്മസമീരിതം*
*ഏകസ്മിന്നേവ വർണ്ണേതഃ ചാതുർവർണ്ണ്യം ഗുണാത്മകം*

ഈ നാലു വർണ്ണങ്ങളോടുകൂടിയ ജന്മസ്വഭാവകർമ്മങ്ങൾ ധർമ്മശാസ്ത്രത്തിൽ പ്രസിദ്ധം. ഓരോ ജാതിയിലും അവരുടെ ഗുണകർമ്മങ്ങൾ അനുസരിച്ച് നാല് വർണ്ണങ്ങളുണ്ട്.

ശ്ലോകം: *മോക്ഷധർമ്മേഽധികാരത്വ സിദ്ധയേമുനിരഭ്യധാത്*
*സകർമ്മേദേവതായോഗജ്ഞാനകാണ്ഡേഷ്വനുക്രമാത്*

വ്യാസമുനി മോക്ഷത്തിനായി കർമ്മ, ഭക്തി, യോഗ, ജ്ഞാനങ്ങളെ ക്രമമായി വിധിച്ചു.

ശ്ലോകം: പ്രവർത്തയതി തത്കർമ്മ പരിപാക ക്രമം വിദാൻ
ഋജവശ്ശുദ്ധ വർണ്ണാഭാഃ ക്ഷമാവന്തോദയാലവഃ
സ്വധർമ്മനിരതായേസ്യു സ്തേദ്വിജേഷുദ്വിജാതയഃ

ഓരോരുത്തരും അവരവരുടെ കർമ്മപരിപാകത്തിന്നനുസരിച്ച് പ്രവർത്തിക്കുന്നതാണ്. മനസാ, വാചാ, കർമ്മണാ ഒരേ രീതിയിൽ പ്രവർത്തിക്കുന്നവൻ സാത്വികഗുണമുള്ളവൻ, ക്ഷമാശീലൻ, ദയാലു, ബ്രാഹ്മണധർമ്മമായ വേദാധ്യായനതപോധ്യാനാദിബ്രഹ്മവിദ്യയിൽ പ്രവർത്തിക്കുന്നവൻ ആരായാലും അവൻ ബ്രാഹ്മണൻ.

ശ്ലോകം:*കാമഭോഗപ്രിയാസ്തീഷ്ണാഃ*
*ക്രോധനാപ്രിയസാഹസാഃ*
*ത്യക്തസ്വധർമ്മരക്താംഗാ*
*സ്തേദ്വിജഃ ക്ഷത്രതാംഗതാഃ*

ബ്രാഹ്മണരിൽ കാമപരവശരായി ഭോഗാസക്തരായി, കഠിനസ്വഭാവമുള്ളവരായി,ക്രോധികളായി, സാഹസികരായി മേൽ പ്പറഞ്ഞ ബ്രഹ്മകർമ്മത്തെ ത്യജിച്ചവരായി രജോഗുണമുള്ളവർ ക്ഷത്രിയർ.

ശ്ലോകം: *ഗോഷുവൃത്തീം സമാധായ പീതാഃകൃഷ്യുപ ജീവിതഃ*
*നസ്വകർമ്മ, കരിഷ്യന്തി, തേ ദ്വിജാഃ വൈശ്യതാം ഗതാഃ*

മേൽകണ്ടവരിൽ ഗോപരിപാലനം, കൃഷി, ഇവകൊണ്ട് ജീവിക്കുന്ന മഞ്ഞവർണ്ണമുള്ള വേദാധ്യായനം, തപസ്സ് തുടങ്ങിയ ബ്രഹ്മകർമ്മത്തെ ചെയ്യാത്തവൻ വൈശ്യനാകുന്നു.

ശ്ലോകം:*ഹിംസാഽനൃതപ്രിയാശൂദ്രാ സർവ്വകർമ്മോപജീവിനഃ*
*കൃഷ്ണഃ ശൗച പരിഭ്രഷ്ടാ സ്തേ ദ്വിജാഃ ശൂദ്രതാംഗതാഃ*

താ: മനസാ, വാചാ, കർമ്മണാ പ്രാണിഹിംസകരായി അസത്യ ഭാഷണത്തിൽ പ്രിയമുള്ളവരായി നീചദേവതോപാസകരായി, വ്യവസ്ഥയില്ലാതെ എന്തുജോലിയും ചെയ്തു ജീവിക്കുന്നവരായി, തമോ ഗുണമുള്ളവരായി, ശൗചാചാരാദികൾ ഇല്ലാത്തവരായി! ആരിരിക്കുന്നുവോ അവർ ബ്രാഹ്മണരിൽ ശൂദ്രരാകുന്നു. എന്തെന്നാൽ ബ്രാഹ്മണരിൽ ബ്രാഹ്മണൻ, ബ്രാഹ്മണരിൽ ക്ഷത്രിയൻ, ബ്രാഹ്മണരിൽ വൈശ്യൻ, ബ്രാഹ്മണരിൽ ശൂദ്രൻ, ഇപ്രകാരം തന്നെ നാലുവർണ്ണങ്ങളുള്ളവരിൽ മേൽ ഉദാഹരിച്ച ഗുണങ്ങൾ അനുസരിച്ചാണ് വർണ്ണങ്ങളുള്ളത്. അല്ലാതെ മറ്റുയാതൊരുവിധത്തിലും ഇല്ലെന്നർത്ഥം. ഈ അർത്ഥത്തെ ശ്രീകൃഷ്ണപരമാത്മാവ് ഗീതയിൽ ഇപ്രകാരം പ്രതിപാദിച്ചിരിക്കുന്നു. ഭ.ഗീത. 18-42, 43, 44.

ശ്ലോകം: *ബ്രാഹ്മണ ക്ഷത്രിയവിശാം*
*ശുദ്രാണാംച പര ന്തപ.*
*കർമ്മാണി പ്രവി ഭക്താനി*
*സ്വഭാവപ്രഭ വൈർ ഗുണൈഃ*

ഭ.ഗീ. - 18-41, 42, 43, 44.

താ: അല്ലയോ അർജ്ജുനാ ഓരോ ജീവന്റെയും പരിപക്വത്തെ അനുസരിച്ച് ബ്രാഹ്മണ, ക്ഷത്രിയ, വൈശ്യ, ശൂദ്രർ എന്നീ നാല് വർണ്ണങ്ങളുള്ളവർ, സത്യ, ദാന, തപോ, യോഗാദി ഗുണങ്ങളെപ്പറ്റി പ്രതിപാദിച്ചു.

ശ്ലോകം: *ചണ്ഡാലദേഹേ പശ്വാദി*
*സ്ഥാവരേ ബ്രഹ്മവിഗ്രഹേ,*
*അന്യേഷുതാരതമ്യേന*
*സ്ഥിതേഷുന തഥാസ്മ്യഹം.*

ഞാൻ ചണ്ഡാലശരീരം, പശുക്കൾ, തൃണങ്ങൾ തുടങ്ങി ബ്രഹ്മപര്യന്തമുള്ള സമസ്ത സ്ഥാവരജംഗമ വസ്തുക്കളിലും സമമായിരിക്കുന്നു എന്ന് വരാഹോപനിഷത്തിലും മഹാഭാരതത്തിലെ വനപർവ്വത്തിലും മറ്റും കാണുന്നു.

ശ്ലോകം: *നയോ നിർനാപിസംസ്ക്കാരോ*
*നശ്രുതം നച സന്തതിഃ*
*കാരണാനി ദ്വിജത്വസ്യ*
*വൃത്തമേവതുകാരണം*

താ: ബ്രാഹ്മണ സ്ത്രീയിൽ ജനിച്ചത്കൊണ്ടോ ഉപനയനാദി സംസ്ക്കാരകർമ്മണംകൊണ്ടോ, വേദാധ്യായനംകൊണ്ടോ, ബ്രാഹ്മണ സന്തതിയാകുന്നതുകൊണ്ടോ, ബ്രാഹ്മണത്ത്വത്തിന് കാരണ മാകുന്നില്ല. സത്യധർമ്മാദി വൃത്തികൾമാത്രമാണ് അതിന് കാരണം.

ശ്ലോകം: *സത്യം, ദാനം, ക്ഷമാശീല*
*മാതൃശംസ്യം തപോഘൃണാ*
*ദൃശ്യംതേയത്രനാഗേന്ദ്ര*
*സബ്രാഹ്മണ ഇതിസ്മൃതഃ*

താ: അല്ലയോ സർപ്പാ, സത്യം, ദാനം, ക്ഷമ, സമാധാനം, സദാചാരം, അന്യരുടെ ദുഃഖം തന്റെ ദുഃഖമായികാണുക, തപസ്സ്, ജീവകാരുണ്യം ആദിയായ ഗുണങ്ങൾ ആരിൽ കാണുന്നുവോ അവൻ ബ്രാഹ്മണൻ എന്ന് വേദസമ്മതം.

ശ്ലോകം: *ശൂദ്രേതുയദ്ഭവേല്ലക്ഷ്യം*
*ദിജേതച്ചന വിദ്യതേ*
*നൈവ ശൂദ്രോ ഭവേത് ശൂദ്രോ*
*ബ്രാഹ്മണോനച ബ്രാഹ്മണഃ*

താ: മേൽപറഞ്ഞ ഗുണങ്ങൾ ശൂദ്രനിലിരുന്നാൽ അവൻ ശൂദ്രനെന്ന് കരുതരുത്. എന്തെന്നാൽ അവൻ ബ്രാഹ്മണോത്തമനെന്ന് വേദ സമ്മതം. മേലുദാഹരിച്ച ഗുണങ്ങൾ ഇല്ലാതിരുന്നാൽ ബ്രാഹ്മണകുല ത്തിൽ ജനിച്ചവനായിരുന്നാലും അവൻ ബ്രാഹ്മണനല്ല, ശൂദ്രനാണ്.

ശ്ലോകം: *യ ത്രൈതല്ല ക്ഷ്യതേ സർപ്പ*
*വൃത്തം സ ബ്രാഹ്മണഃ സ്മൃതഃ*
*യത്രൈനെതത് ഭവേത് സർപ്പ*
*തം ശൂദ്ര മിതി നിർ ദിശേത്*

താ: ഹേ സർപ്പാ, സത്യദാന തപങ്ങൾ, മേൽപ്പറഞ്ഞ സാധു വൃത്തി തുടങ്ങിയവ ആരിൽ കാണപ്പെടുന്നു അവൻ ബ്രാഹ്മണനെന്ന് നിസ്സംശയം കരുതേണ്ടതാണ്. ഈ വൃത്തികൾ ഇല്ലാത്തവർ ശൂദ്രരാണ് സംശയമില്ല.

ശ്ലോകം: *ഭജൻ ഭക്ത്യാവിഹീനോയഃ*
*സചണ്ഡാലോഽഭിധീയതേ*
*ചണ്ഡാലോപിഭജൻ ഭക്ത്യാ*
*ബ്രാഹ്മണേ ഭ്യോധി കോമമ*

താ: ബ്രാഹ്മണകുലത്തിൽ പിറന്നവനായാലും ഏതൊരുവൻ ഭക്തി, ജ്ഞാന വിഹീനനായിരിക്കുന്നുവോ അവൻ ചണ്ഡാലനെന്ന് ബ്രഹ്മവിത്തുക്കളാൽ പറയപ്പെടുന്നു. ചണ്ഡാലകുലത്തിൽ ജനിച്ചവനായാലും ഭക്തി ജ്ഞാനത്തോടുകൂടിയിരുന്നാൽ ബ്രാഹ്മണനെക്കാൾ ശ്രേഷ്ഠനെന്ന് ശ്രീഗണേശ ഭഗവാൻ ഗണേശഗീതയിൽ പറഞ്ഞിരിക്കുന്നു.

ശ്ലോകം: *ജ്ഞാനയജ്ഞോഡുപേ നൈവ*
*ബ്രാഹ്മണോവാ/ന്ത്യജോപിവാ*
*സംസാര സാഗരം തീർത്വാ*
*മുക്തിപാരം ഹി ഗഛതി*

താ: ചണ്ഡാലനായാലും ബ്രാഹ്മണനായാലും ജ്ഞാനമാകുന്ന തോണിയുടെ സഹായത്താൽ ജനനമരണമെന്ന ദുഃഖസ്വരൂപമായ ഘോരസംസാരസാഗരത്തെക്കടന്ന് മുക്തിയെന്ന പരമപദത്തെ പ്രാപിക്കുന്നു.

ശ്ലോകം: *ജ്ഞാനം സർവ്വാന്തരം ഭാതി*
*കൂടസ്ഥാത്മസ്വരൂപകം*
*പ്രജ്ഞാമാത്രമിദം സൂക്ഷ്മം*
*കോപിജാനാതി പുണ്യകൃത്.*

താ: സമസ്ത പ്രാണികോടികളുടേയും ഹൃദയത്തിൽ പ്രജ്ഞാമാത്രമായി പ്രകാശിക്കുന്ന കൂടസ്ഥാത്മസ്വരൂപമായി സൂക്ഷ്മമായ ജ്ഞാനം പ്രകാശിച്ചുകൊണ്ടിരിക്കുന്നു. പുണ്യകർമ്മത്തെ ചെയ്യുന്നവൻ ആരോ, അവനതിനെ അറിഞ്ഞുകൊണ്ടിരിക്കുന്നു. അതായത് പുണ്യാത്മാക്കൾക്ക് എല്ലാവർക്കും വേദ്യമെന്ന് രിപുഗീത.

ശ്ലോകം: *ബ്രഹ്മഭേദേന ജാനാതി*
*സമുക്തിം നൈവപദ്യതേ*
*സമാനം സർവ്വ ജന്തൂനാം*
*ബ്രഹ്മസൂത്രേണ കഥ്യതേ.*

താ: ആര് പരമാത്മാവിനെ ഭേദബുദ്ധിയോടുകൂടി കാണുന്നുവോ അവൻ മോക്ഷത്തെ പ്രാപിക്കുന്നതല്ല. ബ്രഹ്മം സർവ്വജന്തുക്കളിലും സമാനമായിരിക്കുന്നുവെന്നും ആ ബ്രഹ്മംതന്നെ എല്ലാമായ ആത്മാവെന്നും ബാദരായണമുനി ബ്രഹ്മസൂത്രത്തിൽ അറിയിച്ചിരിക്കുന്നു.

ശ്രുതി: *യതോവാ ഇമാനി ഭൂതാനി ജായന്തേ*
*യേനജാതാനി ജീവന്തി*
*യത് പ്രയന്ത്യഭീസംവിശന്തി*
*തദ് വി ജിജ്ഞാസ സ്വ തദ് ബ്രഹ്മേതി*

താ: ഏതൊരു പരമാത്മാവിൽ നിന്ന് സമസ്ത ജീവകോടികളും ജനിച്ചുകൊണ്ടിരിക്കുന്നുവോ, ജനിച്ച സമസ്ത പ്രാണികളും ഏതൊരു ഈശ്വരകാരുണ്യത്താൽ ജീവിച്ച് കൊണ്ടിരിക്കുന്നുവോ, പിന്നീട് ഏതൊന്നിൽ ഐക്യം പ്രാപിക്കുന്നുവോ അതുതന്നെ പരബ്രഹ്മമെന്നറിഞ്ഞാൽ മുക്തനാകുമെന്ന് തൈത്തീരിയം ശ്രുതി.

ശ്ലോകം: *ജന്മനാ ജായതേ ശൂദ്രഃ കർമ്മണാ ജായതേ ദ്വിജഃ*
*വേദപാഠാത്തു വിപ്രസ്സ്യാത് ബ്രഹ്മജ്ഞാനാത്തുബ്രാഹ്മണഃ*

താ: ആരായാലും ജന്മനാ ശൂദ്രനാണ് ആരും സംസ്ക്കാരാദി കർമ്മത്താൽ ദ്വിജനാണ്. വേദാധ്യായനത്താൽ വിപ്രനും ബ്രഹ്മജ്ഞാനത്താൽ ബ്രാഹ്മണനുമായിത്തീരുന്നു.

ശ്ലോകം: *ശൂദ്രോപി ശീല സമ്പന്നോ. ഗുണവാൻ ബ്രാഹ്മണോ ഭവേത്.*
*ബ്രാഹ്മണോപി ക്രിയാഹീനഃ ശുദ്രാത് പ്രത്യവരോ ഭവേത്*

താ: ശൂദ്രനായി ജനിച്ചാലും ശമദമാദിഷഡ്ഗുണ സമ്പന്നനായി ഇരുന്നാൽ അവൻ ബ്രാഹ്മണൻ തന്നെ. ബ്രാഹ്മണകുലത്തിൽ ജനിച്ചാലും സദാചാര സദ്ഗുണഹീനരായാൽ ശൂദ്രനേക്കാൾ നീചനെന്ന് നിരൂപിക്കണം.

ശ്ലോകം: *മദ്ഭക്തം ശൂദ്രസാമാന്യ*
*ദവമന്യന്തിയേ നരാഃ*
*നരകേഷ്വപതിഷ്ഠന്തി,*
*വർഷകോടി നരാധമാഃ.*

താ: ഏതൊരുവൻ ശൂദ്രകുലത്തിൽ ജനിച്ചതുകൊണ്ട് എന്റെ ഭക്തനെ ശൂദ്രസാമാന്യമായിക്കരുതി അപമാനിക്കുന്നുവോ ആ നരാധമന്മാർ കോടിവർഷങ്ങൾ വരേയും നരകത്തിൽ കിടക്കും.

ശ്ലോകം: *ചണ്ഡാലമപിമദ്ഭക്തം*
*നാവമന്യേത ബുദ്ധിമാൻ*
*അവമാനാത്പതത്യേവ*
*രൗരവേ നരകേച സഃ*

താ: ചണ്ഡാലകുലത്തിൽ ജനിച്ചവനായാലും എന്റെ ഭക്തന്മാരെ ബുദ്ധിയുള്ളവർ അപമാനിക്കരുത്. അപ്രകാരം അവരെ അപമാനിക്കുന്നവർ രൗരവാദി നരകത്തിൽ വീഴുന്നതാണ്.

ശ്ലോകം: *ന ശൂദ്രാഭഗവത് ഭക്താ*
*വിപ്രാഭാഗവതാസ്മൃതാഃ*
*സർവ്വവർണ്ണേഷുതേശൂദ്രാ*
*യേഹ്യ, ഭക്താജനാർദ്ദനേ*

താ: ശുദ്രയോനിയിൽ ജനിച്ചാലും ഭഗവത്ഭക്തർ, ശൂദ്രർ ആകുന്നതല്ല. എന്തെന്നാൽ ഭാഗവതോത്തമനായവൻ വിപ്രോത്തമൻ എന്ന് വേദസമ്മതം. പരമദയാലുവായ ഈശ്വരനിൽ ഭക്തിയില്ലാത്തവർ ഏത് വർണ്ണത്തിൽ ജനിച്ചവർ ആയാലും അവർ തന്നെയാണ് ശൂദ്രന്മാരെന്ന് ശ്രീകൃഷ്ണഭഗവാൻ മഹാഭാരതത്തിൽ പറയുന്നു.

ശ്ലോകം: *ഭക്തിരഷ്ടവിധാഹ്യേഷാഃ യസ്മിൻ മ്ളേഛേ പിവർത്തതേ.*
*സവിപ്രേന്ദ്രോമുനി, ശ്രീമാൻ. സയതിഃ സച പണ്ഡിതഃ*
*തസ്മൈ ദേയന്തതോ ഗ്രാഹ്യം സചപൂജ്യോയഥാഹ്യഹം*

താ: അഷ്ടവിധങ്ങളായ ഭഗവത് ഭക്തി മ്ളേഛനിൽ ഇരുന്നാൽ അവൻതന്നെ സന്ന്യാസി, അവൻ തന്നെ ബ്രാഹ്മണോത്തമൻ. അവൻതന്നെ മുനീശ്വരൻ, അവൻതന്നെ ശ്രീമാൻ, അവൻതന്നെ പണ്ഡിതൻ. അവന്ന് സമസ്ത വിദ്യകളും കൊടുക്കാം. അവനിൽ നിന്ന് വേദബ്രാഹ്മണർക്കുകൂടി ഉപദേശം സ്വീകരിക്കാം. ഈശ്വരനായ എന്നെ എപ്രകാരം പൂജിക്കുന്നുവോ അപ്രകാരം അവൻകൂടി പൂജാർഹനാണ് എന്ന് ശ്രീമൻ നാരായണനുടെ വചനം. (വാമനപുരാണം)

ശ്ലോകം: *മദ്ഭക്തം ശ്വപചം വാപി*
*നിന്ദാം കുർവ്വന്തിയേനരാഃ*
*പത്മകോടിശതേ നാപി*
*നക്ഷമാമി വസുന്ധരേ*

താ: എന്റെ ഭക്തൻ ശ്വപചനായാലും അവനെ നിന്ദിക്കുന്നവനെ പത്മകോടിശതമായാലും ഞാൻ ശിക്ഷിക്കാതെ വിടുന്നതല്ല.

ശ്ലോകം: *ശ്വപചോപി മഹീപാലവിഷ്ണുഭക്തോദ്വിജാധികാഃ*
*വിഷ്ണുഭക്തിവിഹീനസ്തുയതിശ്ച ശ്വപചാധമഃ*

താ: അല്ലയോരാജാവെ ശ്വപചനായാലും ഭഗവത്ഭക്തിയുള്ളവനായിരുന്നാൽ അവൻ ബ്രാഹ്മണൻതന്നെ. യതിയായിരുന്നാലും ഭഗവൽഭക്തി ഇല്ലാതിരുന്നാൽ അവൻ ചണ്ഡാലൻ തന്നെയാണ്.

ശ്ലോകം: *നജാതിഃ കാരണം താത*
*ഗുണാഃ കല്ല്യാണ കാരണം.*
*വൃത്തിസ്ഥമപിചണ്ഡാലം.*
*തം ദേവാ ബ്രാഹ്മണം വിദുഃ*

താ: അല്ലയോ കുഞ്ഞേ വലിയവംശത്തിൽ ജനിച്ച കാരണത്താൽ ഒരുവൻ വലിയവനാണെന്ന് കരുതരുത്. നിർമ്മലമായ ഗുണങ്ങൾ തന്നെ കല്യാണ കാരണം. സദ്ഗുണശീലൻ ചണ്ഡാലകുലത്തിൽ ജനിച്ചാലും ദേവകളവനെ ബ്രാഹ്മണനായി കരുതുന്നു.

ശ്ലോകം: *ശ്വപചശ്ശിവഭക്തശ്ച*
*ഉത്തമോത്തമജന്മഭാക്*
*ശിവഭക്തി വിഹീനശ്ച*
*ബ്രാഹ്മണാഃ ശ്വപചാധമാഃ*
*ശിവഭക്തി സദാപൂജ്യഃ*
*ശ്വപചോ ബ്രാഹ്മണോത്തമഃ*

താ: ചണ്ഡാലകുലത്തിൽ ജനിച്ചാലും ശ്രീപരമശിവനിൽ ഭക്തിയുള്ളവനായാൽ അവൻ ഉത്തമോത്തമജന്മത്വമുള്ളവൻ. ശിവഭക്തി ഇല്ലാതിരുന്നാൽ ബ്രാഹ്മണനായിരുന്നാലും ചണ്ഡാലന്മാർക്ക് സമം.

ശ്രു.: *യഥാസുദീപ്താത് പാവകാത് വിസ്ഫുലിംഗാഃ*
*സഹസ്രശഃ പ്രഭവം തേ സരൂപാഃ*
*തഥാക്ഷരാ ദ്വിവിധാസൗമ്യ ഭാവഃ*
*പ്രജായന്തേ തത്ര ചൈവാപിയന്തി*

താ: എപ്രകാരം എരിഞ്ഞുകൊണ്ടിരിക്കുന്ന അഗ്നിഹോത്രത്തിൽ നിന്ന് അഗ്നിരൂപങ്ങളായ തീപ്പൊരി ആയിരക്കണക്കിന് ഉത്ഭവിച്ച് കൊണ്ടിരിക്കുന്നുവോ അപ്രകാരം തന്നെ അക്ഷരമായ പരമാത്മാവിൽനിന്ന് തന്നുടെ അംശമായ ജീവകോടികൾ വിവിധ ഭാവത്തിൽ ജനിച്ചുകൊണ്ടിരിക്കുന്നു. അവയെല്ലാം പരമാത്മാംശങ്ങൾ തന്നെ. അഗ്നി നല്ല മത്താപ്പിൽ കൊളുത്തിയാൽ രക്തനീലവർണ്ണങ്ങളായി മറിയാലും വാസ്തവത്തിൽ അഗ്നി ഒന്നുതന്നെയെന്ന പോലെ ഈ ജീവരാശികൾ എല്ലാം തന്നെ ഈശ്വരാംശങ്ങളാണ്. അതായത്

ശ്വേതവർണ്ണമുള്ള നൂൽ അനേകം വിധങ്ങളായ നിറത്തിൽ മുക്കിയാൽ നൂലിന്റെ വർണ്ണം വിവിധങ്ങളായി കാണപ്പെട്ടാലും നിറം കളഞ്ഞാൽ ശ്വേതമായ നൂൽ തന്നെ അവശേഷിക്കും. അപ്രകാരം ജീവകോടികളുടെ ഗുണങ്ങളെ മാറ്റിനോക്കിയാൽ ഒരേ ബ്രഹ്മമായിത്തന്നെ കാണപ്പെടും എന്ന് മുണ്ഡകോപനിഷത്ത്.

ശ്ലോകം: *നചർമ്മണോ ന രക്തസ്യ*
*മാംസസ്യനചാസ്ഥിനഃ*
*ന ജാതി രാത്മനോജാതിർ*
*വ്യവഹാരഃ പ്രകല്പിതഃ* (തേജോബിന്ദുപനിഷത്ത്)

താ: സർവ്വഭൂതസ്ഥനായ ആത്മാവിന് ജാതിഭേദങ്ങളൊ ചർമ്മം, രക്തം, മാംസം, അസ്ഥി മുതലായവയുടെ യാതൊരു വിധമായ ആധാരങ്ങളോ ഇല്ല. അതായത് ഇതിനെല്ലാം അപ്പുറമായിരിക്കുന്നു. പേരുമില്ല. ജാതി സാധാരണ വ്യവഹാര കല്പിതങ്ങളാകുന്നു. കൂടാതെ മഹാഭാരതത്തിൽ അന്ത്യജാതിയിലിരിക്കുന്നവർക്കു കൂടി മോക്ഷത്തെ പ്രാപിക്കാൻ കഴിയുമെന്ന് പറഞ്ഞ് അവരുടെ പേരുകളെ സമരസമായി വർണ്ണിച്ചിരിക്കുന്നു.

ശ്ലോകം: *ജൈ ഗീഷ വ്യോയഥാവിപ്രോ*
*യഥാചൈ വാസിതാ ദയഃ*
*ക്ഷത്രിയാ ജനകാദ്യാസ്തു*
*തുലാധാരാദയോവിശഃ*
*ധർമ്മ വ്യാധാദയസ്സപ്തശൂദ്രാഃ*
*ചൈലവകാദയഃ*
*മൈത്രേയിസുലഭാശാർങ്ങീ*
*ശാണ്ഡി ലീ ച തപസ്വിനീ*
*ഏതേ ചാന്യേ ചബഹവോ*
*നീചയോനി ഗതാ അപി*
*ജ്ഞാന നിഷ്ഠാം പരാം പ്രാപ്താഃ*

താ: ജൈഗീഷവ്യബ്രാഹ്മണനും അസിതാദർകളും ജനകാദികളായ ക്ഷത്രിയരും തുലാധാരരായ വൈശ്യരും ധർമ്മവ്യാധർ മുതലായ ഏഴ് ശൂദ്രന്മാരും മൈത്രേയി, സുലഭ, ശാർങ്ങി, ശാണ്ഡിലി, തപസ്വിനി മുതലായ സ്ത്രീകളും ഇപ്രകാരം അന്ത്യജാതികളായ അനേകം പേർ പരമമായ ജ്ഞാനനിഷ്ഠയെ കൈക്കൊണ്ട് മുക്തരായി തീർന്നിരിക്കുന്നു. കൂടാതെ മനുസ്മൃതിയിൽക്കൂടി എന്താണ് പറയുന്നതെന്നറിയാമൊ.

ശ്ലോകം: *ഋശ്യശൃംഗോമൃഗാ ജ്ജാതഃ*
*കൗശീകൗ ഗാഥി നന്ദനഃ*
*ജംബുകോ ജംബുകോത്പ്പന്നഃ*
*ഗൗതമോ ഗൗതസംഭവഃ*
*വാത്മീകോവത്മീകോത്പ്പന്ന*
*അഗസ്ത്യഃ കുംഭ സംഭവഃ*
*വ്യാസോ ലുബ്ധകസംഭുതോ*
*വസിഷ്ഠസ്തുർവ്വശീസുതഃ*
*നാരദോരജകീപുത്രോ കൗണ്ഡിന്യോമുണ്ഡകീസുതഃ*
*മതംഗസ്യമതംഗീസ്യാത്*
*മാണ്ഡവ്യോമണ്ഡുകീസുതഃ*

*സാംഖ്യോ സസ്പര സംഭൂതോ*
*ഗാർഗ്ഗേയോ ഗർദ്ദഭീസുതഃ*
*ശുനകീഗർഭ സംഭൂതാഃ*
*ശൗനകാദി മഹർഷയഃ*

താ: മഹർഷികളുടെ കാലത്തിൽ ഗുണത്തെ അനുസരിച്ചായിരുന്നു ജാതി എന്നതിന് ദൃഷ്ടാന്തം വളരെയുണ്ട്. ഋശ്യശൃംഗ മഹർഷി മാനിലും, വിശ്വാമിത്ര മുനി ക്ഷത്രിയ കുലത്തിലും, ജംബുക മുനി കുറുക്കനിലും, ഗൗതമമഹർഷി മുയലിലും, വാത്മീകി മഹർഷി പുറ്റിലും, അഗസ്ത്യമഹർഷി കുംഭത്തിലും, ബാദരായണതപോമുനി (വ്യാസൻ) മുക്കുവസ്ത്രീയിലും, ശ്രീവസിഷ്ഠൻ വേശ്യയിലും ശ്രീനാരദൻ മണ്ണാത്തിയിലും കൗണ്ഡിന്യമഹർഷി വിധവയിലും മതംഗ മഹർഷി ചക്ലീയ സ്ത്രീയിലും മാണ്ഡവ്യമുനി തവളയിലും, സാംഖ്യമഹർഷി ചണ്ഡാല സ്ത്രീയിലും ഗാർഗ്ഗേയമഹർഷി കഴുതയിലും ശൗനകാദി മഹർഷിശ്രേഷ്ഠന്മാർ പട്ടിയിലും ജനിച്ചു. ഇവരെല്ലാവരും പരമതപോനിധികളാണ്. ഇപ്രകാരമിരിക്കേ ജാതിഭേദം ദേഹസംബന്ധ മായി എപ്രകാരമുണ്ടാകും. മേൽപ്പറയപ്പെട്ട ചില മഹർഷിമാർ ജന്തുക്കളിൽനിന്നു പിറന്നു എന്നു പറയുന്നതിൽ സാംഗത്യമില്ലെന്നും അത് മാനവരുടെ പേരെന്നും ഭിന്ന അഭിപ്രായമുണ്ട്.

ശ്ലോകം: *ജന്മനാ ജായതേ ജന്തുഃ സംസ്ക്കാരാത് ദ്വിജഉച്ച്യതേ.*
*വേദപാരായണോവിപ്രോ ബ്രഹ്മജ്ഞാനീതുബ്രാഹ്മണഃ*

താ: ജന്മനാ എല്ലാവരും ജന്തുതുല്യരാണ്. പിന്നീട് സംസ്ക്കാരത്താൽ ദ്വിജനാകുന്നു. വേദപാരായണത്താൽ വിപ്രത്വം ഉണ്ടാകുന്നു. ബ്രഹ്മജ്ഞാനത്താൽ ബ്രാഹ്മണൻ എന്ന് പറയാൻ അർഹനാകുന്നു.

ശ്ലോകം: *ദ്വിജവത് ക്ഷത്രിയസ്സ്യോക്തഃ പ്രാണായാമോ മഹാമുനേ*
*വിരക്താനാം പ്രബുദ്ധാനാം വൈശ്യാനാച തഥൈവച*
*ശൂദ്രാണാം ച തഥാ സ്ത്രീണാം പ്രാണസംയമനം മുനേ.*
(യോഗസാരം)

താ: അല്ലയോ മുനിസത്തമാ, ബ്രാഹ്മണർക്ക് എത്ര അധികാരം യോഗശാസ്ത്രത്തിലിരിക്കുന്നുവോ അത്രതന്നെ അധികാരം ക്ഷത്രിയർക്കും, പ്രബുദ്ധന്മാരും, വിരക്തന്മാരുമായ വൈശ്യർക്കും, ശൂദ്രന്മാർക്കും സ്ത്രീകൾക്കുമുണ്ട്.

ശ്ലോകം: *മാം ഹി പാർത്ഥ വ്യപാശ്രിത്യ*
*യേഽപിസ്യുഃ പാപയോനയഃ*
*സ്ത്രിയോ വൈശ്യാസ്തഥാ ശൂദ്രാ*
*സ്തേഽപിയാന്തിപരാം ഗതിം* ഭ.ഗീ. 9-32

താ: അല്ലയോ അർജ്ജുനാ അന്യജാതിയിൽ ജനിച്ചവരിൽ ആരായാലും ശരി അപ്രകാരപ്പെട്ടവരും സ്ത്രീകളും വൈശ്യരും ശൂദ്രന്മാരും തുടങ്ങിയ എല്ലാവർക്കും ഗീതാപാരായണം ചെയ്ത് അതിൽ പറയപ്പെട്ട പ്രകാരം അനുഷ്ഠിച്ചാൽ നിസ്സംശയമായി മോക്ഷത്തെ പ്രാപിക്കാമെന്ന് ശ്രീകൃഷ്ണഭഗവാൻ ഉപദേശിക്കുന്നു. അല്ലയോ നിർമ്മല ഹൃദയ ഗുണശീലയായ മാതാവേ, സാക്ഷാൽ നാരായണന്റെ വചനം ഇപ്രകാരമാകുമ്പോൾ എന്തിന് സംശയിക്കുന്നു. കൂടാതെ മഹാഭാരതത്തിൽ അനുശാന്തിപർവ്വം അദ്ധ്യായം 143-ൽ ശ്രീ ശിവൻ ശ്രീപാർവ്വതീദേവിക്ക് വർണ്ണാരോഹണാവരോഹണങ്ങൾ ഗുണം കൊണ്ട് സംഭവിക്കുന്നതാണെന്ന് വിശദമാക്കിയിട്ടുണ്ട്.

ശ്ലോകം: *ജ്ഞാനവിജ്ഞാനസമ്പന്നഃ സംസ്കൃതോവേദപാരംഗഃ*
*വിപ്രോഭവതി ധർമ്മാത്മാ. ക്ഷത്രിയഃ സ്വേന, കർമ്മണാ*

താ: മനുഷ്യകുലത്തിൽ ജനിച്ചവർ ആരായാലും ശരി ജ്ഞാന വിജ്ഞാന സമ്പന്നനായി, മലിന ഗുണങ്ങളെ പരിത്യജിച്ചവനായി വേദപാരംഗതനായി ആരുണ്ടോ അവൻ ബ്രാഹ്മണൻ തന്നെ, മേലുദാഹരിച്ച ധർമ്മത്തോടുകൂടിയ ധർമ്മാർത്ഥനായ ക്ഷത്രിയനും ബ്രാഹ്മണൻ തന്നെ.

ശ്ലോകം: *ഏതൈ കർമ്മ ഫലൈർ ദേവി*
*ന്യൂനജാതികുലോത്ഭവഃ*
*ശൂദ്രോപ്യാഗമ സമ്പന്നോ*
*ദ്വിജേ ഭവതി സംസ്കൃതഃ*

താ: അല്ലയോ പാർവ്വതീ, മേൽപ്പറയപ്പെട്ട പുണ്യകർമ്മങ്ങളാൽ ആണ് ബ്രാഹ്മണത്വത്തിന് കാരണം. വേറെ വിധമായി ജാതി പറഞ്ഞിട്ടില്ല. പരിശുദ്ധഹൃദയമുള്ള ജ്ഞാനസമ്പന്നനായാൽ ശൂദ്രൻ കൂടി ബ്രാഹ്മണൻ തന്നെ.

ശ്ലോകം: *ബ്രാഹ്മണോ വാ/പ്യസത്വൃത്തഃ*
*സർവ്വസങ്കര ഭോജനഃ*
*ബ്രാഹ്മണ്യം തു സമുസ്തൃജ്യ*
*ശൂദ്രോഭവതി താദൃശഃ*

താ: ബ്രാഹ്മണകുലത്തിൽ ജനിച്ചാലും സദാചാര ദൂരരായി സങ്കരഭോജനം ചെയ്യുന്നവനായാൽ ബ്രാഹ്മണ്യം പോയി മേൽപ്പറയപ്പെട്ടതനുസരിച്ച് ശൂദ്രത്വം പ്രാപിക്കും.

ശ്ലോകം: *സദ്കർമ്മഭിഃ ശുചിൻ ദേവി,*
*ശുദ്ധാത്മാ വിജിതേന്ദ്രിയഃ*
*ശൂദ്രോപി ദ്വിജവത്സേവ്യ*
*ഇതി ബ്രഹ്മാനുശാസനം*

താ: അല്ലയോ പാർവ്വതീ ശുദ്ധങ്ങളായ സാത്വിക കർമ്മങ്ങളോടുകൂടിയവനായി, പരിശുദ്ധാത്മാവായി, ജിതേന്ദ്രിയനായി ആരുണ്ടോ അവൻ ശൂദ്രകുലത്തിൽ ജനിച്ചവനായാലും ബ്രാഹ്മണനായി എല്ലാവരാലും സേവിക്കത്തക്കവനെന്ന് ബ്രഹ്മശാസനം (വേദനിശ്ചയം)

ശ്ലോകം: *സ്വഭാവം കർമ്മചശുഭം*
*യത്രശൂദ്രേപി തിഷ്ഠതി*
*വിശിഷ്ടഃ സ ദ്വിജാതേർവൈ*
*വിജ്ഞേയ ഇതി മേ മതിഃ*

താ: സ്വാഭാവികമായി പുണ്യകർമ്മത്തെ അനുഷ്ഠിക്കുന്ന ഗുണവാൻ ശൂദ്രനായാലും ബ്രാഹ്മണനേക്കാൾ വിശിഷ്ടനെന്ന് എന്റെ നിശ്ചിതാഭിപ്രായം. അതായത് ഇത് പരമശിവന്റെ മതമെന്നർത്ഥം.

ശ്ലോകം: *യദിശൈല സമം പാപം*
*വിസ്തീർണ്ണം യോജനാൽ ബഹൂൻ*
*ഭിദ്യതേ ധ്യാനയോഗേന.*
*നാന്യോ ഭേദഃ കഥംചന.*

താ: അനേകയോജന വിസ്തീർണ്ണമുള്ള ആകാശം വരെ വളർന്ന മലപോലെ പാപസംഗം ഇരുന്നാലും അത് പരമാത്മധ്യാനത്താൽ ഭസ്മമായി, ധൂളിയായിപ്പോകും. പാപനാശത്തിന് ധ്യാനയോഗ മല്ലാതെ മറ്റൊരു മാർഗ്ഗവുമില്ലെന്ന് യോഗകല്പദ്രുമം പറയുന്നു.

ശ്ലോകം: *സംസാരാർണവ മഗ്നാനാം*
*ജഡാനാമവിവേകി നാം*
*അഗതീനാം ഗതിഃ സാക്ഷാത്*
*ജ്ഞാനമേവ ഹി കേവലം.*

താ: അല്ലയോ സോദരീ, ജനനമരണ സംസാരദുഃഖസാഗരത്തിൽ മഗ്നരായ പ്രാണികൾക്കും, ഒരു ഗതിയും ഇല്ലാത്തവർക്കും സർവ്വർക്കും സാക്ഷാൽ പരമാർത്ഥജ്ഞാനമാണ് ഗതിയെന്ന് മഹർഷികളുടെ മതം.

ശ്ലോകം: *മുഹൂർത്തമപിയോഗഛേന്നാസാഗ്രേ മനസാസഹ*
*സർവ്വം തരതിപാപ്മാനം, സസ്യജന്മശതാർജ്ജിതം*

താ: ഏതൊരുവൻ മുഹൂർത്ത മാത്രമായാലും, ഏകാഗ്രചിത്ത ത്തോടുകൂടി പരമാത്മാവിനെ ധ്യാനിക്കുന്നുവോ, അവൻ അനേക ശതവർഷങ്ങളിൽ ചെയ്ത പാപങ്ങൾകൂടി ഉടനെ നശിച്ചുപോകുമെന്ന് ശ്രീ പരമാത്മാ ഉത്തരഗീതയിൽ പറഞ്ഞിരിക്കുന്നു.

ശ്ലോകം: *അഹം ബ്രഹ്മേതിമാം ധ്യായേദേകാഗ്രം മനസാകൃതം*
*സർവ്വംതരതി പാപ്മാനം കല്പകോടിശതൈഃ കൃതം*

താ: ഏതൊരുവൻ മനസ്സിനെ ഏകാഗ്രമാക്കി പരമാത്മാവായ ശ്രീമൻ നാരായണനെ പരമാത്മാവായി ധ്യാനിക്കുന്നുവോ അവൻ നൂറു കല്പകോടിയിൽ ചെയ്ത പാപത്തെ നശിപ്പിച്ചുകൊണ്ട് മോക്ഷത്തെ പ്രാപിക്കുമെന്ന് ശ്രീ വാസുദേവന്റെ അമൃതവചനം. നമ്മുടെ ഇടയിൽ ആര് ഘോരമായ പാപം ചെയ്തിരിക്കുന്നുവോ അവർ ആദ്യമായി പരബ്രഹ്മഭക്തിപ്രാർത്ഥനകൾ ചെയ്യേണ്ടതാണ്. എപ്രകാരമെന്നാൽ ആർക്ക് രോഗം അധികമായിരിക്കുന്നുവോ, അവരാണല്ലോ ഉടൻ തന്നെ ഔഷധസേവ ചെയ്യേണ്ടുന്നത്.

രോഗസൗഖ്യം വന്നതിനുശേഷം മരുന്ന് എന്തിന് വേണ്ടി എന്നു പറയുന്നത് എത്ര മൗഢ്യം. മരുന്നുകഴിച്ചാൽ എപ്രകാരം രോഗം സുഖം പ്രാപിക്കുമോ അപ്രകാരം തന്നെ അറിഞ്ഞോ അറിയാതെയോ ചെയ്ത പാപകർമ്മത്താൽ കഷ്ടസ്ഥിതിയിലിരിക്കുന്നവർ ഈശ്വരനെ ധ്യാനിക്കേണ്ടതാണ്. ധ്യാനം ചെയ്യാതിരുന്നാൽ പാപം എപ്രകാരം നശിക്കും?

പ്രശ്നം: *ബ്രാഹ്മണോസ്യ മുഖമാസീദ്ഃ*
*ബാഹുരാജന്യഃ കൃതഃ*
*ഊരുത ദസ്യയദ് വൈശ്യഃ*
*പദ്ഭ്യാം ശൂദ്രോ അജായത*

എന്ന പുരുഷസൂക്തസ്തുതിയെ അവിടുന്ന് അംഗീകരിക്കുന്നില്ലേ?

എന്തെന്നാൽ വിരാട് പുരുഷന്റെ മുഖത്തിൽ നിന്ന്, ബ്രാഹ്മണൻ തുടങ്ങി മറ്റുള്ള ഓരോ ജാതിയും കീഴികീഴ് ഭാഗങ്ങളിൽ നിന്ന് ജനിച്ചു എന്ന് പറഞ്ഞിരിക്കുന്നു. അതിനാൽ താഴ്ന്നവർ എന്ന് പറയുന്നതിൽ എന്താണ് ദോഷം. ഇതു വേദശ്രുതി അല്ലയോ?

ഉത്തരം: ഈ ശ്രുതിയെമാത്രം വേദവചനമായതിനാൽ ശിരസ്സാ വഹിക്കുന്നു. പക്ഷെ വ്യാഖ്യാതാക്കൾ അവരവരുടെ ഇഷ്ടാനുസാരം പറയുന്നതിനെപ്പറ്റി മാത്രം ചിന്തിക്കേണ്ടിയിരിക്കുന്നു. ഈ ശ്രുതിക്ക് നിജാർത്ഥം ആര്യസമാജസ്ഥർ എഴുതിയിരിക്കുന്നു. അത് നമുക്ക് ആവശ്യമില്ല. നമ്മുടെ സനാതനപ്രകാരം ഗുണങ്ങൾ നോക്കുമ്പോൾ ബ്രഹ്മജ്ഞാനികൾ, മുഖത്തിൽനിന്നും പ്രജാപരിപാലനശക്തിയുള്ളവർ, ബാഹുക്കളിൽനിന്നും, വ്യാപാര സ്വഭാവമുള്ളവർ ഊരുക്കളിൽനിന്നും, സേവനവൃത്തി ചെയ്യുന്നവർ പാദങ്ങളിൽനിന്നും ജനിച്ചവരാണെന്ന് പറയുന്നതിൽ എന്താണ് വിരോധം? സേവകവൃത്തി എന്നാൽ ഗ്രാമാധി കാരികളുടെ സേവകൻ മുതൽ രാജപ്രതിനിധി വരെയുള്ള സേവകന്മാർ തന്നെ. ഇവരിലും കൂടി ബ്രഹ്മജ്ഞാനികളുണ്ടാകാം. "ബ്രാഹ്മണോസ്യ മുഖമാസ്യേത്". എന്ന ശ്രുതി അനുസരിച്ച് മുഖത്തിൽനിന്ന് ബ്രാഹ്മ ണൻ ജനിച്ചു എന്നും മുഖം, വക്ഷസ്ഥലം, ഊര്, പാദം ഇവ ഒന്ന് ഒന്നിന് കീഴ്ഭാഗമായതിനാൽ ജാതികളും കുറഞ്ഞ സ്ഥിതിയിൽ ഉള്ളതാണെന്നും പറയുന്നത് ശരിയാണൊ? എന്നാണെങ്കിൽ ബ്രഹ്മകുലം എന്ന് പറയുന്നവർ നിശ്ചയമായും വൈശ്യരാവേണ്ടതാണ്. എന്തെന്നാൽ ബ്രഹ്മദേവൻ നാരായണന്റെ നാഭീകമലത്തിൽ നിന്നാണല്ലോ ഉത്ഭവിച്ചത്. നാഭിസ്ഥലം

ഊരുവിൽ ചേർന്നതാണ്. കൂടാതെ ഗംഗാദേവി വിഷ്ണുപാദത്തിൽ നിന്ന് പിറന്ന കാരണത്താൽ ഗംഗയും ശൂദ്രസ്ത്രീയാണ്. മാത്രമല്ല സപ്തർഷികളും, മനുക്കളും, സനകാദിയോഗികളും ഭഗവാന്റെ മാനസപുത്രന്മാരെന്ന് ശാസ്ത്രനിർണ്ണയം. ഹൃദയം വക്ഷസ്ഥലത്തിൽ സംബന്ധപ്പെട്ടതാണ്. അപ്പോൾ അവർ ക്ഷത്രിയർ ആകേണ്ടതാണ്. സമസ്തമാനവരും അവരാൽ ഏർപ്പെട്ടതെന്ന് ശാസ്ത്രങ്ങൾ പറയുന്നതിനാൽ എല്ലാവരും ക്ഷത്രിയരാകുന്നതാണ്.

ശ്ലോകം: *മഹർഷയഃ സപ്തപൂർവ്വേ*
*ചത്വാരോ മനവസ്തഥാ*
*മദ്ഭാവാ മാനസാ ജാതാ*
*യേഷാം ലോക ഇമാ പ്രജാഃ* (ഭ.ഗീ. 10- 6)

അതിനുപരി "ബ്രാഹ്മണോസ്യമുഖമാസീത്" എന്ന ശ്രുതിയിൽ അനേകം ഏക വചനപ്രയോഗം ഇരിക്കുന്നതിനാൽ, ഒരു ബ്രാഹ്മണനും ഒരു ക്ഷത്രിയനും, ഒരു വൈശ്യനും, ഒരു ശൂദ്രനും ഉത്ഭവിച്ചു എന്നർത്ഥം പറയുന്നു. അപ്പോൾ ഇവരുടെ സ്ത്രീകൾ എവിടെനിന്നുത്ഭവിച്ചു എന്ന പ്രശ്നം ഏർപ്പെടുന്നു. കൂടാതെ ശ്വപച കിരാത, ചണ്ഡാല മുതലായ ജാതികളെ ആരു സൃഷ്ടിച്ചു എന്ന രണ്ടാമത്തെ ചോദ്യം കൂടി പുറത്തുവരും. കൂടാതെ അനാദിയായിരിക്കുമെന്ന് നാസ്തികർ, സാംഖ്യർ, ജൈനർ, ബോധകർ, ജൂതർ, പാഴ്സികൾ തുടങ്ങിയ ഇവരെ സൃഷ്ടിച്ചത് ആരാണെന്ന് മൂന്നാമത്തെ ചോദ്യത്തിന് അവകാശമുണ്ടാകുന്നു. കൂടാതെ ഈശ്വരൻ, അനന്തൻ, ശാന്തൻ, നിരാകാരൻ, സകാരനാണൊ എന്ന് സമാധാനം പറയുവാൻ, ദുഷ്ക്കരമായ നാലാമത്തെ ചോദ്യമൊന്നിരിക്കുന്നു. ഇവരെ സൃഷ്ടിച്ചത് ഹിന്ദുശാസ്ത്രത്തിൽ പറയുന്ന ദൈവമല്ലാതെ മറ്റൊരീശ്വരനിരിക്കേണ്ടതാണ് ആയതിനാൽ ഇപ്രകാരമുള്ള അർത്ഥശൂന്യമായ പാമരന്മാരുടെ വാക്കുകേട്ട് നശിച്ചു പോകുന്നത് കൂടാതെ നമ്മുടെ ദേശംകൂടി ഹീനസ്ഥിതി അടയേണ്ടിവന്നിരിക്കുന്നു. ജാതിവർണ്ണാശ്രമസ്ഥിതി ഹിന്ദുദേശചരിത്രത്തിൽ പറഞ്ഞിരിക്കുന്നതു ശരിയായിരിക്കുന്നു. എന്തെന്നാൽ ആര്യന്മാർ ഭാരതദേശത്തിൽ ആദ്യകാലത്ത് വന്നപ്പോൾ അവർ ഒരു ജാതിയായിരുന്നു. അവർ അവരിൽ നിന്നുതന്നെ പഠിക്കുവാനും ദേവപൂജ ചെയ്യുവാനും ചിലരെ നിയമിച്ചു. കൂടാതെ ശത്രുക്കളെ നിരോധിക്കുന്നതിനായി ബലവും ധൈര്യവുമുള്ള ചിലരെ നിയമിച്ചു.

ദേഹബലവും മനോശക്തിയും കുറഞ്ഞവരെ വ്യാപാരകൃത്യങ്ങൾക്ക് നിയമിച്ചു. അറിവ് സമ്പൂർണ്ണമായി ഇല്ലാത്തവരെ കൃഷി

ചെയ്യുവാനും, ഇതര വേലകൾ ചെയ്യുവാനും നിശ്ചയിച്ചു. എല്ലാവരും സോദരഭാവത്തോടെ ജീവിച്ചു എന്ന് പറഞ്ഞിരിക്കും. ക്രമമായി ഇങ്ങനെ ഭാഗിച്ചതാണ് നാലുവർണ്ണങ്ങളായത്. അതിനാൽ ഇപ്പോഴും ആര്യന്മാർക്കുള്ളിൽ ജാതിഭേദം ഇല്ല. സ്മൃതികളും പുരാണങ്ങളും മദ്ധ്യകാലത്തിലാണ് എഴുതപ്പെട്ടത്. അപ്പോൾ നാലുതരം വർണ്ണങ്ങൾ അവരിൽ ബലപ്പെട്ടിരിക്കാം അതുമല്ലാതെ വിരോധങ്ങൾ കൂടി ഏർപ്പെട്ടിരിക്കാമെന്ന് തോന്നുന്നു. ആദ്യം ആര്യന്മാർ നാലു ഭാഗങ്ങളായി വിഭജിച്ചത്, അപ്പോൾ ഉണ്ടായിരുന്ന ജനങ്ങളുടെ പരിപക്വത്തെയനുസരിച്ചും അപ്പോൾ ഉണ്ടായിരുന്ന സ്ഥിതിയെ അനുസരിച്ചും ആയിരിക്കാം. ഇപ്പോൾ ജാതിനിമിത്തം സഹോദരസ്നേഹം നശിച്ചു. മാർജ്ജാര മൂഷികരെപ്പോലെ വിഷമസ്ഥിതിയിൽ വന്നെത്തിയിരിക്കുന്നു. അതിനാൽ ഇപ്രകാരമുള്ള പാപവിചാരങ്ങൾ ഉപേക്ഷിച്ച്, എല്ലാവരും സഹോദരഭാവമുള്ളവരായി മാനവരുടെ ബുദ്ധിവികാസത്തിന്നനുസരിച്ച് പരസ്പരം സാദ്ധ്യമായ സഹായം ചെയ്താൽ നമുക്ക് ഇഹപരസൌഖ്യങ്ങളോട് കൂടിയിരിക്കാം. അപ്പോൾ സമസ്തജനങ്ങളും നിത്യസുഖികൾ ആകുന്നതാണ്. ശരീരത്തിന്റെ കറുപ്പ്, വെളുപ്പ്, ചുവപ്പ്, തുടങ്ങിയ വർണ്ണഭേദങ്ങൾ കാലാവസ്ഥയനുസരിച്ചും, ആഹാര വ്യവഹാരങ്ങൾക്കനുസൃതമായും മാറിക്കൊണ്ടിരിക്കും. വെയിൽ വിശേഷമായി ഏല്ക്കുന്നതിനാലും സാരരഹിതമായ ആഹാരം കഴിക്കുന്നതിനാലും ചർമ്മം കറുപ്പായി മാറും. പുരുഷന്റെ ശിരസ്സ് മുണ്ഡനം ചെയ്യുമ്പോൾ മൂടിയിരിക്കുന്ന ഭാഗത്തിലുള്ള വെളുപ്പ്, മറ്റു ഭാഗങ്ങളിൽ ഉണ്ടായിരിക്കുന്നതല്ല. കാരണം മുടിയുള്ള ഭാഗത്ത് വെയിൽ വിശേഷമായി ഏല്ക്കുന്നില്ല. സദാ വെയിലിൽ കൂലിവേല ചെയ്ത് സത്തില്ലാത്ത ആഹാരം കഴിക്കുന്നതിനാലാണ് ശരീരചർം കറുപ്പായിരിക്കുന്നത്. അവരെ ഹീനജാതികളെന്ന് കരുതാതെ അവരുടെ മേൽ ദയയുള്ളവരായി നമ്മുടെ ദേശം ഉന്നതസ്ഥിതിക്ക് കൊണ്ടു വരുമാറാകട്ടെ!!

*"ചാതുർവർണ്ണ്യം മായാസൃഷ്ടം ഗുണകർമ്മ വിഭാഗശഃ"*

ഭ, ഗീ. 4-13

എന്ന് ഭഗവത് വചനം. മാത്രമല്ല ജ്ഞാനസ്വരൂപനായ ഭഗവാൻ പക്ഷഭേദം, പ്രവർത്തിയ്ക്കില്ലല്ലോ. അപ്പോൾ തന്റെ അംശങ്ങളായ ജീവന്മാരെല്ലാം തന്റെ സ്വരൂപം തന്നെയല്ലയോ പഞ്ചസാരയാൽ ഉണ്ടാക്കപ്പെട്ട മിഠായി ഏതുഭാഗം രുചിച്ചുനോക്കിയാലും മധുരം തന്നെയായിരിക്കും. മറ്റൊരു രുചിയും അനുഭവപ്പെടുന്നതല്ല.

പ്രശ്നം: പുണ്യാധികൃത്താൽ ബ്രാഹ്മണനായി ജനിക്കുമെന്ന ശാസ്ത്രത്തെ അങ്ങേക്കംഗീകാരമാണോ?

ഉത്തരം: പുണ്യാധികൃത്താൽ ബ്രാഹ്മണനായി ജനിക്കും എന്ന ശാസ്ത്രം എനിക്കംഗീകാരമാണ്. പക്ഷെ പ്രസ്തുത ബ്രാഹ്മണ ശബ്ദ ത്താൽ വ്യവഹരിക്കുന്നവരെ എപ്രകാരം അംഗീകരിക്കാൻ കഴിയും? എന്തെന്നാൽ പുണ്യത്തിന്റെ ഫലം ആരോഗ്യ, ജ്ഞാന ഐശ്വര്യ ങ്ങളെന്ന് ശാസ്ത്രസമ്മതം അതിനാൽ ബ്രാഹ്മണരിൽ പാപഫലമായ ദാരിദ്ര്യം, രോഗം, അജ്ഞാനം, ഇവയുണ്ടാകാൻ പാടുള്ളതല്ല. ശൂദ്രനിൽ ജ്ഞാനം, ഐശ്വര്യം, ആരോഗ്യം ഇവകളും ഇരിക്കാൻ പാടുള്ളതല്ല. എന്നാൽ അപ്രകാരം കാണുന്നില്ല. ഇങ്ങനെ യിരിക്കുമ്പോൾ നിരാധാര മായ സംഭാഷണത്തെ വിശ്വസിക്കുന്നതിൽ മനസ്സംഗീകരിക്കുമോ?

ശ്ലോകം: *പാപം വിനാ ശരീരസ്സ്യ*
*ദുഃഖം നാസ്തിപദേ പദേ.*
*യത്കിഞ്ചിത് ദൃശ്യതേ ദുഃഖം*
*സർവ്വംപാപ സമുത്ഭവം*
*സ്ഥൂലം ചൈവാഥ സൂക്ഷ്മംച*
*ദുഃഖം പാപ സമുത്ഭവം*
*അപാപം ചയദാസ്യാദൈ്വ,*
*ശരീരം സുഖഭാജനം*

ഇതിന്റെ സാരം ഇതിൽ മറ്റൊരിടത്തിൽ കാണാം. കൂടാതെ ഗോവിൽനിന്ന് പുലിയും, പുലിയിൽ നിന്ന് ഗോവും, ആനയിൽനിന്ന് അജവും, അജത്തിൽനിന്ന് അശ്വവും പിറക്കുന്നതല്ല. അപ്രകാരംതന്നെ പ്ളാവിൽ പുന്നയും, മാവിൽനിന്ന് കാഞ്ഞിരവും, വേപ്പിൽനിന്ന് മധുര നാരകവും ഉണ്ടാകുന്നില്ല. ഇത് പ്രകൃതിനിയമം. അപ്രകാരം തന്നെ ബ്രാഹ്മണാദി ജാതികൾ യഥാർത്ഥ്യമാണെങ്കിൽ ബ്രാഹ്മണ ന്മാരിൽനിന്ന് ജനിക്കുന്നവർ ശ്രുതിപ്രകാരം ജന്മനാ ബ്രഹ്മജ്ഞാനി കളും സദാചാരതപോനിഷ്ഠ ശിഷ്ടാചാരന്മാരുമായിത്തന്നെ പിറക്കേണ്ടതാണ്. ശൂദ്രജാതിയിൽ ജനിക്കുന്നവൻ നികൃഷ്ടാചാര ഗുണങ്ങളുള്ളവരും, ജ്ഞാനഹീനരും ആയിരിക്കേണ്ടതാണ്. അപ്രകാര മൊന്നും കാണുന്നില്ല. അതിനാൽ ഇത് സമ്മതമല്ല. അതുകൊണ്ട് ബീജാങ്കുരവാദം ഇവിടെ ശരിപ്പെടുന്നില്ല. ഇപ്രകാരം പറയുന്നതിനാൽ ജാതിഭേദം ഇല്ലെന്ന് അർത്ഥമാക്കരുത്. ജാതിഭേദം

നിശ്ചയമായും ഉണ്ട്. എപ്രകാരമെന്നാൽ ഒരു മാവിൽനിന്ന് എല്ലാ കായകളേയും അറുത്താൽ ആ കായ്കളെ നാലുഭാഗമാക്കിത്തിരിക്കാൻ കഴിയും. ഒരു ഭാഗം പഴങ്ങൾ, രണ്ടാമത്തേത് മൂത്ത മാങ്ങ, മൂന്നാമത്തേത് മൂക്കാത്തത്, നാലാമത്തേത് പിഞ്ച്, ഇതിന്ന് ഗുണങ്ങളെന്ന് പേര്. ഒന്നാമത് മധുരം, രണ്ടാമത്തേത് മധ്യമം, മൂന്നാമത്തേത് പുളിപ്പ്, നാലാമത്തേത് കയ്പും ചവർപ്പും എന്ന് പറയുന്നത്. സത്വ, രജ, തമോ ഗുണങ്ങളോടുകൂടിയ ഗുണമിശ്രമെന്ന് ഭാവം.

*"ചാതുർവർണ്ണ്യം മയാസൃഷ്ടം ഗുണകർമ്മവിഭാഗശഃ"*

എന്ന ഭഗവത്‌വചനം ഇപ്പോൾ കൂടി ശ്രുതിപ്രകാരം അനുഷ്ഠാന നിഷ്ഠയിലിരിക്കുന്ന തപോനിധിയായ ഒരുവനെക്കണ്ടാൽ ബ്രാഹ്മണ സ്വഭാവം അറിഞ്ഞുകൊള്ളാം. അതിനാൽ വിചാരശീലർക്ക് ഇത്രയും മതി.

പ്രശ്നം: അങ്ങു പറഞ്ഞ ശാസ്ത്രവും യുക്തിയും പര്യാപ്തം തന്നെ. വർണ്ണാശ്രമ വിഷയമായി അങ്ങയുടെ അഭിപ്രായം എന്താണെന്നുള്ളതിന് കാപട്യമില്ലാതെ ഈ എളിയവൾക്ക് ദയവായി പറഞ്ഞു തരുവാൻ വേണ്ടി അപേക്ഷിക്കുന്നു.

ഉത്തരം: ഭക്തിപരവശയായ സോദരീ, എന്റെ മനോവിശ്വാസം പറയാം. അന്ത്യജാതിയിൽ ജനിച്ചവരായാലും പരമഭക്തന്മാരായ് ശമദമാദി ഷഢ്ഗുണങ്ങളോട് കൂടിയവരായി, ബ്രഹ്മനിഷ്ഠരായി ഇരുന്നാൽ അവരെ ഞാൻ ബ്രഹ്മർഷി ശ്രേഷ്ഠരെന്ന് കരുതും.

2. ബ്രാഹ്മണജാതിയിൽ ജനിച്ച് നികൃഷ്ടാചാരാദികളുടെ ദുർഗ്ഗുണത്തോടുകൂടി ജ്ഞാന ഹീനരായി ഇരുന്നാൽ അവർ ചണ്ഡാലരാണെന്നാണ് എന്റെ അഭിപ്രായം.

3. ഗൃഹസ്ഥാശ്രമത്തിലിരുന്ന് (സംസാരത്തിലിരുന്ന്) വിഷയ ശൂന്യനായി, ദയാപരനായി, ജ്ഞാനസമ്പന്നനായി ഒരുവനിരുന്നാൽ അവർ പരമഹംസ പരിവ്രാജകയതീശ്വരനാണെന്നാണ് എന്റെ വിശ്വാസം.

4. സന്ന്യാസാശ്രമത്തെ സ്വീകരിച്ചവരായാലും നിർവ്വാണസ്ഥിതി ഏർപ്പെടാതെ, ജ്ഞാനനിഷ്ഠ ഇല്ലാതിരുന്നാൽ അവൻ ഗൃഹസ്ഥൻ എന്നാണ് എന്റെ അഭിപ്രായം.

ശ്ലോകം: *സന്ന്യാസം നിർമ്മലം ജ്ഞാനം നതുകാഷായമുണ്ഡനം*
*നിവൃത്തരാഗസ്യ ഗൃഹം തപോവനം എന്ന് ശാസ്ത്രം*

*ശ്ലോകം: യുക്തിയുക്തമുലാദേയം*
*വചനം ബാല കാദപി,*
*അന്യത്തൃണ മിവത്യാജ്യ*
*മവ്യുക്തം പത്മജന്മനാ*

താ: യുക്തിയുക്തമായിരിക്കുന്ന വചനങ്ങൾ ബാലൻ പറഞ്ഞാലും ബ്രഹ്മവചനം പോലെ ഗ്രഹിക്കേണ്ടതാണ്. യുക്തിഹീനമായ വചനം ബ്രഹ്മദേവൻ പറഞ്ഞാലും അലക്ഷ്യം ചെയ്യേണ്ടതാണ് എന്തുകൊണ്ടെന്നാൽ മഹാത്മാക്കളായ വലിയവർ യുക്തിയുക്താനുഭവത്തോടെ ലോകസമ്മതമായി ജീവികളുടെ ശ്രേയസ്സിന്നായി പറയുമെന്നല്ലാതെ വിരുദ്ധമായി പറയുന്നതല്ല. വിരുദ്ധമായി കാണിക്കുന്ന വചനങ്ങൾ ഈശ്വരസമ്മതമോ, മഹർഷിമാരാൽ ഏർപ്പെടുത്തിയതോ അല്ല. അപ്രകാരം ഗ്രഹിക്കാൻ ശ്രീവസിഷ്ഠ ഭഗവാൻ ശ്രീവാസിഷ്ഠത്തിൽ ഇപ്രകാരം പറയുന്നു.

പ്രശ്നം: സ്വാമിജി, ഇപ്പോൾ ശൂദ്രനെക്കാൾ ബ്രാഹ്മണർക്ക് ശാന്തിയും ജ്ഞാനവും അധികമായി കാണുന്നുവല്ലോ. അതിന്റെ കാരണം എന്താണ്?

ഉത്തരം: ബ്രാഹ്മണരിൽ ചിലർക്ക് ശൂദ്രരെക്കാൾ ശാന്തിയും ജ്ഞാനവും അധികമായിരിക്കാം. അതിന്നു കാരണം അവർക്ക് ചെറുപ്പംമുതലേ സാത്വികമായ ശാഖാദിഭക്ഷണവും സ്നാനശൗചങ്ങളും സ്വല്പം നിഷ്ഠാനുഷ്ഠാനങ്ങളും ഇരിക്കുന്നതിനാൽ മനഃശുദ്ധി ഏർപ്പെടാൻ അവകാശമുണ്ട് എന്നതാണ്. ഇപ്രകാരം തന്നെ മത്സ്യമാംസാദി ഭക്ഷണമില്ലാതെ ജ്ഞാനശൗചാദിഗുണങ്ങൾ കൈക്കൊണ്ട് ദൈവനിഷ്ഠ ചെയ്യുന്ന ശൂദ്രന്മാർക്കുകൂടി ശാന്തി, ജ്ഞാനം, ദയാലുത്വം മുതലായവ സംജാതമാവുന്നു. ശാന്തഗുണത്തിന്ന് സാത്വികാഹാരം വളരെ സഹായം. പാപകരമായ മാംസഭക്ഷകർക്ക് മനഃശാന്തി ഏർപ്പെടുന്നത് ദുഷ്ക്കരം. കൂടാതെ ഈ വിഷയത്തെപ്പറ്റി പറയുവാൻ ധാരാളമുണ്ട്, ബുദ്ധിമാന്മാരാണെങ്കിൽ ഇത്രയും മതി. ബുദ്ധിഹീനർക്ക് എത്ര പറഞ്ഞാലും എന്താണ് പ്രയോജനം. അഗ്നിയുടെ സ്ഫുരണം കിട്ടിയാൽ ശ്രദ്ധയോടെ വൃദ്ധിചെയ്യുന്ന ഉപായം അറിഞ്ഞാൽ വിറകിന്റെ സഹായത്താൽ മലപോലെ വർദ്ധിപ്പിക്കാൻ കഴിയും. അഗ്നിയിൽ വിറകിനെ സ്ത്രീയായാലും പുരുഷനായാലും ശൂദ്രനായാലും ബ്രാഹ്മണനായാലും ആരിട്ടാലും അഗ്നിവൃദ്ധിയാകുന്നതുപോലെ ഹൃദയമാകുന്ന ജ്ഞാനാഗ്നിയിൽ, വാസനാരഹിത

മായ ഇന്ദ്രിയ സംയമനമായ വിറകിനെ ആരിടുന്നുവോ അവർക്കെല്ലാം ബ്രഹ്മജ്ഞാനം പ്രകാശിക്കും. അഗ്നികുമ്പാരമായി കിട്ടിയാലും വിറകിടാതിരുന്നാൽ ചാമ്പലായിപ്പോകുമല്ലോ.

ഇനിയും ജാതിവിഷയത്തെപ്പറ്റി സംശയമുള്ളവർ വേദപ്രമാണമായ വജ്രസുചികോപനിഷത്ത് നോക്കുക.

ദ്വിതീയപാദം സമ്പൂർണ്ണം

ഹരി ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ

ഓം

ശ്രീ പരമാത്മനേ നമഃ

അഹിംസാ പരമോ ധർമ്മഃ

ശ്രീ ശുഷ്ക വേദാന്ത തമോ ഭാസ്ക്കരം

തൃതീയ പാദം

# രാജയോഗിലക്ഷണം

പ്രശ്നം: അല്ലയോ സ്വാമിജീ, മഹാനുഭാവ, അങ്ങയുടെ സമീപത്തിരുന്ന് എല്ലാം കേട്ടുകൊണ്ടിരിക്കുന്ന സച്ചിദാനന്ദപ്രസാദ് എന്ന എനിക്ക് ഒരു വലിയ സംശയമുണ്ടായിരിക്കുന്നു. അതെന്തെന്നാൽ ഇപ്പോൾ ഉള്ള വലിയവരിൽ ചിലർ

മ: *ഘനതം ദാരകസാംഖ്യയോഗമുചേ ഗഷ്ടിമ്പഗാനേലനേ*
*മ്മനമും ബട്ടഗ നേലനിന്ത്രിയമുലം മർദ്ദിമ്പഗാനേലജ-*
*ക്കനഗാമുന്തര ഗാനീർപിംചുഘടമും ഗന്നട്‌ലുബ്രഹ്മം ബുഗാ*
*ദനുദാഗംഞ്ചിനനന്തലോ നിഖിലമും ദാനൈ വെലും ഗും ദഗൻ*

അതായത് എതിരിലുള്ള ഘടത്തെ കണ്ടാൽത്തന്നെ സുലഭമായി വിവേകദൃഷ്ടി കൊണ്ട് എപ്രകാരം ഘടമെന്നു മനസ്സിലാക്കുന്നുവോ അതുപോലെ വിവേകദൃഷ്ടികൊണ്ട് ബ്രഹ്മത്തെ അറിയാൻ കഴിയും. അപ്രകാരം നിരന്തരം സ്വ സ്വരൂപത്തെ കാണാൻ കഴിയുന്ന മഹാത്മാവ് സർവ്വത്തിലും ഇരിക്കുന്നവനായിത്തീരുന്നതാണ്. അപ്പോൾ അവന്ന് മനസ്സുണ്ടാവുന്നതല്ല. സർവ്വവും താനായ്ത്തന്നെ പ്രകാശിക്കും. അങ്ങനെയിരിക്കുമ്പോൾ മനോനിഗ്രഹത്തിന്നായി താരകസാംഖ്യയോഗങ്ങളേ ആശ്രയിച്ച് എന്തിനായി കഷ്ടപ്പെടണം. അപ്പോൾ മനോനിഗ്രഹം അനാവശ്യമാണല്ലോ. ഇന്ദ്രിയങ്ങളേ നിഗ്രഹിക്കുന്നതെന്തിനാണ്. അവ ഇല്ലാത്തവയാണല്ലോ.

എന്നുപറഞ്ഞ് സീതാരാമാഞ്ജനേയം വായിച്ചപ്പോൾ സംശയം തോന്നിയിരിക്കുന്നു. അങ്ങ് പറയുന്ന പ്രകാരം ധ്യാനനിഷ്ഠ ശ്രവണ നിധിധ്യാസം മുതലായവ എന്തിനാണ്?

ഉത്തരം: അല്ലയോ പരമശാന്തനായ പ്രിയ സോദരാ, ഈ പറഞ്ഞതിന്റെ അർത്ഥം അപാരമായിരിക്കുന്നു. നല്ല ചോദ്യം ചോദിച്ചിരിക്കുന്നു. സാർവ്വഭൗമൻ എന്ന പേര് ചക്രവർത്തിക്ക് യോജിക്കും. പക്ഷെ തെരുവിൽ യാചിച്ചുകൊണ്ട് ജീവിക്കുന്നവന് ശരിയാകുമോ? അപ്രകാരംതന്നെ ഈ പദ്യം കേവലം പരബ്രഹ്മത്തെ പ്രാപിച്ച് അപരോക്ഷാനുഭവമുളള മഹാനുഭാവനുവേണ്ടി പറയപ്പെട്ടതാണ്. അല്ലാതെ വിഷയലോലുപർക്കുളളതല്ല. ഇവരുടെ ലക്ഷണം സദാ പരബ്രഹ്മത്തിൽ, തന്നേമറന്ന് ഈ വിശ്വമെല്ലാം തന്നെ ആത്മാരാമനായി ക്രീഡിക്കുന്നവർക്കല്ലാതെ വിഷയമെന്ന തെരുവിൽ സഞ്ചരിക്കുന്ന ഇന്ദ്രിയസുഖങ്ങളെ അനുഭവിക്കുന്നവർക്ക് വേണ്ടി പറയുന്നതല്ല. ഈ കാരണത്താൽ പൂർവ്വാചാര്യന്മാർ അഭ്യാസിയെന്നും, ആരൂഢനെന്നും രണ്ടായി ഭാഗിച്ചു. എപ്രകാരമെന്നാൽ ഉദ്യോഗത്തിലിരിക്കുന്നവൻ, പെൻഷൻ വാങ്ങുന്നവൻ ഇവർ ഇരുവർക്കും എന്ത് ഭേദമുണ്ടോ, അത്രതന്നെ ഭേദം അഭ്യാസിക്കും, ആരൂഢനും തമ്മിലുണ്ട്. പെൻഷൻ വാങ്ങുന്നവൻ നിർബന്ധമായി ഉദ്യോഗത്തിന് പോകേണ്ടുന്ന ആവശ്യമില്ല. തന്നുടെ ഇഷ്ടപ്രകാരം ഇരിക്കാം. ഇതു കണ്ടിട്ട് ഉദ്യോഗത്തിലിരിക്കുന്നവനോ, സ്ക്കൂളിൽ പഠിക്കുന്ന വിദ്യാർത്ഥിയോ അതുപോലെ വെറുതെ ഇരുന്നാൽ അവരുടെ ഗതിയെന്താകും? അവൻ ഇപ്പോൾ സ്വതന്ത്രമായത് അനേകകാലം കാലസമയങ്ങൾ തെറ്റാതെ നിയമപ്രകാരം സത്യമായി ഉദ്യോഗം ചെയ്ത് നല്ലവൻ എന്ന് പേരെടുത്തതുകൊണ്ടാണ്. അതിനാൽ സ്നേഹപൂർവ്വം പെൻഷൻ കൊടുത്തുകൊണ്ടിരിക്കുന്നു. അപ്രകാരം തന്നെ ആരൂഢൻ, അനേകകാലത്തെ തപോധ്യാന നിഷ്ഠയാൽ കൃതാർത്ഥരായ മഹാനുഭാവന്മാരുടെ വിഷയമായി പറയുന്ന പദ്യം. അല്ലാതെ മഹാരോഗത്തിലിരിക്കുന്നവൻ ഔഷധസേവ ചെയ്യാതെയും പത്ഥ്യത്തിലിരിക്കാതെയും രോഗമില്ലാത്തവനെപ്പോലെ ഭക്ഷിക്കുക, കുടിക്കുക മുതലായ വിഷയങ്ങളിൽ പ്രവേശിച്ചാൽ അവൻ ഏത് ഗതിയെയാണ് പ്രാപിക്കുക?

ശ്ലോകം: *ആരുരു ക്ഷോർ മുനേർ യോഗം*
*കർമ്മകാരണ മുച്യതേ*
*യോഗാരൂഢസ്യ തസൈ്യവ*
*ശമഃ കാരണ മുച്യതേ.* (ഭ.ഗീ. 6-3)

താ: ജ്ഞാനയോഗത്തെ പ്രാപിക്കുവാൻ വിചാരിക്കുന്ന മനന ശീലന് നിഷ്കാമ കർമ്മങ്ങളായ തപോധ്യാന യോഗാദികൾ മുഖ്യസാധനം. യോഗത്തെ പ്രാപിച്ച ആരൂഢർക്ക് കർമ്മ നിവൃത്തി യായി ശമം കാരണമെന്ന് ശ്രീകൃഷ്ണ ഭഗവാൻ പറഞ്ഞിരിക്കുന്നു. ഇതിൽ രണ്ട് പദങ്ങൾ അതി രഹസ്യമായിരിക്കുന്നു. പൂർവ്വപദത്തിൽ മുനിയായവൻ കൂടി തപോധ്യാനങ്ങൾ വിടാൻ പാടില്ലെന്നും ഉത്തരപാദത്തിൽ ശമമെന്നും പ്രയോഗിച്ചിരിക്കുന്നു. ശമമെന്നാൽ ആന്തരേന്ദ്രിയ നിഗ്രഹം. അപ്പോൾ ആരൂഢന്നുകൂടി സദാ ഇന്ദ്രിയ നിഗ്രഹത്തോടുകൂടിയ സ്വരൂപ ധ്യാനത്തിലിരിക്കേണ്ടതാണെന്നു വിധിച്ചിരിക്കുന്നു. ആന്തരേന്ദ്രിയ നിഗ്രഹം ഉണ്ടായാൽ ബഹിരേന്ദ്രിയ ങ്ങൾ ചലിക്കുന്നതല്ല. ഈ കാരണത്താൽ അപക്വരായ മനുഷ്യർ വിപരീതാർത്ഥം ചെയ്യാൻ പാടില്ലെന്ന് കരുതി സീതാരാമാഞ്ജനേയം പറഞ്ഞിരിക്കുന്നു.

അ.വെ.: *രാജഗുഹ്യമൈന രാജയോഗംബുനു*
*ശ്രദ്ധധാനു ലഗുചു ജനമുലേല്ല*
*സംശ്രയം പലേക സംസാര വനധിലോ*
*മുനുഗു ചുംടു ദുരുവിമുഢുലഗുചു*

താരകസാംഖ്യ അമനസ്ക്കമെന്നറിയപ്പെടുന്ന (തരണം ചെയ്യു ന്നതു താരകം) അപരോക്ഷാനുഭൂതിയെ മോക്ഷമെന്നു പറയുന്നു. ശ്രദ്ധയോടുകൂടി ഈ രാജയോഗത്തെ അഭ്യാസം ചെയ്യാതെ മടിയ നായി വേദാന്തയുക്തികളിൽ ചിലതുമാത്രം പഠിച്ചുകൊണ്ട് സംസാരിക്കാൻ പഠിച്ചവർക്കെല്ലാം ബ്രഹ്മാനുഭവം ഉണ്ടാകുമോ. അത് സഹനത്തോടെ പ്രയത്നിച്ച് കാര്യത്തെ നിർവ്വഹിച്ചാൽ മാത്രം ഫലമുണ്ടാവുമെന്നല്ലാതെ സംഭാഷണങ്ങളെക്കൊണ്ട് ഫലമുണ്ടാവുമോ? അതിനാൽ ഈ താരകയോഗത്തെ അവശ്യം അഭ്യസിക്കേണ്ടതാണ്.

ക: *ഈ രാജയോഗമാർഗ്ഗം*
*ബീരേഢു ജഗമ്പുലണ്ടു നേവ്വരേറുഗ രാ-*
*ത്മാരാമുല സദപംഗാ*
*പാരകൃപായുക്തുലൈന ഭക്തുലു ദക്കൻ*

താ: ഈ രാജയോഗമാർഗ്ഗം വളരെ രഹസ്യമായത്. അന്തര്യാമി സ്വരൂപനായ ഈ രാമനിൽ അപാരഭക്തി കൈക്കൊണ്ട് അവരുടെ ദയാരസത്തിന് പാത്രങ്ങളായിരിക്കുന്നവർക്ക് കരതലാമലകമായി

അനുഭവപ്പെടും. മറ്റാരും ഇപ്രകാരം അറിഞ്ഞുകൊളളുന്നതല്ല. അതിനാൽ ഈ യോഗം സിദ്ധിക്കുന്നതിന് ഭക്തി പ്രധാനം.

കം: *താരക യോഗ മുദേലിയഗ*
*നേരക വേദാന്ത വാകൃനികുരമ്പമുചേ*
*നൂരക വാദിഞ്ചുചു ജേഡു*
*വാരികി മോക്ഷം ബു ഗലദേ വായുകുമാരാ*

താ: അല്ലയോ വായുപുത്രാ, താരകയോഗം മഹോപകാരം ചെയ്യുന്നതായിരിക്കുമ്പോൾ ഇതിനെ അറിഞ്ഞുകൊണ്ട് അഭ്യസിക്കാതെ വെറുതെ കുറേ വേദാന്തവാക്യങ്ങളെ മനഃപാഠം ചെയ്തുകൊണ്ടും വാദങ്ങളെ ചെയ്തുകൊണ്ടും നശിച്ചുകൊണ്ടിരിക്കുന്നവർക്ക് മോക്ഷം കൈവരിക്കാൻ കഴിയുമോ?

തേ: *രാജയോഗംബു ബൂനി നിരന്തരം ബു*
*പട്ടുഗാ നഭ്യാസിംപംഗ ബ്രോലുമാലി*
*കൊന്നി വേദാന്ത യുക്തുല ഗുഡബേട്ടി*
*പലുഗ നേർചിന ബ്രഹ്മാനുഭവമു ഗലദേ*

സീ: *ദാരുണ ഗാഢാന്ധകാരം ബഡംഗുനേ*
*വസുധപൈ ഗൃത ദീപവാർതവലന*
*നാകോണ മനുജുനിയാകലി ദീരുനേ*
*ധന സരസാ വർണ്ണനമു വലന*
*നേരി പേദവാനി പേദരികംബു ബോവുനേ*
*ദ്രവ്യ പ്രഭാവ ഗീർതനമുവലന*
*രോഗപീഡിതുനി ബല രോഗംബു ദീരുനേ*
*കലിതൗഷധ പ്രസംഗംബു വലന*

തേ: *ജംഡിപഡി ബുദ്ധിലോ വേലിനീംഡി മിഗുല*
*ദട്ടമൈനട്ടി യജ്ഞാനതമമു ദേഗുനേ*
*തർക്കിത വിചിത്ര ശബ്ദ ബോധംബുവലന*
*ഫലിത യോഗാനുഭവ ദൃഷ്ടിവലന ഗാക*

എന്തു ഫലമായാലും കാര്യത്തെ നിർവ്വഹിച്ചതിൽപ്പിന്നെ സിദ്ധിക്കുമെന്നല്ലാതെ ഭാഷണത്താൽ സിദ്ധിക്കുന്നതല്ല. വിളക്കു കൊളുത്താതെ ഈ വിളക്കിന്റെ പ്രകാശം ഇപ്രകാരമിരിക്കും അതിന്റെ പ്രകാശം വളരെ നല്ലതാണ്. എന്നൊക്കെ വെറുതേ പറഞ്ഞിരുന്നാൽ അന്ധകാരം നശിക്കുമോ? ഭോജനം വിളമ്പാതെ വിഭവങ്ങൾ വളരെ

രുചിയുള്ളതാണ്, പലഹാരങ്ങൾ വളരെ മനോഹരമായതാണ് എന്ന് ആഹാരപദാർത്ഥങ്ങളെപ്പറ്റി പ്രശംസിച്ചാൽ വിശപ്പ് തീരുമോ? പണം കൊടുത്താൽ ദാരിദ്ര്യം പോകുമെന്നല്ലാതെ പണത്തിന്റെ മാഹാത്മ്യത്തെ പുകഴ്ത്തുന്നതുകൊണ്ട് ദരിദ്രൻ പണക്കാരനാകുമോ? ഔഷധങ്ങളേപ്പറ്റിയും അവയുടെ ശക്തികളേപ്പറ്റിയും പ്രശംസിച്ചാൽ രോഗങ്ങൾ ഭേദമാകുമോ? യാതൊന്നും ഭാഷണത്താൽ ഒരു പ്രയോജനവുമില്ല. കഷ്ടങ്ങൾ സഹിച്ച് കാര്യങ്ങൾ സാധിക്കേണ്ടുന്നതാണ്. അനാദിയായി ബുദ്ധിയിൽ സ്ഥിരമായി വ്യാപിച്ച് യാതൊരുപായത്തോടുകൂടി നശിക്കാതിരിക്കുന്ന അജ്ഞാനമെന്ന അന്ധകാരത്തെക്കൂടി മേല്പറഞ്ഞ പ്രകാരം വാക്കുകൾകൊണ്ട് നശിക്കുന്നതല്ല. ചിത്രവിചിത്രമായ വാദങ്ങളേക്കൊണ്ടും പോകുന്നതല്ല. സഹനശക്തിയോടെ പരിശ്രമിക്കേണ്ടതാണ്. മനസിനേ ശബ്ദാദിവിഷയങ്ങളിൽ നിന്നു പിൻതിരിക്കേണ്ടതാണ്. അപരോക്ഷജ്ഞാനത്തെ പ്രാപിക്കേണ്ടതാണ്.

സീ: *ഗാലം ബുലേനി ചോ ജാലകാ ഗ്രണി ചേത*
*പാഠിന ജാലമുലേ പട്ടുബഡുനേ*
*സരിയുരിലേനി ചോശകുനാന്തി കുനി ചേത*
*ജോക്കം പു പക്ഷുലു ജിക്കു ബഡുനേ*
*മോഗംബു തേനി ബേ നേഗി മാപ ടീനിചോ*
*ഗാജരാജമുലു സരി കട്ടു നടുനേ*
*തഗു കോല ലേനിചോ മുഗമാ വിനോദിചേ*
*ഘോര മൃഗംബുലു ഗോട്ടു പഡുനേ*

തേ: *രാജിതാനന്ദ താരകരാജയോഗ*
*പാവന സമാധി ലേനിചോ ബരമശുഷ്ക*
*തർക്കവേദാന്തവാദ തപ്തരുല ചേത*
*നിന്ദ്രിയ മനം ബുലു വിനിഗ്രഹിം പബഡുനേ.*

(പ്രഥമാശ്വാസം)

ഇന്ദ്രിയങ്ങളേയും, മനസിനേയും നിഗ്രഹിക്കുവാൻ ഈ രാജയോഗമല്ലാതെ വേറൊരുപായമില്ല. എത്രവേദാന്ത യുക്തികളെ പഠിച്ചുകൊണ്ട് എത്ര വാദങ്ങൾ ചെയ്താലും പ്രയോജനമില്ല. താരകയോഗത്തെ ആശ്രയിക്കേണ്ടതാണ്. അനാദിയിലിരുന്ന് ബഹുവിധങ്ങളായ വാസനകളാൽ നിറഞ്ഞിരിക്കുന്ന ചിത്തം ഭാഷണങ്ങളേക്കൊണ്ടു സ്വാധീനമാകുമോ? മീനുകളേ പിടിക്കാൻ പോയവൻ നല്ല

ചൂണ്ടലിനേ സമ്പാദിച്ച് വെള്ളത്തിലിടാതെ മത്സ്യത്തെക്കിട്ടുമോ? ദൃഢമായ കുരുക്കുണ്ടാക്കാതെ വേടൻപക്ഷികളേ പിടിക്കുമോ? പാപ്പാൻ വശം അങ്കുശമില്ലാതിരുന്നാൽ മദഗജങ്ങൾ ഭാഷണം കൊണ്ട് സ്വാധീന മാകുമോ? ആകില്ലല്ലോ. ഇപ്രകാരം ഇന്ദ്രിയങ്ങളേയും മനസിനേയും കൂടി നാദബിന്ദുകലകളെ ആശ്രയിക്കാത്തവന് സ്വാധീനമാകുന്നതല്ല.

കം: *വൈരാഗ്യ ബിന്തടികിനി*
*ഗാരണ മാനന്ത കരമു ഗാവുന നദിചേ*
*കൂറിന സമസ്തമുനു സമ*
*കൂറും ദനു ദാന പരമഗുഹ്യമിതിസുതാ*

താ: ഓ, പുത്രാ! മേൽപറഞ്ഞ ജീവൻ മുക്താവസ്ഥയെ പ്രാപിക്കുന്നതിന് വൈരാഗ്യമാണ് പ്രധാനകാരണം. ബ്രഹ്മാനന്ദത്തിന് ഇതാണ് മുഖ്യ കാരണം. അതിനാൽ വൈരാഗ്യം ദൃഢമായാൽ അപ്രയത്നമായിതന്നെ ബോധവൃത്തികൾ സ്വയം വന്നുചേരും. അതിനാൽ വൈരാഗ്യം ഒന്ന് വളരെ പ്രയത്ന പൂർവ്വമായിത്തന്നെ സമ്പാദി ക്കേണ്ടതാണ്. ഈ വിഷയം പരമരഹസ്യമാണ്. ഇതില്ലാത്തവർക്ക് മോക്ഷപദം കിട്ടുന്നതല്ല.

കം: *ചിത്തേന്ദ്രിയാ പരമമുമ*
*ഹത്തരമിതിയെല്ലവാരി കബ്ബദുവിനുമോ-*
*യുത്തമദശ ഗലിഗിന വി*
*ദ്വത്തമു ഇതി ദുർലഭുഡു സദാ മന്മമുഡുൻ.*

താ: ചിത്തേന്ദ്രിയ ശാന്തിയെന്നാൽ ഉപരതി; അത് എല്ലാവർക്കും ലഭിക്കുന്നതല്ല. ഇത് വളരെ വലുതാണ്. ഈ ഉപരതി ആർക്കിരിക്കുന്നുവോ അങ്ങനെയുള്ളവർ ദുർലഭം. അപ്രകാരമുള്ളവർക്കും എനിക്കും (രാമന്ന്) പരബ്രഹ്മത്തിനും അല്പം പോലും ഭേദമില്ല. അങ്ങനെയുള്ളവരെ എല്ലാവരും പരമേശ്വരനെപ്പോലെ പൂജിക്കേണ്ടതാണ്.

തേ: *കൊംദരാത്മതത്വമു നേറും ഗുദു മടഞ്ചു*
*ഗർവ്വലൈ കി നിക്കപിത്ത നിഗ്രഹമുലേനി*
*നുപരതി സുഖം ബു ഗാനക വിപുല വിഷയ*
*രാഗലോലത ജേഡുദു രൂരക മഹാത്മ*

താ: ഓ, വലിയ ബുദ്ധിമാനായ ആഞ്ജനേയ, ഗർവ്വിഷ്ഠരായ ചിലർ പറയുന്നു ഞങ്ങൾ പരബ്രഹ്മത്തെ അറിഞ്ഞവർ എന്ന്.

തക്കതായ മനോനിഗ്രഹമില്ലാത്ത ഇവർ ഉപരതി സുഖത്തെ പ്രാപിക്കാതെ വിപുലവിഷയരാഗ ലോലുപരായി കാരണമില്ലാതെ തർക്കിച്ചു നശിച്ചു കൊണ്ടിരിക്കുന്നു.

തേ: *ജ്ഞാനവിജ്ഞാനയുഡു ഇയ്യു സംതതംബു*
*നാത്മ ഭാവനലേകുന്ന നതനി ഇന്ദ്രി*
*യംബുലു മനംബു തമകു വശംബു ജേസി*
*വിഷയസുഖമുല ജവിജൂപി വേതല ബേട്ട.*

താ: കൂടാതെ പരോക്ഷാപരോക്ഷ ജ്ഞാനമുള്ള പുരുഷനായാലും ചിത്തത്തെ നിഗ്രഹിച്ചു സർവ്വകാലത്തിലും നിർവ്വികല്പ സമാധി നിഷ്ഠനായി ഇരിക്കേണ്ടതാണ്. അപ്രകാരം ഇരിക്കാതിരുന്നാൽ അനാദിയായ വിഷയാഭിലാഷങ്ങളിലുള്ള (വിഷയങ്ങളിൽ സുഖകരമായ ചിന്ത) ചിന്ത പോകുന്നതല്ല. ഇതിനോടു ചേർന്നിരിക്കുന്ന ഇന്ദ്രിയങ്ങളും മനസ്സും അവന് സ്വാധീനമാകുന്നതല്ല. അതിനാൽ അവൻ വളരെ കഷ്ടപ്പെടുന്നതാണ്. അതിനാൽ എപ്രകാരമുള്ളവനായാലും ഉപരതി സുഖം അടയുന്നത് ആവശ്യംതന്നെ.

തേ: *വിനു മോകരഹസ്യ മേരി ഗിംതു വേയുനേല*
*നെ മഹാപ്രാജ്ഞുനകു മാനസേന്ദ്രിയ മുലു*
*പഞ്ചിനടലാജ്ഞ ലോനിച്ചി പനുലുജേയ*
*നാതഡുനാത്മസ്ഥിത പ്രജ്ഞുഡഗു ബുദ്ധേംദ്ര*

താ: അല്ലയോ വിദ്വത് ശ്രേഷ്ഠാ എന്തിനധികം പറയുന്നു? എന്റെ പരിപൂർണ്ണാഭിപ്രായത്തെ പൂർണ്ണമായി വിവരിക്കുന്നു. ഏതൊരു ജ്ഞാനിക്ക് മനസ്സും ഇന്ദ്രിയങ്ങളും വശമായി പ്രവർത്തിക്കുന്നുവോ അവനാണ് സ്ഥിതപ്രജ്ഞൻ ഇപ്രകാരം അനേകം പവിത്രങ്ങളായ പദ്യങ്ങൾ സീതാരാമാ ഞ്ജനേയ സംവാദത്തിൽ കാണുന്നു. അമനസ്കത്തിൽ ഇപ്രകാരം പറയുന്നതിനെപ്പറ്റി നല്ലവണ്ണം ആലോചിക്കേണ്ടതാണ്. ഇപ്പോഴുള്ള ശുഷ്ക വേദാന്തികൾ നശിക്കുന്നതുപോലെ ഭ്രഷ്ടരായി തീരരുതെന്ന് വിചാരിച്ച് കരുണയോടുകുടി പറയുന്ന വിഷയമാണിത്. അതിനാൽ വിഷയ വൈരാഗ്യം, ആന്തരീന്ദ്രിയനിഗ്രഹം, ജീവകാരുണ്യം, ദൈവ ഭക്തി, ഗുരുസേവ, ഇവകളില്ലാത്തവരുടെ സമസ്തയജ്ഞങ്ങളും നിഷ്പ്രയോജനങ്ങളാണ്. അവർ കോടി ജന്മങ്ങൾ എടുത്താലും മോക്ഷ പദം അടയുന്നില്ല.

## വിഷയബന്ധം

പ്രശ്നം: രാജയോഗാനന്ദത്തിലിരിക്കുന്നവർ ഇന്ദ്രിയ വിഷയങ്ങളിൽ പ്രവൃത്തിച്ചുകൊണ്ടിരുന്നാലും ബദ്ധരാകുമോ?

ഉത്തരം: രാജയോഗാനന്ദത്തിലിരിക്കുന്ന മഹാത്മാക്കൾ വിഷയസുഖത്തിന് അടിമകളാകുന്നില്ല. ഇന്ദ്രിയനിഗ്രഹം ഇല്ലാത്തവർക്ക് യോഗം സിദ്ധിക്കുന്നതല്ലെന്ന് ശ്രീകൃഷ്ണഭഗവാന്റെ മുഖ്യാഭിപ്രായം. അന്തഃപുരത്തിൽ റാണിയോടുകൂടി രമിച്ച് രാജഭോഗങ്ങളും അനുഭവിച്ച് കഴിയുന്ന ചക്രവർത്തി തെരുവിൽ യാചിച്ചും കൊണ്ട് തെണ്ടിത്തിരിഞ്ഞ് ജീവിക്കാനാഗ്രഹിക്കുമോ? ഇതാണോ രാജാവിന്റെ ലക്ഷണം. എന്തെന്നാൽ നവദ്വാരങ്ങളോടുകൂടിയ ഈ പട്ടണം എന്ന ശരീരത്തിൽ ഇന്ദ്രിയങ്ങളെന്ന പ്രജകളോടും, ബുദ്ധിയെന്ന മന്ത്രിയോടും കൂടി മോക്ഷ സാമ്രാജ്യത്തെ പരിപാലിക്കുന്ന മുക്തി കാന്തയെന്ന വിരക്തിയോടുകൂടി രമിച്ച് ബ്രഹ്മാനന്ദവ്യത സാഗരത്തിൽ മഗ്നരായി ഊഞ്ഞാലാടിക്കൊണ്ടിരിക്കുന്ന യോഗി അല്പ സുഖവും ബഹുക്ലേശകരവുമായ വിഷയാനന്ദമെന്ന ഭിക്ഷയെടുത്ത് ജീവിക്കുമോ? അപ്രകാരം ഇരിക്കുന്നവൻ രാജാവല്ല. ഇവൻ കേവലം ദരിദ്രൻ. അല്ലെങ്കിൽ മന്ദാരമകരന്ദത്തെ ഭുജിച്ച് തൃപ്തിയടയുന്ന ഭ്രമരം അതിനെ വിട്ട് ചാണകവണ്ടിനെപ്പോലെ ദുർഗ്ഗന്ധമായി മലമൂത്രത്തിൽ സഞ്ചരിക്കുമോ?

ശ്ലോകം: *മകരന്ദം പിബൻ ഭൃംഗോ*
*ഗന്ധം നാപേക്ഷതേയഥാ*
*ധ്യാനാസക്തം തഥാ ചിത്തം*
*വിഷയാന്നഹികാംക്ഷതേ*

താ: മന്ദാര മകരന്ദത്തെ ഭുജിക്കുന്ന ഭൃംഗം ദുർഗ്ഗന്ധത്തെ എപ്രകാരം ഗ്രഹിക്കുന്നില്ലയോ അപ്രകാരം ധ്യാനാനന്ദത്തെ അടഞ്ഞ ചിത്തം വിഷയാനന്ദത്തെ അപേക്ഷിക്കുന്നതല്ലെന്ന് "ഹഠയോഗ പ്രദീപിക"യിൽ പറയുന്നു.

ശ്ലോകം: *വിഷയാൻധ്യായതശ്ചിത്തം*
*വിഷയേഷു വിസജ്ജതേ*
*മാമനുസ്മരതശ്ചിത്തം*
*മയ്യേവ പ്രവിലീയതേ.*

താ: വിഷയങ്ങളെ ആശിക്കുന്ന ചിത്തം വിഷയങ്ങളിൽ ലീനമാകും. അതേപ്രകാരംതന്നെ പരമാത്മാവായ എന്നെ ധ്യാനിക്കുന്ന

ചിത്തം എന്നിൽ ഐക്യമാകും. ഇപ്രകാരം ഏകാദശസ്ക്കന്ധത്തിൽ ശ്രീകൃഷ്ണഭഗവാൻ ശ്രീ ഉദ്ധവരെ ധരിപ്പിക്കുന്നു. അതിനാൽ വിഷയാദികളിൽ മനസ്സിനെ പ്രവേശിപ്പിക്കാതെ ആത്മധ്യാനത്തിൽ സ്ഥിരപ്പെടുത്തേണ്ടതാണ്. അങ്ങിനെ പ്രവേശിച്ചാൽ ചക്കപ്പഴത്തിൽ പ്രവേശിച്ച മക്ഷികം പോലെ ബദ്ധനായിരിക്കുന്നതാണ്.

ശ്രുതി: *മനസൈവ മനശ്ഛിത്വാ*
*പാശം പരമ ബന്ധനം*
*ഭാവദുത്താരയാത്മാനം*
*നാസാവന്യേന താര്യതേ.*

താ: മനസ്സുകൊണ്ട് പരമപാശമായ സംസാരബന്ധമായ മനസ്സിനെ ഛേദിച്ച് വിഷയസാഗരത്തിലിരുന്ന് ആത്മാവിനെ ആത്മാവുകൊണ്ടുതന്നെ ഉദ്ധരിക്കേണ്ടതാണ്. മറ്റൊരുവിധത്തിലും ഉദ്ധരിക്കാൻ സാദ്ധ്യമല്ലെന്ന് മഹോപനിഷത്ത് .

ശ്ലോകം: *ഉദ്ധരേദാത്മനാ//ത്മാനം*
*നാത്മാനമവ സാദയേത്*
*ആത്മൈവ ഹ്യാത്മനോ ബന്ധു*
*രാത്മൈവ രിപുരാത്മനഃ* (ഭ.ഗീ. 6-5)

താ: തന്റെ ആത്മാവിനെ ആത്മാവിനെക്കൊണ്ട് ഉദ്ധരിക്കേണ്ടതാണ്. ആത്മാവിനെ നശിപ്പിക്കരുത്. മനസ്സ് ശുദ്ധമായാൽ അതുതന്നെ ബന്ധു. മനസ്സ് മലിനമായാൽ അതുതന്നെ വലിയ ശത്രു എന്നറിയേണ്ടതാണ്. എന്തെന്നാൽ വിഷയസംബന്ധമായ മനസ്സിനാൽ ദുഃഖത്തേയും നിർവ്വിഷയമായ മനസ്സുകൊണ്ട് സുഖത്തെയും അനുഭവിക്കാവുന്നതാണ്.

ശ്ലോകം: *ബന്ധുരാത്മാത്മനസ്തസ്യ*
*യേനാത്മൈ വാത്മനാ ജിതഃ*
*അനാത്മനസ്തു ശത്രുത്വേ.*
*വർത്തേതാത്മൈവ ശത്രുവത്* (ഭാഗീ. 6-6)

താ: ഏതു മനസ്സുകൊണ്ട് ദേഹേന്ദ്രിയാദികളെ ജയിക്കുന്നുവോ ആ മനസ്സുതന്നെ, അവന്റെ ആത്മബന്ധു. ഇന്ദ്രിയ നിഗ്രഹമില്ലാത്ത മനസ്സ് അവന് ശത്രുവിനെപ്പോലെയാണ്. എന്നാൽ മനസ്സ് ആരുടെ അധീനത്തിലിരിക്കുന്നുവോ അവന്ന് മനസ്സ് പരോപകാരിയും അല്ലാത്തവന് ആ മനസ്സ് അപകാരിയുമാണ് എന്ന ശ്രീകൃഷ്ണഭഗവാന്റെ ഉപദേശം വളരെ ആഴമേറിയതാണ്.

ശ്ലോകം: *"ചിത്തം കാരണമജ്ഞാനാം*
*തസ്മിൻ സതി ജഗത്രയം*
*തസ്മിൻ ക്ഷീണേ ജഗത്ക്ഷീണം*
*തച്ഛികിത്സ്യം പ്രയത്നതഃ"*

താ: മനസ്സു തന്നെയാണ് സമസ്തമായ അനർത്ഥങ്ങൾക്ക് കാരണം. ആ മനസ്സ് ബഹിർമുഖമായാൽ മൂന്നു ലോകങ്ങളുമുണ്ട്. അതിനെ നശിപ്പിച്ചവർക്ക് ഈ ലോകം കൂടി നശിക്കും. അതിനാൽ പ്രയത്നപൂർവ്വം മനസ്സിനെ നിഗ്രഹം ചെയ്യേണ്ടതാണ്.

ശ്ലോകം: *"വാസനാ ദ്വിവിധാ പ്രോക്താ*
*ശുദ്ധാ ചമലിനാ തഥാ.*
*മലിനാ ജന്മ ഹേതു സ്സ്യാദ്*
*ശുദ്ധജന്മ വിനാശിനി"*

താ: ജീവികൾക്ക് ശുദ്ധമെന്നും അശുദ്ധമെന്നും വാസനകൾ (വൃത്തികൾ) ദ്വിവിധങ്ങൾ. മലിനവാസനയായാൽ വിഷയത്തിൽ പ്രവേശിച്ച് അനേകമായ ജനനമരണ ദുഃഖസാഗരത്തിന് പാത്രമാകുന്നതാണ്. ശുദ്ധവാസന വശമാകുമ്പോൾ മനസ്സിനെ തിരിച്ചുവിട്ടാൽ ശാശ്വതാനന്ദമോക്ഷം പ്രാപിക്കും.

ശ്ലോകം: *"ശുഭാശുഭാഭ്യാം മാർഗ്ഗാഭ്യാം*
*വഹന്തി വാസനാസരിത്.*
*പൗരുഷേണ പ്രയത്നേന.*
*യോജനീയാ ശുഭേപഥി."*

താ: നല്ലത്, ചീത്ത എന്നീ രണ്ട് മാർഗ്ഗങ്ങളിലൂടെ പ്രവഹിക്കുന്ന വാസനയെന്ന നദിയെ പുരുഷപ്രയത്നത്താൽ നല്ല മാർഗ്ഗത്തിൽ തിരിച്ചുവിടണം. കർഷകൻ കനാൽ ജലത്തെ തടുത്ത് മുറിഞ്ഞ് പോകുമ്പോൾ എപ്രകാരം വീണ്ടും തടുത്തു നിർത്തി കൃഷിക്ക് തിരിച്ച് വിടുമോ അപ്രകാരം ദുർവിഷയത്തിൽ പോകുന്ന മനോവൃത്തികളെ സന്മാർഗ്ഗത്തിൽ തിരിച്ചുവിടുന്നവൻ ധന്യനാകുന്നതാണ്. എന്ന് വാസിഷ്ഠം.

ശ്രുതി: *"യസ്തുവിജ്ഞാനവാൻ ഭവതി.*
*യുക്തേന മനസാ സദാ*
*തസ്യേന്ദ്രിയാണി വശ്യാനി.*
*സദശ്വാ ഇവ സാരഥേഃ"*

താ: ഏതൊരു വിജ്ഞാനിക്ക് മനോനിഗ്രഹം സാധിക്കുന്നുവോ അവൻ സമസ്ത ഇന്ദ്രിയങ്ങളേയും നിപുണനായ സാരഥിക്ക് നല്ല അശ്വങ്ങൾപോലെ തന്റെ വശമായിരിക്കും. മനോനിഗ്രഹം ഉള്ളവനു മാത്രമെ ഇന്ദ്രിയങ്ങൾ സ്വാധീനമായിരിക്കൂ.

ശ്രുതി: "*യസ്തുവിജ്ഞാനവാൻ ഭവത്യയുക്തേന മനസാ സദാ.*
*തസ്യേന്ദ്രിയാണ്യവശ്യാനി ദുഷ്ടാശ്വ ഇവ സാരഥേ*".

താ: യാതൊരുവൻ അവിവേകിയായി ധ്യാനനിഷ്ഠകൾ ചെയ്യാതെ മനോനിഗ്രഹം സാധിക്കുന്നില്ലയോ അവന്റെ ഇന്ദ്രിയങ്ങൾ സാരഥിക്ക് ദുഷ്ടാശ്വങ്ങൾ പോലെ സ്വാധീനമാകുന്നതല്ല. എന്തെന്നാൽ ദുഷ്ടാശ്വത്തിന്മേൽ സവാരി ചെയ്യാൻ അറിയാത്തവൻ സവാരി ചെയ്താൽ കുതിര - പോകുന്ന വഴിക്ക് വിട്ടാൽ - മുള്ളുകൾ, കല്ലുകൾ, കുറ്റികൾ എന്നിവയിൽ വീണ് ബഹുദുഃഖത്തിന് പാത്രമാകുന്നതാണല്ലോ.

ശ്രുതി: "*യസ്തു വിജ്ഞാനവാൻ ഭവതി*
*സമനസ്ക്കഃ സദാശുചിഃ*
*സതു തത്പദമാ പ്നോതി.*
*യസ്മാത് ഭൂയോന ജായതേ.*"

താ: ഏതൊരു മഹാത്മാവ് സർവ്വദാ മനോ നിഗ്രഹത്തോടു കൂടി ബഹിരന്തര ശുദ്ധിയുള്ളവനായിരിക്കുന്നുവോ അവൻ മാത്രം നാശ രഹിതമായ പരമപദത്തെ പ്രാപിക്കുന്നു. പിന്നീട് അതിലിരുന്ന് പുനരാവർത്തിയായ ജനനത്തിന് വരുന്നതല്ല.

ശ്രുതി: *യസ്തുവിജ്ഞാനവാൻ ഭവത്യമനസ്കഃ സദാശുചിഃ*
*നസതത്പദമാപ്നോതി സംസാരം ചാധിഗച്ഛതി*

താ: യാതൊരുവൻ മൂഢനായി സദാ മനോനിഗ്രഹം ചെയ്യാതെ സംസാര സാഗരത്തിൽ സദാ അശുചിയായ വിഷയവാസനകളിൽ ഇരിക്കുന്നുവോ അവൻ ആ മോക്ഷ പദത്തെ പ്രാപിക്കാൻ അർഹനാകുന്നില്ല. ജനനമരണമെന്ന ഭവസാഗരത്തിൽ പതിക്കുന്നതാണ്.

ശ്രുതി: *വിജ്ഞാന സാരഥിർയസ്തു മനഃപ്രഗ്രഹവാന്നരഃ*
*സോഽദ്ധ്വനഃ പരമാപ്നോതി തദ് വിഷ്ണോഃ പരമം പദം.*

(കഠോപനിഷത്ത്)

താ: ഏതൊരാൾ ബുദ്ധിയെ വിവേകിയായ സാരഥിയായും, മനസ്സിനെ കടിഞ്ഞാണോടുകൂടി സമാനമായി ചെയ്ത് ചിത്തമെന്ന കുതിരയിൽ കയറുന്നുവോ അവൻ സുഖമായ് സംസാരമാർഗ്ഗത്തിന്റെ

അന്ത്യത്തെ തരണം ചെയ്യും. ആ സ്ഥാനമാണ് വിഷ്ണുപദമായ പരമപദം. അതിന്ന് മോക്ഷമെന്ന് പേരെന്ന് കഠോപനിഷത്ത്. അതിനാൽ രാജയോഗാനന്ദത്തിൽ ഇരിക്കുന്നവർ നീചമായ വിഷയ സുഖങ്ങളെ ആശിക്കുന്നതല്ല. വിഷയസുഖങ്ങളിൽ പ്രവേശിച്ചവൻ ബദ്ധനാകുന്ന താണ്. അല്ലയോ പരിശുദ്ധനായ പ്രിയസോദരാ, ഇനിയും ശ്രദ്ധാ ഭക്തിയോടുകൂടി കേൾക്കൂ.

ശ്ലോകം: *അസംയതാത്മനാ യോഗോ*
*ദുഷ്പ്രാപ ഇതിമേ മതിഃ*
*വശ്യാത്മനാ തുയതതാ*
*ശക്യോ/വാപ്തുമുപായതഃ* (ഭ. ഗീ. 6-36)

താ: അഭ്യാസയോഗ ധ്യാന വൈരാഗ്യങ്ങളാൽ മനസ്സിനെ സ്വാധീനം ചെയ്യുവാൻ സാധിക്കാത്തവർക്ക് യോഗാനുഭവം സിദ്ധിക്കില്ലെന്നുള്ളത് എന്റെ നിശ്ചിതാഭിപ്രായം. എങ്കിലും പ്രതിദിനം ക്രമമായ് വൈരാഗ്യ, ധ്യാന അഭ്യാസ പ്രയത്നത്താൽ മനസ്സ് സ്വാധീനമാകും അപ്പോൾ അവൻ മുക്തനാകുന്നതാണ്.

ശ്ലോകം: *ഇന്ദ്രിയാണാം ഹി ചരതാം*
*യന്മനോ /നു വിധീയതേ.*
*തദസ്യ ഹരതി പ്രജ്ഞാം*
*വായുർ നാവമിവാം ഭസി.* (ഭ.ഗീ. 2-67)

താ: ഇന്ദ്രിയങ്ങൾ പൂർവ്വസംസ്ക്കാരത്താൽ പ്രപഞ്ച വിഷയങ്ങളിൽ ഓടുമ്പോൾ അതിനെ തടഞ്ഞ് ധ്യാനത്തിൽ നിർത്തേണ്ടതാണ്. ഇന്ദ്രിയങ്ങളെ തടയാഞ്ഞാൽ സാഗരത്തിൽ കൊടുങ്കാറ്റിൽപെട്ട തോണിപോലെ ഇവന്റെ പ്രജ്ഞയെ നശിപ്പിക്കും.

ശ്ലോകം: *നാസ്തി ബുദ്ധി രയുക്തസ്യ*
*ന ചാ യുക്തസ്യ ഭാവനാ*
*ന ചാ ഭാവയതഃ ശാന്തിര-*
*ശാന്തസ്യ കുതഃ സുഖം.* (ഭ ഗീ. 2-66)

താ: മനസ്സ് ധ്യാനത്തിൽ നിർത്താൻ സാദ്ധ്യമല്ലാത്തവർക്ക് ആത്മജ്ഞാനമായ ബുദ്ധി പ്രകാശിക്കുന്നതല്ല. ആ ബുദ്ധിയില്ലാത്തവന് പരബ്രഹ്മഭാവം സിദ്ധിക്കില്ല. പരബ്രഹ്മഭാവം ഇല്ലാത്തവന് മനഃശാന്തി ഏർപ്പെടുന്നതല്ല. മനഃശാന്തി ഇല്ലാതിരുന്നാൽ ശാശ്വതാനന്ദമോക്ഷം എവിടെ?

ശ്ലോകം: *യതതോ ഹ്യപി കൗന്തേയ*
*പുരുഷസ്യ വിപശ്ചിതഃ*
*ഇന്ദ്രിയാണി പ്രമാഥീനി*
*ഹരന്തി പ്രസഭം മനഃ* (ഭ. ഗീ. 2-60)

താ: കൗന്തേയാ, ബലവത്തായ ഇന്ദ്രിയങ്ങൾ ബ്രഹ്മപ്രാപ്തിക്കു വേണ്ടി ധ്യാനാഭ്യാസം ചെയ്തുകൊണ്ടിരിക്കുന്ന, പണ്ഡിതന്മാരുടെ മനസ്സിനെക്കൂടി ബലാത്കാരമായി വിഷയങ്ങളിലേക്ക് ആകർഷിക്കും. അഭ്യാസ വൈരാഗ്യത്തോടുകൂടിയ ജ്ഞാനിയുടെ മനസ്സിനെക്കൂടി വിഷയങ്ങളിലേക്ക് ആകർഷിക്കുമെന്ന് പറയുമ്പോൾ വൈരാഗ്യ ധ്യാനങ്ങൾ ഇല്ലാത്ത മറ്റുള്ളവരുടെ കാര്യം എന്താണെന്ന് പറയേണ്ടതുണ്ടോ?

ശ്ലോകം: *താനി സർവ്വാണി സംയമ്യ*
*യുക്ത ആസീത മത്പരഃ*
*വശേഹിയ സ്യേന്ദ്രിയാണി*
*തസ്യപ്രജ്ഞാ പ്രതിഷ്ഠിതാ.*

താ: അതിനാൽ അപ്രകാരമുള്ള ഇന്ദ്രിയങ്ങളെല്ലാം സ്വാധീനമാക്കി എന്നിൽ ആസക്തിയുള്ളവനായി (സദാ ധ്യാനത്തിൽ താല്പര്യം) പരമാത്മഭക്തിയോടെ ഇരിക്കേണ്ടതാണ്. ആർക്ക് ഇന്ദ്രിയങ്ങൾ വിഷയത്തിൽ പോകാതെ സ്വാധീനമായിരിക്കുമോ അവന്ന് മാത്രമെ സ്ഥിരമായ ബ്രഹ്മജ്ഞാനം ഏർപ്പെടുകയുള്ളു. അതായത് ശിശ്നോദര പരായണർക്ക് സാദ്ധ്യമാകുന്നതല്ല.

ശ്ലോകം: *യദാസംഹരതേ ചായം*
*കൂർമ്മോ ſങ്ഗാനീവ സർവ്വശഃ*
*ഇന്ദ്രിയാണീന്ദ്രിയാർത്ഥേഭ്യ*
*സ്തസ്യ പ്രജ്ഞാപ്രതിഷ്ഠിതാ.* (ഭ. ഗീ. 2-58)

താ: ഇപ്രകാരം, മുനിയുടെ ഇന്ദ്രിയ സുഖങ്ങളായ വിഷയങ്ങളിലിരുന്ന് കൂർമ്മം തന്റെ അവയവങ്ങളെ ഉള്ളിലേക്ക് വലിക്കുന്നതുപോലെ ചക്ഷുരാദി ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽ നിന്ന് വശീകരിക്കുന്നവരാരോ അവരുടെ ജ്ഞാനം സ്ഥിരമായിരിക്കും.

ശ്ലോകം: *യതോ യതോ നിശ്ചരതി*
*മനശ്ചഞ്ചല മസ്ഥിരം*
*തതസ്തതോ നിയമ്യൈത*
*ദാത്മന്യേവ വശം നയേത്.* ഭ.ഗീ. 6-26

താ: സ്വാഭാവികമായും ചഞ്ചലമായ, അസ്ഥിരമായ മനസ്സിനെ; ഇന്ദ്രിയവിഷയങ്ങൾ പലതിലും സഞ്ചരിക്കുമ്പോൾ അതിൽ നിന്ന് വിവേചനം ചെയ്ത് വിരക്തനായ് ആത്മാവിൽ നിലയുറപ്പിക്കുവാൻ പരിശ്രമിക്കേണ്ടതാണ്. പൂർവ്വജന്മവാസനാ വശമായി വിഷയങ്ങളിൽ മനസ്സ് പ്രവേശിച്ചാൽ ജ്ഞാനവൈരാഗ്യങ്ങൾ കൊണ്ട് പിന്തിരിപ്പിച്ച് സസ്വരൂപസ്ഥിതിയിൽ നിർത്തണം. ഇല്ലാതിരുന്നാൽ ബഹുവിധ ക്ലേശങ്ങൾക്ക് പാത്രമാകും. എപ്രകാരമെന്നാൽ ഒരു പശു വാസനാ ബലത്താൽ വിളവ് തിന്നാൻ വയലിൽ പോകുമ്പോൾ മേയ്ക്കുന്നവർ അതിനനുവദിക്കാതെ തടുക്കുന്നതുപോലെ മനസ്സെന്ന പശു വിളഭൂമിയിൽ പ്രവേശിക്കുമ്പോൾ ബുദ്ധികൊണ്ട് തിരിച്ചുവിടേണ്ടതാണ്. അല്ലാതിരുന്നാൽ കൃഷിക്കാരനതിനെ സർക്കാരാലയിൽ കൊണ്ടുപോയി കെട്ടിയിടും. അവിടെ ഇഷ്ടാനുസരണം പുല്ലും വെള്ളവും കിട്ടാതെ വിഷമിക്കുന്നതുപോലെ വിഷയഭോഗത്താലുള്ള അല്പ സുഖത്തിന്റെ പിന്നാലെ പോയാൽ പിന്നീട് ബഹുദുഃഖത്തിന് പാത്രമാകും. അതിനാൽ ശ്രീ വാസുദേവന്റെ ഉപദേശം സ്മരിക്കേണ്ടതാണ്.

ശ്ലോകം : *സുഖമല്പം ബഹുഃ ക്ലേശോ വിഷയഗ്രാഹിണാം തൃണാം*
*അനന്തം ബ്രഹ്മനിഷ്ഠാനാമിതി വേദാന്ത ഡിംഡിമഃ*

താ: വിഷയാനന്ദത്തിൽ മഗ്നരായവർക്ക് അല്പമായ സുഖവും അന്തമില്ലാത്ത ക്ലേശവും സംഭവിക്കും. ബ്രഹ്മനിഷ്ഠരായ മഹാന്മാർക്ക് അനന്തമായ സുഖം ശാശ്വതമായിരിക്കും എന്ന് വേദാന്ത ഡിംഡിമം ഘോഷിക്കുന്നു.

ശ്ലോകം: *പുരുഷാർത്ഥത്രയാവിഷ്ടാഃ*
*പുരുഷാഃ പശവോധ്രുവം*
*മോക്ഷാർത്ഥീപുരുഷഃ ശ്രേഷ്ഠഃ*
*ഇതി വേദാന്ത ഡിംഡിമഃ*

താ: ധർമ്മാർത്ഥകാമങ്ങളായ പുരുഷാർത്ഥങ്ങളെ കാമിക്കുന്നവർ കേവലം പശു പ്രായരാണ്. മോക്ഷാർത്ഥിയായ പുരുഷൻ ഒന്നുമാത്രം എല്ലാറ്റിലും ശ്രേഷ്ഠൻ എന്ന് വേദാന്തഡിംഡിമം പറയുന്നു.

ശ്ലോകം: *ഇന്ദ്രിയാണാം തു സർവ്വേഷാം യദ്യേകം ചരതീന്ദ്രിയം*
*തേനാസ്യക്ഷരതി പ്രജ്ഞാ ധൃതേഃ പാത്രാദിവോദകം*

താ: സമസ്ത ഇന്ദ്രിയങ്ങളിൽ ഏതെങ്കിലും ഒന്നുമാത്രം വിഷയത്തിൽ പ്രവേശിച്ചാൽ ഛിന്നമായ ഘടത്തിൽ നിന്ന് ജലം ചോർന്നു

പോകുന്നതുപോലെ അവന്റെ പ്രജ്ഞ നശിക്കും. അങ്ങനെ ഒരു ഇന്ദ്രിയം ചലിച്ചാലും നാശം പ്രാപിക്കുമെന്ന് പറഞ്ഞാൽ മറ്റുള്ളവകളും കൂടി ചലിക്കുന്നവന്റെ അവസ്ഥ എങ്ങനെ വർണ്ണിക്കാൻ കഴിയുമെന്ന് മനുസ്മൃതി.

## വിഷയാദികളിൽ അതൃപ്തി

പ്രശ്നം: സ്വാമിജി, ചില വേദാന്തികൾ വിഷയത്തിൽ പോകുന്ന മനസ്സിനെ നിഗ്രഹിക്കേണ്ടതില്ല, ആ മനസ്സ് വിഷയങ്ങളെ അനുഭവിച്ച് തനിക്ക് താനായി നിശ്ചലനാകുമെന്നും വിഷയത്തിൽ ഇച്ഛയുണ്ടാകുമ്പോൾ അനുഭവിക്കാതെ മനസ്സിനെ തടുത്താൽ ആ മനസ്സ് ധ്യാനത്തിൽ നില്ക്കാതെ വിഷയത്തെ സദാ ഇഛിക്കുന്നതാണെന്ന് പറയുന്നു. എപ്രകാരമെന്നാൽ വിശപ്പുള്ളവൻ അന്നത്തെ ഭുജിച്ചു തൃപ്തിയായതിനുശേഷം ആ അന്നത്തെ അഭിലഷിക്കുന്നില്ലല്ലോ. അപ്രകാരം തന്നെയല്ലേയോ വിഷയങ്ങളുടെ സ്ഥിതിയും?

ഉത്തരം: ബുദ്ധിമാനായ സോദരാ, ഇപ്രകാരം പറയുന്നവരല്ലയോ ശുഷ്കവേദാന്തികൾ എന്ന് വേദവേദാന്തം അറിഞ്ഞ മഹാന്മാർ ഒരു നൂതന നാമധേയം ഏർപ്പെടുത്തിയത്. ഇവരുടെ ഈ യുക്തി ശരിയല്ല. അന്നം ഭുജിച്ച് ജീർണ്ണമായ ഉടനെ വിശപ്പുണ്ടായി അന്നത്തെ കാംക്ഷിക്കും. അപ്രകാരം വിഷയങ്ങളെ അനുഭവിച്ചതിനുശേഷം വീണ്ടും ആ വിഷയങ്ങളെ അഭിലഷിക്കും. ഇപ്രകാരമുള്ളവർക്ക് ഒരിക്കലും നിർവിഷയസ്ഥിതി ഉണ്ടാകുന്നതല്ല. വിഷയങ്ങളെ അനുഭവിച്ച് തൃപ്തിയടയുന്നതായാൽ ജീവികൾ ബ്രഹ്മസൃഷ്ടി മുതൽ ഇന്നുവരെയും അനേകകോടിജന്മങ്ങളിൽ അനേക വിഷയങ്ങളെ അനുഭവിച്ചിരിക്കുമല്ലോ? എന്തുകൊണ്ട് ഇതുവരെയും അതു നശിച്ചില്ല? അനുഭവിക്കുന്നതിന് വൃദ്ധിയാകുമെന്നല്ലാതെ നശിക്കുന്നതല്ല. മോഷണം ചെയ്യുന്നവന് ദിനംതോറും ആ സ്വഭാവം വൃദ്ധിയാവും. ആദ്യത്തെ ദിവസം കിട്ടിയതുകൊണ്ട് തൃപ്തിയാകുന്നില്ലല്ലോ? അപ്രകാരം പറയുന്നവർ ഏതുപോലെ ഇരിക്കുന്നുവെന്നോ ഹോമകുണ്ഡാഗ്നി ഘൃതം കൊണ്ട് അണയുമെന്നും, മലിനവസ്ത്രങ്ങൾ ഓടവെള്ളത്തിൽ കഴുകിയാൽ ശുദ്ധമാകുമെന്നും, കള്ളുപാത്രം ചാരായം കൊണ്ടു കഴുകിയാൽ വാസന പോകുമെന്നും, കടക്കാരൻ മറ്റൊരുവനിൽനിന്നും കടം വാങ്ങിയാൽ ഋണവിമുക്തനാകുമെന്നും, സ്ത്രീസംബന്ധരോഗമുള്ള പുരുഷൻ ആ പെണ്ണിൽ സദാ രമിച്ചാൽ പെട്ടെന്ന് രോഗനിവാരണമാകുമെന്നും പറയുന്നതുപോലെയാണ് അവരുടെ സംഭാഷണങ്ങൾ.

ശ്ലോകം: *ന ജാതുകാമഃ കാമാനാം*
*ഉപഭോഗേന ശാമ്യതി,*
*ഹവിഷാ കൃഷ്ണവർത്മേവ*
*ഭൂയ ഏവ ഹി വർദ്ധതേ.*

ത: കാമം എപ്പോഴും ഭോഗത്താൽ വൃദ്ധിയാകുമെന്നുള്ളതല്ലാതെ ശമിക്കുന്നില്ല. ഹോമാഗ്നി ഹവിസ്സിനാൽ വൃദ്ധിയകുമെന്നല്ലാതെ ശാന്തമാകുന്നതല്ലല്ലോ? ഇത് ശുകമഹർഷികളുടെ മുഖ്യാഭിപ്രായം. ഭാഗവതം ഏകാദശ സ്ക്കന്ധത്തിൽ പറഞ്ഞിരിക്കുന്നു.

ശ്ലോകം: *കാമ ഏഷ ക്രോധ ഏഷ*
*രജോ ഗുണ സമുദ് ഭവഃ*
*മഹാശനോ മഹാപാപ്മാ*
*വിദ്ധ്യേന മിഹ വൈരിണം* (ഭ.ഗീ. 3-37)

താ: രജോഗുണത്താൽ ഉത്ഭവിച്ച കാമം (വിഷയേഛ) ക്രോധമായി പരിണമിക്കും. ഇത് ഒരിക്കലും തൃപ്തി വരാത്തതാണ്. അതിനാൽ അത് മഹാപാപസ്വരൂപമായതാണ്. ഇപ്രകാരമുള്ള കാമം മനുഷ്യർക്ക് മഹാശത്രുവെന്ന് അറിഞ്ഞുകൊള്ളേണ്ടതാണ്.

ശ്ലോകം: *ധൂമേനാവ്രിയതേ വഹ്നിർ-*
*യഥാദർശോ മലേനച*
*യഥോല്ബേനാവൃതോ ഗർഭ-*
*സ്തഥാ തേനേദ മാവൃതം.* (ഭ. ഗീ. 3-38)

താ: അഗ്നി പുകയാലും ദർപ്പണം ധൂളിയാലും ജരായു (മറുപിള്ള) പിണ്ഡത്തെ ആവരണം ചെയ്യപ്പെട്ടിരിക്കുന്നതുപോലെ ഈ ആത്മജ്ഞാനത്തെ കാമത്താൽ ആവരണം ചെയ്യപ്പെട്ടിരിക്കുന്നു.

ശ്ലോകം: *ആവൃതം ജ്ഞാനമേതേന*
*ജ്ഞാനിനോ നിത്യ വൈരിണാ*
*കാമരൂപേണ കൗന്തേയ*
*ദുഷ്പൂരേണാനലേനച* (ഭ.ഗീ. 3-39)

താ: അല്ലയോ അർജ്ജുനാ, ജ്ഞാനിക്ക് നിത്യ ശത്രുവും എത്ര തന്നെ നിറച്ചാലും നിറയാത്തതും, ഒരിക്കലും തൃപ്തി വരാത്തതും, അപേക്ഷമാത്രം സ്വരൂപമായിരിക്കുന്നതുമായ ഈ കാമം ജ്ഞാനത്തെ ആവരണം ചെയ്തുകൊണ്ട് നാശം ചെയ്യുന്നു.

ശ്ലോകം: *തസ്മാദ്ത്വമിന്ദ്രിയാണ്യാ ദൗ*
*നിയമ്യ ഭരതർഷഭ*
*പാപ്മാനം പ്രജഹിഹ്യേനം*
*ജ്ഞാന വിജ്ഞാന നാശനം.* (ഭ. ഗീ. 3-41)

താ: അതിനാൽ അർജ്ജുനാ, നീ ആദ്യമായി ഇന്ദ്രിയങ്ങളെ വിഷയത്തിലേക്ക് പ്രവേശിക്കുന്നതിനെ സ്വാധീനം ചെയ്തുകൊണ്ട് മോക്ഷ കാരണമായ ജ്ഞാനത്തെയും വിജ്ഞാനത്തെയും നശിപ്പിക്കുന്ന ഈ മഹാപാപസ്വരൂപമായ കാമത്തെ നശിപ്പിക്കു. (ജ്ഞാനമെന്നാൽ ശാസ്ത്രത്താലും, ഗുരുക്കന്മാരാലും സിദ്ധിക്കുന്നത്. വിജ്ഞാനമെ ന്നാൽ സ്വാനുഭവജ്ഞാനം) വിഷയ വാസന നശിപ്പിക്കുക.

ശ്ലോകം: *ബാഹ്യ സ്പർശേഷ്വസക്താത്മാ*
*വിന്ദത്യാത്മനി യത് സുഖം*
*സ ബ്രഹ്മയോഗ യുക്താത്മാ-*
*സുഖമക്ഷയ്യമശ്നുതേ.* (ഭ. ഗീ. 5-21)

താ: ബാഹ്യങ്ങളായ ഇന്ദ്രിയവിഷയ സുഖങ്ങളിൽ ആസക്തി യില്ലാത്ത അന്തഃകരണമുള്ളവൻ ഏതൊരാത്മസുഖത്തെ അനുഭവി ക്കുമോ, നശിപ്പിക്കാനാവാത്ത ആ പരമസുഖത്തെ ബ്രഹ്മനിഷ്ഠൻ അനുഭവിക്കുന്നു.

ശ്ലോകം: *യേഹി സംസ്പർശജാ ഭോഗാ*
*ദുഃഖയോനയ ഏവ തേ*
*ആദ്യന്തവന്തഃ കൗന്തേയ*
*ന തേഷു രമതേ ബുധഃ* (ഭ. ഗീ. 5-22)

താ: കൗന്തേയാ, ഇന്ദ്രിയ വിഷയ സംയോഗത്താൽ ഏർപ്പെടുന്ന സുഖങ്ങൾ ബഹുദുഃഖങ്ങൾക്ക് കാരണമാകുന്നു. ആ സുഖത്തിന് ആദ്യന്തങ്ങൾ ഉണ്ട്. അതിനാൽ വിവേകിയായ ജ്ഞാനി അപ്രകാരമുള്ള നിസ്സാരമായ സുഖങ്ങളിൽ പ്രവേശിക്കരുത്. പ്രവേശിച്ചാൽ കാറ്റിൽ വെച്ച കർപ്പൂരം പോലെയും വെള്ളത്താൽ കുതിർന്ന ഉപ്പുചാക്കു പോലെയും തന്റെജ്ഞാന സ്വരൂപം ഇല്ലാതെ പോകും. അതിനാൽ കാമമെന്ന വിത്ത് ഭോഗാനുഭവമെന്ന കൃഷി ചെയ്താൽ വൃദ്ധിയാകു മെന്നല്ലാതെ നശിക്കുന്നതല്ല. ആ കാമബീജത്തെ വറുത്താൽ ഉന്മൂലമായി നശിക്കും.

ശ്ലോകം: *അഗ്നിദഗ്ധം യഥാബീജം*
*ശാഖാപല്ലവ വർജ്ജിതം*
*ജ്ഞാനദഗ്ധം തഥാ യോഗീ*
*പുനർജന്മ ന വിദ്യതേ.*

ത: അഗ്നിയാൽ ദഗ്ദമായ ബീജം എപ്രകാരം മുളച്ച് തരു, ശാഖ, പുഷ്പ പല്ലവങ്ങൾ ഉണ്ടാകുന്നില്ലയോ അപ്രകാരം തന്നെ ജ്ഞാനാഗ്നിയാൽ ദഹിച്ച കർമ്മ ബീജങ്ങളാൽ സംസാര വൃക്ഷം നശിച്ച് യോഗിയാകുന്നവൻ പുനർജ്ജന്മരഹിതനാകുന്നതാണ്.

## കർമ്മരഹിത നിരൂപണം

പ്രശ്നം: സ്വാമിജീ, പുണ്യകർമ്മത്താൽ സ്വർഗ്ഗലോകം അനുഭവിച്ച് പുനർജ്ജന്മത്തിൽ ധനികനായിരിക്കുമെന്നും പാപ കർമ്മത്താൽ നരകം അനുഭവിച്ച് ദരിദ്രനായിത്തീരുമെന്നും ശാസ്ത്രം പറയുന്നല്ലോ? അതിനാൽ മുമുക്ഷു ആയവൻ ഏതുകർമ്മവും ചെയ്തുകൂടന്ന് ചില വലിയവർ പറയുന്നുവല്ലോ? ഇതിൽ ഏതാണ് യാഥാർത്ഥ്യം?

ഉത്തരം: അല്ലയോ ബുദ്ധിമാനായ സുശീല! ഈ കർമ്മ വിഷയം ബഹുരഹസ്യമായതാണ്. ഇതിനെ ശ്രീ ഭഗവത്ഗീതയിൽ കരുണാ സമുദ്രമായ കൃഷ്ണഭഗവാൻ ഉപദേശിച്ചിരിക്കുന്നു. ഈ കർമ്മ രഹസ്യമറിയാത്ത മനുഷ്യന്മാർ ബദ്ധരായിക്കൊണ്ടേയിരിക്കുന്നു. "കർമ്മ കർമ്മേണ നശ്യതേ" എന്ന് ശ്രുതി പറയുന്നു. അതായത് കർമ്മം കർമ്മത്താൽ നശിപ്പിക്കപ്പെടും. എപ്രകാരമെന്നാൽ വിഷംതൊട്ടവന് മറ്റൊരു വിഷത്താലും, അസ്ത്രം അതിന് വിരോധിയായ മറ്റൊര സ്ത്രത്താലും നശിപ്പിക്കപ്പെടും. അതായത് നാഗാസ്ത്രത്തെ ഗരുഡാ സ്ത്രത്താലും, ഇരുമ്പ് ഉരുക്കിനാലും (ലോഹം, അരത്താലും പൊടിയാകും) മലിനം മലിനത്താലും നശിപ്പിക്കപ്പെടുന്നു. എപ്രകാരമെന്നാൽ മലിനവസ്ത്രം മലിനമായ മറ്റൊരു ക്ഷാരമണ്ണുകൊണ്ടും, മൃതശരീരം വിറകിനാലും എപ്രകാരം നശിക്കുമോ അപ്രകാരംതന്നെ സകാമത്താൽ ബദ്ധനായ ജീവൻ നിഷ്കാമ കർമ്മത്താൽ ജീവൻ മുക്തനാകുന്നതാണ് അല്ലാതെ സാധ്യമാവുകയില്ലെന്ന് കൈവല്ല്യ നവനീതം പറയുന്നു. ഈ വിഷയത്തെക്കുറിച്ച് ശ്രീ ശങ്കരഭഗവദ്പാദരുടെ വിവേക ചൂഡാമണി നോക്കേണ്ടതാണ്.

ശ്ലോക: *ജന്തൂനാംനരജന്മ ദുർലഭമതഃ*
*പുംസ്ത്വം തതോ വിപ്രതാ*
*തസ്മാദ് വൈദികധർമ്മ മാർഗ്ഗ പരതാ-*
*വിദ്വത്വമസ്മാത്പരം*
*ആത്മനാത്മ വിവേചനം സ്വനുഭവോ-*
*ബ്രഹ്മാത്മനാ സംസ്ഥിതിർ-*
*മുക്തിർനോ ശതകോടി ജന്മ സുകൃതൈഃ*
*പുണ്യൈർ വിനാ ലഭ്യതേ.*

താ: അനേക വിധങ്ങളായ ജന്തുക്കളിൽ നരജന്മം വളരെ ദുർലഭമായതാണ്. ആ നരജന്മത്തിൽ പുരുഷജന്മം അതിശ്രേഷ്ഠം. ആ പുരുഷന്മാരിൽ ബ്രാഹ്മണ ജന്മം വളരെ ഉത്കൃഷ്ടമായത്. ബ്രാഹ്മണജന്മത്തിൽ വൈദികമാർഗ്ഗാവലംബികൾ ശ്രേഷ്ഠർ, അവരേക്കാൾ യുക്തിയുക്തവിചാരമുള്ളവർ വളരെ ഉത്കൃഷ്ടർ, അവരേക്കാൾ ആത്മാനാത്മവിവേചനമുണ്ടാകുന്നത് ശ്രേഷ്ഠം. അതിനേക്കാൾ ബ്രഹ്മാനുഭവസ്ഥിതി വളരെ ശ്രേഷ്ഠം. പക്ഷേ, ഈ സംസാര വിമുക്തി അനേക ജന്മങ്ങളിൽ ഈശ്വരാർപ്പണ ബുദ്ധി യോടെ ചെയ്ത പുണ്യകർമ്മങ്ങളാൽ സിദ്ധിക്കുന്നതാണ്. വേറെ വിധത്തിൽ ലഭ്യമാകുന്നതല്ലെന്ന് പറയുന്നതിനാൽ സൽക്കർമ്മങ്ങളെ ത്യജിച്ചവർക്ക് ജ്ഞാനം ലഭിക്കുന്നതിന് സാദ്ധ്യമല്ല. പരിപൂർണ്ണ ജ്ഞാനം ലഭിക്കുന്നതിനു മുൻപ് കർമ്മത്തെ വിടുന്നവർക്ക് ജന്മം നിഷ്പ്രയോജനമാകും. എപ്രകാരമെന്നാൽ പൂർണ്ണവളർച്ചയെത്താത്ത ശിശു ജീവിക്കുന്നതല്ലല്ലോ. അപ്രകാരം തന്നെ അപരോക്ഷ ജ്ഞാന പര്യന്തം കർമ്മത്തെ ചെയ്യാത്തവൻ ഭ്രഷ്ടനാകുന്നതാണ്.

ശ്രുതി: *സത്കർമ്മ പരിപാകതോ ബഹൂനാം ജന്മനാ മന്തേ*
*തൃണാം മോക്ഷേച്ഛാ ജായതേ.*

താ: എന്തെന്നാൽ അനേക ജന്മങ്ങളിൽ ചെയ്ത നിഷ്കാമകർമ്മ പുണ്യ പരിപക്വതകൊണ്ട് മനുഷ്യർക്ക് മോക്ഷേച്ഛ ഉദയമാകും. അതില്ലാതിരുന്നാൽ സാദ്ധ്യമല്ല.

ശ്ലോകം: *യജ്ഞദാനതപഃ കർമ്മ*
*നത്യാജ്യം കാര്യമേവതത്*
*യജ്ഞോദാനം തപശ്ചൈവ*
*പാവനാനി മനീഷിണാം.*

(ഭ.ഗീ. 18-5)

താ: യജ്ഞം, ദാനം, തപസ്സ് മുതലായ കർമ്മങ്ങളെ ഒരിക്കലും ഉപേക്ഷിക്കാൻ പാടുള്ളതല്ല. അവയെ ശ്രദ്ധാ ഭക്തികളോടെ തെറ്റാതെ ചെയ്തുകൊണ്ടിരിക്കേണ്ടതാണ്. എന്തിനെന്നാൽ യജ്ഞം, ദാനം, തപം എന്നിവകളാൽ പണ്ഡിതർക്ക് ചിത്തശുദ്ധിയുണ്ടാക്കും.

ശ്ലോകം: *ഏതാന്യപി തു കർമ്മാണി.*
*സങ്ഗം ത്യക്ത്വാ ഫലാനി ച*
*കർത്തവ്യാനീതി മേ പാർത്ഥ.*
*നിശ്ചിതം മതമുത്തമം* (ഭ. ഗീ. 18-6)

താ: അർജ്ജുനാ, നീ പറയപ്പെട്ട യജ്ഞ, ദാന, തപങ്ങൾ എന്ന കർമ്മങ്ങൾ ഈശ്വരാർപ്പണ ബുദ്ധിയോടെ ഫലത്തെ അപേക്ഷിക്കാതെ വിധിപ്രകാരം ശ്രദ്ധാഭക്തികളോടെ ചെയ്യേണ്ടതാണെന്ന് എന്റെ മുഖ്യാഭിപ്രായം.

ശ്ലോകം: *നിയതസ്യതുസന്ന്യാസഃ*
*കർമ്മണോ നോപപദ്യതേ.*
*മോഹാത് തസ്യ പരിത്യാഗ-*
*സ്താമസഃ പരികീർത്തിതഃ* (ഭ.ഗീ. 18-7)

താ: അവശ്യമായി ചെയ്യുന്നതിന് വിധിച്ച യജ്ഞ, ദാന, തപങ്ങളെ വിടാൻ പാടില്ല. അവിവേകത്താൽ ആ കർമ്മത്യാഗം ചെയ്യുന്നത് താമസ സ്വഭാവമെന്ന് പറയപ്പെടുന്നു. ഇതിന്നാണ് `നിയതസ്യ' എന്ന പദം വിധിച്ചിരിക്കുന്നത് എന്നർത്ഥം. "മോഹാത്-" എന്ന പ്രയോഗത്താൽ ജ്ഞാനഹീനൻ (പ്രമാദമുള്ളവൻ) എന്ന് താല്പര്യം.

ശ്ലോകം: *ദുഃഖമിത്യേവ യത്കർമ്മ*
*കായക്ലേശ ഭയാത്ത്യജേത്.*
*സകൃത്വാ രാജസം ത്യാഗം*
*നൈവ ത്യാഗഫലം ലഭേത്.* (ഭ.ഗീ. 18-8)

താ: ആര് ദുഃഖമാണെന്നു കരുതി (അതായത് ശരീരായാസമെന്ന് കരുതി) യജ്ഞ, ദാന തപ വ്രതങ്ങളെ പരിത്യജിക്കുന്നുവോ ആ ത്യാഗം രാജസ സ്വഭാവമെന്നതല്ലാതെ ജ്ഞാനനിഷ്ഠന്മാരായ മനന ശീലന്മാരുടെ ലക്ഷണമല്ല. കർമ്മത്യാഗിയായ അവന്ന് ജ്ഞാനനിഷ്ഠ യാൽ സിദ്ധിക്കേണ്ടതായ മോക്ഷം ലഭിക്കുന്നതല്ല. എന്തെന്നാൽ അയ്യോ! യജ്ഞദാനങ്ങൾക്ക് എത്ര ധനവ്യയം. തപങ്ങൾക്ക് എത്ര കഷ്ടം, എന്നെല്ലാം ചിന്തിക്കുന്ന ആലസ്യ പുരുഷന് ജ്ഞാനം സിദ്ധിക്കു ന്നതല്ല. രാജസ സ്വഭാവമുള്ള ദുരഹങ്കാരികളായ ചില രാജാക്കന്മാർ

മദോന്മത്തന്മാരാണ്. മുൻപിൻ നോക്കാതെ ചില കാര്യങ്ങൾ അഹ ങ്കാരത്തോടെ ചെയ്യും. അതിന് രാജസമെന്ന് പേര്. രാജസ ത്യാഗമെ ന്നാൽ ചില രാജാക്കന്മാർ അഹങ്കാരത്തോടെ വിധിപ്രകാരം ചെയ്യേ ണ്ടുന്ന യജ്ഞം, ദാനം മുതലായ സദ്കർമ്മങ്ങൾ ചെയ്യാതെ ലോക ത്തിന് അപകാരം ചെയ്യുന്നത് രാജസത്യാഗം.

ശ്ലോകം: *ന കർമ്മണാമ നാരംഭാ-*
*നൈഷ്ക്കർമ്മ്യം പുരുഷോഽശ്നുതേ*
*ന ച സന്ന്യസനാ ദേവ*
*സിദ്ധിം സമധിഗച്ഛതി* ഭ.ഗീ. 3-4

താ: ഏതൊരു പുരുഷൻ യജ്ഞ, ദാന, തപഃ പൂജാർച്ചനാദി പുണ്യ കർമ്മങ്ങളെ ചെയ്യുന്നില്ലയോ അവന് ജ്ഞാനയോഗ ത്താലുണ്ടാകുന്ന മോക്ഷത്തെ പ്രാപിക്കാൻ സാദ്ധ്യമല്ല. എന്തെന്നാൽ ഈ കർമ്മങ്ങളെ ഉപേക്ഷിച്ചവൻ ഭ്രഷ്ടനാകുമെന്ന് താല്പര്യം. ഇത് ഇപ്പോൾ അനുഭവമാ ണല്ലോ? വിധികൃതമായ യജ്ഞ, ദാന തപങ്ങളെന്ന കർമ്മങ്ങളെ ആചരിക്കാതെ സന്യാസികൾ കർമ്മരഹിതർ അല്ലയോ എന്ന് പറഞ്ഞു കൊണ്ട് പഞ്ചീകരണ തത്വങ്ങളിൽ ഏതോ ചിലത് പഠിച്ചുകൊണ്ട് പരിപൂർണ്ണ ജ്ഞാനമില്ലാതെ ശാസ്ത്ര നിഷേധങ്ങളായ അവസ്ഥകൾ അതായത് (അവിൻ ഗഞ്ചാവ് മുതലായ വ) ദുഷ്കർമ്മങ്ങളെ അവലം ബിച്ച് ജന്മത്തെ വ്യർത്ഥമാക്കുന്നു.

ശ്ലോകം: *നിയതം കുരു കർമ്മത്വം*
*കർമ്മ ജ്യായോ ഹ്യകർമ്മണഃ*
*ശരീരയാത്രാ പി ച തേ*
*ന പ്രസിദ്ധ്യേ ദ കർമ്മണഃ* (ഭ. ഗീ. 3-8)

താ: അതിനാൽ നീ യജ്ഞദാനതപങ്ങൾ എന്ന കർമ്മങ്ങളെ വിധി പ്രകാരം ചെയ്യേണ്ടതാണ്. കർമ്മത്തെ ചെയ്യാതിരിക്കുന്ന തിനേക്കാൾ കർമ്മത്തെ ചെയ്യുന്നത് ഉന്നതമായത്. കർമ്മത്തെ ചെയ്യാതിരിക്കു ന്നതിനാൽ നിനക്ക് ശരീര സംരക്ഷണം കൂടി സാധിക്കുകയില്ല. അതിനാൽ കർമ്മം ചെയ്യുന്നതിനാൽ ഇഹലോക സുഖവും പരലോക സുഖവും കൂടി പ്രാപിക്കാം. ഇല്ലാതിരുന്നാൽ ഇഹലോകത്തിൽ അന്നാദികൾക്കുകൂടി കഷ്ടമേർപ്പെട്ട് പരലോക സൗഖ്യമോ, മോക്ഷ ത്തേയോ പ്രാപിക്കാതെ ജന്മം വ്യർത്ഥമായിപ്പോകും. അതിനാൽ ഭക്തിയും, മുക്തിയും സിദ്ധിക്കേണ്ടതിലേക്ക് കർമ്മം കാരണമായിരി ക്കുന്നു. ഇത് ഇപ്പോൾ പ്രത്യക്ഷാനുഭവമായിരിക്കുന്നു. ചിലർ സംസാ

രത്തെ വിട്ട് സത്കർമ്മങ്ങൾ ചെയ്യാതെ ദേഹയാത്രക്കു കൂടി കഷ്ടപ്പെടുന്നു. ഇവർക്ക് ഇഹലോകത്തിൽ അല്പസുഖമായ ഭോജന, വസ്ത്ര, ഭാര്യാദിസുഖവും കൂടി ഇല്ലാതെ മോക്ഷ സുഖത്തിനായി ധ്യാനനിഷ്ഠ ചെയ്യാതെയും ഉഭയഭ്രഷ്ടരായിത്തീരുന്നു.

ശ്ലോകം: *സന്ന്യാസസ്തു മഹാബാഹോ*
*ദുഃഖമാപ്തുമയോഗതഃ*
*യോഗയുക്തോ മുനിർബ്രഹ്മ*
*നചിരേണാധി ഗച്ഛതി* (ഭ. ഗീ. 5-6)

താ: അല്ലയോ മഹാബാഹോ, കർമ്മാനുഷ്ഠാനം സമ്പൂർണ്ണമായി ചെയ്യാത്തവന് കർമ്മസന്യാസം എന്ന മോക്ഷം പ്രാപിക്കാൻ ബഹുകഷ്ടം. വിധിപ്രകാരം തപോധ്യാനങ്ങളെ ചെയ്ത മൗനി ശീഘ്രംതന്നെ സുഖവും ബ്രഹ്മപദവും പ്രാപിക്കും. എപ്രകാരമെന്നാൽ ഒരുവന്ന് പ്രാരംഭദശയിൽ പഠിക്കേണ്ടുന്ന ചെറുപാഠങ്ങൾ പഠിക്കാതെ ഉന്നതതരത്തിലുള്ള പാഠങ്ങൾ പഠിക്കാൻ എത്ര കഷ്ടമോ അതുപോലെ കഷ്ടമായിരിക്കും കർമ്മാനുഷ്ഠാനം സമ്പൂർണ്ണമായി ചെയ്യാത്തവന് കർമ്മസന്യാസം.

ശ്ലോകം: *കായേന മനസാ ബുദ്ധ്യാ*
*കേവലൈ രിന്ദ്രി യൈരപി*
*യോഗിനഃ കർമ്മ കുർവന്തി*
*സങ്ഗം ത്യക്താത്മ ശുദ്ധയേ* (ഭ. ഗീ. 5-11)

താ: യോഗാഭ്യാസം ചെയ്യുന്ന യോഗികൾകൂടി ശരീരം കൊണ്ടും, ബുദ്ധികൊണ്ടും ഇന്ദ്രിയങ്ങളെക്കൊണ്ടും ഫലാസക്തി വെടിഞ്ഞ് - ചിത്തശുദ്ധിക്കായി ഈശ്വരാർപ്പണ ബുദ്ധിയോടെ, ശ്രദ്ധയോടെ യജ്ഞ, ദാന, തപ, വ്രത പൂജാദി കാര്യങ്ങൾ ചെയ്യുന്നു. യോഗികൾ കൂടി സർവദാത്രികരണ ശുദ്ധിക്കായി കർമ്മങ്ങളെ ചെയ്യുമ്പോൾ മറ്റുള്ള വരുടെ കഥ പറയേണ്ടതുണ്ടോ? എപ്രകാരമെന്നാൽ രോഗമില്ലാത്തവൻ കൂടി പത്ഥ്യമായിരിക്കേണ്ടപ്പോൾ രോഗി ഔഷധ പത്ഥ്യങ്ങൾ വിടാൻ പാടുള്ളതാണോ?

ശ്ലോകം: *യുക്തഃ കർമ്മഫലം ത്യക്ത്വാ*
*ശാന്തിമാ പ്നോതി നൈഷ്ഠികീം*
*അയുക്തഃ കാമകാരേണ*
*ഫലേ സക്തോ നിബധ്യതേ* (ഭ. ഗീ. 5-12)

താ: കർമ്മഫലത്തെ ഈശ്വരാർപ്പണം ചെയ്ത് വിധിപ്രകാരം കർമ്മം ചെയ്യുന്നവരെ കർമ്മഫലം ബന്ധിക്കുന്നതല്ല. അവൻ ഈശ്വരാനുഗ്രഹത്താൽ ശാശ്വതാനന്ദമായ മോക്ഷം പ്രാപിക്കും. ഫലാപേക്ഷയോടുകൂടിയ കർമ്മം ചെയ്താൽ കർമ്മഫലാനുഭവത്തിനായി തദനുസാരമായ ജന്മമേർപ്പെടും. ഇവിടെ കർമ്മത്തിന്റെ രഹസ്യം ശ്രീകൃഷ്ണസ്വാമി ഉപദേശിച്ചിരിക്കുന്നു. തപ, ജപ, ധ്യാന, ദാനാദി കർമ്മങ്ങളാൽ മാത്രം മനഃശുദ്ധിയുണ്ടാകും; അതില്ലാതിരുന്നാൽ ചിത്തശുദ്ധി സംഭവിക്കുന്നതല്ല. ഈശ്വരാർപ്പണ ബുദ്ധിയോടെ ചെയ്യുന്ന കർമ്മഫലാനുഭവത്തിനായി ദേവമാനവജന്മങ്ങൾ എടുക്കേണ്ടി വരുന്നില്ല. (ജനിക്കേണ്ടിവരുന്നില്ല) ഇതാണ് കർമ്മത്തിന്റെ മഹാ രഹസ്യം. ഇത് ഭഗവദ്ഗീതയുടെ രഹസ്യാർത്ഥം.

ശ്ലോകം: *അവിദ്യാം ശ്രേഷ്ഠയാ ശ്രേഷ്ഠഃ*
*ക്ഷാളയന്നവ തിഷ്ഠതി*
*മലം മലേനാപഹരൻ*
*യുക്തിജ്ഞോ രജകോയഥാ.*

താ: ബുദ്ധിമാനായ മണ്ണാൻ എപ്രകാരം ഭൂമിയുടെ മലിനമായ ക്ഷാരമണ്ണുകൊണ്ട് വസ്ത്രങ്ങളുടെ മാലിന്യത്തെ കഴുകിക്കളയുന്നുവോ അപ്രകാരം അവിദ്യാ സംബന്ധമായ കർമ്മത്തെ വിദ്യാസംബന്ധമായ ശ്രേഷ്ഠ കർമ്മത്താൽ കളയേണ്ടതാണെന്ന് ശ്രീ വസിഷ്ഠമുനികളുടെ മുഖ്യാഭിപ്രായം. അതിനാൽ മുമുക്ഷുവായ പ്രിയ സോദരാ ശിശ്നോദര പരായണ പൊരുളായ മൂഢവേദാന്തികളുടെ വചനത്തെ കാതിൽ പ്രവേശിപ്പിക്കാതെ ധ്യാനനിഷ്ഠയെ നിന്റെ സ്വരൂപസ്ഥിതിയെ പ്രാപിക്കുന്നതുവരെ ത്യജിക്കാൻ പാടില്ല. ത്യജിച്ചാൽ ഗുരു ദ്രോഹത്തിന് പാത്രമാകും. ഇതുതന്നെയാണ് വലിയ ഗുരുശുശ്രൂഷ. കർഷകൻ വയലിലുള്ള തൃണാദികളായ കളകളെ പിഴുത് വൃത്തിയാക്കാൻ വേലക്കാരോട് പറഞ്ഞാൽ ആവശ്യമുള്ള സസ്യാദികൃഷികൾ കൂടി പിഴുതുകളയുന്ന മൂഢന്മാരുണ്ടാകുമോ? അപ്രകാരപ്പെട്ടവരാണ് മൂഢന്മാരായ ശുഷ്കവേദാന്തികൾ.

## വിധി നിഷേധങ്ങളുടെ രഹസ്യം

പ്രശ്നം: അല്ലയോ സ്വാമിജീ, വിധി നിഷേധങ്ങൾ ഇല്ലാത്തവരായി അചല പരിപൂർണ്ണ രാജയോഗി വചനത്തിലിരിക്കുന്ന രഹസ്യം അരുളിച്ചെയ്ത് എന്റെ സംശയനിവാരണം ഉണ്ടാക്കിത്തരേണമേ!

ഉത്തരം:- ഓ! കുശാഗ്രബുദ്ധിയുള്ള സോദരാ, വിധി നിഷേധങ്ങളുടെ അതിക്രമണം ലോകാതീതനായി നിഗ്രഹാനുഗ്രഹ ശക്തിയുള്ളവനായി ദ്വന്ദ്വാതീതനായി മഹാമഹനീയനായ യോഗിക്ക് പറഞ്ഞതല്ലാതെ തദിതരന്മാർക്ക് വേണ്ടി പറഞ്ഞതല്ല. അപ്രകാരമിരുന്നാലും ലോകാതീതനായ, ജ്ഞാനിയായ യോഗീശ്വരൻ കൂടി പാമരനെപ്പോലെ (കർത്തൃത്ത്വാദി ബന്ധങ്ങളെ നിവൃത്തിച്ച്) കർമ്മത്തെ ചെയ്യേണ്ടതാണെന്നാണെന്നാണ് ശ്രീകൃഷ്ണഭഗവാന്റെ അഭിപ്രായം. ഇതറിയാതെ ചില ശുഷ്ക വേദാന്തികൾ എന്തും ചെയ്യാം, എന്തും ഭക്ഷിക്കാം എന്നു പറയുന്നതിൽ അർത്ഥമില്ല. ഇതിന് ഉദാഹരണമായി ഒരു കഥ പറയാം. ഒരു സർവ്വസിദ്ധനായ മഹായോഗീശ്വരൻ ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ ശിഷ്യന്മാരിൽ ചിലർ തങ്ങളുടെ സ്ഥിതികളെപറ്റി അറിയാതെ ഗുരുവിനെപ്പോലെ ആചരിക്കാൻ തുടങ്ങി. ഇവരുടെ മൂഢത്വത്തെകണ്ട് ഗുരു നാല് ശിഷ്യന്മാരുമായി ദേശാടനത്തിനു പുറപ്പെട്ടു. മാർഗ്ഗമദ്ധ്യത്തിൽ മനുഷ്യവാസം ഇല്ലാത്തതിനാൽ വെള്ളവും കൂടി കിട്ടാതെ കഷ്ടപ്പെട്ടു. ഈ സമയത്ത് ഒരു ചെത്തുകാരൻ എതിരിൽ വന്നു. അവനോട് സ്വല്പം ജലം കിട്ടുവാനുള്ള മാർഗ്ഗത്തെ ആരാഞ്ഞപ്പോൾ തന്റെ പക്കൽ ജലമില്ലെന്നും കള്ള് മാത്രമേയു ള്ളുവെന്നും പറഞ്ഞു. ഇതുകേട്ട ഗുരു ശരി എന്തുചെയ്യാമെന്നു പറഞ്ഞ് തൃപ്തിയോടു കൂടി വാങ്ങിക്കുടിച്ചു. ശിഷ്യരോടൊന്നും പറയാതെ നടക്കാനാരംഭിച്ചു. ദാഹപീഡിതരായ ശിഷ്യന്മാരും സ്വാമികൾ കുടിച്ച പ്പോൾ എന്തുകൊണ്ട് ഞങ്ങൾക്കും ചെയ്തുകൂടെന്ന് കരുതി അവരും തൃപ്തിയോടുകൂടി വാങ്ങിക്കുടിച്ചു. ഇതെല്ലാം നോക്കിക്കണ്ടു കൊണ്ടിരുന്ന ഗുരു വീണ്ടും കുറെ ദൂരം ചെന്നപ്പോൾ മുൻപ്രകാരം തന്നെ ജലം കിട്ടാതെ വളരെ കഷ്ടപ്പെട്ടു. സമീപത്ത് രണ്ട് മൂന്ന് മൂശാരിമാരുടെ വീടുണ്ടായിരുന്നു. അവരോട് ജലത്തിനുവേണ്ടി യാചിക്കുന്ന സമയം അവർ ഓടുരുക്കി മൂശയിലൊഴിക്കുവാൻ തയ്യാറാകുകയായിരുന്നു. ഇവിടെ ഇതാണ് ജലം അവൻ വെള്ളം അന്വേഷിക്കാൻ കണ്ട സ്ഥലം? മറ്റെങ്ങും കിട്ടാത്തതുപോലെ? എന്നു കയർത്തപ്പോൾ ശരി അതാണെങ്കിൽ അതുതന്നെ ഒഴിക്കാൻ പറഞ്ഞു. ഗുരു അഗ്നിമയമായ ആ ദ്രാവകത്തെ ക്ഷീരമെന്ന പോലെ വയറുനിറയെ സുഖമായി കുടിച്ചു. ശിഷ്യരോടും കുടിക്കാൻ പറഞ്ഞു. അഗ്നിമയമായ ആ ദ്രാവകത്തെ കണ്ടതും അവർ ഭയാക്രാന്തരായി നിശ്ചലരായിരുന്നു. അപ്പോൾ ഗുരു ഇതിന് കഴിയാത്തവർ അതിന്ന് അർഹരല്ല എന്ന്

പറഞ്ഞ് ഭ്രഷ്ടരാക്കി ശപിച്ചു. ഈ മഹാത്മാവ് കർണ്ണാടക ദേശത്തിലുണ്ടായിരുന്ന സർവ്വജ്ഞ യോഗികളെന്ന് ചിലരുടെ അഭിപ്രായം. ഇപ്രകാരം അനേകം കഥകളുണ്ട്. ഗ്രന്ഥവിസ്താരത്താൽ പറയുന്നില്ല.

ശ്ലോകം: *യദ്യദാ ചരതി ശ്രേഷ്ഠ-*
*സ്തത്ത ദേവേതരോ ജനഃ*
*സയത് പ്രമാണം കുരുതേ*
*ലോകസ്ത ദനു വർത്തതേ* (ഭ.ഗീ. 3-21)

താ: ഉത്തമൻ എന്ന് ലോകപ്രശസ്തി ആർജ്ജിച്ചവൻ എന്ത് കർമ്മങ്ങൾ ചെയ്യുന്നുവോ, മറ്റുള്ളവർ അവനെ അനുകരിക്കുന്നതാണ്. അപ്രകാരമുള്ള ഉത്തമൻ യാതൊന്നു പ്രമാണമായി പറയുന്നുവോ ലോകത്തിൽ മറ്റുള്ളവരും അതിനെ പ്രമാണമായി സ്വീകരിക്കുന്നു. അതിനാൽ "യഥാ രാജാ തഥാ പ്രജാഃ" എന്ന് പറഞ്ഞപ്രകാരം ഇപ്പോഴും ചില സ്ഥലങ്ങളിൽ ഗ്രാമാധികാരികൾ സന്മാർഗ്ഗികളായി ഇരിക്കുന്നിടങ്ങളിൽ ആ ഗ്രാമവാസികളെല്ലാം സദ്ഗുണ ശാലികളായി കാണപ്പെടുന്നു. അതിനാൽ ആ ഗ്രാമാധിപതി അവരെല്ലാവരും ചെയ്ത പുണ്യകർമ്മത്തിന് പാത്രമായിക്കൊണ്ടിരിക്കുന്നു. അപ്രകാരം തന്നെ പാപകർമ്മങ്ങൾക്കും പാത്രമാകുന്നു. അതിനാൽ അങ്ങനെയുള്ള ഗ്രാമാധികാരികൾ വളരെ ശ്രദ്ധയോടുകൂടി ഇരിക്കേണ്ടതാണ്. അപ്രകാരം "യഥാ ഗുരു തഥാ ശിഷ്യ": ഗുരു എപ്രകാരം ഇരിക്കുന്നുവോ ശിഷ്യനും അപ്രകാരം തന്നെ ഇരിക്കുമെന്ന് അർത്ഥം. ഇത് പ്രത്യക്ഷമായി കാണപ്പെടുന്നതാണ്. ചില ശുഷ്ക്കവേദാന്തികൾ ചെയ്യുന്ന നീചകർമ്മങ്ങളായ മധുമാംസാദി വൃത്തികൾ ശിഷ്യന്മാരും ഉപയോഗിക്കുന്നത് കാണപ്പെടുന്നു. അതിനാൽ ഇനി മേലിലെങ്കിലും ഇപ്രകാരമുള്ള ദുരാചാരങ്ങളെ ശിഷ്യന്മാർക്ക് ഉപദേശിച്ച് ലോക നാശത്തെ ഉണ്ടാക്കാതിരിക്കാൻ കരുണാമൂർത്തിയായ ഭഗവാൻ ഇവർക്ക് നല്ല ബുദ്ധികൊടുത്ത് രക്ഷിക്കുമാറാകട്ടെ!!

ശ്ലോകം: *നമേ പാർത്ഥാസ്തി കർത്തവ്യം*
*ത്രിഷു ലോകേഷു കിഞ്ചന*
*നാനവാപ്തമ വാപ്തവ്യം*
*വർത്ത ഏവ ച കർമ്മണി* (ഭ. ഗീ. 3-22)

താ: അല്ലയോ പാർത്ഥാ, ഞാൻ എപ്പോഴും കർമ്മത്തിൽ മടിയില്ലാതിരിക്കുന്നു. എനിക്ക് മൂന്നു ലോകത്തിലും അല്പംപോലും

ചെയ്യേണ്ടതും, പ്രാപിക്കേണ്ടതും ഒന്നുമില്ല. എങ്കിലും ഞാൻ രാമ, കൃഷ്ണാദി അവതാരങ്ങളെ എടുത്ത് പാമരനെപ്പോലെ സുകർമ്മങ്ങളെ അവരുടെ ശ്രേയസ്സിനായി ചെയ്തുകൊണ്ടിരിക്കുന്നു.

ശ്ലോകം: *യദിഹ്യഹം ന വർത്തേയം*
*ജാതു കർമ്മണ്യതന്ദ്രിതഃ*
*മമ വർത്മാനുവർത്തന്തേ*
*മനുഷ്യാഃ പാർത്ഥ സർവ്വശഃ* (ഭ. ഗീ. 3-23)

താ: ഹേ! പാർത്ഥാ, മടിയില്ലാത്തവനായ ഞാൻ ഒരു സമയത്തിൽ കർ ങ്ങളെ ചെയ്യാതിരുന്നാൽ ഈ വിഷയത്തിൽ മനുഷ്യരെല്ലാം എന്റെ മാർഗ്ഗത്തെ അവലംബിക്കും.

ശ്ലോകം: *ഉത്സീദേയുരിമേ ലോകാ*
*നകുര്യാം കർമ്മ ചേദഹം* (ഭ.ഗീ. 3-24)

താ: ഞാൻ കർമ്മത്തെ ചെയ്യാതിരുന്നാൽ ജനങ്ങളും കർമ്മത്തെ ചെയ്യാതെ നശിക്കും.

ശ്ലോകം: *സക്താഃ കർമ്മണ്യ വിദ്വാംസോ*
*യഥാ കുർവ്വന്തി ഭാരത*
*കുര്യാദ്വിദ്വാം സ്തഥാസക്ത-*
*ശ്ചികീർഷുർ ലോകസംഗ്രഹ* (ഭ. ഗീ. 3.25)

താ: ഭാരതാ അജ്ഞാനികൾ കർമ്മത്തിൽ ആസക്തരായി എപ്രകാരം യഥാശാസ്ത്രമായ കർമ്മം ചെയ്തു കൊണ്ടിരിക്കുന്നുവോ ഫലാപേക്ഷ കൂടാതെ അപ്രകാരം ജ്ഞാനിയും ലോകരക്ഷണാർത്ഥം കർമ്മം ചെയ്യേണ്ടതാണ്. ശ്രീകൃഷ്ണ ഭഗവാന്റെ ഇപ്രകാരമുള്ള അഭിപ്രായമറിയാതെ ചില രാജയോഗികൾ വൈരാഗ്യാദി ഗുണങ്ങ ളോടുകൂടി ജപ, ധ്യാന, പൂജാദികളെ ചെയ്യുന്നവരെ സമീപിച്ച് അവർക്ക് ജ്ഞാനമുണ്ടാകുന്നോ ഇല്ലയോ എന്ന് കണ്ടുപിടിക്കാതെ നിർലജ്ജരായി ബുദ്ധിഹീനരായി പരമമൂഢസ്വഭാവത്തോടെ; എന്തിന് ജപം ചെയ്യുന്നു? ആരെ ധ്യാനിക്കുന്നു? എന്തിന് പടത്തിനും, വിഗ്രഹത്തിനും പൂജ ചെയ്യണം? അവ മനുഷ്യർ നിർമ്മിച്ചതല്ലേ? എന്ന് ബോധഹീനരായി പശുപ്രായ സ്വഭാവത്തോടെ കുതർക്കവാദം ചെ യ്ത് അവരുടെ ഭക്തിവിശ്വാസങ്ങളെ ഭംഗം ചെയ്ത് ഘോരനരകത്തിന് പാത്രങ്ങളായിക്കൊണ്ടിരിക്കുന്നു. ഈ കാരണത്താൽ ഭഗവാൻ കരുണാനിധി ഇപ്രകാരം പറഞ്ഞിരിക്കുന്നു.

ശ്ലോകം: *ന ബുദ്ധിഭേദം ജനയേ-*
*ദജ്ഞാനാം കർമ്മ സംഗിനാം*
*ജോഷയേത് സർവ്വ കർമ്മാണി*
*വിദ്വാൻ യുക്തഃ സമാചരൻ.* (ഭ.ഗീ. 3-26)

താ: ആത്മജ്ഞാനമുള്ളവർ ജപ, ധ്യാന, തപ, പൂജ, വ്രത പാരായണങ്ങളിൽ ആസക്തരായി സംസാരത്തിലിരിക്കുന്ന അജ്ഞാനികളുടെ ബുദ്ധിയെ ചലിപ്പിക്കരുത്. അവർക്ക് പൂർവ്വജന്മ പുണ്യ പരിപാക ത്താൽ ജ്ഞാനമുണ്ടായാലും പ്രസ്തുത കർമ്മഫലം അവർക്ക് അവശ്യമില്ലാതിരുന്നാലും അവരും നിഷ്ക്കാമരായി ജപ, ധ്യാന, പൂജാർച്ചനാദി പുണ്യകർമ്മങ്ങളെ ശ്രദ്ധാഭക്തിയോടെ ചെയ്തുകൊണ്ട് അജ്ഞാനികളോടുകൂടി എല്ലാ കർമ്മങ്ങളെയും അവരുടെ ശ്രേയസ്സിനായി ചെയ്തുകൊള്ളേണ്ടതാണ്. സംസാരത്തിലിരിക്കുന്നവർ ജപ, ധ്യാന, പൂജാർച്ചനാദി പുണ്യകർമ്മങ്ങൾ ചെയ്യാതിരുന്നാൽ മനോ നൈർമ്മല്യം സംഭവിക്കുന്നതല്ല. മനോ നൈർമ്മല്യം എപ്പോൾവരെ ഇല്ലയോ അതുവരെ വിഷയവിരക്തി ഉണ്ടാകുന്നതല്ല. വിഷയവിരക്തി ഇല്ലാതിരുന്നാൽ വൈരാഗ്യാദി സാധന ചതുഷ്ടയ സമ്പത്തി സിദ്ധിക്കുന്നതല്ല. സാധന ചതുഷ്ടയ സമ്പത്തി എപ്പോൾ വരെ പരിപൂർണ്ണമാകുന്നില്ലയോ അതുവരെ അവർക്ക് മായാമുക്തിയായ മോക്ഷം പ്രാപിക്കാൻ സാധിക്കുന്നതല്ല. ഇപ്രകാരം ശ്രീ വസിഷ്ഠന് തന്റെ പിതാവായ ചതുർമുഖ ബ്രഹ്മാവ് ഉപദേശിച്ചു.

ശ്ലോകം: *തത്ര ക്രിയാകാണ്ഡപരാ*
*സ്ത്വയാപുത്ര മഹാധിയാ*
*ഉപദേശ്യാഃ ക്രിയാകാണ്ഡം*
*ക്രമേണ ക്രമശാലിനാ*

താ: അല്ലയോ വത്സാ, നീ ഭരതകാണ്ഡത്തിൽ ചെന്ന് അവിടെയുള്ള ജനങ്ങൾക്ക് ഉത്തമ, മദ്ധ്യമ, കനിഷ്ഠാധികാരികൾക്ക് തദനുസരണം കർമ്മഭക്തിയോഗങ്ങളെ ഉപദേശിക്കൂ.

ശ്ലോകം: *വിരക്ത ചിത്തശ്ചതഥാ*
*മഹാപ്രജ്ഞാവിരാഗിണഃ*
*ഉപദേശ്യ സ്ത്വയാ സാധോ*
*ജ്ഞാനേനാനന്ദ ദായിനാ.*

താ: ഹേ, സാധു! സമസ്തമായ വിഷയങ്ങളിൽ വിരക്തരായ മഹാപ്രജ്ഞസ്വഭാവമുള്ളവരായ വൈരാഗികൾക്ക് മാത്രം ബ്രഹ്മാ

നന്ദം ഏർപ്പെടുവാൻ ജീവബ്രഹ്മൈക്യജ്ഞാനം നീ ഉപദേശിക്കൂ. ഇതല്ലയോ ശരിയായ മാർഗ്ഗം? ഒരു വൈദ്യൻ അവരുടെ ആശുപത്രിയിലുള്ള ഓരോരുത്തരുടെ രോഗവും അവരുടെ ശരീരഗുണത്തെ കണ്ടുപിടിച്ച് അതിന് തക്കതായ ഔഷധ പത്ഥ്യങ്ങൾ ഏർപ്പെടുത്താതെ, എല്ലാവർക്കും ഒരേ വിധമായ ആഹാരം കൊടുത്ത് അവരോട് നിങ്ങൾക്ക് രോഗമില്ല, നിങ്ങൾക്ക് ശരീരമെവിടെ? നിങ്ങൾ നിത്യശുദ്ധമുക്തർ അല്ലയോ? ജനനമരണങ്ങൾ ഇല്ലാത്തവരല്ലയോ? എന്നുപറഞ്ഞ് തന്നെപ്പോലെ അവർക്കും രോഗമില്ലെന്ന് വിചാരിക്കുന്നവർ എങ്ങിനെയുള്ള നിപുണർ എന്നാണ് പറയേണ്ടത്? അപ്രകാരം തന്നെ സംസാരത്തിൽ നാനാവിധാജ്ഞാന രോഗത്താൽ പരിതപിക്കുന്നവർക്ക് അവരുടെ മനഃപക്വം അനുസരിച്ച് കർമ്മോപാസനയോ ഗധ്യാനങ്ങളെ ചെയ്യുന്നതിനെ ഖണ്ഡിച്ചാൽ അവരുടെ സംഗതി എന്താണെന്ന് പറയാം.

ശ്ലോകം: *അജ്ഞസ്യ അർത്ഥബുദ്ധസ്യ*
*സർവ്വം ബ്രഹ്മേതിയോവദേത്,*
*മഹാനരക ജാലേഷു*
*സതേന വിനിയോജിതഃ*

താ: അജ്ഞരായി ഇന്ദ്രിയാദി വിഷയങ്ങളിൽ വിരക്തിയില്ലാത്തവർക്ക് ഈശ്വരോപാസനാദി മാർഗ്ഗങ്ങളെ ഉപദേശിക്കാതെ നീ തന്നെ ബ്രഹ്മമെന്ന മനന വാക്യത്തെ ഉപദേശിച്ചാൽ അവൻ ഗുരുകാരണമായി മഹാനരകത്തിൽ പ്രവേശിക്കും. ഇത് വളരെ അപകാരമെന്നതല്ലാതെ ഉപകാരമാകുന്നതല്ല.

ശ്ലോകം: *ആദൗ ശമദമ പ്രായൈർ*
*ഗുണൈശ്ശിഷ്യം വിശോധയേത്,*
*പശ്ചാത്സർവ്വഗതം ബ്രഹ്മ*
*ശുദ്ധസ്ത്വമിതി ബോധയേത്.*

താ: ആദ്യമായി മുമുക്ഷു ഗുരു സമീപത്തിൽ വരുമ്പോൾ ശമദമാദി സാധന ചതുഷ്ടയ ഗുണങ്ങളെ പരീക്ഷിച്ച് സർവ്വഗുണസമ്പന്നനായിരുന്നാൽ മാത്രം സർവ്വാന്തര്യാമിയായ ശുദ്ധപരബ്രഹ്മമാണ് നീ എന്ന മഹാവാക്യോപദേശം ചെയ്യാം. അല്ലാത്തവർക്ക് മനഃപരിപക്വത്തിന് യോഗ, ധ്യാനങ്ങൾ ബോധിപ്പിക്കുന്നത് ശ്രേഷ്ഠം.

ശ്ലോകം: *പ്രബുദ്ധ ബുദ്ധേഃ പ്രക്ഷീണ*
*ഭോഗേച്ഛ സ്യ നിരാശിഷഃ*
*നാസ്ത്യവിദ്യാ മലമിതി*
*ത്വ ദൃശ സ്യൈവ ഗോചരഃ*

താ: കുശാഗ്രബുദ്ധിയും സമസ്തമായ ഭോഗേച്ഛ നശിച്ചവനും അതായത് ചന്ദനവനിതാദികളായ ഇഹലോകഭോഗത്തേയും, ദേവത, അമൃതം, അപ്സരസ്ത്രീ വിഷയം മുതലായ പരലോക സുഖത്തെയും നായയുടെ മലം കണക്കേ നികൃഷ്ടബുദ്ധി വെക്കുന്നവനും ദേഹസംരക്ഷണത്തിനുകൂടി ആശയില്ലാത്തവനും അവിദ്യാമലവിക്ഷേപരഹിതനും ശ്രീരാമചന്ദ്രനെപ്പോലെ പരമപവിത്രനായവന്നു മാത്രം ബ്രഹ്മജ്ഞാനം ഗോചരമാകുമെന്നല്ലാതെ മറ്റുള്ളവർക്ക് സാദ്ധ്യമാകുന്നതല്ലെന്ന് ശ്രീ വസിഷ്ഠ മുനീന്ദ്രൻ ഉപദേശിക്കുന്നു.

ശ്ലോകം: *ബുദ്ധ്യാ വിശുദ്ധയാ യുക്തോ*
*ധൃത്യാത്മാനം നിയമ്യ ച*
*ശബ്ദാദീൻ വിഷയാം സ്ത്യക്ത്വാ*
*രാഗദ്വേഷൗ വ്യുദസ്യ ച.*

(ഭ. ഗീ. 18-52)

താ: പരിശുദ്ധമായ ബുദ്ധിയോടുകൂടി വലിയ ധീരമായ ധൃതികൊണ്ട് മനസ്സിനെ ആത്മാവിൽ സംയമം ചെയ്ത് ശബ്ദ, സ്പർശ, രൂപ രസാദികളായ വിഷയങ്ങളെ ത്യജിച്ച്, രാഗദ്വേഷങ്ങളെ ത്യജിക്കേണ്ടതാണ്.

ശ്ലോകം: *വിവിക്തസേവീ ലഘ്വാശീ*
*യതവാക്കായ മാനസഃ*
*ധ്യാനയോഗപരോ നിത്യം*
*വൈരാഗ്യം സമുപാശ്രിതഃ*

(ഭ. ഗീ. 18-52)

താ: ഏകാന്തപ്രദേശത്തിലിരുന്ന് ധ്യാന നിഷ്ഠാ പൂർത്തിക്ക് ഭംഗം വരാതിരിക്കുവാൻ സാത്വീകമായ അല്പാഹാരം ഭുജിച്ച് മനോവാക്കായങ്ങളെ വിഷയങ്ങളിൽ നിന്നൊതുക്കിനിർത്തി സർവ്വകാല സർവ്വാവസ്ഥകളിലും ധ്യാനയോഗത്തിൽ മാത്രം തല്പരനായി തീവ്രവൈരാഗ്യ ത്തോടുകൂടിയവനുമാത്രം ജ്ഞാനം സിദ്ധിക്കുമെന്ന് ഗീതയുടെ അഭിപ്രായം.

ശ്ലോകം: *ധ്യാനനിഷ്ഠസ്തു ലഘ്വാശീ*
*വൈരാഗ്യം പരമാശ്രിതഃ*
*അഹങ്കാര വിഹീന ശ്ച*
*യതവാക്കായ മാനസഃ*
*സർവ്വേന്ദ്രിയാണി സംയമ്യ*
*വിവിക്തം സ്ഥലമാശ്രിതഃ*
*ബലദർപ്പ വിഹീനശ്ച*
*കാമക്രോധ വിവർജ്ജിതഃ*
*ശാന്തശ്ച നിർമ്മലശ്ചാപി*
*പരിഗ്രഹവിവർജ്ജിതഃ*
*കല്പതേ ബ്രഹ്മഭൂയായ*
*ബ്രഹ്മധ്യാനസ്യ വൈഭവാത്.*

താ: സദാ ആത്മ ധ്യാനത്തിൽ ഇരിക്കുന്നവനും, അല്പാഹാരിയായി പരമവൈരാഗ്യത്തോടുകൂടി മനോവാക്കായ സംയമം ചെയ്ത് ചക്ഷുശ്രവണാദി ഇന്ദ്രിയങ്ങളെ അധീനം ചെയ്തുകൊണ്ട് വിജനപ്രദേശത്തിൽ ഇരിക്കുന്നവനും, ബലദർപ്പങ്ങളായ അരിഷഡ് വർഗ്ഗങ്ങളെ ഹരിച്ചവനും പരമശാന്തമായ വാസനാരഹിതമായ മനസ്സുള്ളവനും, പരിഗ്രഹവിവർജ്ജിതനായ ബ്രഹ്മജ്ഞാന ദൈവസമ്പന്നനും പരബ്രഹ്മത്തെ പ്രാപിക്കുന്നതാണെന്ന് പത്മപുരാണം.

ശ്ലോകം: *വിവിക്തദേശ ആസീനോ.*
*വിരാഗോ വിജിതേന്ദ്രിയഃ*
*ഭാവയേ ദേകമാത്മാനം*
*തമനന്ത മനന്യധീഃ*

(ആത്മബോധം)

താ: ഏകാന്ത നിർമ്മലപ്രദേശത്തിൽ ആസീനനായി മഹാവിരാഗിയായി സർവ്വേന്ദ്രിയങ്ങളെ ജയിച്ച ഏകാഗ്രചിത്തൻ ഏകാകിയായി അനന്തമായ പരമാത്മാവിനെ അഭേദ ഭാവന ചെയ്യേണ്ടതാണ്.

ശ്ലോകം: *യോഗി യുഞ്ജീത സതത*
*മാത്മാനം രഹസിസ്ഥിതഃ*
*ഏകാകീ യത ചിത്താത്മാ*
*നിരാശീര പരിഗ്രഹഃ* (ഭ.ഗീ. 6-10)

താ: ആത്മധ്യാനം ചെയ്യുന്ന ആ യോഗി സർവ്വദാ വിജന പ്രദേശത്തിൽ ഏകാകിയായിരുന്ന് ചിത്തത്തെയും ഇന്ദ്രിയത്തെയും ദേഹത്തെയും നിയമിച്ചുകൊണ്ട് (ഒതുക്കി ആശവിട്ട്) പരിഗ്രഹ വർജ്ജിതനായി അന്തഃകരണത്തെ സദാ സമാധിയിൽ ഉറപ്പി ക്കേണ്ടതാകുന്നു...

ശ്ലോകം: *പ്രശാന്താത്മാ വിഗതഭീർ*
*ബ്രഹ്മചാരി വ്രതേ സ്ഥിതഃ*
*മനഃ സംയമ്യ മച്ചിത്തോ*
*യുക്ത ആസീത മത്പരഃ* (ഭ. ഗീ. 6-14)

താ: മനസ്സിനെ നല്ലവണ്ണം ശാന്തമാക്കി ഭയരഹിതനായി മനസ്സാ വാചാ കർമ്മണാ ബ്രഹ്മചര്യത്തിൽ ഇരിക്കുന്നവനായി മനസ്സിനെ ആത്മാവിൽ ഉറപ്പിച്ച് പരമാത്മാവ് തന്നെ മുഖ്യപ്രയോജനം എന്ന് നിശ്ചയിച്ച് സമാഹിതനായി ഇരിക്കേണ്ടതാണ്.

ശ്ലോകം: *യുഞ്ജന്നേവം സദാത്മാനം*
*യോഗീനിയത മാനസഃ*
*ശാന്തിം നിർവ്വാണ പരമാം*
*മത്സംസ്ഥാമധി ഗച്ഛതി.* (ഭ.ഗീ. 6-15)

താ: മേൽപ്പറഞ്ഞ പ്രകാരം സർവ്വഥാ സമാധിസ്ഥിതനായി മനസ്സിനെ ലയിപ്പിച്ച യോഗി, സർവ്വേന്ദ്രിയ നിഗ്രഹമുള്ളവന് മോക്ഷം തന്നെ പരമാവധിയായി ഉള്ളത്. അതിനാൽ എന്റെ അധീനമായ സർവ്വോപദ്രവ രഹിതമായ ശാശ്വതാനന്ദ മോക്ഷമെന്ന ശാന്തിയെ പ്രാപിക്കുന്നതാണ്.

ശ്ലോകം: *യഃ ശാസ്ത്ര വിധി മുത്സൃജ്യ*
*വർത്തതേ കാമകാരതഃ*
*നസ സിദ്ധിമവാപ്നോതി*
*നസുഖം ന പരാംഗതി* (ഭ.ഗീ. 16-23)

താ: ആര് ശാസ്ത്രത്തിൽ പറയപ്പെട്ട തപോധ്യാനാർച്ചന പൂജാദികളെ അതിക്രമിച്ച് സ്വേച്ഛയായി നിരീശ്വരനായി സഞ്ചരി ക്കുന്നുവോ അവൻ തത്ത്വജ്ഞാനത്തെ പ്രാപിക്കുന്നതല്ല.

ശ്ലോകം: *തസ്മാച്ഛാസ്ത്രം പ്രമാണം തേ*
*കാര്യാകാര്യവ്യവസ്ഥിതൗ*
*ജ്ഞാത്വാ ശാസ്ത്രവിധാനോക്തം*
*കർമ്മകർത്തു മിഹാർഹസി* (ഭ.ഗീ. 16-24)

താ: അതിനാൽ അർജ്ജുനാ ചെയ്യേണ്ടതും ചെയ്യാതിരിക്കേണ്ടതും അറിയിക്കുന്ന പ്രമാണം ശാസ്ത്രമാണ്. അതിനാൽ ശാസ്ത്രത്തിൽ പറയുന്ന യജ്ഞ, ദാന, തപസ്സ് മുതലായ സൽക്കർമ്മങ്ങളെ ഫലാപേക്ഷ കൂടാതെ അതിന്റെ ഫലം മോക്ഷമാണെന്ന് അറിഞ്ഞുകൊണ്ട് വിധിപ്രകാരം ആചരിക്കേണ്ടതാണ്. ഇത് ശ്രീകൃഷ്ണഭഗവാന്റെ മുഖ്യോപദേശം.

ശ്ലോകം: *ന ഗച്ഛതി വിനാപാനം*
*വ്യാധിരൗഷധ ശബ്ദതഃ*
*വിനാ പരോക്ഷാനുഭവം*
*ബ്രഹ്മശബ്ദൈർ നമുച്യതേ.*

താ: രോഗി ഔഷധസേവ നടത്തി പത്ഥ്യമാചരിച്ചാലല്ലാതെ രോഗശാന്തി ഉണ്ടാകുന്നതല്ല. ഔഷധം ഔഷധമെന്ന് കോടിപ്രാവശ്യം ജപിച്ചാലും രോഗം മാറുന്നതല്ലല്ലോ? അപ്രകാരംതന്നെ മായാമഹാരോഗത്തോടുകൂടിയവൻ ബ്രഹ്മാസ്മി ബ്രഹ്മാസ്മി എന്ന് കോടി പര്യായങ്ങൾ ജപിച്ചാലും അപരോക്ഷാനുഭവം കിട്ടുന്നതല്ല. പരിപൂർണ്ണ സ്ഥിതി പ്രാപിക്കുവാൻ ശമദമാദി ഗുണങ്ങളോടുകൂടി ശ്രവണ മനന നിദിദ്ധ്യാസനങ്ങളെ നിശ്ചയമായും ചെയ്യേണ്ടതാണ്. അല്ലാതിരുന്നാൽ പ്രകൃതി വികൃതികൾ അവനെ വിട്ട് പോകുന്നതല്ല.

ശ്ലോകം: *അകൃത്വാ ശത്രുസംഹാര*
*മഗത്വാ ƒഖില ഭൂശ്രിയാ*
*രാജാ ƒഹമിതി ശബ്ദാന്നോ*
*രാജാ ഭവിതു മർഹതി*

താ: ധീരതയോടെ രണ രംഗത്തിറങ്ങി ശത്രു സംഹാരം ചെയ്ത് മഹാമണ്ഡലാധിപത്യം സ്ഥാപിക്കാതെ ഞാൻ മഹാരാജാവാണെന്ന് പറഞ്ഞതുകൊണ്ട് മാത്രം രാജാവാകുമോ? അങ്ങിനെ സംഭവിക്കുന്നതല്ലല്ലോ. അപ്രകാരംതന്നെ ഇന്ദ്രിയങ്ങൾ എന്ന സൈന്യങ്ങളെയും മനഃചിത്ത അഹങ്കാര ബുദ്ധികളായ മന്ത്രി പ്രഭൃതികളെയും സംഹരിയ്ക്കാതെ മോക്ഷസാമ്രാജ്യ പട്ടാഭിഷേകനായി രാജയോഗി ആകുന്നതല്ല.

ശ്ലോകം: *ശരീര പോഷണാർത്ഥി സൻ*
*യ ആത്മാനം ദി ദൃക്ഷതി*
*ഗ്രാഹം ദാരുധിയാധൃത്വാ*
*നദിംതർതും സഗച്ഛതി.*

താ: ആര് ദേഹരക്ഷണത്തെ അപേക്ഷിക്കുന്നവരായി പരമാത്മാവിനെ ദർശിക്കുവാൻ ഇരിക്കുന്നുവോ അവൻ എങ്ങനെയുളളവനെന്നാൽ, മരമാണെന്ന ധാരണയിൽ ഒരു വലിയ മുതലയെ പിടിച്ചുംകൊണ്ട് നദികടക്കാൻ പോയവനെപോലെ ഇരിക്കും. അതായത് ഒരു നദിയിൽ വലിയ ഒരു മകരം ഉണ്ടായിരുന്നു. ആ നദിയിൽ ഇറങ്ങുന്ന മനുഷ്യരെ തിന്നുന്നത് അതിന്റെ സ്വഭാവമായിരുന്നു. അപ്രകാരം ഇരിക്കുന്ന മുതലയെ കണ്ട് ഇത് നല്ല തോണിയായിരിക്കുമെന്ന് നിശ്ചയിച്ച് അതിൽ കയറി നദി കടക്കാൻ എളുപ്പമാണെന്ന് ചിന്തിക്കുന്ന മൂഢനെപ്പോലെ വിഷയസുഖത്തിലിരുന്ന് മോക്ഷത്തെ പ്രാപിക്കാമെന്ന് പറയുന്ന രാജയോഗിയുടെ അഭിപ്രായം ഇതിനു തുല്യമാണ്.

ശ്ലോകം: *മോഹ ഏവ മഹാമൃത്യുർ*
*മുമുക്ഷോർവ പുരാദിഷു*
*മോഹാവിനിർജിതോ*
*യേന സമുക്തി പദമർഹതി*

താ: മുമുക്ഷുവിന് ശരീരാദികളിലുളള രാഗമാണ് മഹാമൃത്യു. ആരാൽ ദേഹാദികളിലുളള രാഗത്തെ ജയിക്കാൻ കഴിയുമോ, അവൻതന്നെ മുക്തിപദത്തിന് അർഹൻ. അല്ലാതെ അല്പമെങ്കിലും ആഗ്രഹമുണ്ടെങ്കിൽ അവന് സാദ്ധ്യമാകുന്നതല്ല.

ശ്ലോകം: *മോഹം ജഹി മഹാ മൃത്യും*
*ദേഹദാരസുതാ ദിഷു*
*യം ജിത്വാ മുനയോയാംതി*
*തദ്വിഷ്ണോഃ പരമം പദം.*

താ: ശരീര ദാര പുത്രാദികളിൽ ഉളള മഹാശത്രു സ്വരൂപമായ രാഗത്തെ ജയിക്കുന്നത് പരമപദമായ വിഷ്ണുപദത്തിലേക്കുളള പാതയാണ്. ഇതിന് എല്ലാതരം ബ്രഹ്മചര്യവും മുഖ്യമായിരിക്കേണ്ടതാണ്. അല്ലാത്തവർക്ക് മനോധൈര്യവും ഇന്ദ്രിയ നിഗ്രഹവും ഉണ്ടാവുന്നതല്ല. അതിനാൽ ഇതിനെ നല്ലവണ്ണം ശ്രദ്ധിച്ച് കേൾക്കൂ.

## ബ്രഹ്മചര്യാ വ്രതം

ബ്രഹ്മചര്യത്തിന്റെ അർത്ഥം:-

ഇത് എട്ട് വിധത്തിലുണ്ട്. മനുഷ്യർക്ക് ധർമ്മാർത്ഥ കാമമോക്ഷങ്ങളെന്ന് പറയപ്പെടുന്ന ചതുർവിധ പുരുഷാർത്ഥങ്ങൾക്ക് ഇത് മുഖ്യകാരണമാകുന്നതിനാൽ പതഞ്ജലി മഹർഷി യോഗസൂത്രത്തിൽ

"ബ്രഹ്മചര്യപ്രതിഷ്ഠായാം വീര്യലാഭഃ". ബ്രഹ്മചര്യവ്രതത്താൽ ബ്രഹ്മദീപ്തി, അമാനുഷപ്രജ്ഞ, ജിതേന്ദ്രിയത്വം ഇവ സിദ്ധിക്കുമെന്ന് പറയുന്നു. ബ്രഹ്മചര്യശക്തിയിലാണല്ലോ ഭീഷ്മാചാര്യർ സാക്ഷാൽ നാരായണാവതാരമായ ശ്രീ പരശുരാമനെ യുദ്ധത്തിൽ നിഷ്പ്രയാസം ജയിച്ചത്. ഈ ബ്രഹ്മചര്യമഹിമയാൽ അല്ലയോ ശ്രീ ആഞ്ജനേയൻ രാവണാദി സമൂഹത്തെ ധ്വംസനം ചെയ്തത്. ഇങ്ങനെയുള്ള ബ്രഹ്മചര്യത്താൽ തന്നെ അല്ലേ പർവ്വതാകാരങ്ങളായ ഗജയൂഥങ്ങളെ നായയുടെ വലുപ്പമുള്ള സിംഹം തകർത്തുകളയുന്നത്? എന്തെന്നാൽ അതിന് മൂന്നു വർഷത്തിൽ ഒരിക്കൽ മാത്രമാണ് വിഷയസംഗമം ഉള്ളത്. അതുകൊണ്ട് അതിന് അത്ര മഹത്തായ ശക്തിയുണ്ട്. ഇഹലോക സുഖമായാലും പരലോകസുഖമായാലും ആഗ്രഹിക്കുന്നവർ ബ്രഹ്മചര്യവ്രതത്തോടെ ഇരിക്കേണ്ടതാണ്. ഗൃഹസ്ഥന്റെ ബ്രഹ്മചര്യമെന്നാൽ, ഋതുകാലത്തിൽ ശുഭദിനം നോക്കി ധർമ്മ പത്നിയോടുകൂടി ചേരുന്നതാണ്. തദിതരങ്ങളായ മൂന്ന് ആശ്രമങ്ങളിൽ ഇരിക്കുന്നവർക്ക് ബ്രഹ്മചര്യം സദാ ഉണ്ടായിരിക്കേണ്ടതാണ്. ഋതുകാലമെന്നാൽ ഭാര്യ ഋതുവായി നാല് ദിവസത്തിനുശേഷം പതിനൊന്നു ദിനങ്ങളിൽ ഏകാദശി, സംക്രമം, അമാവാസി, ഞായറാഴ്ച, ജന്മനക്ഷത്രം മുതലായ അനേകം പുണ്യദിനങ്ങളെ വർജ്ജിക്കേണ്ടതാണ്. ഇപ്രകാരം ഇരിക്കുന്നവർക്ക് ഉണ്ടാകുന്ന സന്താനം ആയുരാരോഗ്യത്തോടുകൂടി മഹാബുദ്ധിമാന്മാരായി പരാക്രമസ്വഭാവമുള്ളവരായി ദൈവഭക്തി, ആത്മജ്ഞാനം സത്യധർമ്മപരായണരായി ഇരിക്കുന്നവരാണ്. ഭാര്യ ഋതുവായി പതിനൊന്ന് ദിനങ്ങൾ കഴിഞ്ഞ ശേഷം തന്റെ സഹോദരിയെപ്പോലെയും, ഗർഭധാരണം ചെയ്ത ശേഷം പ്രസവിച്ച് മൂന്ന് വർഷങ്ങൾ വരെ തന്റെ മാതാവിനെപ്പോലെയും കരുതി ജീവിക്കേണ്ടതാണെന്ന് ശാസ്ത്രം പറയുന്നു. കൂടാതെ കുഞ്ഞുങ്ങൾ മുലപ്പാൽ കുടി മാറുന്നതുവരെ വിഷയപ്രവർത്തനം പാടുള്ളതല്ല. മാത്രമല്ല, സ്ത്രീക്കോ പുരുഷനോ ഏതെങ്കിലും വിധത്തിലുള്ള രോഗങ്ങൾ ഉണ്ടായാലും ബ്രഹ്മചര്യവ്രതത്തോടെ ഇരിക്കേണ്ടതാണ്. ഇല്ലാതിരുന്നാൽ സന്താനങ്ങൾ രോഗികളായി, അല്പായുസ്സുകളായി ബലഹീനരായി, ജ്ഞാനം ഇല്ലാത്തവരായി സംഭവിക്കും. എപ്രകാരമെന്നാൽ പിഞ്ചു വിത്ത് നട്ടാൽ വൃക്ഷം എപ്രകാരം അപ്രയോജനമാകുമോ അതുപോലെതന്നെ ആയി ത്തീരുന്നു ഇവരുടെ സ്ഥിതിയും. അല്ലെങ്കിൽ ഒരുവൻ ഭുജിക്കുവാനുള്ള ആഹാരം നാലുപേർ ഭുജിച്ചാൽ

എപ്രകാരമാകുമോ അതുപോലെയിരിക്കും ഇവരുടെയും സ്ഥിതി. ഈ ബ്രഹ്മചര്യ ശക്തികൊണ്ട് യോഗികളുടെ ശരീരം വജ്രകായമായും അമാനുഷപ്രജ്ഞയും ഗംഭീര സ്വഭാവവും സർവ്വേന്ദ്രിയ സംയമന ശക്തിയും ശീതോഷ്ണാദികളെ സഹിക്കാനുള്ള ശക്തിയുള്ളവരായും തീരുന്നു. ബ്രഹ്മചര്യം എട്ട് വിധം. അതിൽ മൂന്നെണ്ണം വളരെ പ്രധാനപ്പെട്ടവ. 1. മനസ്സുകൊണ്ടുള്ള സ്മരണ, 2. ആ വിഷയത്തെക്കുറിച്ച് അതിൽ ആസക്തിയോട് കൂടെയുള്ള സംഭാഷണം 3. ആ വിഷയോദ്ദേശ്യത്താൽ സ്ത്രീകളെ സ്പർശിക്കുക മുതലായവ ബ്രഹ്മചര്യ ലംഘനത്തിൽ മുഖ്യമാണ്. ബ്രഹ്മചര്യം പരിപൂർണ്ണമായിട്ടുള്ളവരുടെ ശക്തിക്കും ഇല്ലാത്തവരുടെ ശക്തിക്കും അജഗജാന്തരമുണ്ട്. വലിയ പീരങ്കിയിൽ നിന്ന് വെടിയുണ്ട ദൂരത്തേക്ക് പാഞ്ഞുപോകുന്നതും കുട്ടികളുടെ കളിത്തോക്കിൽ നിന്ന് ഉണ്ട ഗമിക്കുന്നതും തമ്മിലുള്ള വ്യത്യാസം വിഷയവിരക്തനും, വിഷയലോലുപനും തമ്മിലുണ്ട്. ഈ കാരണത്താൽ ശ്രീ ശങ്കരാചാര്യർ, ശ്രീ രാമാനുജാചാര്യർ, ശ്രീ മാദ്ധ്വാചാര്യർ, ശ്രീ വിവേകാനന്ദസ്വാമികൾ, ശ്രീ ദയാനന്ദ സരസ്വതി സ്വാമികൾ ശ്രീനാരായണഗുരു മുതലായവരുടെ അപാര പാരാവാര പ്രജ്ഞയ്ക്ക് മുഖ്യകാരണം ഇതാണ്. ഇവരിൽ ശ്രീ രാമാനുജാചാര്യസ്വാമി കല്ല്യാണം കഴിച്ചെങ്കിലും സന്താനോല്പത്തിക്കു മുമ്പെ സന്ന്യസിച്ചു.

ശ്ലോകം: *ആയുസ്തേജോ ബലം വീര്യം*
*പ്രജ്ഞാശ്രീശ്ച മഹാദ്യശഃ*
*പുണ്യംച മത്പ്രിയത്വം ച*
*ലഭ്യതേ ബ്രഹ്മചര്യയാ.*

താ: ബ്രഹ്മചര്യ മഹിമകൊണ്ട് പൂർണ്ണായുസ്സ്, ബ്രഹ്മതേജസ്സ്, ബലം, വീര്യം (പരാക്രമം) അപാരപ്രജ്ഞ ശ്രീ, മഹത്തായ യശസ്സ്, വളരെ പുണ്യം, ഭഗവദ് പ്രീതി ഇതെല്ലാം സുലഭമായി സുഖമായി കിട്ടുന്നതാണ് എന്ന് മനുസ്മൃതി.

ശ്ലോകം: *ഏവം സംരക്ഷയേത് ബിന്ദും*
*മൃത്യും ജയതി യോഗവിത്*
*മരണം ബിന്ദുപതേന*
*ജീവനം ബിന്ദുധാരണാത്.*

താ: യോഗിയായവൻ ബിന്ദുവിനെ സംരക്ഷിച്ച് ജനനമരണത്തെ കടക്കുന്നു. ബിന്ദുവിന്റെ സ്കലനത്താൽ മരണവും ബിന്ദുധാരണത്താൽ ജീവിതവും ജീവികൾക്ക് ഏർപ്പെടുന്നു.

ശ്ലോകം: *ചിത്തായത്തം നൃണാം ശുക്രം*
*ശുക്രായത്തം ച ജീവിതം*
*തസ്മാച്ഛുക്രം മനശ്ചൈവ*
*രക്ഷണീയ പ്രയത്നതഃ*

താ: മനുഷ്യർക്ക് ശുക്ലം ചിത്തത്തിന് അധീനമായിരിക്കുന്നു. ജീവിതം ശുക്ലത്തിന് അധീനമായിരിക്കുന്നു. അതിനാൽ ബുദ്ധിമാൻമാർ ശുക്ലത്തെ മനസ്സിന്റെ പ്രയത്നത്തോടെ രക്ഷിക്കേണ്ടതാണെന്ന് ഹഠയോഗ പ്രദീപിക.

## ജ്ഞാനികൾ വിധിയെ അനുസരിക്കുന്നു

പ്രശ്നം: അല്ലയോ, സ്വാമിജി, അവിടുന്ന് അരുളി ചെയ്തതെല്ലാം ബ്രഹ്മപ്രാപ്തിക്ക് നല്ലതായിരുന്നാലും താങ്കളുടെ സംഭാഷണം കേൾക്കുമ്പോൾ ദ്വൈതഭാവത്തിലിരിക്കുന്നു എന്നല്ലാതെ അദ്വൈതമായി തോന്നുന്നില്ലല്ലോ? അദ്വൈതിക്ക് ഇത് ചെയ്യാമെന്നും അത് ചെയ്യാൻ പാടില്ലെന്നുമുള്ള വിധിനിഷേധമുണ്ടോ? അവൻ ഏകച്ഛത്രാധിപതിയെപ്പോലെ നിർഭയനല്ലേ? "കോവിധി കോ നിഷേധഃ" "നിസ്ത്രൈഗുണ്യേ പഥിവിചരതാം". എന്ന് ശുകപഞ്ചകത്തിൽ കാണുന്നുവല്ലോ? കൂടാതെ ഈ ശാവസ്യോപനിഷത്ത് കൂടി പറയുന്നുവല്ലോ?

ശ്രുതി: *യസ്മിൻ സർവ്വാണി ഭൂതാന്യാ-*
*ത്മൈവാ ഭൂദ്വിജാനതഃ*
*തത്രകോ മോഹഃ കഃ ശോകഃ*
*ഏകത്വ മനു പശ്യതഃ*

താ: ജ്ഞാനിക്ക് എപ്പോൾ സർവ്വപ്രാണികളും ആത്മാവായി കാണപ്പെടുന്നുവോ അപ്പോൾ ബ്രഹ്മൈക്യത്തിലിരിക്കുന്ന അവന് മോഹമേത്, ശോകമെവിടെ? ആര് തന്നുടെ ആത്മാവിൽ സർവ്വഭൂതങ്ങളെയും തന്നുടെ ആത്മാവിനെ സകല ഭൂതങ്ങളിലും ജ്ഞാനദൃഷ്ടിയോടെ ഏകമായി കാണുന്നുവോ അപ്പോൾ അവന് ശോകമേത്, മോഹമെവിടെ?

ഉത്തരം: ഓ കുഞ്ഞേ, ഇതിന്റെ അർത്ഥം വളരെ വിപുലമാണ്. എന്തെന്നാൽ എല്ലാം താനായിരിക്കുമ്പോൾ തനിക്കന്യമായി യാതൊന്നുമില്ല. അതിനാൽ പാമരൻ തന്റെ ശരീരത്തെ എപ്രകാരം കാണുന്നുവോ അപ്രകാരം തന്നെ ജ്ഞാനിയായവൻ ഇതെല്ലാം താനായിരിക്കുന്ന കാരണത്താൽ തന്നെപ്പോലെതന്നെ ഈ ലോകമെല്ലാം കാണുന്നു എന്ന അർത്ഥമല്ലാതെ, എല്ലാം തിന്നാം, കുടിക്കാം എന്ന അർത്ഥമില്ല. എല്ലാം

താനായിരിക്കുമ്പോൾ ഏതിനെ ഭുജിക്കും? ആരോട് കോപിക്കും? സ്ത്രീപുരുഷഭേദം എവിടെ? ഇപ്രകാരമല്ലാതെ മൂഢരെപ്പോലെ തല കീഴായി അർത്ഥം കല്പിക്കരുത്. നദീതീരത്തുള്ള വൃക്ഷങ്ങളുടെ ഛായ ജലത്തിൽ പ്രതിബിംബിച്ചിരിക്കുമ്പോൾ തലകീഴെയും അടിഭാഗം മേലെയുമായി കാണുന്നതുപോലെ അജ്ഞാനമെന്ന നദീതീരത്തി ലിരിക്കുന്നവർക്കെല്ലാം വിപരീതാർത്ഥമായി തോന്നും. അതിനാൽ നിജാവസ്ഥ അറിയുന്നില്ല. ഏകച്ഛത്രാധിപതിയായ അവരെ ആരും ശിക്ഷിക്കുന്നില്ലെന്നു കരുതി അവർ അധർമ്മമായ കർമ്മം ചെയ്യുമോ? യഥാർത്ഥത്തിൽ ചക്രവർത്തിക്കുകൂടി സ്വാതന്ത്ര്യമില്ല. എന്തുകൊണ്ടെ ന്നാൽ അവർ മന്ത്രിപ്രഭൃതികളോടും ഗുരുവിനോടും, ആസ്ഥാന പണ്ഡിതന്മാരോടും കൂടി മന്വാദി ധർമ്മശാസ്ത്രങ്ങളെ അനുസരിച്ച് പ്രതികർമ്മങ്ങളും ചെയ്യുന്നു എന്നല്ലാതെ സ്വതന്ത്രനായി സർവ്വശക്തി ഇരുന്നാലും സ്വയമായി ഒരു വേലയും ചെയ്യുന്നതല്ല. അപ്രകാരംതന്നെ ജ്ഞാനിയും എല്ലാം താനെന്ന നിജബോധവും പ്രാപിച്ചിരുന്നാലും ഗുരുവാക്യം, ശാസ്ത്രം, സജ്ജനങ്ങൾ മുതലായ വരുടെ അഭിപ്രായത്തെ അനുസരിച്ച് എന്തു കർമ്മമായാലും ചെയ്യുന്നു എന്നല്ലാതെ സ്വേച്ഛയായി അധർമ്മമായ ഒരു കർമ്മവും., യാതൊന്നും ചെയ്യുന്നതല്ല. ഇക്കാലത്തിൽ രാജയോഗികൾ എന്ന് പറയപ്പെടുന്ന ചിലരുടെ ദുരാചാരകാരണത്താൽ പവിത്രമായ, ദിവ്യമായ അദ്വൈതമതത്തിന് ഹാനി ഏർപ്പെട്ടിരിക്കുന്നു. ഈ മതം ശ്രീ ശങ്കര ഭഗവത് പാദരുടെ കാലത്ത് സദ്ഗുണ നിധികളായ മഹാന്മാരാൽ അനുഷ്ഠിക്കപ്പെട്ട് ദിവ്യപദത്തെ പ്രാപിച്ചു. പിന്നീടിങ്ങോട്ട് വന്ന് വന്ന് ശിശ്നോദര പോഷണ പാരായണരുടെ കൈകളിൽ പെട്ടപ്പോൾ അവർ തപ, ധ്യാന, ശ്രവണ മനന, നിദിധ്യാസനാദികൾ ചെയ്യാതെ ശുഷ്കവേദാന്തികളായി ലോകത്തെ നശിപ്പിക്കുമ്പോൾ ശ്രീ രാമാനുജൻ, ശ്രീമാദ്ധ്വാചാര്യർ എന്നീ മഹാന്മാർ അവതരിച്ച് ദ്വൈത, വിശിഷ്ടാദ്വൈത മതങ്ങളെ സ്ഥാപിച്ചു. ഈ വിഷയമായി ഇപ്പോഴുള്ള രാജയോഗികളിൽ ചിലരും അവധൂതരിൽ ചിലരും ചെയ്യുന്ന നികൃഷ്ട ആചാരങ്ങൾ കാണുമ്പോൾ ഇത് വളരെ ഉപയോഗപരമായിരിക്കുന്നു. എന്തെന്നാൽ ബ്രഹ്മനിഷ്ഠാ ഗരിഷ്ഠരായ അദ്വൈത ബ്രഹ്മാനുഭവത്തിന് യോഗ്യതയുള്ള ധ്യാനനിഷ്ഠ, നിധിധ്യാസനങ്ങൾ ചെയ്യാതെ ആത്മസുഖത്തെ പ്രാപിക്കുന്നതല്ല. ഈശ്വരോപാസനാദി കൾ ഇല്ലാതിരിക്കുന്നതിനാൽ ഹൃദയശുദ്ധിയും മായാവിമുക്തിയും സംഭവിക്കാതെ ഇന്നത്തെ ലോകത്ത് ഇപ്രകാരം ഉഭയഭ്രഷ്ടന്മാരായി

നശിച്ചുകൊണ്ടിരിക്കുന്നു. അതിനാൽ ഇപ്പോഴുള്ളവർക്ക് മനഃപരിശുദ്ധിക്കായി ദൈവോപാസനയോടുകൂടിയ ദ്വൈത, വിശിഷ്ടാദ്വൈത മതങ്ങൾ നല്ലതാണ്.

ശ്ലോകം: *അനുഭൂതിം വിനാ മൂഢോ*
*വൃഥാ ബ്രഹ്മണി മോദതേ,*
*പ്രതിബിംബിത ശാഖാഗ്ര*
*ഫലാസ്വാദന മോദവത്*

താ: മൂഢൻ അനുഭവമില്ലാതെ പരബ്രഹ്മാനുഭവമുള്ളവനെപ്പോലെ സന്തോഷിച്ചുകൊണ്ടിരിക്കുന്നു. ഇത് എപ്രകാരമിരിക്കുന്നു എന്നാൽ തടാകക്കരയിലിരിക്കുന്ന വൃക്ഷാഗ്രഫലം വെള്ളത്തിൽ പ്രതിഫലിച്ചിരിക്കുമ്പോൾ അതിനെ കണ്ട് താൻ ഭുജിച്ച് രുചിച്ചറിഞ്ഞ് സന്തോഷിക്കുന്ന ഭ്രാന്തനെപ്പോലെയുണ്ട്. ഇപ്പോഴുള്ള രാജയോഗികളുടെ സ്ഥിതി. എന്തെന്നാൽ ആദികാലത്തുണ്ടായ മഹാത്മാക്കൾ തപോധ്യാനങ്ങളാൽ പവിത്രന്മാരായി ബ്രഹ്മാനന്ദത്തെ പ്രാപിച്ചു. ഇപ്പോഴുള്ളവർ അപ്രകാരം ചെയ്യുവാൻ മടിയന്മാരായി ഞാൻ രാജയോഗി എന്നു പറഞ്ഞുനടക്കുന്നു. ഇത് എപ്രകാരമെന്നാൽ ഒരാൾ വളരെ പ്രയാസപ്പെട്ട് നിയമങ്ങളൊക്കെ പഠിച്ച് ഉന്നത നീതിപീഠത്തിൽ നീതിപതിയായി അംഗീകാരം പ്രവൃത്തിച്ചു. അദ്ദേഹത്തിന്റെ മരണശേഷം, അദ്ദേഹത്തിന്റെ മകൻ യാതൊന്നും പഠിക്കാതെ തന്റെ പിതാവിരുന്ന സ്ഥാനത്ത് കയറിയിരുന്ന് താനാണിനി അധികാരി എന്നു പറയുന്നതുപോലെയാണിത്.

## പ്രസ്തുത രാജയോഗികളുടെ സ്വഭാവം

പ്രശ്നം: ഇപ്പോഴുള്ള യോഗികളെല്ലാം ഇത് എന്റെ സ്വഭാവമാണെന്ന് പറയുന്നുവല്ലോ? അതിന്റെ രഹസ്യം അവിടുന്ന് പറഞ്ഞുതന്നാലും.?

ഉത്തരം: തന്റെ സ്വന്തം അനുഭവത്തെ മാത്രം വിശ്വസിക്കരുത്. അത് ശരിയോ തെറ്റോ എന്ന് എപ്രകാരമറിയാൻ കഴിയും? അതായത് ഒരാൾക്ക് ഭ്രാന്താധികൃത്താൽ ഈ ഭൂമിയെല്ലാം ചുറ്റുന്നതായി തോന്നാം. അല്ലെങ്കിൽ പച്ചനിറമുള്ള കണ്ണാടി ധരിച്ചാൽ ലോകമെല്ലാം പച്ചയായി കാണപ്പെടും. (അതായത് കണ്ണാടിയുടെ നിറംപോലെ ലോകമെല്ലാം തോന്നും) അതുപോലെ ചുകപ്പുകണ്ണാടി വെച്ചവർക്ക് ചുകപ്പായിരിക്കും. അല്ലെങ്കിൽ വാഹനത്തിൽ ഗമനശക്തി അധികരി

ച്ചാൽ ഇരു ഭാഗങ്ങളിലുമുള്ള വൃക്ഷങ്ങളും ഗ്രാമങ്ങളും ഓടുന്നതു പോലെ തോന്നും ഇതെല്ലാം തന്റെ അനുഭവത്തിന് വിരോധമായിരിക്കും. അതിനാൽ ഈ വിഷയത്തിൽ സ്വാനുഭവം ശരിയല്ലല്ലോ? അപ്രകാരം തന്നെ ജ്വരാദിരോഗങ്ങളുള്ളവന് മധുരമായ വസ്തുക്കൾ കൈപ്പായി അനുഭവപ്പെടും. ആ മധുരവസ്തുക്കൾ രോഗമില്ലാത്തവർക്ക് കൈപ്പാകുമോ? അതിനാൽ സ്വാനുഭവം കൊണ്ടു മാത്രം പാപകർമ്മങ്ങൾ ചെയ്താലും ഞാൻ ബദ്ധനാകുന്നതല്ലെന്ന് പറയുന്നത് വളരെ വലിയ തെറ്റ്., അതിനാൽ ശാസ്ത്രം, ഗുരൂപദേശം, തന്റെ അനുഭവം ഈ മൂന്നും ശരിയായിരുന്നാൽ മാത്രമെ അത് ശരിയെന്ന് പറയാൻ കഴിയൂ. ഇതിന് സദ്ഗുരു മുഖത്തുനിന്നുതന്നെ ബ്രഹ്മവിദ്യ ഗ്രഹിക്കേണ്ടതാണെന്ന് ശ്രുതികൾ പറയുന്നു.

ശ്ലോകം: *ഗുരു ശാസ്ത്രോക്ത മാർഗേണ*
*സ്വാനു ഭൂത്യാച ചിദ്ഘനേ*
*ബ്രഹ്മൈവാഹമിതി ജ്ഞാത്വാ*
*വീതശോകോ ഭവേത് മുനിഃ*

താ: ഗുരുവാക്യം ശാസ്ത്രനിശ്ചയം എന്നിവയാൽ സ്വാനുഭൂതിയോടുകൂടി പരബ്രഹ്മത്തിൽ ബ്രഹ്മാസ്മിയെന്ന് ഭാവനചെയ്ത് മൗനശീലൻ വീതശോകനായി മുക്തിയെ പ്രാപിക്കുന്നു.

ശ്രുതി: *ശാസ്ത്ര ദൃഷ്ടിർ ഗുരോർവാക്യം*
*ത്രിതീയ ശ്ചാത്മ നിശ്ചയം*
*ത്രിഥൈവയോ വിജാനാദി*
*സമുക്തോനാത്ര സംശയഃ*

താ: ആദ്യമായി സദ്ഗുരു പറയുന്ന വിഷയം ശാസ്ത്ര സമ്മതമാണോ? ഗുരുവാക്യം തന്നുടെ അനുഭവത്തിന് ശരിയാകുന്നുണ്ടോ? ശാസ്ത്രവും കൂടി ശരിയായതാണോ? എന്ന് വിചാരണ ചെയ്ത്, അവ മൂന്നും ശരിയായിരുന്നാൽ അവൻ ജീവൻ മുക്തനെന്നതിന് സംശയമില്ലെന്ന് ശ്രുതികളുടെ അഭിപ്രായം.

ശ്ലോകം: *യുക്തിയുക്തമുപാദേയം*
*വചനം ബാലകാദപി*
*അന്യത്തൃണമിവത്യാജ്യ*
*മപ്യുക്തം പത്മജന്മനാ.*

താ. യുക്തിയുക്തമായ വചനം ബാലൻ പറഞ്ഞാലും ശിരസാ വഹിക്കേണ്ടതാണ്. യുക്തിയുക്തമല്ലാത്ത വചനം ബ്രഹ്മദേവൻ

പറഞ്ഞാലും തൃണംപോലെ നിരസിക്കേണ്ടതാണ്. എന്ന് ശ്രീവസിഷ്ഠ തപോനിധികൾ ഉപദേശിച്ചിരിക്കുന്നു. അതിനാൽ ഇപ്പോഴുള്ള രാജ യോഗികളിൽ ചിലർ നികൃഷ്ടമായ ദുരാചാരമായി വല്ലതും ചെയ്താലും ഞാൻ ബദ്ധനല്ല. ബദ്ധനാകുന്നതുമല്ല. ഇതെന്റെ സ്വാനുഭവം എന്ന് പറയുന്ന വാക്കുകൾ അസത്യം.

ശ്ലോകം: *ഗുരോർമുഖേന ജ്ഞാതവ്യം*
*അന്യഥാ ഗ്രന്ഥ കോടിഭിഃ*
*അന്യഥാ ലഭിതം നാസ്തി*
*സത്യം സത്യം പുനഃ പുനഃ*

താ: അതിനാൽ സ്വാനുഭവമുള്ള ഗുരുമുഖത്തിൽ നിന്നും ജ്ഞാനം ഗ്രഹിക്കേണമെന്നതല്ലാതെ കോടിഗ്രന്ഥങ്ങളെ പഠിച്ചാലും കേട്ടാലും സിദ്ധിക്കുന്നതല്ല ഇതെന്ന സത്യം പുനഃസത്യമെന്ന് മഹർഷിമാർ പറയുന്നു. കൂടാതെ ജ്ഞാനിയുടെ ലക്ഷണത്തെ ശ്രീമദ് ഭഗവദ്ഗീതയിൽ പതിമൂന്നാം അദ്ധ്യായത്തിൽ എട്ടുമുതൽ പന്ത്രണ്ടുവരേയുള്ള പദ്യങ്ങളിൽ പറയുന്നു.

ശ്ലോകം: *അമാനിത്വമദംഭിത്വ-*
*മഹിംസാ ക്ഷാന്തിരാർജ്ജവം*
*ആചാര്യോപാസനം ശൗചം*
*സ്ഥൈര്യമാത്മ വിനിഗ്രഹഃ*

*ഇന്ദ്രിയാർത്ഥേഷു വൈരാഗ്യ*
*മനഹങ്കാര ഏവച*
*ജന്മമൃത്യുജരാവ്യാധി*
*ദുഃഖദോഷാനുദർശനം*

*അസക്തിരന ഭിഷ്വങ്ഗഃ*
*പുത്രദാര ഗൃഹാദിഷു*
*നിത്യം ച സമചിത്തത്വ-*
*മിഷ്ടാനിഷ്ടോപപത്തിഷു.*

*മയിചാ ƒനന്യയോഗേന*
*ഭക്തിരവ്യഭിചാരിണീ*
*വിവിക്തദേശ സേവിത്വ-*
*മരതിർ ജനസംസദി.*

*അദ്ധ്യാത്മ ജ്ഞാനനിത്യത്വം*
*തത്ത്വജ്ഞാനാർത്ഥ ദർശനം*
*ഏതജ്ഞാനമിതിപ്രോക്ത-*
*മജ്ഞാനം യദതോ fന്യഥാ.* (ഭ. ഗീ. 13/8 - 12)

താ: അമാനിത്വം (ആത്മപ്രശംസയില്ലായ്മ) അദംഭം, അഹിംസ, ക്ഷമ, ആർജ്ജവം, ആചാര്യസേവനം, ശൗചം (ബാഹ്യാന്തരശുദ്ധി), സ്ഥിരത, മനോവാക്കായങ്ങളുടെ ഒതുക്കം, ശബ്ദാദിവിഷയങ്ങളിൽ വൈരാഗ്യം, താൻ കർത്താവാണെന്ന ഭാവമില്ലായ്മ, ജന്മം, മൃത്യു, ജര, രോഗം, ദുഃഖം എന്നിവയിലുള്ള ദോഷങ്ങളെ കണ്ടുകൊണ്ടിരിക്കുക, പുത്ര, ഭാര്യ ഗൃഹാദികളിൽ എന്റേത് താനെന്ന വിചാരമില്ലായ്മ, ഇഷ്ടവും അനിഷ്ടവും വന്നുചേരുമ്പോൾ വികാരപ്പെടായ്മ, മനഃസംയമം കൊണ്ട് മറ്റെങ്ങും പാടാതെ എന്നിൽതന്നെ ഉറച്ചുനില്ക്കുന്ന ഭക്തി, നിരുപദ്രവമായ ഏകാന്തവാസത്തെ മാത്രം ആശ്രയിക്കുക, പ്രാകൃത ജനങ്ങളോട് കൂട്ടുകൂടാതിരിക്കൽ, എന്നും അദ്ധ്യാത്മജ്ഞാനം സമ്പാദിക്കാനുള്ള പ്രയത്നം, തത്വജ്ഞാനം കൊണ്ടേ സംസാരനിവൃത്തിയുണ്ടാകുകയുള്ളു എന്ന നിശ്ചയം. മേൽ പറയപ്പെട്ട ഈ ഇരുപത് ഗുണങ്ങൾ ഉള്ളവനെ ജ്ഞാനി എന്നറിയേണ്ടതാണ്. ഇതിൽനിന്ന് അന്യമായതെല്ലാം അജ്ഞാനമെന്ന് പറയപ്പെടുന്നു. ഈ ഗുണങ്ങൾക്ക് അന്യമായ വൃത്തികൾ ഉണ്ടായാൽ അവർക്കിനിയും ജ്ഞാനം സംഭവിച്ചിട്ടില്ലെന്ന് നിശ്ചയിക്കേണ്ടതാണ്. കൂടാതെ പതിനാറാം അദ്ധ്യായത്തിൽ ദൈവസമ്പത്തുള്ളവന്ന് മോക്ഷം സിദ്ധിക്കുമെന്നും അസുരസമ്പത്തുള്ളവൻ ബദ്ധനാകുമെന്നും ശ്രീകൃഷ്ണ ഭഗവാൻ പറഞ്ഞിരിക്കുന്നു.

ശ്ലോകം: *ദൈവീ സമ്പദ്വിമോക്ഷായ*
*നിബദ്ധായാസുരീ മതാ*

ഇതിന്റെ അർത്ഥം മേലെ പറഞ്ഞിരിക്കുന്നു. ഭ. ഗീ. 16-ൽ 1, 2, 3.

ശ്ലോകം 1 : *അഭയം സത്ത്വ സംശുദ്ധിർ-*
*ജ്ഞാനയോഗ വ്യവസ്ഥിതിഃ*
*ദാനം ദമശ്ച യജ്ഞശ്ച*
*സ്വാദ്ധ്യായസ്തപ ആർജ്ജവം*

ശ്ലോകം 2 : *അഹിംസാ സത്യമക്രോധ-*
*സ്ത്യാഗഃ ശാന്തിര പൈശുനം*
*ദയാ ഭൂതേഷ്വലോലുപ്ത്വം*
*മാർദ്ദവം ഹ്രീരചാപലം*

ശ്ലോകം 3 : *തേജഃ ക്ഷമാ ധൃതിഃ ശൗച-*
*മദ്രോഹോനാദിമാനിതാ*
*ഭവന്തിസമ്പദം ദൈവീ-*
*മദി ജാതസ്യ ഭാരത.*

താ: നിർഭയത്വം, ചിത്തശുദ്ധി, ആത്മജ്ഞാനോപായമായ, നിഷ്ഠ, ദാനം, ഇന്ദ്രിയനിഗ്രഹം, യജ്ഞാദിഹോമം, അദ്ധ്യയനം (പ്രണവം മുതലായ മന്ത്രജപം) ശരീരാദി ത്രിവിധ ജപം, തപം, ആർജ്ജവം (നിഷ്കപടത) ത്രികരണങ്ങളെക്കൊണ്ടുള്ള പ്രാണിപീഡാവർജ്ജിതം, സത്യം, കോപമില്ലായ്മ, ഔദാര്യം, മഹാശാന്തം, പരോക്ഷത്തിൽ മറ്റുള്ളവരുടെ ദോഷം കാണാതിരിക്കൽ, സർവ്വപ്രാണികളിലും ദയ, ലോഭമില്ലായ്മ, മൃദുസ്വഭാവമുള്ളവരായിരിക്കുക, അകാര്യത്തിൽ ലജ്ജ, ചപലത്വം ഇവ ഇല്ലാതിരിക്കൽ, അപ്രാഗത്ഭ്യം, സഹനം, ധൈര്യം, ബാഹ്യാന്തരശുദ്ധി, ഒരു പ്രാണിയിലും ദ്രോഹചിന്ത ഇല്ലാതിരിക്കൽ, അഭിമാനത്വം ഇല്ലാതിരിക്കൽ ഈ ഇരുപത്തിയാറ് ഗുണങ്ങൾ ദൈവസമ്പത്തുള്ളവന്റെ സ്വഭാവമായിരിക്കും. ഇതിൽ നിന്നന്യമായ പ്രാണിഹിംസ, മധുമാംസാദി നീചഭോജനം, ഇന്ദ്രിയനിഗ്രഹം ഇല്ലായ്മ, ശൗചാചാരരഹിതങ്ങളായ നീചവൃത്തികൾ ചെയ്യുന്നത് അസുരജന്മമുള്ളവരുടെ സ്വഭാവങ്ങളാണ്. ഇവർക്ക് മുക്തിപദം സാദ്ധ്യമാകുന്നതല്ല. ഇവരുടെ ഗുണങ്ങൾ ഗീത പതിനാറാം അദ്ധ്യായത്തിൽ വിസ്തരിച്ചതായി കാണാം. കൂടാതെ പരമഹംസസ്ഥിതിയെ പ്രാപിച്ച മഹാത്മാക്കൾ കൂടി ഇപ്രകാരം വിധിയെ അനുസരിക്കേണ്ട താണെന്ന് ശ്രുതി പറയുന്നു.

ശ്രുതി: *ഭിക്ഷാടനം ജപോധ്യാനം*
*സ്നാനം, ശൗചം ശിവാർച്ചനം*
*കർത്തവ്യാനിഷഡേതാനി*
*യതീനാം നൃപ ദണ്ഡവത്.*

താ: ഭിക്ഷാന്നം, പ്രണവാദി മന്ത്രജപം, അദ്ധ്യാത്മജ്ഞാനം, സ്നാനം, ബഹിരന്തരശൗചം, ദേവതാർച്ചന എന്നീ ആറും

യതീശ്വരന്മാർക്ക് കൂടി രാജദണ്ഡനപോലെ കർത്തവ്യമാണ്. മുനീശ്വരൻ കൂടി ഇപ്രകാരം ഇരിക്കേണ്ടതാണെന്ന് പറയുമ്പോൾ തദിതരരുടെ കഥ എന്താണെന്നാണ് പറയേണ്ടത്?

ശ്രുതി: *അഹിംസാ സത്യ മസ്തേയം*
*ബ്രഹ്മചര്യം തപശ്ശമഃ*
*ക്ഷമാ ദയാച സന്തോഷോ.*
*വ്രതാന്യസ്യ വിശേഷതഃ*

താ: അഹിംസ, സത്യം, അസ്തേയം, ബ്രഹ്മചര്യം, ശമം, (അന്തരേന്ദ്രിയ നിഗ്രഹം) ക്ഷമ, സർവ്വജീവരാശികളിലും ദയ, സർവ്വദാ സന്തോഷം ഇവകളെല്ലാം സന്ന്യാസികൾക്ക് വലിയ വ്രതമായിരിക്കേണ്ടതാണ്.

ശ്രുതി: *ഇന്ദ്രിയാണീന്ദ്രിയാർത്ഥേഭ്യഃ*
*പ്രത്യാഹൃത്യ മനശ്ചലം*
*പ്രത്യഗാത്മനി സംസ്ഥാപ്യ*
*ധ്യാനം കുര്യാദ്യതിസ്സദാ.*

താ: ഇന്ദ്രിയാദിവിഷയങ്ങളിൽ നിന്ന് ഇന്ദ്രിയങ്ങളെ വശീകരിച്ച് ചാഞ്ചല്യമില്ലാതെ മനസ്സിനെ പരമാത്മാവിൽ സ്ഥിരപ്പെടുത്തുന്നവൻ യതിയായിരിക്കുന്നു. അവൻ സർവ്വദാ സ്വസ്വരൂപത്തെ ധ്യാനിക്കേണ്ടതാണ്.

ശ്രുതി: *ശ്രദ്ധാ ധ്യാനം തപശ്ശൗചം*
*വിത്തം യസ്യ ചതുഷ്ടയം*
*സ്മരണം ചാദ്വിതീയസ്യ*
*തം ദേവ ബ്രാഹ്മണം വിദുഃ*

താ: ആത്മധ്യാന പൂർത്തിക്കായി അത്യന്തശ്രദ്ധയും, ധ്യാനം, തപസ്സ്, ശൗചം മുതലായ ഈ നാല് ധനങ്ങളും അദ്വിതീയ ബ്രഹ്മ ഭാവനയും ആർക്കുണ്ടോ, അവനെ ബ്രാഹ്മണനെന്ന് ദേവതകൾ കരുതുന്നു.

ശ്രുതി: *ത്യക്ത്വാ ലോകാംശ്ച വേദാംശ്ച*
*വിഷയാനിന്ദ്രിയാണിച*
*ആത്മന്യേവസ്ഥിതോയസ്തു*
*പ്രാപ്നോതി പരമം പദം.*

താ: ലോകവാഞ്ഛയും, ശാസ്ത്രാഭിലാഷവും, ഇന്ദ്രിയവിഷയങ്ങളെയും വിട്ട് ആത്മധ്യാനത്തിൽ ആര് സ്ഥിരമായിരിക്കുന്നുവോ അവൻ സുഖമായി ശീഘ്രകാലത്തിൽ പരമപദം പ്രാപിക്കും.

ശ്രുതി: *സർവ്വസംഗപരിത്യാഗഃ*
*സർവ്വദ്വന്ദ്വ സഹിഷ്ണുത*
*സർവ്വഭൂതസമത്വം ച*
*മോക്ഷസ്യ വിധി പുത്രക.*

താ: അല്ലയോ വത്സാ, സർവ്വസംഗപരിത്യാഗവും ശിതോഷ്ണാദി ദ്വന്ദങ്ങളെ സഹിക്കയെന്നതും സർവ്വഭൂത സമത്വവും മോക്ഷത്തെ പ്രാപിക്കുന്നതിന് വിധിച്ചതാണ്.

ശ്രുതി: *ജീവിതം യസ്യ ധർമ്മാർത്ഥം*
*ധർമ്മ ാ, ജ്ഞാനാർത്ഥമേവച*
*ജ്ഞാനം ച ധ്യാന യോഗാർത്ഥം*
*സോ f ചിരാന്മുച്യതേ നരഃ*

താ: ആരുടെ ജീവിതമെല്ലാം ധർമ്മമാർഗ്ഗത്തിൽ പ്രവർത്തിക്കുമോ, ആ ധർമ്മമാർഗ്ഗത്താൽ ജ്ഞാനസിദ്ധി സംഭവിക്കും. ജ്ഞാനപ്രാപ്തിയിലൂടെ അവന് ധ്യാനയോഗം സിദ്ധിക്കും. ധ്യാനയോഗത്താൽ ആ നരൻ മുഖ്യയോഗത്തെ പ്രാപിക്കും.

ശ്രുതി· *പദത്യ സൗധ്രുവം ഭിക്ഷുഃ*
*യസ്യ ഭി ക്ഷോർ ദ്വയം ഭ വേത്,*
*ധീ പൂർവ്വം രേത ഉത്സർഗോ*
*ദ്രവ്യ സംഗ്രഹ മേവച.*

താ: ഏതൊരു സന്ന്യാസിക്ക് ഈ വക രണ്ട് ദോഷങ്ങളുണ്ടോ, അവൻ നിശ്ചയമായും പതിതനാകുന്നതാണ്. അവ ഏതൊക്കെ എന്നാൽ 1. മനഃപ്പൂർവ്വമായി രേതസ്സ് വിസർജ്ജനം. 2. സ്വദേഹ പോഷണത്തിനായി ദ്രവ്യസമ്പാദനം. ഇവ രണ്ടും ജ്ഞാനിക്കുണ്ടാകാൻ പാടില്ലെന്ന് സന്ന്യാസ സമുച്ചയം പറയുന്നു.

## വിഷയാദികളെക്കൊണ്ട് മനസ്സിനെ തൃപ്തിപ്പെടുത്താൻ സാദ്ധ്യമല്ല

പ്രശ്നം: സ്വാമിജീ ഇപ്പോഴുള്ള രാജയോഗികളിൽ ചിലർ "മനസ്സ് ഏതൊരു വസ്തുവിനെ ഇഷ്ടപ്പെടുന്നുവോ അതിനെ അപ്പോൾതന്നെ

അനുഭവിച്ച് തൃപ്തിപ്പെടേണ്ടതാണ്." പിന്നീട് ആ ബുദ്ധി ഉണ്ടാവുന്നതല്ല എന്ന് പറയുന്നത് ശരിയാണോ" ?

ഉത്തരം: കുഞ്ഞേ, ഹോമാഗ്നി നെയ്യുകൊണ്ട് വൃദ്ധിപ്പെടുമെന്നല്ലാതെ ശാന്തമാകുന്നതല്ലല്ലോ. അഗ്നി എപ്രകാരം ജലത്താൽ അണയുമോ അപ്രകാരം തന്നെ കാമാഗ്നി ജ്ഞാനമെന്ന ജലത്തിനാൽ ശമിക്കും.

ശ്ലോകം: *ഇന്ദ്രിയസ്യേന്ദ്രിയസ്യാർത്ഥേ*
*രാഗദ്വേഷൗവ്യവസ്ഥിതൗ*
*തയോർന വശമാഗച്ഛേത്*
*തൗഹ്യസ്യപരിപന്ഥിനൗ* (ഭ. ഗീ. 3-34)

താ: ഇന്ദ്രിയങ്ങൾക്കെല്ലാം ശബ്ദസ്പർശ രൂപരസ ഗന്ധം എന്ന വിഷയങ്ങൾ ഉണ്ട്. അവയിൽ രാഗദ്വേഷങ്ങൾ നിവസിച്ചിരിക്കുന്നു. അപ്രകാരപ്പെട്ട രാഗദ്വേഷങ്ങൾക്ക് ഒരിക്കലും അധീനപ്പെടരുത്. ഈ രാഗദ്വേഷങ്ങളാണല്ലൊ ഇവർക്ക് ജ്ഞാന പ്രതിബന്ധങ്ങളായ വലിയ ശത്രുക്കൾ "ജഹി ശത്രും മഹാബാഹോ കാമരൂപം ദുരാസദം" അല്ലയോ മഹാബാഹോ ദുഃഖങ്ങൾക്ക് കാരണമായ കാമരൂപമായ ശത്രുവിനെ സംഹരിക്കൂ എന്ന് ശ്രീകൃഷ്ണ ഭഗവാൻ ഉപദേശിക്കുന്നു.

## അചലഭാവത്തിന്റെ രഹസ്യം

പ്രശ്നം: പ്രാരബ്ധം കൊണ്ടാണല്ലൊ. മനസ്സ് വിഷയങ്ങളിലേക്ക് പോകുന്നത് ആ പ്രാരബ്ധത്തിൽ നിന്ന് രക്ഷപ്പെടാൻ ആർക്കും സാദ്ധ്യമല്ലെന്നല്ലേ ശ്രുതി പറയുന്നത് "പ്രാരബ്ധം ഭോഗതോ നസ്യേത്" സ്ഥിതി ഇങ്ങിനെ ഇരിക്കുമ്പോൾ അവിടുന്ന് ഇപ്രകാരം പറയുന്നത് ശരിയാണോ?

ഉത്തരം: അല്ലയോ ബുധജനവിധേയാ ഈ കർമ്മത്തിന്റെ രഹസ്യം അറിയാത്തതുകൊണ്ടാണല്ലോ ജീവികൾ സംസാര സാഗരത്തിൽ നിന്ന് മോക്ഷമെന്ന കര ചേരാതെ കഷ്ടപ്പെട്ടുകൊണ്ടിരിക്കുന്നത്. "പ്രാരബ്ധം" എന്നത് സാധാരണ മനുഷ്യർക്കുള്ളതല്ല. അവ അജഗരവൃത്തിയിൽ ഇരിക്കുന്ന ജഡഭരതനെപ്പോലുള്ള മഹാന്മാർക്കുള്ളതെന്നല്ലാതെ വിഷയങ്ങൾക്ക് അടിമപ്പെട്ട് ഭോഗങ്ങളെ അനുഭവിക്കുന്നവർക്ക് വേണ്ടിയുള്ളതല്ല. അതായത് പുലികളെപ്പോലെ പ്രാണികളെ ഹിംസിച്ച് തിന്നുന്നതും, അസുരൻമാരെപ്പോലെ പാനം ചെയ്യുന്നതും, രാക്ഷസനെപ്പോലെ ലഹരിവസ്തുക്കളെ ഭുജിക്കുന്നതും

പ്രാരബ്ധമല്ല. ഇവയെല്ലാം തന്നുടെ മൂഢത്വത്താൽ ഏർപ്പെടുന്നതെന്നല്ലാതെ മറ്റൊന്നുമല്ല. അങ്ങിനെയല്ലെങ്കിൽ കള്ളൻ, പരസ്ത്രീ ഗമനം ചെയ്യുന്നവൻ, കൊലയാളി ഇവരെല്ലാം ചെയ്യുന്നത് പ്രാരബ്ധ കർമ്മമാണെങ്കിൽ അവരെ എന്തിനു ശിക്ഷിക്കണം? ഇതുപോലുള്ള ദുരാചാരം ചെയ്ത് രാജയോഗികൾ എന്ന് പറയുന്നവരെ യമധർമ്മ രാജാവ് ശിക്ഷിക്കാതെ വിടുമോ? പ്രാരബ്ധമെന്നാൽ സമസ്ത കർമ്മങ്ങളും വിട്ട് സർവ്വ സംഗവിമുക്തനായി മറ്റൊന്നും ചെയ്യാതെ സദാ ബ്രഹ്മാനുഭവത്തോടുകൂടി ഇരിക്കുന്ന മഹാത്മാക്കൾക്ക് ദാരിദ്ര്യം, രോഗം, സുഖം, ആരോഗ്യം മുതലായവ ഉണ്ടാകുന്നതിനെ പ്രാരബ്ധ്മെന്ന് പറയും. അല്ലെങ്കിൽ പെരുമ്പാമ്പിനെപ്പോലെ അതിന്നതുതന്നെ സുഖദുഃഖങ്ങളെ അനുഭവിച്ച് തൃപ്തിയായിരിക്കുന്നത് പ്രാരബ്ധമെന്ന് പറയപ്പെടും. ഒരു ജ്ഞാനിയ്ക്ക് ഒരിയ്ക്കലും നീചകൃത്യങ്ങളോ ദുർവ്വിഷയ വാഞ്ഛയോ ഘോരകൃത്യങ്ങളെ ചെയ്യുവാനുള്ള വാഞ്ഛയോ ഉണ്ടായിരിക്കുന്നതല്ല. എന്തുകൊണ്ടെ ന്നാൽ ഒരാൾക്ക് ജ്ഞാനം ഉണ്ടാകുന്നത് അനേകം ജന്മങ്ങളിൽ ചെയ്ത പാപം, വ്രതം, ദാനം, ദൈവോപാസനാദി മഹാപുണ്യങ്ങൾ മുതലായവകൊണ്ട് സംഭവിച്ചതാണ്. അല്ലാതെ വേറെ മാർഗ്ഗങ്ങളില്ലെന്ന് എല്ലാവർക്കും അറിയാവുന്ന വിഷയമാണല്ലോ. അപ്പോൾ ജ്ഞാനി കൂടി തപം, വ്രതം, ധ്യാനം ദാനങ്ങളുടെ പൂർവ്വജന്മ കർമ്മഫലമായ പ്രാരബ്ധം - നീചസ്വഭാവം എങ്ങനെ ഉണ്ടാകും? പ്രാരബ്ധ കർമ്മമെന്നാൽ മുൻപ് ചെയ്ത കർമ്മത്തിന്റെ ഫലം ഇപ്പോൾ അനുഭവിക്കുന്നതാണല്ലോ? അപ്പോൾ തെങ്ങ് നട്ടാൽ മാങ്ങ കായ്ക്കുമോ? എള്ള് വിതച്ചാൽ കമ്പ് വിളയുമോ? ഗോവിന്റെ കുട്ടി പുലിയാകുമോ? മധുരനാരകം നട്ടാൽ കാഞ്ഞിരപ്പഴം വിളയുമോ? ഇപ്രകാരം ജ്ഞാനി പൂർവ്വജന്മത്തിൽ ചെയ്ത തപോയോഗ ധ്യാനത്താൽ ഏർപ്പെടുന്ന പ്രാരബ്ധത്താൽ ഇപ്പോഴും തപം, യോഗം, ധ്യാനം മുതലായവയിൽ മനസ്സ് പോകുമെന്നല്ലാതെ നീചഭോജനം പ്രാണിഹിംസാദി നീചകർമ്മങ്ങളിൽ പോകുവാൻ അവകാശമില്ല. ഇപ്രകാരമുള്ള വിചാരം തെറ്റ്

ശ്ലോകം: *ജന്മാന്തര സഹസ്രേഷു*
*തപോദ്ധ്യാന സമാധിഭിഃ*
*നരാണാം ക്ഷീണ പാപാനാം*
*കൃഷ്ണേ ഭക്തിഃ പ്രജായതേ.*

താ: അനേകം ജന്മങ്ങളിൽ ചെയ്ത തപോധ്യാന യോഗാദി കളാൽ ഏതോ ഒരു ജന്മത്തിൽ മനുഷ്യന് സമസ്തപാപങ്ങളും നശിച്ച് ജ്ഞാനത്തിൽ ആസക്തി ഉണ്ടാകുന്നുവെന്ന് നാരദമഹർഷി യുടെ അഭിപ്രായം. "ബഹൂനാം ജന്മനാമന്തേ ജ്ഞാനവാൻ മാം പ്രപദ്യതേ" - ഭഗവദ്ഗീത.

ശ്ലോകം: *പ്രക്ഷീണാ ശേഷപാപാനാം*
*ജ്ഞാനധ്യാനേ ഭവേന്മതിഃ*
*പാപോപഹത ബുദ്ധീനാം*
*തദ്വാർത്താപി സുദുർലഭം*
*ജ്ഞാനമുത്പദ്യതേ പുംസാം*
*ക്ഷയാത് പാപസ്യ കർമ്മണഃ*

താ: പുരുഷന്മാർക്ക് സമസ്തപാപങ്ങളും നശിക്കുമ്പോൾ ജ്ഞാനം ഉദയമാകുമെന്ന് ശാസ്ത്രം പറയുന്നു. ഇനിയൊരു രഹസ്യം പറയാം. ശ്രദ്ധിച്ച് കേൾക്കൂ. ഒരു മധുരമുള്ള മാങ്ങ ആദ്യകാലത്ത് (ഉണ്ണിമാങ്ങാ പരുവത്തിൽ) ചവർപ്പായും മദ്ധ്യകാലത്തിൽ പുളിപ്പാ യും പരിപക്വമായ കാലത്ത് തേനിന്ന് സമമായ മധുരവും അനുഭവപ്പെടുന്നു. ഈ ഓരോ അവസ്ഥയ്ക്കും തമോഗുണം, രജോഗുന്നം, സത്വഗുണം എന്ന പേരുകൾ. ചവർപ്പുള്ള കാലത്ത് പുളിപ്പോമധുരമോ ഇല്ല. പുളിപ്പുള്ള കാലത്ത് ചവർപ്പോ മധുരമോ ഇല്ല. മധുരമുള്ള കാലത്ത് ചവർപ്പോ പുളിപ്പോ ഇല്ല. ഇതുപോലെ ഒരാൾ ജ്ഞാനാവസ്ഥ പ്രാപിച്ചു കഴിഞ്ഞാൽ തമോരജോഗുണം പ്രവൃത്തിക്കുന്നതല്ല. തമോരജോ ഗുണം ഉള്ളപ്പോൾ സത്വഗുണമായ ജ്ഞാനം ഉദയമാകുവാൻ സാദ്ധ്യമല്ല. ഏതുപോലെയെന്നാൽ മാമ്പഴത്തിൽനിന്ന് ചവർപ്പോ പുളിപ്പോ വരാൻ സാധിക്കുന്നതല്ല. അഥവാ ചവർപ്പോ പുളിപ്പോ വരികയാണെങ്കിൽ അത് പക്വമായ പഴമല്ല. പിഞ്ചുകായ വെയിലത്തു വാടി പഴുത്തതായിരിക്കും. അപ്രകാരംതന്നെ രാജയോഗി കളെന്ന് പറയപ്പെടുന്നവരിൽ നിന്ന് രാഗരോഗങ്ങളായ വൃത്തികൾ കാണപ്പെട്ടാൽ അവർ വേഷധാരികളായ കാപട്യക്കാരനെന്ന് കരുതണം. തമോഗുണസ്വഭാവങ്ങൾ നീചവസ്തുക്കളായ മധുമാംസാദികളെ രുചിക്കുവാനുള്ള അഭിലാഷം, സ്ത്രീവിഷയങ്ങളിൽ അത്യാശ, അലസത, ചഞ്ചലത്വം, കാമം, ക്രോധം, കുതർക്കം, അതിനിദ്ര മുതലായവ തമോഗുണ സ്വഭാവങ്ങളാണ്. യശസ്സിനായി പാടുപെടുക താൻ എല്ലാവരിലും

വലിയവനാകുവാൻ വേണ്ടി പ്രയത്നിക്കുക. പരിഷ്ക്കാരം, ധൈര്യം, ശൗര്യം, ഉപ്പ്, പുളിപ്പ് അതിമധുരമായ വസ്തു ക്കളെ ഭുജിക്കുന്നതിൽ അഭിലാഷം മുതലായവ രജോഗുണ സ്വഭാവങ്ങളാകുന്നു. ശാന്തം ദാന്തം, തപം, ഈശ്വരപൂജ, ജീവകാരുണ്യം, സമഭാവനാ, ക്ഷമ, സത്യം, മിതഭാഷണം, നിർഭയം, പാൽ, നെയ്യ്, ശർക്കര മുതലായ ആഹാരത്തെയും ഫലമൂലങ്ങളെയും ഭുജിക്കുവാൻ ഇഷ്ടപ്പെടുന്നത് മുതലായവ സത്വഗുണത്തിന്റെ സ്വഭാവമാണ്.

ശ്ലോകം: *രജസ്തമശ്ചാഭി ഭൂയ*
*സത്ത്വം ഭവതി ഭാരത*
*രജഃ സത്വം തമശ്ചൈവ*
*തമഃ സത്ത്വം രജസ്തഥാ.* (ഭ. ഗീ. 14-10)

താ: അല്ലയോ ഭാരത, സത്വഗുണം രജസ്തമോ ഗുണങ്ങളെ തിരസ്ക്കരിച്ചും രജോഗുണം സത്വതമോ ഗുണങ്ങളെ അതിക്രമിച്ചും തമോഗുണം സത്വരജോ ഗുണങ്ങളെ തിരസ്ക്കരിച്ചും തെളിഞ്ഞു നില്ക്കുന്നു. എന്നാൽ സത്വഗുണം ഇരിയ്ക്കുമ്പോൾ മറ്റ് രണ്ട് ഗുണങ്ങൾ സ്ഫുരിക്കാത്തതുപോലെ ഓരോ ഗുണവും പ്രധാനമായുള്ളപ്പോൾ മറ്റ് രണ്ട് ഗുണങ്ങളും പ്രവർത്തിക്കുന്നതല്ല.

ശ്ലോകം: *സത്ത്വാത് സഞ്ജായതേ ജ്ഞാനം*
*രജസോലോഭ ഏവച*
*പ്രമാദമോഹൗതമസോ*
*ഭവതോ f ജ്ഞാനമേവച.* (ഭ. ഗീ. 14-17)

താ: സത്വഗുണത്താൽ ജ്ഞാനവും, രജോഗുണത്തിൽ നിന്ന് ലോഭവും, തമോഗുണത്തിൽ നിന്ന് പ്രമാദം, ലോഭം, അജ്ഞാനം ഇവ മൂന്നും ഉണ്ടാകുന്നു. ഈ ത്രിഗുണംസംബന്ധമായ വിഷയങ്ങളെ ഗീത ചതുർദശോദ്ധ്യായത്തിൽ നന്നായി പ്രതിപാദിച്ചിട്ടുണ്ട്. വെളിച്ചം ഉള്ളയിടത്ത് ഇരുട്ട് വ്യാപരിക്കില്ലല്ലോ. അന്ധകാരമുള്ളപ്പോൾ പ്രകാശം ഉണ്ടാകുന്നതല്ല. അപ്രകാരം തന്നെ ജ്ഞാനിയിൽ അജ്ഞാനഗുണം നില്ക്കില്ല. അജ്ഞാനിയിൽ ജ്ഞാനഗുണങ്ങളും കാണില്ല. ഇനിയും കേൾക്കൂ. ഗോക്കൾ നിവസിക്കുന്ന തൊഴുത്തിൽ പുലികൾ ഉണ്ടാകുന്നതല്ല. പുലി നിവസിക്കുന്നിടത്തിൽ ഗോക്കൾ നില്ക്കുന്നതല്ല. ഗരുഡൻ ഇരിയ്ക്കുന്നിടത്ത് സർപ്പം ഇരിക്കില്ല. കൃഷ്ണസർപ്പം ഇരിക്കുന്നിടത്ത് ഗരുഡൻ ഇരിക്കുന്നതല്ലല്ലോ. അപ്രകാരംതന്നെ

ദേവതകൾ നിവസിക്കുമിടത്തിൽ അസുര രാക്ഷസന്മാർ നിവസിക്കുന്നതല്ല. അസുരരാക്ഷസന്മാർ നിവസിക്കുമിടത്തിൽ ദേവതകൾ ഇരിയ്ക്കില്ലല്ലോ. അപ്രകാരംതന്നെ വ്യാഘ്രം പോലെ മാംസത്തെ ഭുജിക്കുന്നവരിൽ കാമധേനുവിന് തുല്യമായ ജ്ഞാനധ്യാനങ്ങൾ ഇരിയ്ക്കുന്നതല്ല. ആശയെന്ന കൃഷ്ണസർപ്പം നിവസിക്കും ഹൃദയത്തിൽ യോഗധ്യാനമെന്ന ഗരുഢൻ ഇരിയ്ക്കുന്നതല്ല. അപ്രകാരം തന്നെ അസുരന്മാരെപ്പോലെ കള്ള്, ചാരായം കുടിക്കുന്നവരിൽ ദേവതകൾ പാനംചെയ്യുന്ന ജനനമരണരഹിത അമൃതജ്ഞാനവും ഇല്ലെന്ന് എല്ലാവരും കേൾക്കത്തക്കവിധം സൂര്യൻ പ്രകാശിക്കുമ്പോൾ രാജവീഥിയിൽ ആനപ്പുറത്ത് കയറി ഭേരി മുഴക്കി ഉച്ചത്തിൽ വിളിച്ചു പറയൂ; അപ്പോൾ മാത്രമെ ഈ രാജയോഗികൾ എന്നു പറയുന്ന രാക്ഷസഭോഗികൾ തല ഉയർത്താതിരിക്കൂ. ഗരുഢന്റെ ഛായ കണ്ടക്ഷണം തന്നെ മഹാവിഷമുള്ള കൃഷ്ണസർപ്പം തന്റെ ഫണത്തെ എപ്രകാരം ചുരുക്കി തലതാഴ്ത്തി കിടക്കുമോ അപ്രകാരം ഭക്തിവൈരാഗ്യാദി ധ്യാന ജ്ഞാനങ്ങളായ പുണ്യപുരുഷനായ ഗരുഢന്റെ ഛായ കണ്ടമാത്രയിൽ വിഷമായ വിഷയങ്ങളിൽ പ്രവൃത്തിക്കുന്ന കുതർക്കവാദികളുടെ ഗർവ്വം അടങ്ങിപ്പോകും. അല്ലെങ്കിൽ ഘോരാരണ്യത്തിൽ നിർഭയമായി സഞ്ചരിക്കുന്ന മത്തഗജ സമൂഹം ചെറിയ സിംഹത്തിന്റെ ഗർജ്ജനം കേട്ട ഉടൻ അനാഥരായി ഓടുന്നതുപോലെ സംസാരാരണ്യത്തിൽ വിഷയ ഭോഗങ്ങളെ അനുഭവിയ്ക്കുന്ന മദോൻമത്തരായ ശുഷ്കവേദാന്തികളുടെ സംഘം വൈരാഗ്യപുരുഷന്റെ ശബ്ദം കേട്ടക്ഷണത്തിൽ സ്ഥലമുപേക്ഷിച്ച് പോകുന്നതാണ്. അതിനാൽ വൈരാഗ്യമെന്ന ചക്രായുധം ആരുടെ കരത്തിൽ സർവ്വദാസ്ഥിരമായി പ്രകാശിച്ചുകൊണ്ടിരിക്കുമോ അവർക്ക് തടസ്സമായി ആർക്കും നില്ക്കാൻ സാദ്ധ്യമല്ല. അതിനാൽ ലോകത്തിന് സന്മാർഗ്ഗം ചെയ്യാൻ ആഗ്രഹിക്കുന്ന പുണ്യവാന്മാർ വിശേഷമായി അണിമാദി അഷ്ടസിദ്ധികളൊന്നും പ്രയോഗിക്കേണ്ടുന്ന ആവശ്യമില്ല. വൈരാഗ്യസിദ്ധിമാത്രം പൂർത്തിയായാൽ മതി.

പ്രശ്നം: അല്ലയോ സ്വാമിജീ, മഹാത്മൻ, ഇപ്പോൾ രാജയോഗികൾ എന്നു പറയുന്നവരിൽ ചിലർ ഞാൻ പ്രകാശസ്വരൂപൻ, അചലൻ, ശുദ്ധബ്രഹ്മം, നിർവ്വികാരൻ, ഇന്ദ്രിയങ്ങൾ അതാതിന്റെ വൃത്തിചെയ്യുമെന്നല്ലാതെ എനിക്കും അവയ്ക്കും എന്ത് സംബന്ധം. എന്ന് ശിഷ്യന്മാർക്ക് പ്രബോധനം കൊടുത്ത് മധുമാംസാദി നീച ഭോജനങ്ങൾ ഗുരുപൂജ മുതലായ പുണ്യകാര്യങ്ങൾക്ക് പ്രയോജന

പ്പെടുത്തുന്നുവല്ലോ. ഇതിന്റെ രഹസ്യം എന്താണെന്ന് എനിക്ക് വിവരിച്ച് തന്നാലും?

ഉത്തരം:- ഓ പരിശുദ്ധനായ സോദരാ, ഇപ്രകാരമുള്ള കുയുക്തികൾ പറയുന്നവരല്ലയോ ദുരാചാര നിരക്ഷരകുക്ഷികൾ. ഇത് എത്ര അസംബന്ധം. ഈ വിഷയത്തെക്കുറിച്ച് ഇപ്പോൾ നിന്നോട് പറയാൻ പോകുന്ന സംഗതി വളരെ സൂക്ഷമമായതിനാൽ അല്പ ബുദ്ധിക്ക് ഗോചരമാകുന്നതല്ല. അതിനാൽ ഏകാഗ്രചിത്തമുള്ളവനായി കേൾക്കൂ. ഇന്ദ്രിയങ്ങൾ സ്വയംപ്രകാശമില്ലാത്തവ ചക്ഷുരാദി ജ്ഞാനേന്ദ്രിയങ്ങൾ അഞ്ചും വാക്ക് പാണി മുതലായ കർമ്മേന്ദ്രിയങ്ങളും പഞ്ചഭൂത സംബന്ധമായ ജഡങ്ങൾ, ജഡമെന്നാൽ അചേതനം അതിനാൽ അവയ്ക്ക് ചേതനന്റെ സഹായമില്ലാതെ യാതൊന്നും ചെയ്യാൻ സാദ്ധ്യമാകുന്നതല്ല. അചേതനമായ മണ്ണ് ചേതനനായ കുശവന്റെ സഹായത്താൽ പാത്രങ്ങളായി പരിണമിക്കുന്നു. അപ്രകാരം തന്നെ അചേതനമായ നൂല് ചേതനനായ നെയ്ത്തുകാരന്റെ സഹായത്താൽ വസ്ത്രങ്ങളായി പരിണമിക്കുന്നു. അചേതനമായ കല്ല്,സ്തംഭം മുതലായവയിൽ ഇച്ഛാദ്വേഷങ്ങളായ വികാരം കാണപ്പെടുന്നില്ല. അല്ലെങ്കിൽ ഒരാട്ടക്കമ്പനിയിൽ സൂത്രധാരന്റെ സഹായമില്ലാതെ ബൊമ്മകൾ സ്വയമായി ചലിക്കുന്നതല്ല. കൂടാതെ സുഷുപ്തി, മൂർച്ഛ, മരണം മുതലായവ സംഭവിക്കുമ്പോൾ സർവ്വേന്ദ്രിയങ്ങളോടു കൂടി ശരീരമിരുന്നാലും വികാരങ്ങൾ കാണപ്പെടുന്നില്ല. നേത്രം അഗ്ന്യാംശവും കർണ്ണേന്ദ്രിയം അകാശാംശവും, ജിഹ്വേന്ദ്രിയം ജലാംശവും ഘ്രാണേന്ദ്രിയം പൃഥ്യാംശവും ആണല്ലോ. ഇപ്രകാരം തത്ത്വങ്ങൾ പഞ്ചഭൂതാത്മകമായ ജഡങ്ങളാണെന്ന് ഏവർക്കും അറിയാവുന്ന വിഷയം. അതിനാൽ ജഡങ്ങളായ ഇന്ദ്രിയങ്ങൾ ഇന്ദ്രിയാദി ഭോഗങ്ങളെ അനുഭവിക്കുമെന്ന് പറയുന്നതിന് സാദ്ധ്യമില്ല. കൂടാതെ അന്തർഭൂതമായ പരമാത്മാവ് അനുഭവിക്കുമെന്ന് പറയാൻ അവകാശമില്ല. അത് നിർഗുണം, നിർവ്വികല്പം, നിരജ്ഞനം, സത്യം, ജ്ഞാനം, അനന്തം എന്നും ശ്രുതികൾ പറയുന്നു. അപ്പോൾ നിർഗുണമായ ബ്രഹ്മത്തിൽ ഇരുന്ന് ഗുണങ്ങൾ വരാൻ പാടില്ല. നിർവ്വികാര ബ്രഹ്മത്തിൽ നിന്ന് വികാരാദി ദോഷങ്ങൾ സംഭവിക്കാൻ പാടില്ല. നിത്യസുഖസ്വരൂപമായ ആത്മാവിന് അനിത്യമായ അല്പസുഖം ആവശ്യമില്ല. അപ്പോൾ നിർവ്വികാരമായ പരബ്രഹ്മത്തിന് വികാരാദി ദോഷങ്ങൾ സംഭവിക്കുന്നതല്ല. ജഡങ്ങളായ ഇന്ദ്രിയങ്ങൾക്ക് സ്വയമായി പ്രവർത്തനശക്തിയില്ല. ഈ യുക്തികൊണ്ട് ശ്രീ മാധ്വാ

രാമാനുജൻമാർ അദ്വൈതമതത്തെ ഖണ്ഡിച്ച് ജീവൻ വിഷയ ഭോഗങ്ങളെ അനുഭവിക്കാൻ ഇരിക്കുന്നു എന്ന് സ്ഥാപിച്ചു. ഈ ദ്വൈത വിശിഷ്ടാദ്വൈത മതങ്ങൾ ഉത്ഭവിച്ച് എണ്ണൂറ് വർഷങ്ങൾ ആകുന്നു. ഈ കാലഘട്ടത്തെ സംബന്ധിച്ചിടത്തോളം ഈ മതം നല്ലതായിരിക്കുന്നു. നീചബുദ്ധി അവലംബിക്കുന്നവരുടെ കയ്യിൽ പവിത്രമായ അദ്വൈതമതം അകപ്പെട്ടുപോയി. അതിനാൽ ശുചൃാചാരമില്ലാതെ മധുമാംസാദികൾ ഭുജിക്കുന്ന ദുരാ ചാരന്മാർ ലോകത്തിൽ നിറഞ്ഞ കാരണം കൊണ്ട് പരമപവിത്രരായ ഋഷിപുംഗവരാൽ പ്രാപിക്കാൻ കഴിഞ്ഞ അദ്വൈതബ്രഹ്മവിദ്യയ്ക്ക് ആക്ഷേപങ്ങൾ വന്നു. എങ്കിലും സത്യമായ വേദസാരമായ ഈ അദ്വൈതമതം ശുക്ലപക്ഷചന്ദ്രനെപ്പോലെ വൃദ്ധിയാകുമെന്നല്ലാതെ അപകാരം വരുന്നതല്ല. ഒരിയ്ക്കലും നശിക്കുന്നതല്ല. ക്ഷീരാന്നാദി പഞ്ചഭക്ഷ്യങ്ങളെ ഭുജിച്ച് തൃപ്തി പ്രാപിച്ചവരോട് മറ്റുള്ളവർ ഇവർ വിശന്നിരിക്കുന്നു എന്ന് എത്ര പറഞ്ഞാലും ചിലർക്ക് ചലനം ഉണ്ടാകുമോ? അതുപോലെ അദ്വൈത ജ്ഞാനം സമ്പൂർണ്ണമായുള്ളവന് എത്ര ദുർവാദങ്ങൾ വന്നാലും ചലനം ഉണ്ടാകുന്നതല്ല. അതിനാൽ മേൽപറഞ്ഞ വിഷയമായി ജീവേശ്വര ഭേദവാദം അദ്വൈതസമ്മതമെന്നല്ലാതെ പരമാർത്ഥികത്തിൽ ഇല്ലതന്നെ. അശുദ്ധമായ പ്രതിബിംബം ജീവനും ശുദ്ധമായ പ്രതി ബിംബം ഈശ്വരനെന്നും ഉപാധികളുടെ ഭേദമെന്നല്ലാതെ വിചാരത്താൽ ഉപാധി നശിച്ച് പിന്നീട് ജീവേശ്വരഭേദമില്ല. എപ്രകാരമെന്നാൽ സമുദ്രം, നദി, തടാകം, പാത്രം മുതലായവയിൽ ഒരേ ജലംതന്നെ ഇരുന്നാലും ഉപാധിയായാൽ വേറെ വേറെ ആയിരിക്കുന്നതുപോലെ തോന്നും. വാസ്തവത്തിൽ അചലമായ ബ്രഹ്മം ഒന്നുമാത്രം തദിതരങ്ങളായ ജീവജഡങ്ങൾ എല്ലാം ഭ്രമമെന്നുള്ളതല്ലാതെ മറ്റൊന്നുമല്ല. ഹൃദയശുദ്ധിയുള്ളവർക്ക് ഇത് സ്വാനുഭവമാകുന്നു. മറ്റുള്ളവർക്ക് സാദ്ധ്യമല്ല. എപ്രകാരമെന്നാൽ സൂര്യപ്രകാശം സർവ്വത്ര വ്യാപിച്ചിരുന്നാലും നിർമ്മലമായ ദർപ്പണത്തിൽ നന്നായി പ്രതിബിംബിക്കുമെന്നല്ലാതെ കല്ല്, മണ്ണ്, തടി മുതലായ വസ്തുക്കളിൽ പ്രതിബിംബിക്കുന്നതല്ലല്ലോ. ഭ്രമമെന്നാൽ ജലാശയത്തിന്റെ സമീപത്ത് നിശ്ചലമായിരിക്കുന്ന മരങ്ങൾ മുതലായവ ജലത്താൽ ചലിക്കുന്നതുപോലെയും തീവണ്ടിയുടെ ഗമനശക്തി അധികരിക്കുമ്പോൾ പുറത്തുള്ള നിശ്ചലവസ്തുക്കൾ ചലിക്കുന്നതായും തോന്നുന്നതുപോലെ അചലമായ ബ്രഹ്മം മായാശക്തിയാൽ ചഞ്ചലമായി തോന്നുന്നു. അതിനാൽ ഈ അദ്വൈതബ്രഹ്മാനുഭവം

ധ്യാനനിഷ്ഠാദികളാൽ ഇന്ദ്രിയനിഗ്രഹം സമ്പാദിച്ച സർവ്വമനോവൃത്തികൾ നശിച്ച മഹാന്മാരെക്കൊണ്ട് പ്രാപിക്കാൻ പ്രാപ്തമായതാണ്. അല്ലാതെ വാചാലന്മാരായ വേദാന്തികളാൽ സാദ്ധ്യമാകുന്നതല്ലെന്ന് ശ്രീമദ് ഭഗവദ്ഗീത പറയുന്നു.

ശ്ലോകം: *യേത്വക്ഷരമനിർദ്ദേശ്യ*
*മവ്യക്തം പര്യുപാസതേ*
*സർവ്വത്ര ഗമചിന്ത്യം ച*
*ക്കൂടസ്ഥമചലം ധ്രുവം*
*സന്നിയമ്യേന്ദ്രിയ ഗ്രാമം*
*സർവ്വത്ര സമബുദ്ധയഃ*
*തേ പ്രാപ്നുവന്തി മാമേവ*
*സർവ്വ ഭൂതഹിതേ രതാഃ* (ഭ. ഗീ. 12-34)

താ : സർവ്വേന്ദ്രിയങ്ങളെയും സംയമനം ചെയ്ത് സർവ്വജീവരാശികളിലും സമബുദ്ധിയുള്ളവരായി ശബ്ദത്താൽ അറിയാൻ പറ്റാത്തതും വിവരിക്കാൻ സാദ്ധ്യമല്ലാത്തതും രൂപവിഹീനമായതും സർവ്വവ്യാപിയായി ചിന്തിക്കാൻ സാദ്ധ്യമല്ലാത്തതും പ്രപഞ്ചത്തിന്റെ അധിഷ്ഠാനമായതും ചലനം ഇല്ലാത്തതും സത്യമായതുമായ അക്ഷരബ്രഹ്മത്തെ ആര് ധ്യാനിച്ചുകൊണ്ടിരിക്കുന്നുവോ അപ്രകാരപ്പെട്ട ദയാലുക്കളുമായ സമഭാവനയുള്ളവർ എന്നെ സുലഭമായി പ്രാപിക്കും.

ശ്ലോകം: *ക്ലേശോ ƒധികതര സ്തേഷാ*
*മവ്യക്താസക്ത ചേതസാം*
*അവ്യക്താഹി ഗതിർ ദുഃഖം*
*ദേഹവദ്ഭിര വാപ്യതേ* (ഭ. ഗീ. 12-5)

താ അക്ഷരബ്രഹ്മ(നിർഗ്ഗുണ)ത്തെ ധ്യാനിക്കുന്നവരായ പരമാർത്ഥദർശനം ഉള്ളവർക്ക് ക്ലേശം അധികമായിരിക്കും. എല്ലാ ഇന്ദ്രിയങ്ങളിലും വിരക്തിയില്ലാത്തവർക്ക് പ്രാപിക്കാൻ സാദ്ധ്യമല്ലെന്ന് ഭാവം. നിർഗ്ഗുണ ബ്രഹ്മോപാസന ദേഹാഭിമാന മുള്ളവർക്ക് കഷ്ടമെന്നർത്ഥം. ഇന്ദ്രിയനിഗ്രഹം, ബഹിരാന്തരശുദ്ധി സാധനാചതുഷ്ടയസമ്പത്തി ഇവ പരിപൂർണ്ണമായി ഇല്ലാത്തവർക്ക് അദ്വൈത ബ്രഹ്മോപാസനയ്ക്ക് അധികാരമില്ലെന്ന് പറഞ്ഞ് ഇവർക്ക് ഭക്തിയോഗം ശ്രീകൃഷ്ണഭഗവാൻ ഉപദേശിച്ചിരിക്കുന്നു. ഗീതയിൽ പന്ത്രണ്ടാം അദ്ധ്യായത്തിൽ ഭക്തന്റെ ലക്ഷണത്തെ നന്നായി വിവരിച്ചിരിക്കുന്ന

തായി കാണാം. കൂടാതെ ഒരു രഹസ്യത്തെ പറയാം. രാജയോഗികളിൽ ചിലർ ഇന്ദ്രിയങ്ങൾ ഓരോന്നും അതാതിന്റെ വിഷയങ്ങളിൽ പോകുന്നുവെന്നല്ലാതെ എനിക്കും അവയ്ക്കും യാതൊരു സംബന്ധവും ഇല്ലെന്നല്ലയോ പറയുന്നത്. ഈ വിഷയത്തെക്കുറിച്ച് അല്പം ചിന്തിക്കാം. കാരണമില്ലാതെ കാര്യമുണ്ടാവാൻ സാദ്ധ്യമല്ല. ഇത് ലോകത്തിലുള്ള എല്ലാ മതസ്ഥരുടെയും ഏകകണ്ഠാഭിപ്രായം. എപ്രകാരമെന്നാൽ സമുദ്രത്തിൽ ജലമില്ലാതിരുന്നാൽ അലകൾ, കുമിളകൾ, ചുഴികൾ, നുരകൾ ഇവയൊന്നും ഉണ്ടാകാൻ സാദ്ധ്യമല്ല. അപ്രകാരംതന്നെ ആർക്ക് ഏതേതു വസ്തുക്കളിൽ അഭിലാഷം ഉണ്ടാകുന്നുവോ അവരുടെ ഹൃദയത്തിൽ അതിനനുകൂലമായ ഗുണങ്ങൾ അവശ്യമായിരിക്കേണ്ടതാണ്. ഈ ഗുണങ്ങൾ പ്രസ്തുത നേത്രത്തിന് ഗോചരമാകുന്നതല്ല. അതിനാൽ ഇതിനെ അനുമാന പ്രമാണത്തിലൂടെ മാത്രമേ കണ്ടുപിടിക്കാൻ കഴിയൂ. അനുമാന പ്രമാണമെന്നാൽ പർവ്വതത്തിൽ പുക കണ്ടാൽ അതിന് കാരണമായ അഗ്നി അവിടെ നിശ്ചയമായും കാണുന്നതാണ്. അതുകൊണ്ട് സമസ്തജീവികൾക്കും സത്വരജസ്തമോ ഗുണങ്ങൾ മൂന്നും അപ്രത്യക്ഷമായിരിക്കുന്നു. ഇവയെ അവയുടെ വൃത്തികളാൽ കണ്ടുപിടിക്കാം. ഒരുവന് മധുമാംസാദി നീചഭോജനകൃത്യങ്ങൾക്ക് ഇഷ്ടമായിരിക്കുന്നതിന് കാരണം എന്തെന്നാൽ അവരുടെ ഹൃദയത്തിൽ നീചഭോജനത്തിന് അനുകൂലമായ തമോഗുണം അവശ്യമായിരിക്കും. അപ്രകാരംതന്നെ ഒരുവന് സ്ത്രീവിഷയത്തിൽ ആസക്തിയുണ്ടെങ്കിൽ അതിനു കാരണമായ കാമശക്തി ഉണ്ടായേ കഴിയൂ. ഇപ്രകാരംതന്നെ സത്വരജസ്തമോ ഗുണങ്ങളെ ഊഹിക്കാം. എപ്രകാരമെന്നാൽ ഒരു പാത്രത്തെ പരീക്ഷിക്കുമ്പോൾ പെരുങ്കായവാസന ഉണ്ടെങ്കിൽ ആ പാത്രത്തിൽ അതിനുമുൻപ് പെരുങ്കായം ഉണ്ടായിരിക്കണം. ആ വാസന ഇനിയും പോകാത്തതുകൊണ്ട് ഉണ്ടായിരുന്നു എന്നുള്ളത് നിശ്ചയിക്കാമല്ലൊ. അപ്രകാരംതന്നെ ഒരു പെട്ടിയിൽനിന്ന് സുഗന്ധവാസന ഉദ്ഭവിച്ചാൽ നിശ്ചയമായും ആ പെട്ടിയിൽ സുഗന്ധവസ്തുക്കൾ ഇരുന്നിരിക്കണം. അതിനാൽ ആർക്കെല്ലാം എന്തൊക്കെ മനോവൃത്തി കൾ ഉണ്ടാകുന്നുവോ അവന്റെ ഹൃദയത്തിൽ നിശ്ചയമായും അപ്രകാരമുള്ള ഗുണങ്ങൾ ഉണ്ടായിരിക്കും. ഏതുവരെ ഗുണങ്ങൾ ഉണ്ടോ അതുവരെ ജ്ഞാനം ഏർപ്പെടുന്നതല്ല. അതെപ്രകാരം എന്നാൽ ആകാശത്തിൽ മേഘാവരണം ഏതുവരെ ഉണ്ടായിരിക്കുമോ അതുവരെ സൂര്യപ്രകാശം (സൂര്യനെ) പൂർണ്ണമായി

അനുഭവിക്കുന്നതല്ലല്ലോ. അതിനാൽ രജസ്തമോ ഗുണങ്ങൾ നശിച്ച് സത്വഗുണങ്ങൾ ഉദയമാകുമ്പോൾ ജ്ഞാനോദയത്തിന് കാലം ആരംഭിക്കുന്നു. അപ്പോൾ അവന്റെ വൃത്തികളെല്ലാം സത്വഗുണമായിത്തന്നെ ഇരിക്കും. ഇനി അതിസൂക്ഷ്മമായ ഒരു വിഷയം പറയാം. ഇതു നല്ല മേധാവികൾക്ക് ഗോചരമാകുമെന്നല്ലാതെ തദിതരർക്ക് ഗോചരമാകുന്നതല്ല. ഇതു ഗ്രഹിച്ചാൽ ജ്ഞാനാജ്ഞാനങ്ങളെ കണ്ടുപിടിക്കാം. ഒരാൾക്ക് ഒരുവസ്തുവിനെ കാണുമ്പോൾ അതിന്മേൽ അഭിലാഷം ഉണ്ടാകുവാൻ കാരണമെന്ത്? അതിന് ഒരു കാരണം ഉണ്ടാകേണ്ടതാണ്. ഒരു സുന്ദരിയായ സ്ത്രീയെ കാണുമ്പോൾ പുരുഷനും, സുന്ദരനായ പുരുഷനെ കാണുമ്പോൾ സ്ത്രീക്കും വികാരം ഉണ്ടാകുന്നു. ഇങ്ങനെ പരസ്പരം അഭിലാഷമുണ്ടാകുന്നത് എന്തുകൊണ്ടാണ്? ഒരുവന് മധുമാംസാദി നീചവസ്തുക്കൾ ഭുജിക്കാനുള്ള ആഗ്രഹം എന്തുകൊണ്ട് ഉണ്ടാകുന്നു? മറ്റൊരാൾക്ക് അവയിൽ എന്തുകൊണ്ട് വിരോധം ഉണ്ടാകുന്നു? യൗവ്വനയുക്തനായ മഹാത്മാവായ ഒരു യോഗിയുടെ സമീപം അപ്സരസ്ത്രീകൾക്ക് തുല്യരായ സ്ത്രീജനങ്ങൾ സദാ ഇരുന്നാലും യാതൊരു വിധത്തിലുള്ള മനോവികാരങ്ങളും എന്തുകൊണ്ട് ഏർപ്പെടുന്നില്ല? അപ്രകാരം തന്നെ ഒരു മഹായോഗിനിയായ സ്ത്രീരത്നം അനേകം സുന്ദരപുരുഷന്മാരുടെ മദ്ധ്യേയിരുന്നാലും മനസ്സിന് വികാരമുണ്ടാകാതിരിക്കാൻ കാരണമെന്ത്? ഇതിന് ഒരു രഹസ്യമുണ്ട്. വസ്തുക്കൾക്ക് പരസ്പരം ആകർഷണവികർഷണ ശക്തിയുണ്ട്. ഒരു കമ്പി ആപ്പീസിൽ ഇരിക്കുന്ന യന്ത്രം; അതിൽ വിദ്യുച്ഛക്തി ഇരിക്കുന്നു. ആ ശക്തിയെ ഇതര ആപ്പീസിൽ ഇരുന്നാൽ മാത്രമേ പരസ്പരവിഷയം ഗോചരമാകൂ. ഈ രണ്ടു യന്ത്രങ്ങളിൽ ഏതെങ്കിലും ഒന്ന് തകരാറിലായാൽ, വിദ്യുച്ഛക്തി ഇല്ലാതിരുന്നാൽ ഒരാൾക്ക് മറ്റേതിന്റെ വിഷയം ഗോചരമാകുന്നതല്ല. അപ്രകാരംതന്നെ സ്ത്രീയിൽ കാമവികാരം ഇരുന്നാലും പുരുഷനിൽ ആ ദോഷം നശിച്ചാൽ അവരുടെ മനസ്സിന് യാതൊരു വികാരവും ഉണ്ടാകുന്നതല്ല. ഇപ്രകാരം സ്ത്രീകൾക്കും ഊഹിക്കാം. ഒരു ദൃഷ്ടാന്തം പറയാം. ഒരുവൻ ബാലനായിരിക്കുമ്പോൾ യൗവ്വനയുക്തയായ സ്ത്രീ സമീപം ഇരുന്നാൽ വികാരം ഏർപ്പെടുന്നില്ല. യൗവ്വനകാലത്ത് അത് സംഭവിക്കുന്നു. ജ്ഞാനവൃദ്ധാവസ്ഥയിൽ സംഭവിക്കുന്നതല്ല. ഇപ്രകാരംതന്നെ സ്ത്രീകൾക്കും കാണപ്പെടുന്നു. ഇതിനുകാരണം ഇതുതന്നെ. യോഗിയായവൻ ഏതൊരവസ്ഥയിലും അവരുടെ ഹൃദയ

ത്തിൽ ഈ കർമ്മാദിദോഷങ്ങൾ ക്ഷയിച്ചുപോയതിനാൽ കൊച്ചുകുട്ടി കളെപ്പോലെയിരിക്കും കർണ്ണം കൊണ്ടുമാത്രം ശബ്ദം കേൾക്കുന്ന തിനും, നേത്രത്താൽ മാത്രം ദർശിക്കുന്നതിനും ജിഹ്വയാൽ മാത്രം രുചിയറിയുവാനും കാരണം ഇതുതന്നെ. ശരീരമെല്ലാം ഒന്നുപോലെ യിരുന്നാലും നാസികയാൽ രുചിപ്പാനും കർണ്ണത്താൽ കാണാനും നേത്രത്താൽ കേൾക്കാനും എന്തുകൊണ്ട് സാധിക്കുന്നില്ല. അതിനു കാരണം എന്തെന്നാൽ ശബ്ദം ആകാശത്തിന്റെ ഗുണം. ആ ഗുണം കാതിൽ ഇരിക്കുന്ന കാരണത്താൽ ശബ്ദത്തെ ആകർഷിക്കുന്നു. ജിഹ്വാഗ്രത്തിൽ ജലഗുണമായ രസം ഇരിക്കുന്നതിനാൽ രസത്തെ ആഗ്രഹിക്കുന്നു. പൃഥ്വിയുടെ ഗുണമായ ഗന്ധം നാസികയിൽ ഇരിക്കുന്നതിനാൽ പൃഥ്വിഗുണമായ ഗന്ധത്തെ ആകർഷിച്ചു കൊണ്ടിരിക്കുന്നു. ഇപ്രകാരം എല്ലാ ഇന്ദ്രിയങ്ങളിലും തത്സംബന്ധ മായ കാരണങ്ങൾ ഉള്ളതിനാൽ അതാതു വിഷയങ്ങളെ ഗ്രഹിക്കാൻ കഴിയുന്നു. അതിനാൽ ആരുടെയെല്ലാം ഹൃദയത്തിൽ എന്തെന്തു ഗുണങ്ങൾ ഉണ്ടോ അവരവർക്ക് അതാതു വസ്തുക്കളിൽ ഇച്ഛ ഏർപ്പെടുന്നു. അതിനാൽ നീചഭോജനം ചെയ്യുന്നവർ നീചരായ തിനാലാണ് ബ്രഹ്മവിദ്യ നീചർക്ക് പാടില്ലെന്ന് ശാസ്ത്രം പറയുന്ന തിന് കാരണം. ഇപ്രകാരംതന്നെ ബ്രഹ്മജ്ഞാനം എന്ന ശക്തിയെ ആകർഷിക്കുവാൻ ഹൃദയം എന്ന യന്ത്രം പരിശുദ്ധമായി രാഗദ്വേഷ കാമക്രോധരഹിതമായി തപോധ്യാന ശക്തിയുള്ളവരായി ഇരുന്നാൽ മാത്രം ആ ബ്രഹ്മശക്തി ആകർഷിക്കും. അതിനാലാണ് പൂർവ്വീകരായ ഋഷീശ്വരന്മാർ പരിപക്വമില്ലാത്തവർക്ക് ബ്രഹ്മോപദേശം ചെയ്യാതിരിക്കുവാൻ കാരണം. സൂര്യപ്രകാശം എല്ലാ വസ്തുക്കളിലും ഒരുപോലെ പതിക്കുന്നുണ്ടെങ്കിലും സൂര്യകാന്തിരത്നം പ്രതിഫലി പ്പിക്കുംപോലെ മറ്റിതരങ്ങളായ കല്ലുകൾ മുതലായവ പ്രതിജ്ജ്വ ലിക്കുമോ? അപ്രകാരംതന്നെ പരിശുദ്ധമായ ഹൃദയമെന്ന സൂര്യകാന്തി ക്കല്ല് ഇരിക്കേണ്ടതാണ്.

ശ്ലോകം : *ത്രിവിധാ ഭവതി ശ്രദ്ധാ*
*ദേഹിനാം സാ സ്വഭാവജാ*
*സാത്ത്വികീ രാജസീ ചൈവ*
*താമസീ ചേതി താം ശൃണു* (ഭ. ഗീ. 17-2)

താ: പ്രതി ഓരോരുത്തർക്കും സാത്വികി എന്നും, രാജസി എന്നും താമസി എന്നും സ്വഭാവമായി ശ്രദ്ധ മൂന്നുവിധം ഉണ്ടാകുന്നു. അത്

പൂർവ്വജന്മ കർമ്മവാസന ഹൃദയത്തിലിരിക്കുന്ന കാരണത്താൽ ഉണ്ടാകുന്നു. അതിനാൽ മൂന്നുവിധമായ ശ്രദ്ധയെ കേൾക്കൂ.

ശ്ലോകം : *സത്ത്വാനുരൂപാ സർവ്വസ്യ*
*ശ്രദ്ധാഭവതി ഭാരത*
*ശ്രദ്ധാമയോ ƒയം പുരുഷോ*
*യോ യച്ഛ്രദ്ധഃ സ ഏവ സഃ* (ഭ. ഗീ 17-3)

താ : സമസ്തമായ പ്രാണികളുടെയും അന്തഃകരണത്തിൽ അനുരൂപമായ ശ്രദ്ധ (വിചാരം) ഉണ്ടാകുന്നു. ആരുടെ അന്തഃകരണം എപ്രകാരമുള്ള വിചാരമുള്ളതോ അതിന് അനുരൂപമായ ആഹാരാദി കൾ വേലകൾ അവൻ ചെയ്യും. അതിനാൽ പുരുഷനായാലും സ്ത്രീ ആയാലും എന്തെന്ത് സ്വഭാവങ്ങളോടുകൂടിയിരിക്കുന്നുവോ അതിന് അനുരൂപമായ കാര്യത്തിൽ പ്രവർത്തിക്കും. ഈ കാരണങ്ങളാൽ മേൽപ്പറയപ്പെട്ട ആകർഷണശക്തി സൂചിപ്പിക്കുന്നു. ഇപ്പോൾ ശ്രീകൃഷ്ണഭഗവാൻ സാത്വിക രാജസ താമസ സ്വഭാവങ്ങൾ ഉള്ളവരുടെ ആഹാരരീതികൾ പറയുന്നു.

ശ്ലോകം: *ആയുഃ സത്ത്വബലാരോഗ്യ*
*സുഖപ്രീതിവിവർദ്ധനാഃ*
*രസ്യാഃ സ്നിഗ്ദ്ധാഃ സ്ഥിരാ ഹൃദ്യാ*
*ആഹാരാഃ സാത്ത്വികപ്രിയാഃ* (ഭ. ഗീ. 17-8)

താ: ആയുസ്സ്, ഉത്സാഹം, ബലം, ആരോഗ്യം, പ്രീതി മുതലായവ വൃദ്ധിചെയ്യുന്നതും മനസ്സിന്നിഷ്ടമായതും, നെയ്യിൽ ചെയ്യപ്പെട്ടവയും മധുരമായവയും രുചിയുള്ളവയും കാണുന്നതിന് മനോഹാരിതയായവയും ചിരകാലം ശരീരത്തിൽ ഇരിക്കുന്നതുമായ ആഹാരം സാത്വിക സ്വഭാവമുള്ളവർ ഭുജിക്കാൻ ഇച്ഛിക്കും.

ശ്ലോകം : *കട്വമ്ളലവണാത്യുഷ്ണ*
*തീക്ഷ്ണരൂക്ഷ വിദാഹിനഃ*
*ആഹാരാ രാജസസ്യേഷ്ടാ*
*ദുഃഖശോകാമയ പ്രദാഃ* (ഭ. ഗീ. 17-9)

താ: അധികം കയ്പ്, പുളിപ്പ്, ഉപ്പ്, എരുവ്, ചൂട്, തീക്ഷ്ണം കഠിനമായവ, ശോഷിക്കുന്നവ, താപം ഉണ്ടാക്കുന്നതിനാൽ ശോകം, ചഞ്ചലത്വം, വിഷയാസക്തി എന്നിവ ഉണ്ടാക്കുന്ന ആഹാരങ്ങൾ രാജസ സ്വഭാവമുള്ളവർ ഭുജിക്കാൻ ഇഷ്ടപ്പെടുന്നതായിരിക്കും. അതിശബ്ദ

ത്താൽ ഉപ്പ്, പുളിപ്പ്, കാരം അധികമായിരിക്കരുതെന്നർത്ഥം. ഉപ്പ്, കാരങ്ങൾ തുടങ്ങിയ ക്രൂരപദാർത്ഥങ്ങളെ ഭുജിക്കുന്നവരുടെ മനസ്സ് ക്രൂരമുള്ളതായിരിക്കും.

ശ്ലോകം: *യാതയാമം ഗതരസം*
*പൂതിപര്യുഷിതം ചയത്*
*ഉച്ഛിഷ്ടമപി ചാമേധ്യം*
*ഭോജനം താമസപ്രിയം* (ഭ. ഗീ. 17-10)

താ: ഒരു യാമത്തിന് മുൻപ് പാകം ചെയ്ത(വളരെ തണുത്ത)ത് സാരം ഇല്ലാത്തത് (രസം പോയ ചണ്ടി മുതലായവ) ദുർഗ്ഗന്ധമുള്ളത് (മത്സ്യമാംസാദിവസ്തുക്കൾ) ഇന്നലെയോ മിനിഞ്ഞാന്നോ ഉണ്ടാക്കിയ പദാർത്ഥങ്ങളെയോ, ഉച്ഛിഷ്ടം എന്നാൽ (ഒരാൾ ഭുജിച്ചതിന് ശേഷമുള്ള ബാക്കി സാധനം) പൂജാർഹമല്ലാത്ത വസ്തുക്കൾ മുതലായ ആഹാരങ്ങൾ താമസ സ്വഭാവമുള്ളവർക്ക് ഇഷ്ടമായിരിക്കും. (ഭർത്താവിന്റെ ഉച്ഛിഷ്ടം ഭാര്യയ്ക്കും ഗുരുവിന്റെ ഉച്ഛിഷ്ടം ശിഷ്യനും പരമപവിത്രമാകുന്നു. മറ്റുള്ളവർക്ക് പാടില്ലെന്നർത്ഥം) അതിനാൽ പാന്ഥരായ ബ്രാഹ്മണാദി ശ്രേഷ്ഠജനങ്ങൾ ദാഹശമനത്തിന് കാപ്പിയോ പാലോ അന്വേഷിച്ചുകൊണ്ടിരിക്കുമ്പോൾ നീചസ്വഭാവമുള്ള ചണ്ഡാലജനങ്ങൾ കള്ളുകടയെ അന്വേഷിച്ചുകൊണ്ടു നടക്കുന്നു. നായയ്ക്ക് എത്ര നല്ല ഭോജനം കൊടുത്താലും മലം മുതലായ ദുർഗ്ഗന്ധവസ്തുക്കൾ ഉള്ളിടത്തേക്ക് ഓടിക്കൊണ്ടിരിക്കുന്നു. അതിനാൽ ഇപ്പോഴുള്ള രാജയോഗികളിൽ ഭ്രഷ്ടരായവരുടെ സംഗതിയെ നീതന്നെ ആലോചിച്ചുനോക്കൂ.

ശ്ലോകം: *സുസ്നിഗ്ദ്ധ മധുരാഹാരഃ*
*ചതുർത്ഥാംശ വിവർജ്ജിതഃ*
*ഭുജ്യതേ ശിവസംപ്രീത്യൈ*
*മിതാഹാര സമുച്യതേ.*

താ: വളരെ മൃദുവായതും നെയ്യോടുകൂടിയതും മധുരമായതും ആയ ആഹാരം ഉദരത്തിന് മൂന്ന് ഭാഗംവരെയ്ക്കും ഭുജിയ്ക്കാം. അതായത് വയറ് നിറയെ ഭുജിക്കാതെ മുക്കാൽഭാഗം മാത്രം നിറയ്ക്കുക. കാൽഭാഗം വായു സഞ്ചാരത്തിന് ഒഴിച്ചിടുക. ഇപ്രകാരമുള്ളവർക്ക് യാതൊരു രോഗവും ബാധിക്കുന്നതല്ല. ശിവപ്രീത്യർത്ഥമായി ഭുജിക്കേണ്ടതാണെന്ന് പറയുന്നത് എന്തെന്നാൽ ആദ്യമായി അതിഥിക്ക് കൊടുത്തതിനുശേഷമെ ഭുജിയ്ക്കാൻ പാടുള്ളൂ. അതിഥി

വിഷ്ണുസ്വരൂപമെന്ന് ശ്രുതി പറയുന്നു. കൂടാതെ പൂജിച്ച നൈവേദ്യമെന്നും ചിലരുടെ അഭിപ്രായം. ഭുജിയ്ക്കുമ്പോൾ സ്ഥിരമായി ഇരുന്നുകൊണ്ട് ശാന്തമായി സന്തോഷമായി പരമേശ്വരനെ ധ്യാനിച്ച് ഭുജിക്കേണ്ടതാണ് എന്നർത്ഥം. ഇതിന് - സാത്വികാഹാരം എന്നും മിതഭോജനം എന്നും പേരുകൾ.

## അപഥ്യാഹാരം

ശ്ലോകം: *കട്വമ്ളതീഷ്ണ ലവണോഷ്ണ ഹരിംതശാക*
*സൌവീരതൈലതില സർഷപ മദ്യമത്സ്യാൻ,*
*ഭാഗാതിമാംസ ദധിതക്ര കുലുദ്ധ കോല*
*പിണ്യാകഹിംഗു ലശുനാദ്യമ പത്ഥ്യമാഹുഃ*

താ: കയ്പ്, പുളിപ്പ്, കാരം, ഉഷ്ണപദാർത്ഥങ്ങൾ, ക്ഷീരവർഗ്ഗങ്ങൾ, കടുക്, എണ്ണ, എളള്, പുലക്കടുക്, കളള്, ചാരായം, മത്സ്യമാംസങ്ങൾ (ആട്, കോഴി മുതലായ ജന്തുക്കളുടെ മാംസം) തൈര്, മോര്, മുതിര, എലന്തപ്പഴം, പിണ്ണാക്ക്, പെരുംകായം, വെളുത്തുളളി, ഉളളി, മുതലായവ അപഥ്യങ്ങൾ. (ഇവയെല്ലാം തമോഗുണത്തെ വൃദ്ധി ചെയ്യും) അതിനാൽ ബുദ്ധിസൂക്ഷ്മത്വം സംഭവിക്കുന്നതല്ല. ഇവയിൽ ചില വസ്തുക്കൾ യോഗാഭ്യാസത്തിന് മാത്രം വിരോധം. അതിനാൽ തദിതരർക്ക് അത്രതന്നെ വിരോധമില്ല. മധു, മാംസം, വെളുത്തുള്ളി, കടുക് മുതലായവ സർവ്വജനങ്ങൾക്കും ആത്മജ്ഞാനത്തിന് പ്രതിബന്ധമായിരിക്കുന്നു.

## പഥ്യം

ശ്ലോകം: *ഗോധൂമശാലിയവഷാഷ്ടിക ശോഭനാന്നം,*
*ക്ഷീരാജ്യ കംഡ നവനീതസിതാ മധൂനി*
*ശുണ്ഠീ പടോല കഫലാദിക പഞ്ചശാകാ-*
*മുദ്ഗാദി ദിവ്യമുദകം ച യമീന്ദ്ര പഥ്യം.*

താ: ഗോതമ്പ്, നെല്ല്, യവം ശുദ്ധമായ അന്നം, നെയ്യ്, കല്ക്കണ്ടം, വെണ്ണ, ചക്കര, തേൻ, ചുക്ക്, പടവലങ്ങ, പഞ്ചശാകം, തിപ്പതികം, പയററിൻ പരിപ്പ്, ശുദ്ധോതകം മുതലായവ പഥ്യങ്ങൾ. ഈ ആഹാരത്താൽ മനോനൈർമ്മല്യം, ധൈര്യം, ആരോഗ്യം, മഹാവിവേകം, ജ്ഞാനം, ശാന്തം, ഇന്ദ്രിയ നിഗ്രഹം, തുടങ്ങിയ അനേക ഗുണങ്ങളുണ്ട് എന്ന് ഹഠയോഗപ്രദീപിക.

ശ്ലോകം: *യുക്താഹാരവിഹാരസ്യ*
*യുക്ത ചേഷ്ടസ്യ കർമ്മസു*
*യുക്ത സ്വപ്നാവ ബോധസ്യ*
*യോഗോ ഭവതി ദുഃഖഹാ.* (ഭ.ഗീ. 6-17)

താ: യുക്തമായ ആഹാരം അതായത് സാത്വികമായ ശുദ്ധഭോജനം, യുക്തമായ വിഹാരം, ഉചിതമായ നിദ്ര, യുക്തമായ വ്യവഹാരം അതായത് അവരവർക്ക് വിധിച്ചതായ സ്വകർമ്മത്തേയും ധ്യാനനിഷ്ഠക്ക് വിഘ്നം ഇല്ലാത്തതും പാപരഹിതവുമായ കർമ്മം. യുക്തമായ ജാഗ്രത ഇവയെല്ലാം ആർക്കിരിക്കുന്നുവോ അവർക്ക് മാത്രമെ സർവ്വ ദുഃഖങ്ങളെയും നശിപ്പിക്കുന്ന നിരതിശയാനന്ദ ശാശ്വത മോക്ഷ ത്തിന്നായി ധ്യാനയോഗം സിദ്ധിക്കൂ.

ശ്ലോകം:*മിതാശനോ ഭവേന്നിത്യം ഭിക്ഷുർ മോക്ഷ പരായണഃ*
*കാമക്രോധാദയോദോഷാ ന ഭവംതി മിതാശനാത്.*
(സന്യാസ സമുച്ചയം)

താ: മോക്ഷാപേക്ഷയുള്ളവൻ നിത്യം മിതാശനനായി ഇരിക്കേണ്ടതാണ്. എന്തിനെന്നാൽ മിതാഹാരത്താൽ കാമക്രോധാദികളെന്ന അരിഷഡ്വർഗ്ഗങ്ങളും ആലസ്യം ചഞ്ചലസ്വഭാവം മുതലായ സമസ്തദോഷങ്ങളും നശിക്കുമെന്ന് സന്യാസ സമുച്ചയം പറയുന്നു. മിതാഹാരം ഭൂതദയ, ഈശ്വരഭക്തി, ശാസ്ത്രവിശ്വാസം, ശാന്തം, മുതലായ സത്ഗുണങ്ങൾ ഇല്ലാത്തവർക്ക് ബ്രഹ്മജ്ഞാനോപദേശം ചെയ്താൽ മഹാപാതകം ഏർപ്പെടുന്ന താണ്. അപ്രകാരം ചെയ്യുന്നവർ ഗുരോർഗുരുവായ പരമേശ്വര ദ്രോഹിയാകുന്നു.

ശ്ലോകം: *അഭ്യാസശൂരായ ജിതേന്ദ്രിയായ*
*ശിവേ ഗുരൌഭക്തി സുനിശ്ചയായ*
*ദേയം രഹസ്യം ഭവയോഗ ശാസ്ത്രം*
*യോ മൂഢ ദാതാ ഗുരു പാതകി സ്യാത്*
(ശിവയോഗ പ്രദീപിക)

താ: പ്രതിദിനം ശ്രദ്ധാ ഭക്തിയോടുകൂടി സമയം തെറ്റാതെ അഭ്യാസം ചെയ്യുന്നവനും സമസ്തമായ വിഷയവിരക്തി ഉള്ളവനും ഈശ്വരനിലും ഗുരുവിലും ദൃഢഭക്തിയുള്ളവനും സദ്ഗുണ സമ്പന്നനുമായവന്ന് വേദസാരമായ ഈ ധ്യാനയോഗം ഉപദേശിക്കണമെന്നല്ലാതെ നീചാഹാരികളായിട്ടുള്ളവർക്ക് ഉപദേശിച്ചാൽ അവൻ ഗുരുദ്രോഹത്തിന്ന് പാത്രമാകുമെന്ന് ശിവയോഗപ്രദീപിക. എന്നാൽ ധനാപേക്ഷ

യാലോ ശിഷ്യന്മാരെ സമ്പാദിക്കുന്നതിനോ ഗുണമില്ലാത്തവരെ ഉപദേശിക്കുന്നവൻ നരകത്തെ പ്രാപിക്കും.

ശ്ലോകം: *ഇദം തേ നാതപസ്കായ*
*നാഭക്തായ കദാചന.*
*നചാശുശ്രൂഷവേ വാച്യം*
*ന ച മാം യോഽഭ്യസൂയതി.* (ഭ.ഗീ. 18-67)

താ: അല്ലയോ അർജ്ജുനാ, നിനക്ക് ഉപദേശിച്ച വേദാന്തസാരമായ ആത്മജ്ഞാനം തപസ്സില്ലാത്തവർക്കോ, ദൈവഭക്തി ഇല്ലാത്തവർക്കോ, ഈശ്വരപൂജാർച്ചന ഇല്ലാത്തവർക്കോ, ദൈവദൂഷണം ചെയ്യുന്നവർക്കോ ശുചിശൗചസത്യം ഇല്ലാത്തവർക്കോ ഒരു കാലത്തും ഉപദേശിക്കരുതെന്ന് ഗീതയിൽ ശ്രീകൃഷ്ണ ഭഗവാൻ ഉപദേശിക്കുന്നു.

ശ്ലോകം: *അഭക്തേ വഞ്ചകേ ധൂർത്തേ*
*പാഷണ്ഡേ നാസ്തികാ ദിഷു*
*മനസാപിന വക്തവ്യാ*
*ഗുരു ഗീത, കദാചന.* (ശ്രീ ഗുരുഗീത)

താ: ഭക്തി ഇല്ലാത്തവൻ, വഞ്ചന ചെയ്യുന്നവൻ ധൂർത്തൻ, പാഷണ്ഡൻ, നാസ്തികൻ മുതലായവർക്ക് ഈ ദിവ്യമായ ഗുരുമന്ത്രം പറയുവാൻ മനസ്സിൽക്കൂടി വിചാരിക്കരുത്. അതായത് നീച സ്വഭാവികൾക്ക് ഒരിക്കലും ഉപദേശിക്കരുത് എന്നർത്ഥം. കൂടാതെ ഗുരോർഗുരുവായ ശ്രീ കൈലാസവാസിയായ മഹാദേവൻ നീചസ്വഭാവമുള്ളവരെ ഗുരുവായി സ്വീകരിക്കരുത് എന്ന് ശ്രീ ഗുരുഗീതയിൽ വിസ്തരിച്ചു പറഞ്ഞിരിക്കുന്നു.

## നീചാചാരികളെ വർജ്ജിക്കുക

ശ്ലോകം: *ന വന്ദനീയാസ്തേ കഷ്ടം*
*ദർശഹൃദ്ഭ്രാന്തികാരകാഃ*
*വർജ്ജയേത്താൻ ഗുരുൻ ദൂരേ*
*ധീരസ്യതു സമശ്രയേത്.*

താ: ആഹാ കഷ്ടം, അവർ വന്ദനീയരല്ല. അവരുടെ ദർശനത്താൽ മനോഭ്രാന്തി ഉണ്ടായിത്തീരും. ഇപ്രകാരപ്പെട്ട നീചകൃത്യങ്ങളെ ചെയ്യുന്ന ഗുരുക്കന്മാരെ ബഹുദൂരത്തിൽ ത്യജിച്ച് ആത്മധ്യാന നിഷ്ഠയിൽ ഇരിക്കുന്ന മഹാത്മാവിനെ ആശ്രയിക്കണം.

ശ്ലോകം: *പാഷണ്ഡിനഃ പാപരതാ*
*നാസ്തികാ ഭേദ ബുദ്ധയഃ*
*സ്ത്രീലംപടാ ദുരാചാരാഃ*
*കൃതഘ്നാഃ ബകവൃത്തയഃ*

താ: ആ ദുരാചാരന്മാർ ആരൊക്കെയെന്നാൽ പാഷണ്ഡർ (ഈശ്വരപൂജാദി ധർമ്മമാർഗ്ഗവേദ നിന്ദിതരായി ദേഹപോഷണമാണ് മുഖ്യപുരുഷാർത്ഥമെന്ന് പറയുന്നവർ) പാപരതർ എന്നാൽ പ്രാണിഹിംസാദി പാപകർമ്മളെ ചെയ്ത് മധുമാംസാദി ഭക്ഷണങ്ങൾ ഭുജിച്ച് പാപമൊന്നും ഇല്ലെന്നു പറയുന്ന ഗുരുക്കന്മാർ, നാസ്തിക ബുദ്ധിയുള്ളവർ, ഭേദബുദ്ധിയുള്ളവർ, സ്ത്രീലമ്പടർ, ദുരാചാരികൾ (കളള്, ചാരായം, കഞ്ചാവ്, അവീൻ മുതലായ വസ്തുക്കൾ ഉപയോഗിക്കുന്നവൻ) കൃതഘ്നർ ഒരേവൃത്തിയിൽ ചേർന്നവർ. (ഹൃദയത്തിലുള്ള ദുർഗുണങ്ങളൊന്നും പുറത്ത് കാണിക്കാതെ കൊക്കിനെപ്പോലെ ധ്യാനം ചെയ്യുന്നവർ.)

ശ്ലോകം:- *കർമ്മഭ്രഷ്ടാ ക്ഷമാനഷ്ടാ.*
*നിന്ദ്യതർക്കൈശ്ച വാദിനഃ*
*കാമിനഃ ക്രോധിനശ്ചൈവ*
*ഹിംസാ ശ്ചംഡാഃ ശഠാസ്തഥാ.*

താ: കർമ്മഭ്രഷ്ടന്മാർ എന്നാൽ തപോധ്യാനനിഷ്ഠ ചെയ്യാതെ യോഗികൾ എന്നു പറയുന്ന ക്ഷമയില്ലാത്തവർ, നീചവേലകൾ ചെയ്ത് അത് തെറ്റല്ലെന്ന് കുതർക്കവാദം ചെയ്യുന്നവർ, കാമത്തോടു കൂടിയവർ, കോപമുള്ളവർ, നീചാചാരമുള്ള ക്രൂരസ്വഭാവമുള്ളവർ, മൂഢസ്വഭാവമുള്ള ശഠന്മാർ.

ശ്ലോകം:- ജ്ഞാനലുപ്താന കർത്തവ്യാ
മഹാപാപസ്ഥഥാ പ്രിയേ
ഏഭ്യോ ഭിന്നോ ഗുരുഃ സേവ്യ
ഏകഭക്ത്യാ വിചാര്യച

താ: അല്ലയോ പ്രിയപ്പെട്ട പാർവ്വതിദേവീ, ആത്മജ്ഞാനഹീനരായ പാപാത്മാക്കളേക്കാൾ മഹാപാപാത്മാക്കളായ ഈ നീചസ്വഭാവമുള്ളവർ ഗുരുക്കന്മാരാകുവാൻ അർഹരല്ല. അവരിൽനിന്ന് അന്യമായ ആത്മനിഷ്ഠയുള്ള ഗുരുവിനെ വിചാരിച്ച് തദേകഭക്തിയോടെ അവരെ സേവിച്ച് കൃതാർത്ഥരാകേണ്ടതാണ്. ഈ കലിയുഗത്തിൽ ഇപ്പോഴുള്ള രാജയോഗഭ്രഷ്ടരായ ശുഷ്കവേദാന്തികൾ വരാൻ പോകുന്നു എന്ന്

മുൻകുട്ടിക്കണ്ട് ശ്രീ കരുണാമൂർത്തിയായ പരമശിവൻ ഭക്തന്മാർ വഞ്ചിക്കപ്പെടരുതെന്ന് കരുതി സ്ക്കന്ദപുരാണത്തിൽ ഇപ്രകാരം പറഞ്ഞുകാണുന്നു. എപ്രകാരമെന്നാൽ ഗംഗാബ യാത്രയേക്കാൾ വിശേഷപ്രബലമായിരിക്കുന്നു. അതായത് ഗംഗാബ യാത്രക്ക് പ്രാണിഹിംസ ഒന്നൊഴിച്ച് ഈ മഹാഭൂതങ്ങൾക്ക് നിവേദിക്കുന്നതു പോലെ കള്ള്, ചാരായം, രാമരസം, (ഭംഗ്) കഞ്ചാവ്, എന്നിവ അത്രയ്ക്ക് പ്രബലമായി ഗംഗംബക്ക് ഉപയോഗിക്കപ്പെടുന്നില്ല. ഇവരുടെ ആരാധനാ സമയത്ത് അവരുടെ സംഘത്തിലെ ആരെങ്കിലും പുണ്യാത്മാക്കൾ വന്നാൽ അവർ ഉപയോഗിക്കുന്ന മദ്യമാംസാദികൾ ഭുജിക്കേണ്ടതാണെന്ന് നിർബന്ധിക്കും. ആ അധർമ്മത്തിന് ധർമ്മാത്മാക്കൾ സമ്മതിക്കാതെ പോയാൽ അവരെല്ലാവരും ചേർന്ന് നിങ്ങൾക്കിനിയും വിമോചനം കിട്ടിയില്ലേ? സമത്വഭാവന കൈവരിക്കുവാൻ ഇനിയും സാധിച്ചില്ലേ? എന്നെല്ലാം പരസ്പരം മുഖാവലോകനം ചെയ്ത് പകപകയെന്ന് ചിരിക്കുവാനാരംഭിക്കും. ഇത് എപ്രകാരമുണ്ടെന്നാൽ മൂന്ന് കള്ളന്മാർ മോഷണത്തിന് പോകുമ്പോൾ ഒരു ധർമ്മാത്മാവിനെക്കൂടി വിളിച്ചു. അപ്പോൾ ആ സജ്ജനോത്തമൻ ഈ പാപകൃത്യത്തിന് ഭയപ്പെട്ട് അവരെ അനുഗമിച്ചില്ല. അപ്പോൾ തസ്കരന്മാർ ഓഹോ, നീ പുരുഷനല്ലേ? പൗരുഷമില്ലേ? ഇവൻ മഹാഭീരുവാണല്ലോ എന്നെല്ലാം പരിഹസിക്കുന്നത് പോലെയും ഒരു പതിവ്രതാ ശിരോമണിയായ നാരീരത്നം വേശ്യകളുടെ സംഘത്തിൽ ചെന്ന് പെടാൻ ഇടയായാൽ സന്ധ്യാകാലമായി അവരുടെ വൃത്തികൾ ആരംഭിക്കുന്ന സമയത്ത് ആ സൗന്ദര്യവതിയായ പതിവ്രതാരത്നത്തോട് അവരെപ്പോലെ പരപുരുഷ സ്വീകാര്യത്തിന് നിർബന്ധിച്ചാൽ അതിന് ആ സ്ത്രീ ലജ്ജിച്ച് തന്നുടെ പവിത്രമായ പതിവ്രതാഭംഗത്തിൽ ഭയപ്പെട്ട് നില്ക്കുമ്പോൾ അവളെ നോക്കി വേശ്യകൾ ആഹാ,! നിനക്ക് ഇനിയും സമത്വചിന്ത വന്നിട്ടില്ലെന്നോ? നിന്റെ ഭർത്താവ് ഒരുവൻ മാത്രമാണോ പുരുഷൻ, ഇവരൊന്നും പുരുഷന്മാർ അല്ലേ? എന്ന് പറഞ്ഞ് ചിരിക്കുവാൻ തുടങ്ങും. ആലോചിച്ച് നോക്കിയാൽ ഇവരുടെ സ്ഥിതിയും അപ്രകാരം തന്നെ ഇരിക്കുന്നു.

## അവധൂത ലക്ഷണം

പ്രശ്നം: അല്ലയോ സ്വാമിജി, ചിലർ പറയുന്നു അവധൂതൻ എന്നാൽ നിർഗുണൻ എന്നാണെന്നും എന്തും ചെയ്യുന്നതിന്

ആക്ഷേപം ഇല്ലെന്നും (എന്തും ചെയ്യാം) തത്വം മാത്രം അറിഞ്ഞാൽ മതിയെന്നും മറ്റും പലവിധമായി പറയുന്നു. ഇതിന്റെ ശരിയായ സാരം എന്തെന്ന് ദയവുചെയ്ത് മനസ്സിലാക്കിത്തരുവാറാകണം. മഹാത്മാവേ.

ഉത്തരം: അല്ലയോ പരമശാന്തനായ സോദരാ അവധൂത ശബ്ദം വളരെ ഉത്കൃഷ്ടമായതാണ്. അവധൂതൻ എന്നാൽ സമസ്തമലിന രഹിതനായ പരമ പവിത്രന്മാർ എന്നർത്ഥം. അവധൂത ലക്ഷണത്തെ സാവധാനചിത്തനായി കേൾക്കൂ.

ശ്ലോകം: *കാമൈരഹതധീർദാന്തോ*
*മൃദുർശുചിര കിഞ്ചനഃ*
*അനീഹോ മിതഭുക്ക്ശാന്ത*
*സ്ഥിരോ മത്ചരണോ മുനേഃ*

താ: അപേക്ഷകൾ ബാധിക്കാത്ത ബുദ്ധിയുള്ള ധീരനും (ദൃഢ മായവൻ) മൃദുസ്വഭാവമുള്ളവനും, പരിശുദ്ധനും, സംശയമില്ലാത്തവനും, സാത്വികാഹാരത്തെ മിതമായി ഭുജിക്കുന്നവനും, ശാന്തനും, ചാഞ്ചല്യം ഇല്ലാത്തവനും, സ്ഥിരമായവനും ഈശ്വരൻ മാത്രമാണ് ഗതിയെന്ന് വിശ്വാസമുള്ളവനും സ്വാഭാവികമായി മൗനിയുമാണ്.

ശ്ലോകം: *അപ്രമത്തോ ഗഭീരാത്മാ*
*ധൃതിമാൻ ജിതഷഡ്ഗുണഃ*
*അമാനിമാനദഃ കല്പോ*
*മൈത്ര കാരുണികഃ കവിഃ*

താ: പ്രമാദമില്ലാത്തവൻ, ഗാംഭീരത്തോടുകൂടിയവൻ, ധൈര്യമുള്ള വൻ, അരിഷഡ്വർഗ്ഗങ്ങളെ ജയിച്ചവൻ, അഭിമാനമില്ലാ ത്തവൻ, മാനം കൊടുക്കുന്നവൻ, സ്വയമായി കല്പനാശക്തിയുള്ളവൻ, സർവ്വത്തേയും സ്നേഹിക്കുന്നവൻ, ദീനദയാലു, പരമദയാലു സർവ്വജ്ഞൻ.

ശ്ലോകം: *കൃപാലുരകൃത ദ്രോഹഃ*
*തിതിക്ഷു സർവ്വദേഹിനാം*
*സത്യസാരോഽനവദ്യാത്മാ*
*സമസ്സർവ്വോപകാരകഃ*

താ: സർവ്വപ്രാണികളിലും ദയയുള്ളവൻ, ഒരു പ്രാണിക്കും ദ്രോഹം ചെയ്യാത്തവൻ, സർവ്വരും ചെയ്യുന്ന അപകാരങ്ങളെ ക്ഷമിക്കുന്നവൻ, ക്ഷമയുള്ളവൻ, പ്രാണനെ ത്യജിച്ചും സത്യത്തെ രക്ഷിക്കുന്നവൻ, നിന്ദിക്കുന്നതിൽ മനസ്സില്ലാത്തവൻ, സർവ്വവും

ബ്രഹ്മമയമായി കാണുന്നവൻ, സർവ്വജീവരാശികൾക്കും ഉപകാരം ചെയ്യുന്നവൻ ഇപ്രകാരമുള്ള ഗുണങ്ങളുള്ളവനെ ശരിയായ അവധൂതനെന്ന് ജ്ഞാനികൾ പറയുന്നു.

ശ്ലോകം: *അവധൂതലക്ഷണം വർണ്ണൈഃ*
*ജ്ഞാതവ്യം ഭാഗവത്തമൈഃ*
*വേദവർണ്ണാർത്ഥ തത്ത്വജ്ഞൈ-*
*ർവ്വേദ വേദാന്ത വാദിഭിഃ*

താ: അവധൂതലക്ഷണത്തെ അക്ഷരങ്ങളെക്കൊണ്ട് അറിയിക്കത്തെക്കതെന്ന് വേദവർണ്ണാർത്ഥം അറിഞ്ഞവരും, വേദവേദാന്തങ്ങളെ ബോധിപ്പിക്കുന്നവരും ആയ ഭാഗവത ശ്രേഷ്ഠന്മാരാൽ പറയപ്പെട്ടത്. അവധൂതനെന്നാൽ അ-വ-ധൂ-ത എന്ന നാലക്ഷരങ്ങൾ ചേർന്നത്. ഓരോ അക്ഷരത്തിനും ഓരോ ലക്ഷണം പറയുന്നു.

ശ്ലോകം: *ആശാപാശവിനിർമുക്തഃ*
*ആദിമദ്ധ്യാന്ത നിർമ്മലഃ*
*ആനന്ദേ വർത്തതേ നിത്യം*
*അകാരസ്തസ്യ ലക്ഷണം.*

താ: ആശാപാശമെന്ന പിശാചിൽ നിന്ന് മോചിച്ചവൻ, മനസാ വാചാ കർമ്മണാ പരിശുദ്ധൻ. സദാത്രികരണശുദ്ധിയും മനോവാക്കായങ്ങളെക്കൊണ്ട് ചെയ്യുന്നതെല്ലാം പരമ പവിത്രമായിരിക്കുന്നവൻ, സദാ ബ്രഹ്മാനന്ദഭരിതനായി ഇരിക്കുന്നവൻ അതായത് ഒരിക്കലും ഇന്ദ്രിയാദിസുഖങ്ങളിൽ രമിക്കാത്തവൻ എന്നത് അകാരത്തിന്റെ അർത്ഥം.

ശ്ലോകം: *വാസനാ വർജ്ജിതാ യേന*
*വക്തവ്യം ച നിരാമയം*
*വർത്തമാനേഷുവർത്തേത*
*വകാരം തസ്യ ലക്ഷണം.*

താ: ആര് ദേഹവാസന, ലോകവാസന, ശാസ്ത്രവാസന എന്ന വാസനാത്രയങ്ങളിൽ നിന്ന് മോചിച്ചവരോ ആർക്ക് അപേക്ഷകളും, ആഗ്രഹങ്ങളും ഇല്ലയോ ആര് ദുഃഖവർജ്ജിതനോ ആർക്ക് ഭൂതഭവിഷത്തുക്കളിൽ നടക്കുന്ന സങ്കല്പമില്ലയോ, വർത്തമാന കാലഭോഗങ്ങളെ അനുഭവിച്ചുകൊണ്ടിരിക്കുന്നത് വകാരലക്ഷണമെന്ന് പറയുന്നു.

ശ്ലോകം: *ധൂളി ധൂസര ഗാത്രാണി*
*ധൂത ചിത്തോ നിരാമയഃ*
*ധാരണാധ്യാന നിർമുക്തോ*
*ധൂകാര സ്തസ്യ ലക്ഷണം.*

താ: ധൂളിയോടുകൂടിയ ഇന്ദ്രിയങ്ങളുള്ളവൻ, വെയിൽ, കാറ്റ്, മഴ ഇവകൾക്ക് ഭയപ്പെടാതെ ധ്യാനത്തിലിരിക്കുന്നവൻ, അതായത് ആത്മധ്യാനത്തിൽ മഗ്നനായി ശരീരത്തിൽ പ്രജ്ഞയില്ലാതിരിക്കുന്നവൻ ദുഃഖത്തെ അതിജീവിച്ച് ഇരിക്കുന്നവൻ, മായാവിമുക്തിയാൽ ശാശ്വതാനന്ദ ബ്രഹ്മമായിരിക്കുന്നവൻ, ധ്യാന ധാരണ ഇല്ലാതിരിക്കുന്നവൻ, അതായത് ധ്യാന ധാരണ അതിക്രമിച്ച് ധ്യേയാകാരമായിരിക്കുന്നവൻ എന്ന് ധൂകാരമായ അവധൂതലക്ഷണം.

ശ്ലോകം: *തത്ത്വചിന്താ ധൃതായേവ*
*ചിന്താചേഷ്ടാവിവർജ്ജിതഃ*
*തമോƒഹംകാര നിർമുക്തഃ*
*തകാരം തസ്യ ലക്ഷണം*

താ: സർവ്വദാ തത്ത്വചിന്തയോടും, ബ്രഹ്മവിചാരത്തിലും ഇരിക്കുക, ഇതരചിന്തകൾ ഇല്ലാതിരിക്കുക (അതായത് പ്രപഞ്ചവിഷയങ്ങളെക്കുറിച്ച് ചിന്തയില്ലാതിരിക്കുന്നത്) അജ്ഞാനാഹങ്കാരങ്ങളിൽ നിന്ന് വിമുക്തൻ ആകുക, ഇത് തകാരമായ അവധൂത ലക്ഷണമാണ്. ഈ സ്ഥിതിയിൽ ഇരിക്കുന്നവർ മാത്രമാണ് അവധൂതൻമാർ എന്ന പേരിന് അർഹതയുള്ളവർ. അങ്ങനെയല്ലാതെ പ്രാപഞ്ചികവിഷയത്തിൽ ഇന്ദ്രിയവ്യാപാരങ്ങൾ നടത്തുന്നവർ ഞാൻ നിർഗുണൻ എന്നു പറഞ്ഞ് ഇന്ദ്രിയസുഖത്തിന് ഭാംഗ്, അവീൻ മുതലായ മാദകദ്രവ്യത്തിൽ ഭ്രമിക്കുന്നവർ പവിത്രമായ അവധൂത ശബ്ദത്തിന് അർഹരല്ല. അവർ ആകുന്നതുമല്ല.

ശ്ലോകം: *ആത്മാനം ചാമൃതം ഹിത്വാ*
*അഭിന്നം മോക്ഷമവ്യയം*
*ഗതോഹികുക്ഷിതർക്കാം കോ*
*വർത്തതേ നരകം പ്രതി.*

താ: ഏതൊരുവൻ ശാശ്വതമായ പരമാത്മാവിനെയും ഭേദമില്ലാത്ത, നാശമില്ലാത്ത മോക്ഷത്തെയും വിട്ട് ഉദരനിമിത്തമായ് വേദാന്തശാസ്ത്രപ്രലോഭം ചെയ്തു കൊണ്ടിരിക്കുന്നുവോ അവൻ ഘോരനരകത്തെ പ്രാപിക്കും. അതായത് സ്വസ്വരൂപത്തെ പ്രാപിക്കാൻ ധ്യാനനിഷ്ഠ ചെയ്യാതെ വേദാന്തപ്രസംഗം ചെയ്ത് കാലത്തേ ചിലവഴിക്കുന്നവർ പതിതരായി തീരുന്നതാണ് എന്നർത്ഥം. ഇത് അവധൂതഗീത അഷ്ടമോദ്ധ്യായത്തിൽ ശ്രീ ദത്താത്രേയ മുനിയാൽ പറയപ്പെട്ടിരിക്കുന്ന ഈ ഉപദേശം എല്ലാവരും സദാ ജാഗരൂകരായി

ആലോചിക്കേണ്ടതാണ്. അവധൂതനെന്നും സന്ന്യാസിയെന്നും, ജ്ഞാനിയെന്നും, രാജയോഗിയെന്നും മുക്തനെന്നും പേരുകളിൽ മാത്രം ഭേദമുണ്ടെന്നല്ലാതെ വാസ്തവത്തിൽ എല്ലാം ഒന്നുതന്നെ. അവധൂതനെന്നാൽ ചോദിതമായ ചിത്തമുള്ളവൻ അതായത് പ്രകൃതി പുരുഷന്മാരുടെ വിചാരത്താൽ പഞ്ചപ്രാണങ്ങൾ, ജ്ഞാനേന്ദ്രിയങ്ങൾ എന്ന ചക്ഷുശ്രവണാദി പഞ്ചജ്ഞാനേന്ദ്രിയങ്ങൾ, വാക്ക്, പാണി, പാദം മുതലായ കർമ്മേന്ദ്രിയങ്ങൾ ശബ്ദസ്പർശരൂപ, രസഗന്ധമെന്ന പഞ്ചതൻമാത്രകൾ, മനസ്സ്, ബുദ്ധി, അഹങ്കാരം, ചിത്തം എന്ന അന്തഃകരണ ചതുഷ്ഠയങ്ങളോടുകൂടിയ ചതുർവിംശദി തത്ത്വങ്ങൾ എല്ലാം മായാമയങ്ങളല്ലാതെ മറ്റൊന്നുമല്ല, നിത്യശുദ്ധ സ്വയം പ്രകാശമായ ഞാൻ അതിൽനിന്ന് ഭിന്നനാണ് എന്ന് അതിന് സാക്ഷി യായിരിക്കുന്നത് അവധൂതലക്ഷണം. അപ്രകാരം തന്നെ സന്യാസി ശബ്ദത്തിന്റെ അർത്ഥം. സന്യാസ'മെന്നാൽ മുക്തി എന്നർത്ഥം. ഏതിൽ നിന്ന് മുക്തി എന്നാൽ ഇരുപത്തിനാല് തത്ത്വങ്ങളെ നേതി നേതി വാക്യത്താൽ അതായത് ഇതല്ലാ ഇതല്ലാ എന്ന് തള്ളി ശേഷിച്ച ശുദ്ധബോധസ്വരൂപം ഏതുള്ളതോ അതുതന്നെ താനായിരി ക്കുന്നത്. ഇതുതന്നെ ബ്രഹ്മാസ്മി' എന്ന മഹാവാക്യാർത്ഥം. അപ്രകാരം തന്നെ രാജയോഗിയെന്നാൽ രാജിത് - പ്രകാശിച്ചുകൊണ്ടിരിക്കുന്നത്, ശുദ്ധമായത്. ശ്രേഷ്ഠമായത് എന്നർത്ഥം. യുജ്യതേ ഇതിയോഗഃ ഐക്യപ്പെടുന്നത് എന്നർത്ഥം. ഇരുപത്തിനാല് തത്ത്വങ്ങളിൽ നിന്ന് മനസ്സിനെ വശീകരിച്ചത് പരമാത്മാവിൽ ഐക്യം ചെയ്യുന്നത്. അതാ യത് ജീവബ്രഹ്മൈക്യം എന്നർത്ഥം. അജ്ഞാനമെന്ന പ്രകൃതിയിൽ നിന്നു പിറന്ന ഇരുപത്തിനാലു തത്ത്വങ്ങളെ അതിക്രമിച്ച് അവസ്ഥാ ത്രയ സാക്ഷിയായിരിക്കുന്നത് ജ്ഞാനമെന്ന് പറയപ്പെടും. ഇതുതന്നെ `പ്രജ്ഞാനം ബ്രഹ്മ' എന്ന മഹാവാക്യത്തിന് അർത്ഥം. ജീവൻ മുക്തന്റെ അർത്ഥവും ഇതുതന്നെ. ചതുർവിംശദി തത്വങ്ങളിൽകൂടി ജീവൻ എന്ന ഭ്രമം കൊണ്ട് ഭ്രമിക്കുന്നു. ഇതിൽനിന്ന് മുക്തനായി സ്വസ്വരൂപമായി ഇരിക്കുന്നത് ജീവൻമുക്തി എന്നു പറയുന്നു. ഇതു തന്നെ `തത്വമസി' എന്ന മഹാവാക്യാർത്ഥം. ഈ സ്ഥിതി നല്ലവണ്ണം അനുഭവിക്കാതെ പഞ്ചീകരണ തത്വം വിശദമായി പറയാൻ പഠിച്ചാൽ മാത്രം ബ്രഹ്മാനന്ദസുഖം പ്രാപിക്കുന്നതല്ല. രോഗമുള്ളവൻ തന്നുടെ രോഗത്തെ മനസ്സിലാക്കി ആവശ്യമായ ഔഷധത്തെ അറിയുന്നതു കൊണ്ടുമാത്രം രോഗം ശമിക്കുന്നതല്ല. അല്ലെങ്കിൽ വൈദ്യശാസ്ത്രം മുഴുവൻ പഠിച്ചാലും അതിൽ പറയപ്പെട്ട ഔഷധങ്ങൾ സേവിയ്ക്കു

ന്നതോടൊപ്പം പഥ്യവും കൂടി അനുഷ്ഠിച്ചാൽ മാത്രമല്ലേ രോഗം ശമിയ്ക്കുകയുള്ളൂ. അപ്രകാരംതന്നെ ഇവരുടെ സ്ഥിതിയും ഇരിക്കുന്നു. ഒരു മഹാ ദരിദ്രൻ തെരുവിൽ ഭിക്ഷയെടുത്ത് ജീവിക്കുമ്പോൾ അവന്റെ ഗൃഹത്തിൽ അക്ഷയമായ ഒരു നിക്ഷേപം കിട്ടിയാൽ തദനന്തരം ഭിക്ഷയ്ക്കുപോകാതെ ആ മഹാധനത്താൽ ജീവിക്കുന്നതുപോലെ വിഷയാശ എന്ന തെരുവിൽ അല്പസുഖവും ബഹുദുഃഖകരവും ആയ വിഷയാനന്ദത്താൽ കാലം കഴിക്കുന്ന വരുടെ ഹൃദയകമലത്തിൽ പരമാർത്ഥ ശാശ്വതസുഖമായ നിക്ഷേപം സിദ്ധിച്ചാൽ വിഷയ ഭോഗത്തിനും ആശിക്കുന്നതല്ല. ഞാൻ ശശവിഷാണത്താൽ ചെയ്യപ്പെട്ട മഹാധനു സ്സുകൊണ്ട് ഗന്ധർവ്വ നഗരാധിപതിയും മഹാശൂരനുമായ വന്ധ്യാ പുത്രനായ രാജാവിനെ ഒറ്റബാണം കൊണ്ട് സംഹരിച്ച് പട്ടാഭിഷിക്തനായ സാർവ്വഭൗമനല്ലയോ എന്നു പറയുന്നവന്റെ വാക്കുകളെ വിശ്വസിച്ച് ആ രാജദർശനത്തിനായി ആരോടി പ്പോകുന്നുവോ അപ്രകാരമുള്ള ജ്ഞാന ഹീനൻമാത്രം. വിഷയ ലോലുപരായ അവരെ വലിയവർ എന്നു പറഞ്ഞ് ശിഷ്യത്വം വരിയ്ക്കാൻ പോകുന്നു. ഇവരുടെ രാജയോഗ ശബ്ദം ഇപ്പോൾ ഈ സ്ഥിതിയ്ക്ക് വന്നത് എപ്രകാരമെന്നാൽ പാവക്കൂത്തിൽ ചർമ്മ ചിത്രങ്ങളായ ശ്രീ രാമരാവണന്മാരുടെ യുദ്ധത്തിനും യഥാർത്ഥ രാമരാവണയുദ്ധത്തിനും എത്ര വ്യത്യാസം ഉണ്ടോ അത്രതന്നെ വ്യത്യാസമാണ്, വിഷയവിരക്തരായ, തപോധ്യാന യോഗത്തോടു കൂടിയ മഹാത്മാക്കൾക്കും ഇവർക്കും തമ്മിൽ ഉള്ളത്.

ശ്ലോകം: *യസ്ത്വാത്മരതിരേവസ്യാ-*
*ദാത്മതൃപ്തശ്ച മാനവഃ*
*ആത്മന്യേവ ച സന്തുഷ്ട-*
*സ്തസ്യകാര്യം നവിദ്യതേ.* (ഭ.ഗീ. 3-17)

താ: ആത്മജ്ഞാനിയായവൻ തന്റെ ആത്മാവിൽ ആനന്ദിക്കുന്നവനായി, തന്റെ ആത്മാവിൽ തൃപ്തിയുള്ളവനായി ആത്മധ്യാനത്തിൽ സന്തോഷിക്കുന്നവനായ ജ്ഞാനനിഷ്ഠൻ മാത്രം ധ്യാനയോഗബലത്തിനായി കർമ്മങ്ങളെ ചെയ്യേണ്ടുന്ന ആവശ്യമില്ല. എന്തുകൊണ്ടെന്നാൽ അവൻ വിഷയസുഖത്തേക്കാൾ ബൃഹത്തായ ബ്രഹ്മാനന്ദത്തിൽ ഇരിക്കുന്നതിനാൽ ഈ വിഷയസുഖത്തിൽ പോകുന്നതല്ല. അവന്റെ ലക്ഷണം എപ്രകാരമെന്നാൽ – ദിവ്യമായ പഞ്ചാമൃതവും ക്ഷീരാന്നവും ഭുജിച്ച് തൃപ്തി പ്രാപിച്ചവൻ

നായ്ക്കളെപ്പോലെ ദുർഗ്ഗന്ധ വസ്തുക്കളിൽ അഭിലാഷം വഹിക്കുന്നത ല്ലല്ലോ.

ശ്ലോകം: *ജ്ഞാനാമൃതേന തൃപ്തസ്യ*
*കൃതകൃത്യസ്യ യോഗിനഃ*
*നചാസ്തി കിഞ്ചിത്കർത്തവ്യ*
*മസ്തിചേന്നസതത്ത്വവിത്.*

താ: ബ്രഹ്മജ്ഞാനാമൃതത്താൽ തൃപ്തനായ കൃതകൃത്യനായ യോഗിക്ക് കിഞ്ചിത്തായാലും വിഷയാഭിലാഷം ഉണ്ടാകുന്നതല്ല. അങ്ങിനെ സംഭവിച്ചാൽ അവൻ തത്വജ്ഞാനിയല്ലെന്ന് ഉത്തരഗീതയുടെ അഭിപ്രായം.

ശ്ലോകം: *വിജ്ഞാതബ്രഹ്മതത്ത്വസ്യ*
*യഥാപൂർവ്വം ന സംസ്സൃതിഃ*
*അസ്തിചേന്ന സവിജ്ഞാത*
*ബ്രഹ്മഭാവോ ബഹിർ മുഖഃ*

താ: ബ്രഹ്മജ്ഞാനമുള്ള മഹാനുഭാവന് അതിനു മുൻപേ ഉണ്ടായിരുന്ന സമസ്തവിഷയവൃത്തികളും നാശമടഞ്ഞിരിക്കും. ആർക്ക് വിഷയവൃത്തികൾ നശിക്കുന്നില്ലയോ അവർ ബ്രഹ്മാനുഭവത്തിൽ നിന്ന് എത്രയോ ദൂരത്തിലാണ്. ഇത് ശ്രീ ശങ്കരഭഗവദ്പാദരുടെ അഭിപ്രായം. (വിവേക ചൂഢാമണി)

## കഞ്ചാവ് വർജ്ജിതം

പ്രശ്നം: അവിടുന്ന് മധുമാംസാദി വസ്തുക്കൾ വർജ്ജനീയം എന്നു പറഞ്ഞത് സർവ്വജനസമ്മതം തന്നെ. പക്ഷെ ഇപ്പോളുള്ള വലിയവരിൽ ചിലർ അവിൻ, കഞ്ചാവ് മുതലായവ ഉപയോഗിക്കുന്നു. അവരിൽ ചിലർ കറുപ്പ് തിന്നുന്നത് മാത്രം തെറ്റാണെന്ന് പറയുന്നു. എന്നാൽ കഞ്ചാവിനാൽ മനസ്സിന് ശാന്തി പ്രാപിക്കുമെന്നും ധ്യാന ത്തിൽ സ്ഥിരത ലഭിയ്ക്കുമെന്നും ആ കഞ്ചാവ് ജ്ഞാനിക്ക് ജ്ഞാനപത്രവും യോഗിക്ക് യോഗപത്രവുമായ കല്പമെന്നും ഗുരുപത്രമെന്നും പറഞ്ഞ് ശിഷ്യന്മാർക്ക് കൂടി അഭ്യസിപ്പിച്ചിരിക്കുന്നു. അതിനാൽ ഇതിന്റെ രഹസ്യം എന്തെന്ന് പറഞ്ഞ് മനസ്സിലാക്കിത്തരുമാറാകണം സ്വാമിജി.

ഉത്തരം: അല്ലയോ സുശീല സമ്പന്നാ, കഞ്ചാവ് ഉപയോഗിക്കുന്നവരോട് ഞാൻ അനേക ചോദ്യങ്ങൾ ചോദിച്ചപ്പോൾ അവർ അതിന് ജ്ഞാനപത്രി, ഗുരുപത്രം, യോഗപത്രം എന്നൊന്നും വിശേഷിപ്പിക്കാതെ ചിലർ ഞങ്ങൾ പലദേശങ്ങളിലും സഞ്ചരിയ്ക്കുമ്പോൾ നാനാവിധത്തിലുള്ള ജലത്തെ കുടിക്കുന്നതിനാൽ സംഭവിക്കുന്ന

ദോഷനിവാരണത്തിനുവേണ്ടി ഉപയോഗിക്കാതെ സാദ്ധ്യമല്ലെന്നും വേറെ ചിലർ മനസ്സ് വിഷയങ്ങളിൽ പ്രവേശിക്കാതെ ധ്യാനത്തിൽ നില്ക്കുമെന്നും, മറ്റുചിലർ തീർത്ഥങ്ങളിൽ നിവസിക്കുന്നതിനാൽ ഉണ്ടാകുന്ന ശീതബാധയെ ഇല്ലാതാക്കുമെന്നും തുടങ്ങി അനേകം ഉപായങ്ങൾ പറയുന്നത് വഴക്കം. പ്രിയസോദരാ കഞ്ചാവിനാൽ എത്രയോ മനുഷ്യർ കഷ്ടത്തിലായിട്ടുണ്ട്. അതിനെ അഭ്യസിക്കുന്ന വർക്ക് ആദ്യകാലങ്ങളിൽ ചുമയില്ലാത്തവർ ആരുമില്ല. അനേകം ഭക്തന്മാർക്ക് പുക ഉദരകോശത്തിൽ കട്ടി കെട്ടി കഷ്ടപ്പെടുന്നത് ഞാൻ കണ്ടിട്ടുണ്ട്. അനേകം ഡോക്ടർമാർ ഇതിനാൽ ഉണ്ടാകുന്ന അപായത്തെ കണ്ടുപിടിച്ച് ഗവൺമെന്റിനെ അറിയിപ്പിച്ച കാരണത്താൽ ആരും ഉപയോഗിക്കരുതെന്ന് നിശ്ചയിച്ച് വളരെ വിലക്കുകൾ കഞ്ചാ വിന് ഏർപ്പെടുത്തിയിരിക്കുന്നു. കഞ്ചാവിന്റെ പുക ഉപയോഗിച്ചപ്പോൾ മനസ്സ് ശാന്തമായിരിക്കുമെന്ന് പറഞ്ഞത് ശരിതന്നെ. പക്ഷെ ആ ശാന്തത ജ്ഞാനംകൊണ്ട് സംഭവിച്ചതല്ല. അതിന്റെ മത്തിനാൽ മനസ്സിന് പ്രവർത്തിയ്ക്കുവാൻ ശക്തിയില്ലാതെ മയക്കം സംഭവിക്കുന്നു. എപ്രകാരമെന്നാൽ ഡോക്ടർമാർ ഒരാളെ ശസ്ത്രക്രിയക്ക് വിധേയ മാക്കുമ്പോൾ മൂർച്ഛ ഉണ്ടാക്കുന്ന മരുന്നിനാൽ മയക്കം ഉണ്ടാക്കുന്നു. ഇതൊരു മയക്കം എന്നല്ലാതെ ജ്ഞാനം അല്ല. അതിനാൽ ചില സമയ ങ്ങൾക്കുശേഷം പഴയസ്ഥിതിയിലേക്ക് മനസ്സ് വന്ന് വിഷയങ്ങളിൽ പോകുന്നതാണ്. ജ്ഞാനത്താൽ ശാന്തി ഏർപ്പെട്ടാൽ പുനരാവൃത്തി ഉണ്ടാകുന്നതല്ല. ഈ കഞ്ചാവ് ഉപയോഗിക്കുന്നവരുടെ ബുദ്ധി ക്രമമാ യി ക്ഷീണിച്ച് കേവല പാമരൻമാരായിത്തീരും. എപ്രകാരമെന്നാൽ ഹൃദയത്തിൽ പത്മാകാരമായ ഒരു മാംസപേശിയുണ്ട്. അതിനെ ഹൃദയപത്മമെന്ന് പറയുന്നു. അതിൽനിന്നും സമസ്തമായ ധാരണാ ശക്തി ഉത്പ്പത്തിയാകുന്നു. ആ പത്മം ഇപ്രകാരപ്പെട്ട ലഹരിവസ്തു ക്കളാൽ ശുഷ്ക്കിക്കുന്നു. വികസിച്ച താമരപ്പൂവിൽ മഞ്ഞ് വർഷിക്കു മ്പോൾ എപ്രകാരം ക്ഷീണിക്കുമോ അപ്രകാരം തന്നെ ഇവരുടെ ജ്ഞാപകസ്ഥാനമായ ഹൃദയപത്മം നശിയ്ക്കുന്നു. അതിനാലാണ് ഇതിൻമേൽ സർക്കാർ ഇത്ര നിർബന്ധം പിടിക്കുന്നത്. അല്ലാതെ ജ്ഞാനപത്രമായതിനാൽ ജനങ്ങൾ ജ്ഞാനികളാവരുതെന്ന നിർബന്ധം കൊണ്ടല്ല, ഗവൺമെന്റ് അതിനെ നിരോധിച്ചിരിക്കുന്നത്. മാത്രമല്ല ആ മത്തുപിടിപ്പിക്കുന്ന വസ്തുക്കൾ ഉപയോഗിക്കുന്നവർക്ക് ആ സമയം വരുമ്പോൾ ഒരു നേരം അത് കിട്ടിയില്ലെങ്കിൽ അവർക്ക് സംഭവിക്കുന്ന മനഃപ്രയാസം എന്താണെന്ന് പറയാൻ കഴിയുന്നതല്ല.

ഘടികാരം എപ്രകാരം സമയാസമയം ശബ്ദം പുറപ്പെടുവിക്കുന്നുവോ അതുപോലെ ഇവർക്ക് ആ സമയം വരുമ്പോൾ മനസ്സ് ബഹുചലനമായി ചിത്തഭ്രമം ഉണ്ടാകും വയറ് വീർക്കും. അജീർണ്ണം സംഭവിക്കും. തലപൊക്കാൻ സാദ്ധ്യമാകാതെ വരും. ഇപ്രകാരം അനേകം ദോഷങ്ങൾ സംഭവിയ്ക്കും. കൂടാതെ ഇത് ശീലിച്ചാൽ ബ്രഹ്മനിഷ്ഠയിൽ ഇരിക്കുന്നവർകൂടി ആ സമയത്തിൽ തിരഞ്ഞുകൊണ്ട് വളരെ താഴെക്കിടയിലുള്ള മനുഷ്യരെ സമീപിച്ച് എത്രയോ വിനയത്തോടെ ദമ്പടികൾ യാചിക്കുന്നത് എല്ലാവരുടെയും കണ്ണുകളാൽ കാണപ്പെടുന്ന വിഷയമാണല്ലോ. അപ്രകാരം കഷ്ടപ്പെട്ട് ചില്ലറ സമ്പാദിച്ച് ആ പുക ഉപയോഗിക്കുന്നതിലുണ്ടാകുന്ന ലഹരിയാൽ നിദ്ര പ്രവേശിച്ച് ബഹുസമയം വൃഥാ കാലത്തെ തള്ളിവിട്ട് ജന്മത്തെ വ്യർത്ഥമാക്കുന്നു. ഇപ്രകാരമുളളവർ എപ്പോൾ ആത്മജ്ഞാനവിചാരം ചെയ്ത് ജന്മരാഹിത്യമെന്ന മോക്ഷത്തെ പ്രാപിയ്ക്കും? ആഹാ: കഷ്ടം! കഷ്ടം! ഈ കാരണത്താൽ പത്മപുരാണം ഇപ്രകാരം പറയുന്നു.

ശ്ലോകം: *ധൂമ്രപംവൈഷ്ണവംദാനം യേകുർവന്തിനരാഇഹ*
*ദാതരോ നരകം യാന്തി വൈഷ്ണവോ ഗ്രാമ സൂകരം.*

താ: ആരാണോ കഞ്ചാവ് വലിയ്ക്കാൻ പണമോ കഞ്ചാവ്, ഭാംഗ് തുടങ്ങിയവയോ ദാനം ചെയ്യുന്നത് അപ്രകാരപ്പെട്ട ദാസന്മാർ നരകത്തെ പ്രാപിയ്ക്കും. കഞ്ചാവ് വലിയ്ക്കുന്നവൻ നാട്ട് പന്നിയായി ജനിയ്ക്കും എന്നു പറയുന്നു. അതിനാൽ പാത്രമറിഞ്ഞ് ദാനം ചെയ്യേണ്ടതാണെന്ന് വിധിച്ചിരിക്കുന്നു. അല്ലെങ്കിൽ ദാനം ചെയ്യുന്നവൻ കൂടി കഷ്ടത്തിന് പാത്രമാകും. എപ്രകാരമെന്നാൽ കള്ളന് താക്കോൽ, കത്തി മുതലായ വസ്തുക്കളെ സഹായിക്കുന്നവർ കൂടി കണ്ടുപിടിച്ച് ശിക്ഷിക്കപ്പെടുമല്ലോ. അതു മാത്രമല്ലാതെ മുമുക്ഷുക്കൾക്ക് കഞ്ചാവിനാൽ ഏർപ്പെടുന്ന അപായങ്ങൾ ദാതാവ് കാരണം; ഈ കാരണത്താൽ മുമുക്ഷുക്കൾക്ക് ധ്യാനനിഷ്ഠയ്ക്ക് ഭംഗം ഏർപ്പെടുന്നു. ഈ ഭംഗത്തിന് കാരണമായ ദാതാവും പാപത്തിന് പാത്രമാകുന്നു. ജ്ഞാനാഭിലാഷമുളളവർക്ക് പ്രാണായാമാഭ്യാസം ഉണ്ടായിരുന്നാൽ ഉദരസംബന്ധമായ സമസ്തവ്യാധികൾ നശിക്കുന്നതോടുകൂടി സമസ്ത പാപങ്ങളും നശിച്ച് മനഃശ്ശാന്തി ഏർപ്പെട്ട് ശീഘ്രമായി ശാശ്വതാനന്ദ മോക്ഷത്തെ പ്രാപിയ്ക്കാം. ഇത്രയും സുലഭമായ മാർഗ്ഗത്തെ അവലംബിയ്ക്കാതെ എത്രയോ പേർ ജന്മത്തെ വ്യർത്ഥമാക്കിക്കൊണ്ടിരിക്കുന്നു. ഈ ലഹരിവസ്തുവിന്

മോക്ഷ മാർഗ്ഗോപായമെന്ന് പറയുന്നത് എപ്രകാരമുണ്ടെന്നാൽ ഗംഗാതീര ത്തിലിരിക്കുന്ന ആ പവിത്രമായ ജലം ശരീരത്തിന് രോഗം ഉണ്ടാക്കുമെന്നും അഴുക്കുചാലിലെ വെള്ളം പരിശുദ്ധമാണെന്നും പറ യുന്നതുപോലെ ഇരിക്കുന്നു. ഇതുമല്ലാതെ മുക്തരാവാനല്ലയോ ജീവികൾ പ്രയത്നിച്ചുകൊണ്ടിരിക്കുന്നത്. മുക്തനെന്നാൽ സമസ്തമായ ഇന്ദ്രിയവിഷയങ്ങളിൽ നിന്നും മോചിച്ച് സ്വസ്വരൂപ ധ്യാനത്തിൽ ആനന്ദിക്കുന്നതുതന്നെ. ഈ മാർഗ്ഗത്തെ ശിഷ്യന്മാർക്ക് ബോധിപ്പിക്കാതെ മഹാകഷ്ടതരങ്ങളായ ലഹരിസാധനം ചിത്തശമനോപായം എന്ന് ഉപദേശിക്കുന്നത് എത്ര പ്രമാദവിഷയം. ഇപ്രകാരം ഉപദേശിക്കു ന്നവരെ ആശ്രയിക്കുന്നവരും കഷ്ടങ്ങൾക്ക് പാത്രമാകുന്നതാണ്. എപ്രകാരമെന്നാൽ കുരുടൻ കുരുടന് വഴികാണിക്കുന്നതുപോലെ ഇരിക്കുന്നു ഈ ഗുരുശിഷ്യന്മാരുടെ സ്ഥിതി. ഈ ലഹരി വസ്തുക്കളെ ഉപയോഗിക്കുന്നവരിൽ ആർക്കും തന്നെ വിശാലഹൃദയമോ അമാനുഷബുദ്ധിയോ നിശ്ചയമായും ഉണ്ടാകുന്നില്ല. അതുകൊണ്ടു തന്നെ സമസ്ത ഋഷീശ്വരന്മാരും ശ്രീശങ്കര രാമാനുജമാധ്വാചാര്യർ മുതലായവർ ഇപ്രകാരപ്പെട്ട വിഷയ ങ്ങളെയെല്ലാം നിഷേധിച്ചു. ഈ മൂന്ന് ആചാര്യന്മാരുടെ പാരമ്പര്യത്തിലായാലും മഠങ്ങളിലായാലും ഇപ്രകാരപ്പെട്ട ദുരാചാരങ്ങൾ കാണുന്നില്ല. ദ്വൈതാദ്വൈത വിശിഷ്ടാ ദ്വൈത മതങ്ങളിൽപ്പെട്ടവരാണ് മുഖ്യമായും ഭാരത ഖണ്ഡത്തിൽ ഇരിക്കുന്ന ഹിന്ദുക്കൾ. ഇവർക്ക് വിരുദ്ധമായിരിക്കുന്ന ദുരാചാര കുക്ഷികൾ ഏതിന്റെ പാരമ്പര്യമെന്നറിയുന്നില്ല. കൂടാതെ കഞ്ചാവ് വിഷയമായി സ്വല്പം കൂടി പറയാം. ഇതാദ്യ കാലത്ത് ഹിമവൽ പ്രാന്തങ്ങളിൽ (ഹരിദ്വാർ, ഋഷികേശ് മുതലാ സ്ഥലങ്ങളിൽ) യോഗധാരണ ആത്മജ്ഞാനശക്തി തുടങ്ങിയവ ഇല്ലാത്ത ചില സാധുക്കൾ ശീലിച്ചുവന്നത്. എന്തിനെന്നാൽ ആപ്രദേശങ്ങളിൽ അമിതമായ മഞ്ഞുകാരണം മിക്കകാലങ്ങളിലും തണുത്ത് വിറച്ചുകൊണ്ടിരിക്കും. ആഹാരമാണെങ്കിൽ ഗോതമ്പ്, റൊട്ടി, പൂരി, ലഡ്ഡു തുടങ്ങിയ നെയ്യിലുണ്ടാക്കപ്പെട്ട വസ്തുക്കളാണ്. ഇന്നും അവിടങ്ങളിൽ പാൽ, നെയ്യ്, തൈര്, തുടങ്ങിയവ മുഖ്യമാണ്. അവയെല്ലാം സമ്പൂർണ്ണമായി രിക്കുന്നതിനാൽ ജീർണ്ണമാകുന്നതല്ല. അവയെ ജീർണ്ണമാക്കുവാൻ കഞ്ചാവ് വലി അഭ്യസിച്ചു. കഞ്ചാവ് അധികം വേണ്ടുന്നവർ തോട്ടങ്ങളായി കൃഷി ചെയ്തിരിക്കും. കൂടാതെ ആ ദേശക്കാർ ഇപ്പോഴും പുളി, എരുവ് തുടങ്ങിയവ അധികമായി ഉപയോഗിക്കുന്ന

വരല്ല. ഈ കാരണത്താൽ അല്പം ഭാംഗ് പചന ശക്തിക്കായി ഉപയോഗിച്ചുവന്നു. അല്ലാതെ ജ്ഞാനമുണ്ടാകുമെന്ന ഭ്രമത്തിൽ ചെയ്തതല്ല. നമ്മുടെ ദേശത്തിന്റെ കാലാവസ്ഥ തീപോലെ ചൂടുള്ള വെയിലാണ്. ഭക്ഷണമാണെങ്കിൽ പുഷ്പത്തിന് തുല്യമായ മൃദുവായ ചോറ്. അതിലൊഴിക്കുന്ന കറിയാകട്ടെ എരുവ്, പുളി, കാരം മുതലായവ അടങ്ങിയ സാമ്പാർ, ചട്ണി മുതലായ അഗ്നിതുല്യങ്ങളായ പദാർത്ഥങ്ങളാണ്. നമ്മുടെ രാജ്യം ധർമ്മത്തിൽനിന്നും വളരെ ദൂരം പോയിരിക്കുന്നു. ഈ ദേശത്ത് ഭാംഗ് മുതലായവ ഉപയോ ഗിക്കുന്നത് വളരെ തെറ്റാണ്. ഇവിടങ്ങളിൽ അവ ഉപയോഗിക്കുന്ന വരുടെ ശരീരം ശുഷ്ക്കിച്ച് നേത്രങ്ങൾ ഉള്ളിലേക്ക് പോയി രക്തപുഷ്ടിനശിച്ച് ബുദ്ധിഹീനരായി തീരുന്നതാണ്. ആദ്യകാലങ്ങളിലെല്ലാം ഈ കഞ്ചാവ് വെറുതെ കിട്ടുമായിരുന്നു. ഇപ്പോൾ നല്ലവില കൊടുക്കണം. ഇത് സമ്പാദിക്കാൻ സാധുക്കൾക്ക് ദിവസമെല്ലാംതന്നെ മതിയാകുന്നില്ല. ഇതിനെ ഉപയോഗിക്കുന്നവർ മൂന്നുതരത്തിൽ പെടുന്നു. 1. കീഴ്ത്തരം. ഇവർ പത്രത്തിനുവേണ്ടി യാചന ചെയ്ത് ദിനമെല്ലാം വ്യർത്ഥമാക്കുന്നു. 2. ഇവരേക്കാൾ കുറച്ച് പഠിപ്പും ബുദ്ധിയുമുള്ളവർ രണ്ടാംവകുപ്പു കാരും. അവർ വൈദ്യം, ജ്യോതിഷം, മന്ത്രം, യന്ത്രം മുതലായവ ചെയ്ത് പണം സമ്പാദിക്കുന്ന കാരണത്താൽ ബ്രഹ്മനിഷ്ഠക്ക് സമയം കിട്ടാതെ ജീവിതം വ്യർത്ഥമാക്കിക്കൊണ്ടിരിക്കുന്നു. 3. ഇനി മൂന്നാം തരക്കാർ. ഇവർ കുറച്ച് ശാസ്ത്രവിചാരവും, ധ്യാനനിഷ്ഠയുമുണ്ടായി, ധർമ്മതല്പരരായിരിക്കും. ഇവർക്ക് യാചിക്കാതെ കിട്ടും. ഇവരുടെ മതം എന്തെന്നാൽ കഞ്ചാവ് ആദികാലത്ത് മഹർഷിമാരുംകൂടി കല്പമായി സേവിച്ചു എന്നാണ്. അതിൽ നിന്ന് ആനന്ദവും ലഭിച്ചിരുന്നു. എന്നാൽ ഇപ്പോൾ സംസാ രികളും പ്രയോജനമില്ലാത്ത അലസന്മാർകൂടി ഉപയോഗിക്കുന്ന തിനാൽ വില അധികമായിരിക്കുന്നു. ഇവരുടെ മനോബലം എത്ര വലുത്? യോഗശക്തിയെപറ്റി എന്തു പറയാൻ? ഇവരുടെ ധ്യാനമഹിമ എത്ര മഹത്തരം? വൈരാഗ്യമെന്ന വാക്കിന്റെ അർത്ഥമെന്ത്? നേതി നേതി എന്ന വേദാന്ത ശ്രവണം കർണ്ണത്തിൽ എത്ര മാറിപ്പോയി? വാസനാബലം സംഭവിച്ചിട്ടുണ്ടോ? മനസ്സ് സ്വാധീനമായിരിക്കുന്നുവോ? എന്ന വിചാരമേ ഇല്ല. ശിവോഽഹം, സോഽഹം, അനന്താനന്ദരൂപോഽഹം, ഗോവിന്ദോഽഹം, അഹം ശിവഃ, പരിപൂർണ്ണ സ്വരൂപോഽഹം എന്നിങ്ങനെ വേദംപറയുന്ന വാക്യങ്ങളെ വിടെ? അയ്യോ പാവം! ഇനിയും ഇവർക്ക് ആത്മാനുഭവം ഏർപ്പെട്ടിട്ടില്ലേ? നിത്യമായ സുഖത്തെ അറിഞ്ഞില്ലേ?

ഹാ കഷ്ടം! ശുദ്ധരൂപസ്വ രൂപോ /ഹം എന്ന വേദാന്ത വചനം എവിടെ? ഇവർ പറയുന്ന വാക്കുകൾ എവിടെ? കഞ്ചാവു വലിക്കുമ്പോൾ സുഖമായി രിക്കുമെന്നും മനസ്സ് ധ്യാനത്തിൽ നിശ്ചലമായിരിക്കുമെന്നും ഇവർ പറയുമ്പോൾ ഇതിന്നുമേൽ അധികമായി എന്തുപറയാൻ? ഈ വാക്കുകളിൽ തന്നെ അവർ എന്തു സ്ഥിതിയിലിരിക്കുന്നു എന്ന് നമുക്കൂഹിക്കാം. അത് എന്തെന്നാൽ കഞ്ചാവുപയോഗിക്കുമ്പോൾ സുഖമുണ്ടാകുമെന്നും മനസ്സ് ചലനമില്ലാതെ ധ്യാനത്തിൽ നില്ക്കുമെന്നുമല്ലയോ അവർ പറയുന്നത്? ശരി. അപ്പോൾ അതുപയോഗിക്കുന്നതിനു മുൻപ് അവർ ദുഃഖത്തിലായിരുന്നുവെന്നും, മനശ്ചാഞ്ചല്യമുള്ളവരായിരുന്നുവെന്നും വേറെ സാക്ഷി ആവശ്യമില്ലാതെ അവരുടെ വാക്കിൽ തന്നെ പറയുന്നു. അപ്രകാരമല്ലാതെ ഇപ്രകാരം കഞ്ചാവ് വലിച്ച് വലിച്ച് ഒരിക്കൽ മനസ്സ് സ്ഥിരപ്പെടുന്ന അവസ്ഥ സംഭവിക്കുന്നതാണെന്ന് ആർക്കും പറയാൻ സാദ്ധ്യമല്ല. എന്തുകൊണ്ടെന്നാൽ അതുപയോഗിക്കുന്നവർ പ്രതിദിനം അധികമായിരിക്കുന്നതിനും, തൊണ്ണൂറുവയസ്സുള്ള കിഴവനായാലും ശരി, ചുമച്ചു കഷ്ടപ്പെട്ടാലും വലിച്ചുകൊണ്ടുതന്നെ ഇരിയ്ക്കുന്നു. ഒരൗഷധം സേവിച്ചാൽ രോഗനിവൃത്തി ഒന്നോ രണ്ടോ പത്തോ വർഷം കൊണ്ടെങ്കിലും സൗഖ്യമാവേണ്ടതല്ലേ? അപ്രകാരം തന്നെ കഞ്ചാവ് വലിക്കുന്നവർക്ക് മനോനിഗ്രഹം എത്രവർഷം വലിച്ചാൽ സംഭവിക്കുമെന്ന് പറയാമോ? സാദ്ധ്യമല്ല. എന്തുകൊണ്ടെന്നാൽ അവർ തന്നെ പ്രാണൻ കണ്ഠഗതമാകുന്നതുവരെ വലിച്ചുകൊണ്ടേ ഇരിയ്ക്കുന്നു. അതിനാൽ അവർ തന്നെ ദൃഷ്ടാന്തം. കൂടാതെ അവരിൽ ചിലർ പറയുന്നത് ഉത്തർപ്രദേശിലെ വലിയ സാധുക്കൾ കൂടി കഞ്ചാവ് വലിക്കുന്നുവെന്ന്. അത് ശുദ്ധകള്ളമാണ്. ഉത്തർപ്രദേശിൽ ശ്രീ കാശി ഹരിദ്വാർ, ഋഷികേശ് മുതലായ സ്ഥലങ്ങളിൽ വലിയ വലിയ മഠങ്ങളിലായാലും ആശ്രമങ്ങളിലായാലും പരമഹംസരായ സന്യാസികൾ പോലും ഉപയോഗിക്കുന്നില്ല. ഉത്തരപ്രദേശത്തിൽ ഇപ്പോഴും കഞ്ചാവ് വലിക്കുന്ന വരുടെകൂടെ പന്തിഭോജനം ചെയ്യാൻ പാടില്ലെന്ന് ഏർപ്പാട് ചെയ്തി രിക്കുന്നു. ഈ ഏർപ്പാട് ബലമായ ശേഷം നാഗാക്കളിൽ നിർവ്വാണി, നിരഞ്ജനി, അക്കാടക്കാർ അവരുടെ എല്ലാ മഠത്തിലും ഇവയുടെ ഉപയോഗം നിർത്തൽ ചെയ്തു. കാശിയിൽ മണ്ഡലേശ്വര പരമാത്മാ നന്ദ സ്വാമിമഠം, മണ്ഡൽ, ഗോവിന്ദാനന്ദ സ്വാമിമഠം, മണ്ഡൽപൂർണ്ണാ നന്ദ സ്വാമിമഠം തുടങ്ങിയ സ്ഥലങ്ങളിൽ കഞ്ചാവ് ഉപയോഗിക്കുന്നോ എന്നന്വേഷിച്ചു നോക്കൂ. ഈ സംഗതി എനിക്ക് നന്നായി അറിയാം.

കഞ്ചാവ് വലിക്കുന്നവർക്കുണ്ടാകുന്ന സിദ്ധി എന്തെന്നാൽ ദയാനന്ദസ്വാമികളുടെ ഭാഷയിൽ പറഞ്ഞാൽ കഞ്ചാവ് വലിക്കുന്ന ഒരുത്തൻ ഉണ്ടെങ്കിൽ രാത്രികാലം മുഴുവൻ ചുമച്ച് ചുമച്ച് സമീപത്തുള്ളവരുടെയൊക്കെ ഉറക്കം കെടുത്തും. ഇതുതന്നെ പ്രത്യക്ഷാനുഭവമായ സിദ്ധി. അത്രദൂരം എന്തിന്? യാതൊരു പ്രയോജനവുമില്ലാതെ തെണ്ടിത്തിരിഞ്ഞ് നടക്കുന്ന നമ്മുടെ നാട്ടിലുള്ള ചിലർ കഞ്ചാവ് വലിക്കുന്നു, ശരിതന്നെ. അവരെപ്പോലെതന്നെ ചില ഉന്നതന്മാർ കൂടി ഹുക്കാ വലിക്കുന്നു. അത് ഒരുവിധമായ പുകയില. അതിന്നവർ എന്തു പറയുന്നു എന്നാൽ ആ ദേശം വളരെ തണുപ്പുള്ള കാരണത്താൽ ജീർണ്ണത്തിനായി വലിക്കുന്നു എന്നു പറയും, പുകയില, ചുരുട്ട് തുടങ്ങിയവ വേണ്ടുന്നവർക്കുപയോഗിക്കാം. സാദ്ധ്യ മില്ലാതെ രോഗമുള്ളവർക്ക് പൊടി, താംബൂലം കൂടി ഉപയോഗ പ്പെടുത്താം. ഇതുകൂടി ഇല്ലാതിരിക്കുന്നത് വളരെ നല്ലത്. ചില സമയം കിട്ടാതിരിക്കുമ്പോൾ വിഷമം സംഭവിക്കും. അപ്പോൾ എത്ര വൈരാഗ്യമുള്ളവൻ കൂടി ഇതരനോട് യാചിക്കുന്നതിന് തയ്യാറാകും. ഇതെല്ലാം ദുരഭ്യാസങ്ങൾ എന്ന് മാത്രമല്ല, ആത്മപ്രതിബന്ധങ്ങളും കൂടിയാണ്. "ലഘുത്വ മൂലം തു കിമർത്തി തൈവ ഗുരുത്വമൂലം യദയാചനം ച." എന്ന് ശ്രീശങ്കര ഭഗവദ്പാദർ പറയുന്നു. അതിനാൽ യാചന യേക്കാൾ അതിനീചമായത് മറ്റൊന്നുമില്ല. അയാചിതത്തേക്കാൾ വലിയസ്ഥിതി വേറൊന്നുമില്ലെന്ന് താല്പര്യം. എന്നാൽ സാധുക്കൾക്ക് ഭിക്ഷാന്നത്തിന്ന് വേണ്ടിയുള്ള യാചന വളരെ ശ്രേഷ്ഠമാണെന്ന് വേദത്തിൽ പറയുന്നു. അതായത് ഇതരയാചന പാടില്ലെന്നർത്ഥം. കൂടാതെ കഞ്ചാവ് വലിക്കുന്നവൻ വലിയ ആശ്രമത്തിലുള്ളവനായാലും മഹാന്മാരുടെ സമീപത്തിരുന്ന് സാരത്തെ ഗ്രഹിക്കുന്നതിന് സാദ്ധ്യമല്ലാതെ പോകുന്നു. എന്തുകൊണ്ടെന്നാൽ കഞ്ചാവ് വലിക്കുന്നവന് അതുപേക്ഷിക്കാൻ പ്രയാസം. അതുപേക്ഷിക്കാതെ മഹാന്മാരുടെ അടുത്ത് നിവസിക്കുവാനും സാദ്ധ്യമല്ല. ഈ വിഷയത്തിൽ എനിക്ക് വളരെ അനുഭവമുണ്ട്. കൂടാതെ കഞ്ചാവ് വലിക്കുന്ന സമയത്ത് അല്പം സുഖമുണ്ടാകുമെന്ന് പറയുന്നത് സത്യമായാൽ ആ സുഖം എപ്രകാരം സംഭവിച്ചുവെന്ന് ചിന്തിക്കാതിരിക്കുന്നതിലുള്ള അപായം. എന്തെന്നാൽ ഇലയിലാണോ സുഖമുള്ളത്? അതോ അതുപയോഗിക്കുന്നവനിലോ? എന്ന് വിമർശന ബുദ്ധിയോടെ ചിന്തിച്ചാൽ വസ്തുതത്വം പുറത്തുവരും. കഞ്ചാവിൽ ഉള്ള സുഖത്തെ താൻ അനുഭവിക്കുന്നു എന്ന് പറയുന്നതായാൽ അതിൽ അനൗചിത്യമേർപ്പെടും. അപ്രകാരം പറഞ്ഞാൽ ആത്മാവായ

താൻ മഹാദുഃഖിയെന്നും നശ്വരമായ ദൃശ്യം സുഖമെന്നും സിദ്ധമാകും. അപ്പോൾ നശ്വരമായ പ്രപഞ്ചം ശാശ്വതമെന്നും ശാശ്വതമായ ബ്രഹ്മം നശ്വരമെന്നും പറയുന്നതിന് സംഗതിവരും. അപ്പോൾ "ബ്രഹ്മസത്യം ജഗത്മിഥ്യ" - എന്ന ശ്രുതിക്ക് അനർത്ഥം സംഭവിക്കും. കൂടാതെ ആത്മാവ് സുഖദുഃഖാദി വികാരരഹിതം. വികാരം പ്രകൃതി സംബന്ധമായത്. വികാരത്വാദി ദോഷം ആത്മാവിന് സംഭവിച്ചാൽ വികാരഗുണങ്ങളുള്ള ഘടം പോലെ ആത്മാവ് നഷ്ടമായിത്തീരും. ഇത് വലിയ അപചാരത്തിലേക്ക് കൊണ്ടുപോകും. ചിത്ത സംബന്ധമായ ഗുണവും കൂടി ആനന്ദമയ കോശത്തിനോട് ചേർന്നത്. ആനന്ദമയ കോശം അഞ്ചാമത്തെ കോശമാണ്. കോശമെന്നാൽ ഉറയെന്നർത്ഥം. ഈ കോശങ്ങൾക്കപ്പുറം കടക്കുന്നവൻ മുക്തനാകുന്നു. അപ്പോഴേക്കും കോശങ്ങളെല്ലാം ദൃശ്യങ്ങളും താൻ മാത്രം ദൃക്കുമായി പ്രകാശിക്കും. (നില്ക്കും) മനോമയകോശത്തിൽ ബ്രഹ്മനിഷ്ഠൻ പ്രവേശിച്ച് വിജ്ഞാനമയ കോശത്തെ കടക്കുമ്പോൾ ഇടയിലുള്ള കാലത്ത് മനഃചഞ്ചലം അധികമായിരിക്കും. ഈ മനോമയകോശം കടന്നശേഷം നമ്മുടെ കയ്യിലിരിക്കുന്ന വടിപോലെ മനസ്സിനെ എവിടെ വെച്ചാലും അവിടെത്തന്നെ സ്ഥിരമായി നില്ക്കും. കഞ്ചാവ് വലിച്ച് മനോനിരോധമുണ്ടെന്ന് പറയുന്നവർ ഇനിയും മനോമയം, വിജ്ഞാനമയം, ആനന്ദമയം മുതലായ കോശങ്ങളെ കടക്കേണ്ടതാണ്. അപ്പോൾ മാത്രമേ ആത്മസ്വരൂപാനുഭവം സംഭവിക്കുകയുള്ളു. അതിന് കഞ്ചാവ് മഹാപ്രതിബന്ധമാണ്. കഞ്ചാവ് ഈ മനോമയ കോശത്തിൽ തന്നെ കിടന്ന് ചുഴലും. ഈ വിഷയം ഈ ഗ്രന്ഥത്തിൽ "മനോനിഗ്രഹത്തിൽ" കാണാം. കഞ്ചാവ് വലിക്കുന്നതിനാൽ സംഭവിക്കുന്ന മത്തിനാൽ മനസ്സ് ചിലനേരം സ്തബ്ധമാവും. അപ്പോൾ പ്രത്യഗാത്മ പ്രതിബിംബം അതിൽ സ്വല്പമായി പ്രകാശിക്കും.. (നിശ്ചലമായി) അപ്പോൾ സംഭവിക്കുന്ന സുഖത്തെ ഇവർ ആനന്ദമെന്ന് പറയുന്നു. ഇത് ചലനമില്ലാത്ത വെള്ളത്തിൽ കാണപ്പെടുന്ന സൂര്യന്റെ പ്രതിബിംബം പോലുള്ളതല്ലാതെ യഥാർത്ഥ സൂര്യനല്ല. കൂടാതെ സുഖത്തെ രണ്ടുഭാഗങ്ങളായി മഹർഷിമാർ വിഭജിച്ച് അവയ്ക്ക് നിരാലംബ സുഖമെന്നും, സാലംബസുഖമെന്നും പേരു നൽകിയിരിക്കുന്നു. നിരാലംബസുഖമെന്നാൽ ഒന്നിന്റേയും സംബന്ധമില്ലാതെ സ്വസ്വരൂപമായ സുഖം. സാലംബസുഖമെന്നാൽ ഒരു വസ്തുവിനെ അവലംബിച്ച് (ആശ്രയിച്ച്) ഇന്ദ്രിയ ദ്വാരാ അനുഭവപ്പെടുന്ന സുഖം. ഈ സുഖത്തിൽ ഉൾപ്പെട്ടതാണ് കഞ്ചാവിനാലുള്ള സുഖം. അതിനാൽ കഞ്ചാവ്

വലിക്കുന്നവരുടെ വികൃതികൂടി പ്രകൃതിക്ക് അനുസൃതമായിരിക്കും. ഇതിനെ ഉപയോഗിക്കുന്നവർക്ക് ഒരിക്കലുണ്ടാകുന്ന ബുദ്ധിയല്ല പിന്നെയൊരിക്കൽ ഉണ്ടാകുന്നത്. കൂടാതെ ചെയ്യേണ്ടുന്ന ജോലി സകാലത്തിൽ ചെയ്യാൻ വിഘ്നം നേരിടും.

ശ്ലോകം: *നിരാലംബം സമാശ്രുത്യാ*
*സാലംബം വിജഹാതിയഃ*
*സസന്യാസീ ച യോഗീ ച*
*കൈവല്ല്യം പദമശ്നുതേ.*

താ: ഏതൊരു ബ്രഹ്മനിഷ്ഠൻ നിരാലംബ സുഖമായ ആത്മനിഷ്ഠയെ നന്നായി ആശ്രയിച്ച് സാലംബസുഖങ്ങളെ (മനോമയാദി ഇന്ദ്രിയസുഖങ്ങളെ) ഉപേക്ഷിച്ചിരിക്കുന്നുവോ അവൻതന്നെ സന്യാസിയും അവൻതന്നെ യോഗിയും അവൻമാത്രം കൈവല്ല്യപദമായ മുക്തിയെ അനുഭവിക്കുമെന്ന് നിരാലംബോപനിഷത്ത്.

ശ്ലോകം: *മാത്രാസ്പർശാസ്തു കൗന്തേയ,*
*ശീതോഷ്ണ സുഖ ദുഃഖദാഃ*
*ആഗമാപായിനോ f നിത്യാ-*
*സ്താം സ്തിതിക്ഷ സ്വഭാരത* (ഭ.ഗീ. 2-14)

താ: അല്ലയോ അർജ്ജുനാ, പഞ്ചതന്മാത്രകളാൽ പിറന്ന ശ്രോത്രാദി ഇന്ദ്രിയങ്ങളുടെ ശബ്ദാദി വിഷയസംയോഗത്തിനാൽ ശീതം, ഉഷ്ണം, സുഖം, ദുഃഖം മുതലായ ദ്വന്ദങ്ങൾ ഉണ്ടാകുന്നവയും വന്നുംപോയും ഇരിക്കുന്നവയുമായതിനാൽ അവ അനിത്യങ്ങളാണ്. അതിനാൽ അവയെ സഹിക്കുക. അതായത് ഉപേക്ഷിക്കുക.

ശ്ലോകം: *യംഹിന വ്യഥയന്ത്യേതേ*
*പുരുഷം പുരുഷർഷഭ*
*സമദുഃഖസുഖം ധീരം,*
*സോ f മൃതത്വായ കല്പതേ.* (ഭ.ഗീ. 2-15)

താ: അല്ലയോ പുരുഷ ശ്രേഷ്ഠനായ അർജ്ജുനാ മേൽ ഉദാഹരിച്ച മാത്രാസ്പർശാദികളും, സുഖ ദുഃഖാദിദ്വന്ദങ്ങളും സമാനമായി ആര് കാണുന്നുവോ, ആരെ ചലിപ്പിക്കുന്നില്ലയോ ആ ധീരൻ മുക്തി പ്രാപിക്കും. അതായത് യാതൊരിന്ദ്രിയങ്ങളും ആത്മനിഷ്ഠയിലിരിക്കുന്നവനെ ചലിപ്പിക്കുന്നില്ലയോ അവർ മുക്തിപ്രാപിക്കും.

ശ്ലോകം: *ബാഹ്യസ്പർശേഷ്വ സക്താത്മാ*
*വിന്ദത്യാത്മനിയത് സുഖം*
*സബ്രഹ്മയോഗ യുക്താത്മാ*
*സുഖമക്ഷയ മശ്നുതേ* (ഭ. ഗീ. 5-21)

താ: പ്രപഞ്ചത്തിലുള്ള വസ്തുക്കളിലും ശബ്ദാദിവിഷയങ്ങളിലും ആഗ്രഹമില്ലാത്തവൻ (ആശയില്ലാത്ത മനസ്സുള്ളവൻ) മനോ നിരോധത്താൽ തന്നുടെ അന്തഃകരണത്തിൽ ഏതൊരാത്മസുഖത്തെ പ്രാപിക്കുന്നുവോ അപ്രകാരപ്പെട്ടവൻ, ബ്രഹ്മസമാധിയിൽ ഐക്യം പ്രാപിക്കുന്നവൻ, നാശരഹിതമായ ചിത്തോപരതിയെ സമ്പാദിച്ച് സുഖിക്കുന്നു.

ശ്ലോകം: *യേഹി സംസ്പർശജാ ഭോഗാ*
*ദുഃഖയോനയ ഏവ തേ*
*ആദ്യന്തവന്തഃകൗന്തേയ*
*നതേഷു രമതേ ബുധഃ* (ഭ.ഗീ. 5-22)

താ: അല്ലയോ അർജ്ജുനാ വിഷയങ്ങളിൽ ഇന്ദ്രിയങ്ങൾ പ്രവർത്തിക്കുമ്പോഴുണ്ടാകുന്ന സുഖങ്ങൾ യാതൊന്നുണ്ടോ അവയെല്ലാം ദുഃഖങ്ങൾക്ക് കാരണമായിരിക്കുന്നു. എന്തുകൊണ്ടെന്നാൽ അവ ആരംഭവും സമാപ്തിയുമുള്ളവയാണ്. സ്വല്പസമയം സുഖത്തെ തന്നാലും പിന്നീട് മഹാദുഃഖത്തെ കൊണ്ടുവന്ന് മുന്നിൽ വയ്ക്കും. അതിനാൽ അവയുടെ വാസ്തവമറിഞ്ഞ ബുദ്ധിമാന്മാർ അതിൽ പ്രീതിപ്പെടുന്നതല്ല. അതായത് സ്വല്പകാലമിരുന്ന് പിന്നീട് നശിക്കുന്ന വസ്തുക്കളിൽ ബുദ്ധിമാൻമാർ പ്രവൃത്തിക്കുന്നതല്ല എന്ന് ഭഗവദ്ഗീത.

ശ്ലോകം: *സുഖമല്പം ബഹുക്ലേശോ*
*വിഷയ ഗ്രാഹിണാം നൃണാം*
*അനന്തം ബ്രഹ്മനിഷ്ഠാനാം*
*ഇതിവേദാന്ത ഡിംഡിമ.*

താ: കഞ്ചാവു മുതലായ ലഹരിവസ്തുക്കളാൽ ഉണ്ടാകുന്ന സുഖം അത്യല്പം. പിന്നീടതു നശിക്കുമ്പോൾ ഉണ്ടാകുന്ന ദുഃഖം വളരെ വലുത്. ബ്രഹ്മനിഷ്ഠന്മാർ തന്നിൽ സംഭവിക്കുന്ന സുഖത്തെ അനുഭവിക്കുന്നതിനാൽ അത് അനന്തം. എന്തെന്നാൽ അത് വന്നും പോയും കൊണ്ടിരിക്കുന്നതല്ല. അത് സ്വയം തന്നെ സുഖാധാരമായത് എന്ന് ശ്രീ ശങ്കരാചാര്യർ പറയുന്നു.

ശ്ലോകം: *ത്യക്താത്മാനം സദാനന്ദം*
*വിഷയാൻ യസ്തു സേവതേ,*
*പിപാസാർത്ഥം സുധാം ത്യക്ത്വാ*
*ഗരളം പാതുമിച്ഛതി.*

താ: ഏതൊരുവൻ സദാ ആനന്ദമായ ആത്മധ്യാനസുഖത്തെ വിട്ട് ഇന്ദ്രിയാദിസുഖങ്ങളെ സേവിക്കുന്നുവോ അവൻ ദാഹശമനത്തിനായി തൻപക്കലിരിക്കുന്ന അമൃതിനെ നിരസിച്ച് വിഷയസുഖമായ വിഷത്തെ സുഖിക്കുന്നവനാണ്.

ശ്ലോകം: *ഗൗഡീതാഡീച ഖർജൂരി പൗസ്തുകീ വിജയാജയാ*
*ഷഢേതേ മദിരാ പ്രോക്താഃ* (വൈശ്വാനര സ്മൃതി)

താ: വെല്ലം കൊണ്ട് ചെയ്യപ്പെട്ട ചാരായം, പനങ്കള്ള്, ഈന്തിൻ കള്ള്, അവീൻ, കഞ്ചാവ്, പുകയില, ഇവ ആറും ലഹരി വസ്തുക്കളിൽ ചേർന്നത്. അതിനാൽ ബുദ്ധിമാന്മാരായവർ ഇവയെ സദാ വർജ്ജിക്കേണ്ടതാണ് എന്ന് വൈശ്വാനര സ്മൃതിയിൽ പറയുന്നു. ഈ കഞ്ചാവു പയോഗിക്കുന്നവരിൽ കൂടി വലിയ മഹാന്മാർ ഉണ്ടാകാം. പക്ഷേ വളരെ ദുർലഭം. മഹാന്മാരായിരിക്കുന്ന അവർ ആരോടും ഒന്നും ചോദിക്കുന്നതല്ല. അവരെ അറിയാതെ ദുഷിച്ചാൽ മഹാ പാപമാണ്. എങ്കിലും അങ്ങനെയുള്ളവർ കഞ്ചാവ് മോക്ഷസാധന മാണെന്ന് പറയുന്നതല്ല. ഇതൊരു ദുരഭ്യാസം. ചെറിയ വയസ്സുമുതലേ ശീലിച്ചു പോയി എന്നു പറയും.

പ്ര: സ്വാമിജീ, കഞ്ചാവിൽ സാരമില്ലെങ്കിൽ ഇത്ര ബുദ്ധിമാന്മാരായ ജനങ്ങൾ കൂടി ഉപയോഗിക്കുമോ?

ഉ: ശരി; കഞ്ചാവ് വലിക്കുന്നവരേക്കാൾ വീട്ടിൽ സ്ത്രീകളെയും കുട്ടികളെയും പട്ടിണിക്കിട്ട്, മാനത്തെ വിറ്റ്, പണം ചെലവുചെയ്ത്, ശരീരത്തിന് രോഗമുണ്ടാക്കി, തെരുവിൽ വീണുകിടന്ന് വീട്ടിലുള്ള തണ്ണീർപാത്രം വരെ വിറ്റ് കള്ളുകുടിക്കുന്നവർ എത്രയധികം ജനങ്ങളുണ്ട്? കഞ്ചാവു വലിക്കുന്നവരേക്കാൾ ഇവർ ബുദ്ധിമാന്മാർ എന്നു പറയുവാൻ കഴിയുമോ? കഞ്ചാവ് വലിക്കുന്നവർക്ക് ഇവർ ബുദ്ധിമാന്മാർ എന്നു പറഞ്ഞു കൂടെ? ചാരായം സാരമധികമുള്ളത് എന്ന് പറയാമോ? കഞ്ചാവ് ഒരു തോല ഒരു രൂപക്ക് വില്ക്കുന്നു. ഗവൺമെന്റ് നാൾക്കുനാൾ കർശനമായി ഇതിനെ നിരോധിച്ചുകൊണ്ടു തന്നെ ഇരിയ്ക്കുന്നു. അയ്യോ നമ്മുടെ ജനങ്ങൾ എന്തുമാത്രം തെളിവുഹീനർ? ചീനക്കാർ ആദികാലത്തിൽ ബുദ്ധിയിൽ വളരെ

പ്രസിദ്ധരായിരുന്നു. കറുപ്പുതിന്നുതിന്ന് ബുദ്ധിമന്ദന്മാരായി വളരെ കീഴ്സ്ഥിതിയിൽ വന്നു. അപ്പോൾ വിവരമുള്ള വലിയ വലിയ ഡോക്ടർമാർ കറുപ്പുപയോഗിക്കാൻ പാടില്ലെന്ന് നിർബന്ധിച്ച് എതിർത്ത് നിരോധിച്ചു. ഇത് ചരിത്രം പഠിച്ചവർക്കറിയാം. അപ്രകാരം രണ്ടു വർഷങ്ങളായി 1920 ൽ അമേരിക്കയിൽ മദ്യവസ്തുക്കളൊന്നും ഉണ്ടാക്കാൻ പാടില്ലെന്നും വില്ക്കരുതെന്നും അമേരിക്കൻ ഗവൺമെന്റു തന്നെ ഏർപ്പാട് ചെയ്തിരിക്കുന്നു. അതിനാൽ കള്ള്, ചാരായം, അവീൻ, കഞ്ചാവ് മുതലായവ ഉപയോഗിക്കുന്നത് അമേരിക്കൻ ഗവൺമെന്റ് നിരോധിച്ചു. അയ്യോ, നമ്മുടെ ദേശത്തിൽ അങ്ങിനെ പാവനമായ സ്ഥിതി എപ്പോഴാണുണ്ടാകുന്നത്? സാധാരണ ജനങ്ങൾ ഗതാനുഗതികളാണ്. അവർ ചിന്തിക്കുന്നവരല്ല. കഞ്ചാവിനാൽ എത്രയോ സമയം വ്യർത്ഥമാക്കിക്കളയുന്നു. സമയം വ്യർത്ഥം ചെയ്യാതെ ജാഗ്രത പുലർത്തുന്നതാണ് വൈരാഗ്യം. അതല്ലാതെ വീടുവിട്ട് വ്യർത്ഥമായി തിരിയുന്നത് വൈരാഗ്യവും സന്യാസവുമല്ല. ഒരുനിമിഷം വ്യർത്ഥമായിപോകുമ്പോൾ ദുഃഖമുളളവന്ന് മോക്ഷം സമീപിച്ചിരിക്കുന്നുവെന്ന് ഗ്രഹിക്കണം.

ശ്ലോകം: *ഗതാനുഗതി കോ ലോകോ*
*നലോകഃ പാരമാർത്ഥികഃ*
*സേതൗ സൈകതലിംഗേന*
*വിനഷ്ടസ്താമ്ര ഭാജനം*

താ: ഒരിക്കൽ ഗ്രഹണകാലത്തിൽ സേതുസ്നാനത്തിനായി അനേകർ പോയിരുന്നു. അപ്പോൾ അവരേക്കാൾ സ്വല്പം മുമ്പേ അതുവഴി ഒരു മഹാത്മാവായ യോഗീശ്വരൻ പോയിരുന്നു ആ സന്ന്യാസി കയ്യിലുണ്ടായിരുന്ന ചെമ്പുകമണ്ഡലം കുളിക്കുമ്പോൾ ആരും കൊണ്ടുപോകരുതെന്നു കരുതി കരയിലുള്ള മണലിൽ കുഴിച്ചിട്ട് അടയാളത്തിനായി മണലുകൊണ്ട് ഒരു ശിവലിംഗവും അതിന്മേൽ ഉണ്ടാക്കിവച്ച് കുളിക്കാൻ പോയി. സമുദ്രത്തിൽ സ്നാനം ചെയ്തു കൊണ്ടിരിക്കെ പിന്നാലെ വന്ന ജനങ്ങൾ സന്യാസി മണലിൽ ലിംഗമുണ്ടാക്കിവെക്കുന്നതുമാത്രം കണ്ടുവെന്നല്ലാതെ പാത്രം വെക്കുന്നത് കണ്ടില്ല. അതിനാൽ ഈ മഹാത്മാവ് ശിവലിംഗം പ്രതിഷ്ഠിച്ച് കുളിക്കുകയാണെന്ന് കരുതി അവരും അപ്രകാരംതന്നെ ചെയ്ത് സ്നാനം ചെയ്യാൻ പോയി. അവരെല്ലാം എന്തു വിചാരിച്ചെന്നാൽ വലിയ യതീശ്വരനായ ഈ മഹാത്മാവ് മണലിനാൽ ശിവലിംഗം

പ്രതിഷ്ഠിച്ച് സ്നാനം ചെയ്യുന്നതിൽ എന്തോ വലിയ ഫലമുണ്ടാകുമെന്നും, ശ്രീരാമൻ കൂടി മണലുകൊണ്ടാണല്ലോ ശിവലിംഗപ്രതിഷ്ഠ രാമേശ്വരത്ത് ചെയ്തതെന്നും കരുതി. സന്യാസി സ്നാനം ചെയ്ത് വന്നപ്പോൾ താൻ പാത്രം വച്ചസ്ഥലത്ത് അടയാളം മനസ്സിലാക്കാൻ കഴിയാതെ കുഴങ്ങി. അതിനാൽ പാത്രം കിട്ടാതെ പോയി. സന്യാസി ഏതുദ്ദേശത്തിലാണ് മണ്ണുണ്ട പിടിച്ചുവെച്ചതെന്ന് ജനങ്ങൾ മനസ്സിലാക്കാതെ പോയി. ഇപ്പോൾ കഞ്ചാവിന്റെ സ്ഥിതിയും അപ്രകാരം തന്നെ ആയിത്തീർന്നിരിക്കുന്നു. അതിനാൽ സാരമു ണ്ടാകുമെന്നും അവർ ബുദ്ധിമാൻമാർ എന്നു ഗ്രഹിക്കുന്നതും അവിവേകം.

പ്രശ്നം: സ്വാമിജീ, കഞ്ചാവു മുതലായ ലഹരിസാധനങ്ങൾ ഉപയോഗിക്കുന്നവർ എല്ലാം ബുദ്ധിമാൻമാർ അല്ലെന്ന് പറഞ്ഞുവല്ലോ? അവരിൽ ചിലർ ഇംഗ്ലീഷ്, സംസ്കൃതം, ഹിന്ദി, തെലുങ്ക്, കന്നട മുതലായ ഭാഷകളിൽ വിവാദം ചെയ്യുന്നുണ്ടല്ലോ? അവർ മഹാന്മാർ അല്ലെങ്കിൽ അവർക്കിത്ര വിദ്വത്തം എങ്ങനെ ഉണ്ടാകും.?

ഉത്തരം: അനേക ഭാഷകളിൽ നൈപുണ്യമുണ്ടായാലും ശമദമാദി ഗുണങ്ങൾ ഇല്ലാതിരുന്നാൽ ജ്ഞാനം എപ്രകാരമുണ്ടാകും? ഗ്രാമഫോൺ പെട്ടി ഇംഗ്ലീഷ്, ഹിന്ദുസ്ഥാനി, മലയാളം, കർണ്ണാടകം തുടങ്ങി അനേകഭാഷകളിലുള്ള നാനാവിധങ്ങളായ സംഗീതം സ്വരങ്ങളോടെ പാടുന്നു. അതിനാൽ ആ പെട്ടി വളരെ ജ്ഞാനി എന്ന് എങ്ങനെപറയും? അതിന് എത്രമാത്രം ഈശ്വരപ്രസാദമുണ്ടെന്ന് കരുതാം? അതിനാൽ മഹാത്മാക്കൾ ശമദമാദി ഗുണങ്ങളില്ലാത്തവരെ ശാസ്ത്രപാണ്ഡിത്യം ഉണ്ടായാലും നിഷ്പ്രയോജനം എന്ന് ഖണ്ഡിച്ചു.

ശ്ലോകം: *വാഗ്വൈഖരീ ശബ്ദഝരീ*
*ശാസ്ത്രവ്യാഖ്യാന കൗശലം*
*വൈദുഷ്യം വിദുഷാം തദ്വദ്*
*ഭുക്തയേ നതു മുക്തയേ.*

താ: ശാസ്ത്രജ്ഞാനം മാത്രമുള്ള പണ്ഡിതന്മാരുടെ വാക്ക് വൈഖരിയും കവിതാപ്രയോഗശക്തിയും ശാസ്ത്രത്തിന് `ടീക' (താല്പര്യരചന കൗശലവും) മഹാവിദ്വത്തവും ഭുക്തിക്കുതകുമെന്നല്ലാതെ മുക്തിക്ക് മതിയാകുന്നതല്ല.

ശ്ലോകം: *ശബ്ദജാലം മഹാരണ്യം.*
*ചിത്തഭ്രമണ കാരണം*
*അതഃ പ്രയത്നാത് ജ്ഞാതവ്യം*
*തത്ത്വജ്ഞാസ് തത്ത്വമാത്മനഃ*

താ: ശാസ്ത്രസമൂഹം മനഃശ്ചഞ്ചലത്തിന് കാരണമായ മഹാരണ്യം പോലുള്ളത്. എന്തെന്നാൽ മഹാരണ്യത്തിൽ അകപ്പെട്ടവന് ഭ്രമത്താൽ മാർഗ്ഗം അറിയാതെ കഷ്ടപ്പെടുന്നതുപോലെ ശാസ്ത്രാരണ്യത്തിൽ മാർഗ്ഗമറിയാതെ കഷ്ടപ്പെടുന്നതാണെന്ന് താല്പര്യം. ഇതുകൂടാതെ ശബ്ദജാലമെന്ന് പറഞ്ഞു. ജാലമെന്നാൽ മത്സ്യങ്ങളെ പിടിക്കുന്ന വലക്ക് പേര്. വലയിൽ കുടുങ്ങിയ ജീവൻ അതിൽനിന്ന് പുറത്തുചാടാൻ കഴിയാതെ മരണം അടയുന്നതുപോലെ ശാസ്ത്രമെന്ന വലയിൽ കുടുങ്ങി അഹങ്കാരികളായി ജനനമരണകഷ്ടത്തിന് പാത്രങ്ങളാകുന്നതാണ്. മറ്റൊരർത്ഥം ജാലമെന്നാൽ മായാവിദ്യക്ക് പേര്. അവന്റെ വിദ്യകാണുമ്പോൾ ബഹുവിചിത്രമായിരുന്നാലും അവസാനം ഒന്നുമില്ലാത്തതുപോലെ ശാസ്ത്രം മാത്രം പഠിച്ചവർക്ക് ജ്ഞാനമില്ലാതിരുന്നാൽ നിഷ്പ്രയോജനം. അതിനാൽ പ്രയത്നത്തോടെ തത്ത്വജ്ഞാനിയായവനെ ആശ്രയിച്ച് തന്റെ ആത്മതത്ത്വത്തെ അറിഞ്ഞുകൊള്ളുവാൻ ബുദ്ധിമാന്മാർ പ്രയത്നിക്കേണ്ടതാണ്. മോക്ഷേച്ഛയുള്ളവർക്ക് ശാസ്ത്രം അത്യന്താ പേക്ഷിതമല്ല. ഗുണങ്ങൾ മാത്രം നന്നായിരിക്കേണ്ടതാണ്. രോഗിയാ യവന്ന് വൈദ്യശാസ്ത്രം മുഴുവൻ പഠിക്കാനുള്ള സമയമില്ല. നല്ല വൈദ്യനെ സമീപിച്ച് ഔഷധം പഥ്യത്തോടെ സേവിച്ചാൽ രോഗം ശമിക്കും. അപ്രകാരംതന്നെ അജ്ഞാനരോഗ പീഢിതനായവൻ ഭവജ്ഞനായ ജ്ഞാനിയെ ആശ്രയിച്ച് അവനാൽ ഉപദേശിക്കപ്പെട്ട കാര്യം ധ്യാനം ചെയ്ത് ഭക്തി വൈരാഗ്യമെന്ന പത്ഥ്യത്തോടെ ഇരുന്നാൽ നിത്യസൗഖ്യമെന്ന മോക്ഷം പ്രാപിക്കാമെന്ന് വിവേക ചൂഡാമണി.

ശ്ലോകം: *ആലോച്യ ചതുരോ വേദാൻ*
*ധർമ്മശാസ്ത്രാണി സർവ്വദാ*
*യോഽഹം ബ്രഹ്മ ന ജാനാതി*
*ദർവീപാകരസംയഥാ*

താ: നാലു വേദങ്ങളും, ആറു ശാസ്ത്രങ്ങളും മന്വാദി സർവ്വശാസ്ത്ര ശ്രുതികളും പുനഃ പുനഃപഠിച്ച് പഠിച്ച് അതിന്റെ അർത്ഥം എത്രതന്നെ വിവരിച്ചാലും പരമാത്മാവിനെ അറിയാ

തിരുന്നാൽ അനേക പദാർത്ഥങ്ങളെ ഇളക്കാനുപയോഗിക്കുന്ന ചട്ടുകം പദാർത്ഥ ങ്ങളുടെ രുചി അറിയാതിരിക്കുന്നതുപോലെ ഇരിക്കുന്നു, ഈ പണ്ഡിതന്റെയും സ്ഥിതി.

ശ്ലോകം: *യഥാഖരശ്ചന്ദന ഭാരവാഹീ*
*ഭാരസ്യവേത്താന തു ചന്ദനസ്യ*
*തഥൈവ ശാസ്ത്രാണി ബഹൂന്യ ധീത്യ*
*സാരം ന ജാനൻഖരവദ്വ ഹേത്സഃ*

താ: എപ്രകാരം കഴുത തന്റെ മുതുകിൽ സുഗന്ധമായ ചന്ദനം, കസ്തൂരി, കുങ്കുമപ്പൂവ്, അത്തർ, പനിനീർ മുതലായവ ചുമന്നുകൊണ്ടിരുന്നാലും അവകളിലിരിക്കുന്ന ഗുണം അവയ്ക്കെ പ്രകാരം അറിയുന്നില്ലയോ അപ്രകാരംതന്നെ ബഹുവിധങ്ങളായ അനേക ശാസ്ത്രങ്ങൾ പഠിച്ചാലും സാരമായ ആത്മജ്ഞാനം പ്രാപിക്കാതിരുന്നാൽ അവനും ഗർദ്ദഭവും തുല്യംതന്നെ.

പ്രശ്നം. *യഥാമൃതേന തൃപ്തസ്യ*
*പയസാകിം പ്രയോജനം*
*ഏവം തം പരമം ജ്ഞാത്വാ*
*വേദേനാസ്തി പ്രയോജനം.*

താ: അമൃതിനാൽ തൃപ്തിവന്നവന് തടാകത്തിലെ ജലത്താൽ പ്രയോജനമില്ലാതിരിക്കുന്നതുപോലെ പരമമായ പരമാത്മാവിനെ ഗുരുകൃപയാൽ പ്രാപിച്ചവന് വേദശാസ്ത്രങ്ങൾ നിഷ്പ്രയോജനം. ഇപ്രകാരം തന്നുടെ ഭക്തന്മാരോടുള്ള കരുണാധികൃത്താൽ കരുണാമൂർത്തിയായ ശ്രീകൃഷ്ണപരമാത്മാവ് ശാസ്ത്രജ്ഞാനമില്ലാത്ത മഹാത്മാക്കൾക്ക് അവരുടെ അനുഭവത്തിന് വിരോധമായി, ശാസ്ത്ര ഗർവ്വിഷ്ഠന്മാർ തിരസ്ക്കരിക്കുമ്പോൾ ഭയപ്പെടാതിരിക്കുവാൻ ഉത്തരഗീതയിൽ ഇപ്രകാരം പറഞ്ഞു.

## കുയോഗികളുടെ ശിഷ്യവർഗ്ഗം

പ്രശ്നം: സ്വാമിജീ, മധുമാംസാദികളെ ഭക്ഷിക്കുന്ന ഇപ്പോഴുള്ള വേദാന്തികളെ അനേകം ശിഷ്യന്മാർ പരിചരിച്ചുകൊണ്ടിരിക്കുന്നുവല്ലോ. ഇവർ മഹാത്മാക്കൾ അല്ലെങ്കിൽ ഇത്രയധികം ശിഷ്യന്മാർ എങ്ങനെ ഉണ്ടാകും?

ഉത്തരം: ശിഷ്യന്മാർ ഉള്ളതിനാൽ ഒരാൾ വലിയവൻ ആകണമെന്ന് നിർബന്ധമില്ല. അങ്ങിനെ പറയുന്നതിൽ അർത്ഥവുമില്ല.

ആദ്യകാലങ്ങളിൽ കൊളളത്തലവന്മാർക്കും അനേകം ശിഷ്യന്മാർ ഉണ്ടായിരുന്നു. മോക്ഷത്തിനാണെങ്കിൽ ഭക്തി അത്യാവശ്യമായി രിക്കേണ്ടതാണ്. എണ്ണയില്ലാതെ ദീപം എപ്രകാരം പ്രകാശിക്കുന്നി ല്ലയോ, പുഷ്പമില്ലാതെ ഫലം എപ്രകാരം ഉണ്ടാകുന്നില്ലയോ അപ്രകാരംതന്നെ പവിത്രഹൃദയമെന്ന തട്ടിൽ ഭക്തി എന്ന തൈലം പൂർണ്ണമായിരുന്നാൽ മാത്രം അജ്ഞാനാന്ധകാരനാശമായ പരം ജ്യോതി എന്ന ജ്ഞാനദീപം പ്രകാശിക്കും. അപ്രകാരംതന്നെ ഭക്തി എന്ന സുഗന്ധപുഷ്പം ഇല്ലാതിരുന്നാൽ ശാശ്വതാനന്ദ ജ്ഞാനഫലം ഉണ്ടാകുന്നതല്ല. അതിനാൽ അനന്യമായ ദൈവഭക്തിയോടുകൂടി ഇരിക്കേണ്ടതാണ്.

## ഭക്തിലക്ഷണം

പ്രശ്നം: ഭക്തി എന്നാൽ എന്ത്? അതെത്രവിധം? അതിൽ എപ്രകാരം ഇരിക്കണം? അതിനെ സ്പഷ്ടമായി മനസ്സിലാക്കിത്ത ന്നാലും മഹാത്മാവേ?

ഉത്തരം: ഹേ ആര്യോത്തമാ, ഈ ഭക്തിതന്നെ വളരെ ശ്രേഷ്ഠമായ സാധനം. ഇതിന് തുല്യമായതും പവിത്രമായതുമായ വസ്തു ത്രിലോകങ്ങളിലും ഇല്ലതന്നെ. ഈ ഭക്തി ജഗദീശ്വരനിൽ അധികം പ്രീതിയുളളവന് മാത്രം സംഭവിക്കും. തദിതരർക്ക് സിദ്ധിക്കുന്നതല്ല. ഈ നിർമ്മല ഭക്തികൊണ്ട് ശ്രീ നാരദൻ, ഉദ്ധവർ, വ്യാസൻ ശുകൻ സനകസനന്ദസനൽകുമാരൻ തുടങ്ങിയ ഋഷിപുംഗ വരും ശ്രീ ശങ്കരൻ, രാമാനുജൻ, മാദ്ധ്വാചാര്യർ തുടങ്ങിയ മഹാത്മാക്കളും പ്രഹ്ളാദൻ, ഹനുമാൻ മുതലായ ഭക്താഗ്രേസരും മോക്ഷം പ്രാപിച്ചു. കൂടാതെ ശ്രീ ശഠകോപാദി വൈഷ്ണവ ഭക്തന്മാരും ശ്രീ സുന്ദരമൂർത്തി, മാണിക്യവാചകാദി ശിവഭക്ത ധുരന്ധരന്മാരും പരമപദമെന്ന ശാശ്വത സുഖത്തെ പ്രാപിച്ചു. ഭക്തി എന്നാൽ അനുരക്തി "പരേ തത്വേ ഭക്തിരിത്യഭിധീയതേ" അതായത് പരമമായ പരമാത്മാവിലുളള അമിതപ്രീതിയെ ഭക്തി എന്നു പറയുന്നു. "മോക്ഷസാധന സാമഗ്ര്യാം ഭക്തിരേവ ഗരീയസി" എന്ന് ശ്രീ ശങ്കര ഭഗവദ്പാദർ പറഞ്ഞിരിക്കുന്നു. അതായത് മോക്ഷത്തിന് അനേക സാധനങ്ങളിൽ ഭക്തിമുഖ്യമായത് എന്നർത്ഥം. ഈ ഭക്തി നവവിധ ങ്ങളായി ഭാഗവതാദി പുരാണങ്ങളിൽ കാണപ്പെടുന്നു.

ശ്ലോകം: *ശ്രവണം കീർത്തനം വിഷ്ണോഃ*
*സ്മരണം പാദ സേവനം*
*അർച്ചനം വന്ദനം ദാസ്യം*
*സഖ്യമാത്മ നിവേദനം*

താ: 1. ശ്രവണം, 2. കീർത്തനം 3. ഭഗവത്സ്മരണം 4. പാദസേവനം, 5. അർച്ചനം, 6. വന്ദനം, 7. ദാസ്യം. 8. സഖ്യം, 9. ആത്മനിവേദനം ഇപ്രകാരം നവവിധങ്ങൾ. 1. ശ്രവണമെന്നാൽ ഭക്തജനങ്ങളുടെ സംരക്ഷണത്തിനുവേണ്ടി അവതരിച്ച അനന്ത കല്ല്യാണ ഗുണപരിപൂർണ്ണരായ ശ്രീരാമ, ശ്രീകൃഷ്ണാദി ദയാമൂർത്തി കളുടെ ദിവ്യകഥകൾ കേൾക്കുന്നത്. 2. കീർത്തനമെന്നാൽ ആ ദയാ മൂർത്തികളെക്കുറിച്ച് സ്തോത്രം ചെയ്യുന്നത്. (ഭജനം ചെയ്യുന്നത്) 3. സ്മരണമെന്നാൽ ആ പരമപുരുഷനെ ഹൃദയത്തിൽ നിർത്തി ഏകധ്യാനത്തിൽ ഇരിക്കുന്നവൻ. 4, പാദസേവനം എന്നാൽ ഭഗവത്പൂജകൾക്കായി പൂന്തോട്ടങ്ങൾ വച്ചുപിടിപ്പിക്കുക. നൈവേദ്യം കൈങ്കാര്യം ചെയ്യുക. ക്ഷേത്രത്തിൽ പോയി ഭജിക്കുക തുടങ്ങിയത്. 5. അർച്ചനമെന്നാൽ ഭഗവത്വിഗ്രഹത്തെ തുളസിയാദി പത്രപുഷ്പ ങ്ങളാൽ അർച്ചിക്കുന്നത്. 6. വന്ദനമെന്നാൽ സാഷ്ടാംഗ (ദണ്ഡ) പ്രമാണങ്ങൾ ചെയ്യുന്നത്. 7. ദാസ്യമെന്നാൽ ഭഗവത്പ്രീതിക്കുവേണ്ടി കർമ്മങ്ങൾ ചെയ്യുന്നത്. നീതന്നെ രക്ഷകൻ, മാതാ-പിതാ-ഗുരു-ദൈവവും നീതന്നെ എന്നു വിശ്വസിക്കുന്നത്. 8. സഖ്യം എന്നാൽ ഭഗവാനെ പ്രാണതുല്യം സ്നേഹിക്കുന്നത്. 9. ആത്മ നിവേദനം എന്നാൽ ശരീരപ്രാണേന്ദ്രിയങ്ങളായ സർവ്വവും ഭഗവാന് അർപ്പിക്കുന്നത്. കൂടാതെ ധ്യാനത്തിൽ സർവ്വേന്ദ്രിയങ്ങളും ഭഗവാനിൽ ലീനമായി തന്നെത്തന്നെ മറന്ന് തന്മയമായിരിക്കുന്നത്. ശ്രവണ ത്താൽ പരീക്ഷിത്ത് രാജാവും കീർത്തനത്താൽ ശ്രീ നാരദമഹർഷി യും സ്മരണത്താൽ ശ്രീ ശുകബ്രഹ്മർഷിയും പാദസേവയാൽ ശ്രീ ലക്ഷ്മണസ്വാമിയും അർച്ചനയാൽ പൃഥുചക്രവർത്തിയും വന്ദനത്താൽ അക്രൂരനും ദാസ്യത്താൽ ഗരുഡനും, ഹനുമാനും സഖ്യത്താൽ അർജ്ജുനനും ആത്മനിവേദനത്താൽ ശ്രീബലിയും പരമപദമായ മോക്ഷത്തെ പ്രാപിച്ചു. കൂടാതെ അനേകായിരം മഹാത്മാക്കൾ ഭക്തികൊണ്ട് പരമപദത്തെ പ്രാപിച്ചു. കബീർ, രാമദാസ്, തുക്കാറാം, ഘോരാകുംഭാരൻ, കണ്ണപ്പനായനാർ മുതലായവർ മോക്ഷത്തെ പ്രാപിച്ചു. ഈ ഭക്തിയെ ശ്രീ നാരദഭക്തി, സൂത്രത്തിൽ പതിനൊന്ന് വിധങ്ങളായി പറയുന്നു.

സൂത്രം 82: ഗുണമാഹാത്മ്യാസക്തി, രൂപാസക്തി, പൂജാസക്തി, സ്മരണാസക്തി, ദാസാസക്തി, സഖ്യാസക്തി, വാത്സല്യാസക്തി, കാന്താസക്തി, ആത്മനിവേദനാസക്തി, തന്മയതാസക്തി, പരമവിരഹാസക്തി

*"രൂപൗ കഥാപി ƒ സ്യേ, കാ ദശധാ ഭവതി"*

താ: ഭക്തി ഒന്നാണെങ്കിലും അത് വിവിധമായിട്ടാണ് ഉള്ളത്. 1. ഭഗവാന്റെ ദിവ്യകഥകൾ കേൾക്കുന്നതിലുള്ള പ്രീതി. 2. ഭഗവാന്റെ ദിവ്യാവതാരങ്ങൾ ദർശിക്കുന്നതിനുള്ള പ്രീതി, 3. ഭഗവാനെ പൂജിക്കുന്നതിനുള്ള പ്രീതി 4. ഭഗവാനെ സ്മരിക്കുന്നതിലുള്ള പ്രീതി, 5. ഭഗവാന് സമർപ്പണം ചെയ്തതിലുള്ള പ്രീതി, (കൈങ്കര്യ ചെയ്യുക) 6. ഭഗവാന് സ്നേഹഭാവം കാണിക്കുന്നതിലുള്ള പ്രീതി, 7. ഭഗവാനിൽ വാത്സല്യം വയ്ക്കുന്നതിലുള്ള പ്രീതി. 8. ഭഗവാനെ നായകനായി വിചാരിച്ച് ഭക്തൻ നായികയായി സേവ ചെയ്യുന്നതിൽ പ്രീതി. 9. സർവ്വവും ഭഗവാനിൽ സമർപ്പിക്കുന്നതിൽ പ്രീതി. 10. ഭഗവത് സ്വരൂപത്തിൽ ലീനമാകാൻ സർവ്വഥാ ധ്യാനം ചെയ്യുന്നതിൽ പ്രീതി 11. എപ്പോഴും ഭഗവാനോടുകൂടി ഇരിക്കണമെന്ന അത്യന്ത മമതാ കാരത്താൽ തദേകചിന്തയോടെ ഇരിക്കുന്നതിൽ പ്രീതി. അതായത് ആ ദിവ്യപുരുഷനോട് കൂടിച്ചേർന്ന് സദാ വിഹരിക്കുന്നത് എപ്പോളെന്ന് സർവ്വഥാ നിരീക്ഷിച്ചുകൊണ്ടിരിക്കുന്നത്. ഭാഗവതത്തിൽ പറയപ്പെട്ട നവവിധ ഭക്തിയേക്കാൾ ഇതിൽപറഞ്ഞ പതിനൊന്നാമത്തെ ഭക്തി വളരെ ശ്രേഷ്ഠമായത്. ഇതിനെ ഏകാന്തഭക്തി എന്നും അനന്യഭക്തി എന്നും ഗീത പറയുന്നു . ഇവ രണ്ടും വളരെ ദുർലഭങ്ങൾ. ഇവരാണ് ശരിയായ പരമഭക്തന്മാർ. ഇവരോടുകൂടി കരുണാമൂർത്തിയായ ഭഗവാൻ ചുറ്റിക്കൊണ്ടിരിക്കും. ഈ ഭക്തി ഗീതയിൽ ചതുർവിദങ്ങളായി പറഞ്ഞുകാണുന്നു.

ശ്ലോകം: *ചതുർവിധാ ഭജന്തേമാം*
*ജനാഃ സുകൃതിനോഽർജ്ജുന*
*ആർത്തോ ജിജ്ഞാസുരർത്ഥാർത്ഥി*
*ജ്ഞാനീ ച ഭരതർഷഭ.* (ഭ. ഗീ. 7-16)

താ: അല്ലയോ അർജ്ജുനാ! ആർത്തൻ (രോഗത്താലോ ദാരിദ്രത്താലോ ഭജിക്കുന്നവൻ) ജിജ്ഞാസു. (ആത്മജ്ഞാന സിദ്ധിക്കായി ഭജിക്കുന്നവൻ), അർത്ഥാർത്ഥി (ധനത്തെ ആഗ്രഹിക്കുന്നവൻ), ജ്ഞാനി (എന്റെ തത്ത്വത്തെ ശരിയായി അറിയുന്നതിനുവേണ്ടി

ധ്യാനിക്കുന്നവൻ - ധർമ്മാർത്ഥകാമമെന്ന പുരുഷാർത്ഥത്തെ വർജിച്ച് പരമപുരുഷാർത്ഥമായ മോക്ഷത്തെ മാത്രം അപേക്ഷിക്കുന്നവൻ, ഇവർ നാലും പുണ്യാത്മാക്കളാണ് സംശയമില്ല.

ശ്ലോകം: *തേഷാം ജ്ഞാനീ നിത്യയുക്തഃ*
*ഏക ഭക്തിർ വിശിഷ്യതേ*
*പ്രിയോഹി ജ്ഞാനിനോ ƒത്യർത്ഥ*
*മഹംസ ച മമപ്രിയഃ* (ഭ. ഗീ. 7-17)

താ: മേൽപറഞ്ഞ നാല് പ്രകാരം ഭക്തന്മാരിൽ ജ്ഞാനിയായവൻ വളരെ ശ്രേഷ്ഠനാണ്. എന്തുകൊണ്ടെന്നാൽ ഞാൻ ജ്ഞാനിക്കാത്മാ വായതിനാലും ജ്ഞാനി എനിയ്ക്ക് ആത്മാവായതിനാലും പ്രിയനാണ്. ഈ ഭക്തിമാർഗ്ഗം അനേകായിരം മനുഷ്യരിൽ ഒരുവന്ന് മാത്രം പുണ്യാ ധികൃത്താൽ പ്രയത്നം ചെയ്യാനുള്ള ബുദ്ധിയുണ്ടാകുന്നു. അപ്രകാരം ബുദ്ധിയുണ്ടായ അനേകരിൽ ഒരുവൻ മാത്രം അതിൽ ശരിയായി പ്രവർത്തിക്കുന്നു. അപ്രകാരം പ്രവർത്തിക്കുന്ന ഒരുവന് മാത്രം ഭക്തിവൈരാഗ്യാദി ജ്ഞാനയോഗം ഉണ്ടാകും. അപ്രകാരം ധ്യാനത്തിൽ സ്ഥിരപ്പെട്ടവരിൽ ഒരുവൻ മാത്രം പരമപദത്തെ പ്രാപിക്കും. എപ്രകാരമെന്നാൽ അനേകരിൽ ചിലർ മാത്രം പഠിക്കാൻ പ്രയത്നിക്കും. അപ്രകാരം പഠിക്കുന്ന അനേകരിൽ ഒരുവൻ മാത്രം ഹൈസ്ക്കൂളിൽ പഠിക്കുന്നു. ഹൈസ്ക്കൂളിൽ പഠിക്കുന്നവരിൽ കോളേജിൽ പഠിക്കുന്നവർ വളരെ കുറവ്. കോളേജിൽ പഠിക്കുന്നവരിൽ ഡിഗ്രിയെടുക്കുന്നവർ ദുർലഭം. അപ്രകാരം മുമുക്ഷുക്കളിൽ മുക്തന്മാർ വളരെ ദുർലഭമാണ്. സർവ്വസംഗ പരിത്യാഗം സംഭവിക്കാതെ മോക്ഷം സിദ്ധിക്കില്ലെന്ന് ദൃഢമായി വിശ്വസിയ്ക്കൂ.

ശ്ലോകം: *മനുഷ്യാണാം സഹസ്രേഷു*
*കശ്ചിദ്യതതി സിദ്ധയേ*
*യതതാമപി സിദ്ധാനാം*
*കശ്ചിന്മാം വേത്തിതത്വതഃ* (ഭ. ഗീ. 7-3)

താ: ആയിരക്കണക്കിനുള്ള മനുഷ്യരിൽ ആരെങ്കിലും ഒരുവൻ മാത്രം മോക്ഷസിദ്ധിക്കായി പ്രവർത്തിയ്ക്കും. അപ്രകാരം പ്രവർത്തിക്കുന്ന അനേകരിൽ ഒരുവൻ മാത്രം. യഥാർത്ഥമായ വൈരാഗ്യഭക്തിയോടുകൂടിയവനായിരിക്കും. അപ്രകാരമുള്ളവരിൽ ഒരുവൻ മാത്രം പരമാത്മാവിനെ അറിഞ്ഞ് മുക്തി പ്രാപിക്കും. ഇപ്രകാരം തന്നെ

കഠവല്ലി ഉപനിഷത്തിൽകൂടി പറഞ്ഞിരിക്കുന്നു. ഭക്തി ഒന്നുകൊണ്ടു മാത്രമേ ശാശ്വതാനന്ദമോക്ഷം പ്രാപിക്കൂ എന്നതല്ലാതെ മറ്റൊരു വഴിയിലും സാദ്ധ്യമല്ലെന്ന് ഗീതയുടെ അഭിപ്രായം.

ശ്ലോകം: *നാഹം വേദൈർനതപസാ*
*ന ദാനേന ന ചേജ്യയാ*
*ശക്യ ഏവം വിധോദ്രഷ്ടും*
*ദൃഷ്ടവാനസി മാം യഥാ.*
*ഭക്ത്യാ ത്വനന്യയാ ശക്യ*
*അഹമേവം വിധോർജ്ജുന*
*ജ്ഞാതും ദ്രഷ്ടും ച തത്ത്വേന*
*പ്രവേഷ്ടും ച പരംതപ.* (ഭ. ഗീ. 11-53, 54)

താ: അല്ലയോ അർജ്ജുനാ നീ ഇപ്പോൾ കാണുന്ന എന്റെ ദിവ്യദർശനം, ഭക്തി ഇല്ലെങ്കിൽ സമസ്തവേദ ശാസ്ത്രങ്ങൾ പഠിക്കുന്നതുകൊണ്ടോ, തപസ്സുകൊണ്ടോ അനേകവിധ ദാനങ്ങളാലോ അശ്വമേധാദി യജ്ഞങ്ങളെക്കൊണ്ടോ ആർക്കും കാണുവാൻ സാദ്ധ്യമാവുന്നതല്ല.

തേ. ഗീ. : *എനിയെന്നി പൂജലെന്നി ജേസിനനേമി*
*ഭക്തിലേനി പൂജഫലമുലേദു*
*ഭക്തികല്ലു പൂജബഹുളകാരണമൗരാ*
*വിശ്വദാഭിരാമവിനുരവേമാ*

എപ്രകാരമുള്ള പൂജകളും എങ്ങിനെ ചെയ്താലും ഭക്തിയില്ലാതെ ചെയ്യുന്ന പൂജയ്ക്കു ഫലമില്ലതന്നെ. ഭക്തിയോടുകൂടി ചെയ്യുന്ന പൂജയ്ക്ക് അനേക പ്രയോജനങ്ങൾ ഉണ്ട് ഈ ഭക്തിദർശനം ശ്രീനാരദ ഭക്തിസൂത്രത്തിൽ പറഞ്ഞത് ഇവിടെ സ്വല്പം പറയാം.

സൂത്രം 10. *അന്യാശ്രയാണാം ത്യാഗോഽനന്യതാ*

ആത്മധ്യാനത്തിന് വിരോധമായ സമസ്ത വിഷയങ്ങളേയും വിട്ട് തദേകധ്യാനത്തിൽ ഇരിക്കുന്നത് അനന്യഭക്തിയെന്ന് പറയപ്പെടുന്നു.

സൂത്രം 2. *സാ തസ്മിൻ പരമപ്രേമരൂപാ*

ആ ഭക്തി ഭഗവാനിൽ പരമമായ പ്രേമരൂപമാകുന്നു.

3. *അമൃതസ്വരൂപാച*

ആ ഭക്തി അമൃതസ്വരൂപമായിരിക്കുന്നു. അതായത് ഭക്തി ഒന്നുകൊണ്ടുമാത്രമാണ് ജനനമരണമെന്ന ദുഃഖങ്ങളിൽ നിന്ന് തള്ളിവിട്ട്

അമൃതമായ മോക്ഷത്തെ കൊടുക്കുന്നത്.

4. " യല്ല ബ്ധ്വാപുമാൻ സിദ്ധോഭവത്യമൃതോ ഭവതി തൃപ്തോ ഭവതി."

ഏതൊന്നിനെ പ്രാപിച്ച് പുരുഷൻ സർവ്വസിദ്ധിയുള്ളവനാകുന്നുവോ, അമൃതമായ മുക്തി പ്രാപിക്കുന്നുവോ, സമ്പൂർണ്ണ തൃപ്തിയുള്ളവനാകുന്നുവോ അത് ഭക്തിയെന്ന് പറയപ്പെടുന്നു.

5. യത് പ്രാപ്യനകിഞ്ചിത് വാഞ്ഛതിനശോചതിനദ്വേഷ്ടിനരമതേനോത്സാഹി ഭവതി

ഏതൊരു ഭക്തിയെ പ്രാപിച്ചതിനുശേഷം തദിതരം യാതൊന്നും അപേക്ഷിക്കുന്നില്ലയോ എത്ര ദുഃഖം വന്നാലും ശോകപ്പെടുന്നില്ലയോ ആത്മാരാമനാകുന്നതിനാൽ ഇതരവിഷയങ്ങളിൽ രമിക്കുന്നില്ലയോ യാതൊരു കർമ്മവും ചെയ്യാൻ പ്രയത്നിക്കുന്നില്ലയോ ഇതുതന്നെ പരമഭക്തന്റെ ലക്ഷണം.

35. *തത്തുവിഷയത്യാഗത്സംഗത്യാഗാച്ച*

ആ ഭക്തിവിഷയത്യാഗത്താലും ദുർജ്ജന സംഗ വിവർജ്ജനത്താലും സംഭവിക്കാം.

46. *കസ്തരതി, കസ്തരതി, മായാംയഃ സംഗംസ്ത്യജതി.*
*യോ മഹാനുഭാവം, സേവതേ നിർമ്മമോഭവതി.*

ആര് മായയെ കടക്കുന്നുവോ അവൻ സർവ്വദുഃഖത്തിൽ നിന്നും മോചിക്കുന്നതാണ്. ആര് മഹാത്മാക്കൾക്ക് ശുശ്രൂഷ ചെയ്യുന്നുവോ അവൻ സകലവിധമായ സംസാരബന്ധത്തിൽനിന്നും മുക്തി പ്രാപിക്കും.

50. *"സതരതി, സതരതി സലോകാം സ്താരയതി"*

ആര് മായയെന്ന സംസാര സാഗരത്തെ ഭഗവത്ചരണാരവിന്ദ ഭക്തിയെന്ന തോണിയാൽ കടക്കുന്നുവോ, അവൻ തന്നെ കടന്നവൻ, അവൻ മാത്രം ലോകത്തിലുള്ള സമസ്ത മുമുക്ഷുക്കളെയും കടത്തുന്നതാണ്.

51. *"അനിർവ്വചനീയം പ്രേമസ്വരൂപം"*

പ്രേമമെന്ന ഭക്തിസ്വരൂപം ഇപ്രകാരമുള്ളതെന്ന് പറയുവാൻ സാദ്ധ്യമാവുന്നതല്ല. അത് പലവിധത്തിലുള്ള ബാഹ്യലക്ഷണത്തോടുകൂടിയതായിരിക്കും, ഭഗവാൻ പ്രേമസ്വരൂപനാണ് ആ പ്രഭുവിന്റെ

പ്രേമം അനിർവചനീയമായിരിക്കുന്നു ഭക്തജന സംരക്ഷണത്തിനായി ഭഗവാൻ കങ്കണം ധരിച്ചിരിക്കുന്നു.

63. *സ്ത്രീധന നാസ്തിക ചരിത്രം, ന ശ്രവണീയം*

ഈ ഭക്തന്മാർ സ്ത്രീ വിഷയങ്ങളായ സംഭാഷണങ്ങളും ധനസമ്പാദനപരമായ വചനങ്ങളും, നിരീശ്വരവാദികളുടെ കുതർക്ക വചനങ്ങളും കേൾക്കാൻ കൂടി പാടുള്ളതല്ല. കേട്ട മാത്രയിൽ ഭക്തിക്ക് ഹാനിവരും.

72. *"നാസ്തിതേഷു, ജാതി, വിദ്യാ, രൂപ, കുല ധന ക്രിയാദി ഭേദഃ*

ഭഗവദ്ഭക്തി ചെയ്യാൻ ജാതി, വിദ്യ, രൂപം, കുലം, ധനം സ്ത്രീകാര്യങ്ങൾ മുതലായവ ഭേദങ്ങൾ ഇല്ല. (സർവ്വഥാ സർവ്വജനാനുഷ്ഠേയം)

78. *അഹിംസാ സത്യ ശൗച ദയാ സ്തികത്വാദി ചാരിത്രാണി പരിപാലിനീയാ നീ.*

അഹിംസ, സത്യം, ബാഹ്യാന്തരശുദ്ധി, സമസ്ത ജീവരാശികളിലും അപാരമായ ദയ, ഗുരുവിലും ദൈവത്തിലുമുള്ള വിശ്വാസം മുതലായ വിശിഷ്ടങ്ങളെ ഭക്തന്മാർ സർവ്വഥാ സംരക്ഷിക്കുന്നതിന് പ്രയത്നിക്കേണ്ടതാണ്.

70. *തൻമയാഃഭഗവത്ഭക്തന്മാർ ഭഗവത് സ്വരൂപികളായിരിക്കുന്നു.*

68. *കണ്ഠാവരോധ രോമാഞ്ച ശ്രുഭിഃ*

*പരസ്പരം ലപമാനാഃ പാവയന്തി കുലാനി പൃഥിവീംച*

ആർക്ക് ഭഗവാന്റെ ദിവ്യകഥകളെ പരസ്പരം പ്രശംസിക്കുമ്പോൾ ഗദ്ഗദവും, രോമാഞ്ചവും, ആനന്ദാശ്രുക്കളും ഉണ്ടാകുന്നുവോ അവർ തന്റെ വംശത്തേയും, പ്രപഞ്ചത്തെയും പവിത്രമാക്കുന്നു. ഇത് ഉത്തമഭക്തന്റെ ലക്ഷണം.

47. *യോവിവിക്തസ്ഥാനം, സേവതേ യോ ലോക ബന്ധ മുൻമൂലയദി നിസ്ത്രൈഗുണ്യോ ഭവതി, യോ യോഗക്ഷേമം ത്യജതി.*

ആര് ഏകാന്തസ്ഥലത്തിരിക്കുന്നുവോ, ആര് ലോകബന്ധത്തെ ഉന്മൂലനാശം വരുത്തുന്നുവോ ആര് സത്വരജസ്തമോ ഗുണങ്ങളിൽ നിന്ന് വിമുക്തി പ്രാപിക്കുന്നുവോ ആര് തന്നുടെ അശനവസനാദി വിഷയത്തിലുള്ള ആശയെ വിടുന്നുവോ അവൻ ഉത്തമഭക്തനെന്ന് പറയപ്പെടുന്നു.

ശ്ലോകം 2. *തദേവ സാദ്ധ്യതാം തദേവ സാദ്ധ്യതാം*

അപ്രകാരമുള്ള മഹാത്മാക്കളുടെ സഹവാസം പ്രയത്നത്താൽ സാധിക്കേണ്ടതാണ്. ആ സത്പുരുഷന്മാരുടെ സഹവാസം കഷ്ട പ്പെട്ടെങ്കിലും സാധിക്കേണ്ടതാണ്.

40. *ലഭ്യതേ f പി തത്കൃപയൈവ*

ആ മഹാത്മാക്കളെ ലഭിക്കുന്നത് ഭഗവദ്കൃപയില്ലാതിരുന്നാൽ സാദ്ധ്യമല്ല. ഇപ്രകാരപ്പെട്ട അനേകം സൂത്രങ്ങൾ ആ പവിത്രമായ ഗ്രന്ഥത്തിൽ ഉണ്ട്.

ശ്ലോകം: *നൃണാംജന്മസഹശ്രേണ ഭക്താപ്രീതിർഹിജായതേ,*
*കലൗഭക്തിഃ കലൗ ഭക്തിർ ഭക്ത്യാ കൃഷ്ണഃ പുരഃ സ്ഥിതഃ*

ജനങ്ങൾക്ക് അനേകജന്മങ്ങളിൽ ചെയ്ത പുണ്യകർമ്മ പരിപാകം കൊണ്ടുമാത്രം, ദൈവഭക്തിയിൽ പ്രീതി ഉണ്ടാവും. കലിയുഗ ത്തിൽ ഭക്തിതന്നെയാണ് ശ്രേഷ്ഠം. ഭക്തിയാൽ സാക്ഷാൽ ഭഗവാൻ പ്രത്യക്ഷമാകും.

*നതപോഭിർനവേദൈശ്ചന ജ്ഞാനേനാപികർമ്മണാ*
*ഹരിർഹി സാദ്ധ്യതേ ഭക്ത്യാ പ്രമാണം തത്ര ഗോപികാഃ*

തപസ്സുകൊണ്ടോ വേദാദ്ധ്യായനങ്ങൾകൊണ്ടോ, ജ്ഞാനം കൊണ്ടോ അനന്തകർമ്മങ്ങളെക്കൊണ്ടോ ഹരിയെ പ്രാപിക്കാൻ സാദ്ധ്യമാവുന്നതല്ല. ആ പരമാത്മാവിനെ പ്രാപിക്കുവാൻ ഭക്തി ഒന്നുതന്നെ കാരണം. ഇതിന് പരമപവിത്രരായ ഗോപികമാർ തന്നെ പ്രത്യക്ഷപ്രമാണം.

ശ്ലോകം: *സത്യാദി ത്രിയുഗേ ബോധ*
*വൈരാഗ്യൗ മുക്തി സാധകൗ*
*കലൗതു കേവലാഭക്തിഃ*
*ബ്രഹ്മ സായുജ്യ കാരിണിഃ*

കൃത, ത്രേതാ ദ്വാപരയുഗങ്ങളിൽ വൈരാഗ്യ ബോധോപരതികൾ ആയിരുന്നു മോക്ഷസാധനങ്ങൾ. കലിയുഗത്തിലാകട്ടെ കേവല ഭക്തിമാത്രം ബ്രഹ്മസായൂജ്യത്തിന് കാരിണിയായിരിക്കുന്നു.

ശ്ലോകം: *യദ്ഫലം നാസ്തി തപസാ*
*നയോഗേന സമാധിനാ*
*തത്ഫലം ലഭ്യതേ സംമ്യ*
*ക്കലൗ കേശവ കീർത്തനാത്* (സന്യാസ സംഗ്രഹം)

യാതൊരു മോക്ഷപദം, തപസ്സിനാലോ, യോഗസമാധിയാലോ സാധിക്കുവാൻ കഷ്ടമായിരിക്കുന്നുവോ ആ പദം കലിയുഗത്തിൽ ഭഗവത് നാമോച്ചാരണത്താൽ സുലഭമായി കിട്ടുമെന്ന് സന്യാസ സംഗ്രഹം. ഭക്തി മാർഗ്ഗം ജ്ഞാനമാർഗ്ഗം വേറെവേറെയായി തോന്നിയാലും, ഗമ്യസ്ഥാനം ഉഭയവർക്കും ഒന്നുതന്നെ. എപ്രകാരമെന്നാൽ ഒരു വൃത്താകാരത്തിന്റെ മുഖദ്വാരത്തിൽനിന്ന് രണ്ട് പേരിൽ ഒരാൾ ഇടത്തോട്ടും മറ്റവൻ വലത്തോട്ടും പ്രയാണം ആരംഭിച്ചാൽ ഇരുകൂട്ടരും വെവ്വേറെ വഴി സ്വീകരിച്ചുവെങ്കിലും എത്തിച്ചേരുന്നത് രണ്ടുകൂട്ടരും ഒരേ സ്ഥാനത്തുതന്നെയാണ്. ഇപ്രകാരം തന്നെയാണ് ഭക്തി ജ്ഞാനങ്ങളുടെ താരതമ്യങ്ങളും. ഭക്തന്മാർ ഈശ്വരനെ ധ്യാനിച്ച് ജീവത്വം നശിച്ച് ശിവസ്വരൂപികൾ ആവുന്നതാണ്. നദിസമുദ്രത്തെ സേവിച്ച് സമുദ്രമാവുന്നതുപോലെയും കീടകം ഭ്രമരത്തെ ഭജിച്ച് ക്രിമിത്വം നശിച്ച് ഭ്രമരമാകുന്നതുപോലെയും ഉപ്പ് ജലത്തെ ആശ്രയിച്ച് ജലമായി പോകുന്നതുപോലെയും ഭക്തൻ ജീവേശ്വരഭേദമായി ധ്യാനിച്ചാലും പര്യവസാനകാലത്തിൽ പരമാത്മാവുമായി ഐക്യമായി പോകുന്നു. (അതായത് ദ്വൈത ഭാവത്തോടെ ധ്യാനിച്ചാലും അദ്വൈതമായിതീരുന്നു.)

# സഗുണ നിർഗുണ ധ്യാനവിവരണം

പ്രശ്നം:- അല്ലയോ സ്വാമിജീ, ഇതിൽ സഗുണധ്യാനമോ നിർഗുണ ധ്യാനമോ ശ്രേഷ്ഠമായതെന്ന് വിശദീകരിച്ചുതന്നാലും മഹാത്മാവേ.

ഉത്തരം: അല്ലയോ ബുധജനവിധേയാ, ഈ ഭക്തി സഗുണമെന്നും നിർഗുണമെന്നും - രണ്ടുവിധം. സഗുണധ്യാനം ഇല്ലാത്തവന് നിർഗുണം സിദ്ധിക്കുന്നതല്ല. ധനുർവിദ്യാഭ്യാസം ചെയ്യുന്നവൻ ആദ്യമാദ്യം സമീപത്തിലിരിക്കുന്ന ഒരു ബിന്ദു സൃഷ്ടിച്ച് അതിൽ ലക്ഷ്യം വെച്ച് അഭ്യാസം പൂർത്തിയായശേഷം അടയാളം ഒന്നുമില്ലാതെതന്നെ ഏതൊരു വസ്തുവിനെ ആയാലും ഭേദിക്കാം. അതിനാൽ അഭ്യാസകാലത്തിൽ മനസ്സ് സ്ഥിരമാകുവാൻ വിഗ്രഹാരാധന അത്യാവശ്യമെന്ന് നിശ്ചയിച്ച് മഹാന്മാരായ ഋഷി പുംഗവന്മാർ ജനോപകാരമായി അപ്രകാരം ചെയ്തു. "യത്ഭാവം തത്ഭവതി" എന്ന പോലെ വിഗ്രഹങ്ങളിൽ ഭഗവാൻ ഇരിക്കുന്നു എന്നു നിശ്ചയിച്ചു. വിശ്വാസവും ഭക്തിയും ഉളളവർക്ക് നിശ്ചയമായും അതിൽ നിന്ന് അവരുടെ സർവ്വാഭീഷ്ടങ്ങളും നേടുന്നതാണ്. മാർക്കണ്ഡേയ മഹാമുനി ശിവലിംഗത്തിൽ പരമേശ്വരൻ ഇരിക്കുന്നു എന്ന നിശ്ചയ ഭക്തിയോടെ പൂജിച്ചതിനാൽ അദ്ദേഹത്തിന്റെ യമഭയ ബാധ നിവൃത്തി യായി. കരുണാനിധിയായ ശ്രീ പരമേശ്വരൻ അതിൽനിന്ന് ആവിർഭവിച്ച് കാലസംഹാരം ചെയ്തുവല്ലോ. അക്കാരണത്താലാണ് കാലാന്തകനെന്ന് പരമശിവന് നാമമേർപ്പെട്ടത്. പരമഭക്തനായ പ്രഹ്ളാദന് സ്തംഭത്തിലും കൂടി ശ്രീമൻ നാരായണൻ ഇരിക്കുന്നു എന്ന് നിശ്ചയ ഭക്തി ഉണ്ടായ കാരണത്താൽ ഹിരണ്യകശിപു സംഹാരത്തിനായി സ്തംഭത്തിൽ നിന്ന് നരസിംഹാവതാരം ധരിച്ചില്ലേ. ആ കാരണത്താലാണ് ദൈത്യാരി എന്ന പേര് ഭഗവാന് സിദ്ധിച്ചത്. ഏകലവ്യൻ മണ്ണുകൊണ്ട് ദ്രോണാചാര്യരുടെ വിഗ്രഹത്തെ നിർമ്മിച്ച് പൂജിച്ച് ആ വിഗ്രഹത്തിൽനിന്നും സമസ്തധനുർവേദത്തെയും ഗ്രഹിച്ചില്ലേ. ശ്രീഭദ്രാജലത്തിൽ ശ്രീരാമദാസന് ശ്രീരാമചന്ദ്രൻ പ്രത്യക്ഷനായി അനുഗ്രഹം കൊടുത്തില്ലേ. നമ്മുടെ ശ്രീ വെങ്കിടേശ്വര സന്നിദ്ധാനത്തിൽ ശ്രീ തരിഗൊണ്ട വെങ്കമ്മയ്ക്കും ഹത്തിരാം ബാബാജിക്കും പ്രത്യക്ഷമായി അഭയം കൊടുത്ത വിഷയം ലോകവിഖ്യാതമല്ലെ. ഇതു നടന്നിട്ട് സുമാർ മുന്നൂറ് വർഷങ്ങളല്ലെ ആയിട്ടുളളു. ഇപ്രകാരംതന്നെ പണ്ഡരീപുരത്തിൽ ശ്രീ പുണ്ഡരീക

ഭരതൻ അനേകഭക്തന്മാർക്ക് പ്രത്യക്ഷമായ വിവരം ഭക്തവിജയത്തിൽ സ്പഷ്ടമാക്കിയിട്ടുണ്ട്. ഇപ്രകാരംതന്നെ ചിദംബരത്തിൽ അനേക ഭക്തന്മാർക്ക് ശ്രീ പരമേശ്വരൻ ദർശനംകൊടുത്ത് കൃതാർത്ഥരാക്കിയ വിവരം പെരിയപുരാണത്തിൽ കാണുന്നു. ഇതെല്ലാം സത്യം.

## വിഗ്രഹാരാധനയുടെ പ്രയോജനം

പ്രശ്നം: അല്ലയോ സ്വാമിജി, ഗുരുദേവാ, സർവ്വവ്യാപിയായ പരബ്രഹ്മത്തെ ധ്യാനിക്കാൻ അചേതനമായ വിഗ്രഹത്തിന്റെയോ ഒരു പ്രത്യേക സ്ഥലത്തിന്റെയോ ആവശ്യം എന്താണ് ഉള്ളത്?

ഉത്തരം: അല്ലയോ പാപരഹിതനായ പ്രിയസോദരാ, പരബ്രഹ്മം സർവ്വവ്യാപിയായിരുന്നാലും അത് അവ്യക്തമായിരിക്കുന്ന കാരണത്താൽ ഒരു വ്യക്തമായ വസ്തുവിനെ ആശ്രയിക്കാതെ ഗോചരമാകുന്നതല്ല. എപ്രകാരമെന്നാൽ വിദ്യുച്ഛക്തി സർവ്വത്ര നിറഞ്ഞിരുന്നാലും അതിനെ ദീപമായി പ്രകാശിപ്പിക്കുവാൻ ഒരു യന്ത്രസഹായത്താൽ ആകർഷിച്ച് കാന്തത്തിന്റെ കമ്പിയിൽ കടത്തിവിട്ടാൽ മാത്രം പ്രകാശിക്കുന്നതാണ്. അപ്രകാരംതന്നെ സർവ്വവ്യാപിയായ പരബ്രഹ്മവും ഒരു വിഗ്രഹത്തിൽ പ്രവേശിച്ച് ഭക്തന്മാരെ രക്ഷിക്കുന്നത് സുലഭമായിരിക്കും. ഒരു പശുവിന് ശരീരമെല്ലാം പാൽ വ്യാപിച്ചിരുന്നാലും അതിന്റെ അകിട്ടിലൂടെ മാത്രമെ പാൽ കിട്ടുകയുള്ളു. വേറെ വഴിയില്ല. അപ്രകാരംതന്നെ ഈശ്വരൻ സർവ്വാന്തര്യാമി ആയിരുന്നാലും ഒരു പ്രതിമയിലൂടെ ശക്തി പുറപ്പെടുന്നതിന് സുലഭമായിരിക്കും. വിഗ്രഹം അചേതനമായാലും ഭക്തന്റെ മന്ത്രധ്യാനശക്തിയാൽ അത് ചേതനയുള്ളതായി തീരുന്നു. ഇരുമ്പുപണിക്കാരൻ ഇരുമ്പ് ഉലയിൽവച്ച് ഊതുമ്പോൾ അഗ്നിപോലെ പ്രകാശവും, ദഹനശക്തിയും, എപ്രകാരം ഭവിക്കുന്നുവോ അപ്രകാരംതന്നെ ഭക്തന്റെ ധ്യാനശക്തിയാൽ ആ വിഗ്രഹത്തിൽ ഈശ്വരശക്തിയുണ്ടാകും. അതിനാൽ ഒരു വിഗ്രഹത്തിൽ സങ്കല്പിച്ച് ഈശ്വരന്റെ നിത്യനാമങ്ങൾ ഉച്ചരിച്ച് അർച്ചന പൂജനാദികൾ നടത്തുന്നത് എപ്രകാരമെന്നാൽ കേശവായ നമഃ നാരായണായ നമഃ ശിവായ നമഃ മഹേശ്വരായ നമഃ ശ്രീ രാമായ നമഃ ഇപ്രകാരം ഭഗവാന്റെ നാമങ്ങൾ ജപിക്കുന്നതല്ലാതെ പാഷണ്ഡായ നമഃ, ദാരവെ നമഃ ദർപ്പണായ നമഃ എന്നാരും ജപിക്കാറില്ല. ഏതേത് ഭാവത്തിൽ ഭക്തൻ സങ്കല്പിച്ചു പൂജിക്കുന്നുവോ അതാതു രൂപത്തോടെ ഭഗവാൻ അവരെ

അനുഗ്രഹിക്കും. സാധാരണ ജനങ്ങളുടെ മനസ്സ് ചഞ്ചലമായിരിക്കുന്ന കാരണത്താൽ ഏകാഗ്രത സംഭവിക്കുന്നതിനാണ് വിഗ്രഹാദിപൂജകൾ ഉണ്ടായത്. ഇവ ഇല്ലാതെ സാധാരണക്കാർക്ക് മനോനിഗ്രഹം സാംഭവിക്കുന്നതല്ല.

ശ്ലോകം: *സഗുണ ജ്ഞാനഹീനസ്യാ*
*നഹി നിർഗുണവേദനം*
*നന്ദി ദർശന ഹീനസ്യ*
*യഥാന ശിവദർശനം* (തത്വനാരായണം)

താ: എപ്രകാരം ആദ്യമായി നന്ദീദർശനം ഇല്ലാതെ ശിവദർശനം കിട്ടുന്നതല്ലയോ അപ്രകാരംതന്നെ സഗുണജ്ഞാനം ഇല്ലാത്തവന് നിർഗുണജ്ഞാനം ഉണ്ടാകുന്നതല്ല എന്ന് തത്വനാരായണം എന്ന ഗ്രന്ഥത്തിൽ പറഞ്ഞിരിക്കുന്നു. എപ്രകാരമെന്നാൽ ഒരു ബാലന് അക്ഷരാഭ്യാസം ചെയ്യുമ്പോൾ തറയിൽ അല്ലെങ്കിൽ പലകയിൽ വലിയ അക്ഷരങ്ങൾ എഴുതി അതിൽ മനോദൃഢമാകുന്നതുപോലെ പഠിപ്പിച്ചുകൊടുത്താൽ പിന്നീടവന് അത് മനസ്സിൽ ഉറയ്ക്കുമെന്ന ല്ലാതെ ആദ്യമായിതന്നെ കുട്ടിയോട് `ആ' എന്നെഴുതാൻ നൂറുപ്രാവശ്യം പറഞ്ഞാലും കുട്ടിക്ക് എഴുതാൻ സാദ്ധ്യമാവാത്ത തുപോലെ ഭഗവത്സ്വരൂപ നിരൂപണത്തിനായി ഒരു രൂപത്തിന്റെ ആവശ്യം ഇല്ലാതിരുന്നാൽ അത് സിദ്ധമാകുന്നതല്ല. അതായത് ജന്മാന്ധനായ ഒരുത്തന് നിറങ്ങളെപറ്റി എപ്രകാരം അറിയാൻ കഴി യുന്നില്ലയോ അപ്രകാരംതന്നെ സരൂപധ്യാനം ഇല്ലാത്തവന് അരൂപധ്യാനം സംഭവിക്കുന്നതല്ല.

ശ്ലോകം: *ശിവജ്ഞാനം ദ്വിധാജ്ഞേയം*
*സഗുണം നിർഗുണം തഥാ*
*ആദൗ സഗുണമാശ്രിത്യാ*
*പശ്ചാന്നിർഗുണമാചരേത്.*

താ: അവ്യക്തമായ ശിവസ്വരൂപത്തെ രണ്ടുവിധത്തിൽ ഗ്രഹിക്കാൻ കഴിയുന്നതാണ്. അവ സഗുണമെന്നും നിർഗുണമെന്നും പറയപ്പെടുന്നു. അവയിൽ ആദികാലത്തിൽ സഗുണോപാസന ചെയ്തശേഷം അതുതന്നെ തനിയെ നിർഗുണമായി പരിണമിക്കുന്നു. എങ്ങനെയെ ന്നാൽ ഉപ്പ് ജലമായും, കീടം വണ്ടായും മാറുന്നതുപോലെ.

ശ്ലോകം: *ശിവാർച്ചന വിഹീനോയഃ*
*പശുരേവന സംശയഃ*
*നതു സംസാര ചക്രേf സ്മിൻ*
*അജസ്രം പരിവർത്തതേ.*

താ: ഏതൊരുവൻ ഈശ്വരപൂജാർച്ചനാദി കർമ്മങ്ങൾ ചെയ്യുന്നില്ലയോ അവൻ നിശ്ചയമായും ദ്വിപാദപശുവാണ്. അതായത് ഇരുകാലിമൃഗം. അപ്രകാരം പൂജാർച്ചനാദി പുണ്യകർമ്മങ്ങൾ ചെയ്യാത്തവൻ ഈ ജനനമരണ ഘോരസംസാര ചക്രത്തിൽ സർവ്വദാ തിരിഞ്ഞുകൊണ്ടിരിക്കുമെന്നല്ലാതെ മോക്ഷം പ്രാപിക്കുന്നതല്ലെന്ന് ശിവയോഗ പ്രദീപിക.

ശ്ലോകം: *പത്രം, പുഷ്പം, ഫലം, തോയം, യോമേ ഭക്ത്യാ പ്രയച്ഛതി*
*തദഹം ഭക്ത്യു പഹൃത മശ്നാമി പ്രിയതാത്മനഃ*

താ: തുളസി, വില്ലം മുതലായ പത്രങ്ങൾ, പുഷ്പം, ഫലം, ജലം അപ്രകാരം തന്നെ അനേകവിധമായ നൈവേദ്യങ്ങൾ ആര് ഭക്തി യോടുകൂടി എനിക്ക് സമർപ്പിക്കുന്നുവോ അപ്രകാരപ്പെട്ട പരിശുദ്ധമായ മനസ്സുള്ളവന്റെ നൈവേദ്യാതി വസ്തുക്കളെ ഞാൻ പ്രിയത്തോടെ ഭുജിക്കുന്നതാണ് എന്ന് ശ്രീകൃഷ്ണ ഭഗവാൻ ഗീതാവചനത്തിൽ പറഞ്ഞത് പ്രമാണം. ഈ വിഗ്രഹാദിപൂജകൾ അഷ്ടവിധങ്ങളായ് ഭാഗവത ഏകാദശ സ്കന്ധത്തിൽ ഉദ്ധവർക്ക് ശ്രീകൃഷ്ണസ്വാമി ഉപദേശിച്ചിരിക്കുന്നു.

ശ്ലോകം: *ശൈലീദാരുമയി ലൗഹി*
*ലേപ്യാലേഖ്യാ ച സൈകതി*
*മനോമയീ മണിമയീ*
*പ്രതിമാfഷ്ട വിധാസ്മൃതാ.*

താ: ശില, മരം, ലോഹം, ചിത്രം, ദർപ്പണം, ലിഖിതം, മൺപ്രതിമ, മനഃകല്പിതം, രത്നനിർമ്മിതം ഇപ്രകാരം എട്ടുവിധങ്ങളായി വിഗ്രഹങ്ങളെ വിഭജിക്കപ്പെട്ടിരിക്കുന്നു.

ശ്ലോകം: *പശുരാത്മാfസ്വതന്ത്രശ്ച*
*ചിന്മാത്രോ മല ദൂഷിതഃ*
*സമ്മൂഢോനിത്യസംസാരീ*
*കിഞ്ചിജ്ഞോfനീശ്വരോfക്രിയഃ*

താ: ജീവനെന്നാൽ പശുപ്രായൻ പരതന്ത്ര കിഞ്ചിഞ്ജൻ ജ്ഞാനമാത്രൻ മായാവലയത്തോടുകുടിയവൻ, ജ്ഞാനഹീനൻ, നിത്യസംസാരി, മന്ദൻ, ശക്തിഹീനൻ, ക്രിയാരഹിതൻ, മുതലായ സ്വല്പഗുണങ്ങളോടുകൂടിയ മായാബദ്ധൻ, അതിനാൽ ഈശ്വര കരുണയില്ലാതെ ജീവന്ന് ജ്ഞാനം സംഭവിക്കുന്നതല്ല. അതിനാൽ ഈശ്വരപൂജ അത്യാവശ്യം.

## മാനസപൂജ

പ്രശ്നം: ഈശ്വരപൂജ ഹൃദയത്തിൽ ചെയ്താൽ മതിയാവുന്നതല്ലേ പിന്നെയെന്തിനാണ് അതിനായി ക്ഷേത്രങ്ങൾ തുടങ്ങിയ സ്ഥലങ്ങൾ?

ഉത്തരം: ഓ. സുവ്രതാ, മനസ്സിൽ ധ്യാനം ചെയ്യാനുള്ള ശക്തി മറ്റുള്ളവർക്ക് ഉണ്ടാവുന്നതുവരെ, അവർക്ക് ആവശ്യമില്ലെങ്കിലും ഇതരകർമ്മം ചെയ്യേണ്ടിയിരിക്കുന്നുവെന്ന് ഗീതയുടെ അഭിപ്രായം, മനസ്സിൽ പൂജിക്കാൻ ശക്തിയുള്ള മഹാന്മാർ ഇപ്പോൾ വളരെ ദുർലഭമാണ്. മനോധ്യാനശക്തിയുള്ള ഋഷീശ്വരന്മാർ അവരുടെ ഹൃദയത്തിൽ പൂജിക്കുവാനുള്ള ശക്തിയുള്ളവരായാലും അവർക്ക് അറിഞ്ഞുകൂടാത്തതിനാലല്ല ഈ വിഗ്രഹാരാധന ഏർപ്പെടുത്തിയിരുന്നത് ഇപ്പോൾ ഉള്ള ശുഷ്ക വേദാന്തികളിൽ മാനസപൂജ ചെയ്യാൻ ശക്തിയുള്ളവരുണ്ടെങ്കിൽ മനസ്സുകൊണ്ട് അന്നത്തെ ഭുജിച്ചും പാൽകുടിച്ചും പലഹാരം ഭക്ഷിച്ചും ഇരുന്നാൽ മതിയാകുമോ? രോഗംവന്നാൽ ഔഷധം – മനസ്സുകൊണ്ട് സേവിച്ചു എന്ന് നിശ്ചയിച്ചാൽ പോരെ? അല്ലെങ്കിൽ നിത്യശുദ്ധനായ എനിക്ക് ശരീരമില്ല; ഞാൻ അഖണ്ഡപ്രകാശം അചലം എന്ന് സ്ഥിരപ്പെടുത്തിയിരുന്നാൽ പോരെ? പിന്നെയെന്തിനാണ് വിശപ്പ് സഹിക്കാൻ കഴിയാതെയും രോഗപീഡ സഹിക്കവയ്യാതെയും പരിതപിച്ചുകൊണ്ടിരിക്കുന്നത്? ഇതെല്ലാം മൂഢന്മാരുടെ സംഭാഷണമാണ് എന്നതല്ലാതെ ജ്ഞാനികളുടെ വാക്കല്ല. വിഗ്രഹാരാധനയാൽ ഉപയോഗമില്ലാതിരുന്നാൽ ശ്രീ താരക ബ്രഹ്മ ശ്രീരാമസ്വാമി, ശ്രീരാമേശ്വരത്തിൽ ശിവലിംഗ പ്രതിഷ്ഠ എന്തിനു ചെയ്തു? ഇപ്രകാരം തന്നെ ഗോദാവരിതീരം, പമ്പാസരോവരം മുതലായ പുണ്യസ്ഥലങ്ങളിൽ രാമലിംഗക്ഷേത്രങ്ങൾ അനേകം കാണുന്നുണ്ട്. ശ്രീ വ്യാസൻ ശ്രീകാശിയിൽ സഹസ്ര ലിംഗങ്ങൾ പ്രതിഷ്ഠിച്ച് പൂജിച്ചത് ഇപ്പോഴും കാണാം. ഇപ്രകാരം തന്നെ ശ്രീ കപില മഹർഷി, നാരദ, വസിഷ്ഠ, ഭരദ്വാജ, അഗസ്ത്യ, ഭൃഗു,

പരശുരാമൻ മുതലായ അനേകം മഹർഷിമാർ ശിവകേശവന്റെ ദേവസ്ഥാനങ്ങളെ സ്ഥാപിച്ച്, പൂജിച്ച സംഗതി ലോകമെല്ലാം പ്രത്യക്ഷമായി അറിഞ്ഞുകൊണ്ടിരിക്കുന്നു. ഇപ്രകാരമായ ദിവ്യ സ്ഥലങ്ങളിൽ മനുഷ്യർക്ക് ഇഹപരസൗഖ്യങ്ങൾ ഉണ്ടാവാൻ തന്നെ കാരണം അതിന്റെ നന്മ അവർണ്ണനീയം. ഇപ്രകാരം ദേവാലയങ്ങൾ ഇല്ലാതിരുന്നാൽ ഇപ്പോഴുള്ള സ്ഥിതിക്ക് മനുഷ്യർ കേവലം മൃഗപ്രായ രാവുന്നതാണ്.

ശ്ലോകം: *കഞ്ചിത്കാല ഉമാമഹേശഭവതഃ പാദാരവിന്ദാർച്ചനൈഃ*
*കഞ്ചിത്ധ്യാന സമാധി ഭിശ്ചനതിഭിഃ കഞ്ചിത്ക്കഥാഃകർണ്ണനൈഃ*
*കഞ്ചിത്കഞ്ചിനപേക്ഷണൈശ്ചനുതിഭികഞ്ചിത്ദൃശാമീ ദൃശീം*
*യഃപ്രാപ്നോതിമുദാത്വദർപ്പിത മനാജീവൻ സമുക്തഃ ഖലുഃ*

താ: ഓ, ഉമാമഹേശ്വരാ, ഒരു പ്രാവശ്യം നിന്റെ പാദാരവിന്ദത്തിൽ മനസ്സുനിർത്തി അർച്ചന ചെയ്യുന്നതുകൊണ്ടും, മറ്റൊരു സമയം നിന്റെ ധ്യാനവും, മറ്റൊരിക്കൽ നിന്റെ പാദാരവിന്ദനമസ്ക്കാരങ്ങളും മറ്റും ചിലപ്പോൾ നിന്റെ കഥകൾ കേൾക്കുന്നതും, മറ്റൊരു സമയം നിന്റെ ദിവ്യദർശനം ചെയ്താൽ ഉള്ള സന്തോഷത്താലും കഴിയുന്നവർ ജീവിച്ചിരിക്കുമ്പോഴും മുക്തന്മാരാണ് എന്ന് ശിവാനന്ദലഹരിയിൽ ശ്രീ ശങ്കരാചാര്യർ പറയുന്നത് മനോനിഗ്രഹത്തിന് വളരെ നല്ലതായിരിക്കുന്നു. മുമുക്ഷുക്കൾക്ക് ചിലനേരം ധ്യാനത്തിലിരിക്കുമ്പോൾ മനസ്സ് സുഖമായിരിക്കും. അതിൽനിന്നും മനസ്സ് ബഹിർമുഖമായി വരുമ്പോൾ അതിനെ ഒരു വേലയിൽ നിയമിക്കാതിരുന്നാൽ അത് വിഷയത്തിൽ പ്രവർത്തിക്കും. അപ്രകാരം പോകാൻ വിടാതെ ചിലനേരം സ്തോത്ര കീർത്തന ഭജന പാരായണങ്ങളിൽ നിർത്തേണ്ടതാണ്. അതിൽ സ്വല്പം പ്രീതി കുറയുമ്പോൾ പൂജാർച്ചനാദി വിധികളിൽ നിർത്തേണ്ടതാണ്. അതിലും അനിഷ്ടം സംഭവിക്കുമ്പോൾ വേദാന്തഗ്രന്ഥം പഠിച്ച് കാലക്ഷേമത്തോടെ സമയത്തെ കഴിക്കേണ്ടതാണ്. ഇപ്രകാരം ഇരിക്കുന്നവരുടെ മനസ്സ് പ്രപഞ്ചവിഷയത്തിൽ പോകാൻ അവകാശമില്ല. അപ്രകാരം സർവ്വദാ ഭഗവത് വിഷയത്തിൽ മനസ്സ് സഞ്ചരിക്കുന്നതിനാൽ മനസ്സ് പെട്ടെന്ന് പരിപക്വമായി ശമദമാദി ഗുണങ്ങൾ സംഭവിച്ച് മായാവിമുക്തിയടയും. ഇതിന്നായി മനപരിപക്വം സമ്പൂർണ്ണമായി ഇല്ലാത്തവർക്ക് വേണ്ടിയാണ് പൂജാർച്ചനാദി കാര്യങ്ങൾ ഏർപ്പെടുത്തിയിരിക്കുന്നത്. ഇവ ഇല്ലാതിരുന്നാൽ ചിലനേരം ആത്മവിചാരത്തിലും, ധ്യാനത്തിലും,

ജപത്തിലും കഴിഞ്ഞ ശേഷം മനസ്സ് വിഷയത്തിൽ തന്നെ പ്രവർത്തിക്കും. മനസ്സ് അതിചഞ്ചലമായതാണ്. അത് ഒരു നിമിഷവും വെറുതെയിരിക്കുന്നതല്ല. അതിനാൽ മനസ്സിനെ നിർത്താൻ ഇത് നല്ല തന്ത്രമാണ്.

## ഭക്തിപ്രഭേദം

പ്രശ്നം: ആരോടാണ് ഭക്തി ഉണ്ടായിരിക്കേണ്ടത്. അതിൽ എപ്രകാരമുള്ള ഭക്തിയാണ് ശ്രേഷ്ഠം?

ഉത്തരം: ഭക്തി, ശ്രീരാമനിലായാലും, ശ്രീകൃഷ്ണനിലായാലും ശ്രീ പരമേശ്വരനിലായാലും ശ്രീനാരായണനിലായാലും വളരെ ശ്രേഷ്ഠം തന്നെ. എന്തുകൊണ്ടെന്നാൽ അനേകം മഹാത്മാക്കൾ ഈ ത്രിമൂർത്തികളിൽ ഭക്തിയുള്ളവരായി ഈ ഘോരസംസാരസാഗരത്തെ സുലഭമായി തരണം ചെയ്തിട്ടുണ്ട്. അല്ലെങ്കിൽ മഹാനുഭാവന്മാരായ സദ്ഗുരുക്കളിൽ ഭക്തിയുണ്ടായാലും അതും നല്ലത്. അല്ലെങ്കിൽ ശ്രീ സുബ്രഹ്മണ്യസ്വാമിയിലോ ശ്രീദത്താത്രേയനിലോ ഭക്തിയുണ്ടായാൽ അതും നല്ലതാണ്. ഇവരും ദയാമൂർത്തികളാണ്.

ശ്ലോകം: *ദൈവീ ഹ്യേഷാഗുണമയീ*
*മമ മായാ ദുരത്യയാ*
*മാമേവ യേ പ്രപദ്യന്തേ*
*മായാമേതാം തരന്തിതേ* (ഭ.ഗീ. 7-14)

*സയേവലഭതേ ജ്ഞാനം*
*മദ്ഭക്തഃ ശ്രദ്ധയാ ന്വിതഃ*
*നാന്യകർമ്മാണി കുർവാണോ*
*ജന്മകോടി ശതൈരപി* (ശിവഗീത)

താ: ത്രിഗുണാത്മികയായ ദൈവസംബന്ധമായ എന്റെ മായയെ തരണം ചെയ്യാൻ വളരെ കഷ്ടമാണെങ്കിലും ആരു പരമേശ്വരനായ എന്നെ അനന്യഭക്തിയോടെ സേവിക്കുന്നുവോ അവർ സുഖമായി ശീഘ്രം തന്നെ ഈ മഹാമായയെ തരണം ചെയ്യും. ശ്രദ്ധാ ഭക്തിയോടുകൂടിയവനുമാത്രം ജ്ഞാനത്തെ പ്രാപിക്കുവാൻ കഴിയും. ഭക്തിയില്ലാതെ, ശതകോടി ജന്മങ്ങൾ യജ്ഞദാനതപങ്ങളെന്ന കർമ്മങ്ങളെ ചെയ്താലും, അവർക്ക് മോക്ഷം പ്രാപിക്കാൻ സാദ്ധ്യമല്ല എന്ന് ശ്രീ ശിവഗീതയിലും ഇപ്രകാരം തന്നെ ഒരു ശ്ലോകം ഭഗവദ്ഗീത സപ്തമാദ്ധ്യായത്തിൽ 14-ാം ശ്ലോകവും പറയുന്നു.

ശ്ലോകം:- *ഈശ്വരാനുഗ്രഹാദേവ*
*പുംസാമദ്വൈത വാസനാ*
*മഹാഭയ പരിത്രാണാ*
*ദ്വിജ്ഞാനമുപജായതേ* (അവധൂത ഗീത)

താ: അദ്വിതീയമായ പരബ്രഹ്മവിചാരം, സ്ഥിരമാകുവാനും മഹാഘോര സംസാര ദുഃഖം നീക്കി രക്ഷപ്രാപിക്കുവാനും പരമേശ്വരന്റെ കാരുണ്യകടാക്ഷവീക്ഷണമായ അനുഗ്രഹത്താൽ മാത്രം അജ്ഞാനികളായ ജീവൻമാർക്ക് ജ്ഞാനമുണ്ടാകുന്നതാണ്.

ശ്രുതി:-

*കാരണേന വിനാകാര്യം നോ ഭേതി ഭക്ത്യാവിനാ ബ്രഹ്മജ്ഞാനം കദാപീന ജായതേ തസ്മാത്തമപിസർവ്വോപായാൻ പരിത്യജ്യ ഭക്തിമാശ്രയ*

(മഹാനാരായണോപനിഷത്ത്)

താ: മഹാനാരായണോപനിഷത്തിൽ പറഞ്ഞതുപോലെ കാരണം വിനാ കാര്യം ഒരിക്കലും ഉണ്ടാവുന്നതല്ല. അതിനാൽ ഭക്തിയില്ലാത്തവർക്ക് ബ്രഹ്മജ്ഞാനം സിദ്ധിക്കുന്നതല്ല. അക്കാരണത്താൽ അന്യങ്ങളായ സർവ്വോപായങ്ങളെയും ത്യജിച്ച് ഭക്തി ഒന്നുമാത്രം ശ്രദ്ധയോടെ ആശ്രയിക്കേണ്ടതാണ്. കിണറ്റിൽ അകപ്പെട്ടവന് മറ്റൊരുവന്റെ സഹായമില്ലാതെ ഉദ്ധരിക്കാൻ സാദ്ധ്യമല്ല. അപ്രകാരം സംസാരകൂപത്തിൽ പതിച്ചവന് ഈശ്വരന്റെ കാരുണ്യത്താലോ സദ്ഗുരുക്കന്മാരുടെ അനുഗ്രഹത്താലോ കൃതാർത്ഥനാവാമെന്നല്ലാതെ വേറൊരു മാർഗ്ഗവും ഇല്ല.

## മന്ത്രജപവിവരണം

ചോദ്യം: ഭക്തിയുണ്ടാവാൻ ഏതുമന്ത്രത്തെയാണ് ജപിക്കേണ്ടതെന്ന് ദയവുചെയ്ത് മനസ്സിലാക്കിത്തരുമാറാകണം?

ഉത്തരം: മന്ത്രമല്ല ഭക്തി എന്നതിന്റെ അർത്ഥം. ഭക്തി എന്നാൽ ഈശ്വരനിൽ അമിതമായപ്രേമം എന്നർത്ഥം. ഈ പരമപ്രേമമില്ലാത്തവർക്ക് ഏത് മഹാമന്ത്രത്തെ ജപിച്ചാലും ഒന്നും പ്രയോജനമില്ല. പരമഭക്തനായവന് മന്ത്രങ്ങൾ ആവശ്യമില്ലാത്തതാണ്. മഹാന്മാരായ ഋഷിപുംഗവന്മാർ മുമുക്ഷുക്കളുടെ മനസ്സ് സ്ഥിരപ്പെടുവാൻവേണ്ടി മന്ത്രങ്ങൾ ഏർപ്പെടുത്തിയിരിക്കുന്നു. ആ മന്ത്രങ്ങൾ കൂടി ഭക്തി

യോടെ ജപിക്കുന്നവർക്കുമാത്രമേ മഹാപ്രയോജനകരമായിരിക്കയുള്ളു. ഈ സപ്തകോടി മഹാമന്ത്രങ്ങളിൽ ശ്രീരാമതാരക മന്ത്രമായാലും ശ്രീശിവ പഞ്ചാക്ഷരിയായാലും ശ്രീനാരായണാഷ്ടാക്ഷരിയായാലും അനുഷ്ഠിക്കാം. ഈ മന്ത്രത്രയം അത്യുൽകൃഷ്ടമാണ്. ഇവ മൂന്നും സാക്ഷാൽ മോക്ഷസാധനങ്ങൾ തന്നെയാണ്. ഇവയെ വിധിപ്രകാരം (ശ്രദ്ധാഭക്തികളോടെ) അനുഷ്ഠിക്കുന്നവർക്ക് ധർമ്മാർത്ഥ കാമമോക്ഷങ്ങളെന്ന ചതുർവിധ പുരുഷാർത്ഥങ്ങൾ കൂടാതെ അണിമാദി അഷ്ടസിദ്ധികൾ കൂടി സിദ്ധിക്കും. ഓ കുഞ്ഞേ, ഇനി ഒരു രഹസ്യംകൂടി പറയാം. അത് എന്തെന്നാൽ ഭക്തിയെന്നത് തന്റെ ആത്മാവിനെ അനുസന്ധാനം ചെയ്യുക എന്നതുതന്നെയാണ്. ഇത് മഹർഷികൾ വളരെ ഗുപ്തമായി വച്ചിരിക്കുന്നു. ഉത്തമാധികാരികളായിട്ടുള്ള ശിഷ്യന്മാർക്ക് മാത്രം അത്തരം രഹസ്യത്തെ ഉപദേശിക്കും. മറ്റുള്ളവർക്ക് ഉപദേശിച്ചാലും പ്രയോജനമില്ല. "സ്വസ്വരൂപാനുസന്ധാനം ഭക്തിരിത്യഭിധിയതേ" എന്ന് ശ്രീ ശങ്കരൻ പറഞ്ഞിരിക്കുന്നു. തന്റെ ആത്മാവിനെ അനുസന്ധാനം ചെയ്യുന്നത് തന്നെ ശ്രേഷ്ഠമായ ഭക്തി എന്നു പറഞ്ഞിരിക്കുന്നു. ഇതിന് പ്രണവമന്ത്രത്തെത്തന്നെ വിധിച്ചിരിക്കുന്നു. പ്രണവമെന്നാൽ (ഓം കാരം) ഇതിന് ഏകാക്ഷരം, ബ്രഹ്മ മന്ത്രം, അക്ഷരം, വേദാന്തതത്വം, വേദസാരം, താരകം, ആത്മമന്ത്രം, അജപാഗായത്രി, ഹംസമന്ത്രം, സോഹം, ബ്രഹ്മോപദേശം എന്ന് അനേകനാമങ്ങളുണ്ട്. ഇത് അതിരഹസ്യമായ വേദാന്തസാരം. ഇതിന്റെ മർമ്മം ഗുരുമുഖത്തുനിന്നും അറിഞ്ഞുകൊള്ളേണ്ടതാണ്. ഈ മന്ത്രധ്യാനമാണ് ഭഗവാൻ ശ്രീകൃഷ്ണമൂർത്തി ഗീതയിൽ ഉപദേശിച്ചിരിക്കുന്നത്.

ശ്ലോകം: *യദക്ഷരം വേദവിദോ വദന്തി*
*വിശന്തി യദ്യതയോ വീതരാഗാഃ*
*യദിച്ഛന്തോ ബ്രഹ്മചര്യം ചരന്തി*
*തത്തേപദം സംഗ്രഹേണ പ്രവക്ഷ്യേ* (ഭ. ഗീ. 8-11)

താ: ഏതൊരു പദത്തെ (മന്ത്രത്തെ) അക്ഷരമായ ബ്രഹ്മത്തിന് വാചകമായി വേദങ്ങൾ അറിഞ്ഞ ഋഷിപുംഗവന്മാർ പറയുന്നുവോ ഏതിനെ ഏതൊന്നിനാൽ വാചികമായ ബ്രഹ്മത്തെ രാഗദ്വേഷ രഹിതരായ യതീശ്വരന്മാർ പ്രവേശിച്ചുകൊണ്ട് മഹർഷികൾ ബ്രഹ്മചര്യമഹാവ്രതത്തെ അവലംബിച്ചുകൊണ്ടിരിക്കുന്നുവോ

അപ്രകാരപ്പെട്ട പവിത്രമായ മഹാസാരപദത്തെ നിനക്ക് സംക്ഷേപമായി പറയുന്നു.

ശ്ലോകം: *സർവ്വദ്വാരാണി സംയമ്യ*
*മനോഹൃദി നിരുദ്ധ്യ ച*
*മൂർദ്ധന്യാധായാത്മനഃ പ്രാണ*
*മാസ്ഥിതോ യോഗധാരണാം.* (ഭ.ഗീ. 8-12)

താ: സർവ്വേന്ദ്രിയങ്ങളെയും നിഗ്രഹിച്ച് മനസ്സിനെ ഹൃദയകമലത്തിൽ നിർത്തി അതിൽ വശീകൃതമായ മനസ്സോടുകൂടി ഹൃദയത്തിലിരുന്ന് പ്രാണവായുവിനെ ഊർദ്ധ്വഗാമിയായി സുഷുമ്ന വഴി സഹസ്രാരത്തിൽ കൊണ്ടുപോയിനിർത്തി ഇപ്രകാരം യോഗധാരണം ചെയ്യുന്നവനായി –

ശ്ലോകം: *ഓമിത്യേകാക്ഷരം ബ്രഹ്മ*
*വ്യാഹരൻ മാമനുസ്മരൻ*
*യഃപ്രയാതി ത്യജൻ ദേഹം*
*സയാതി പരമാം ഗതിം.*

താ: പിന്നീട് ഓം എന്ന് ഏകാക്ഷരമായ പ്രണവമന്ത്രത്തെ ബ്രഹ്മവാചകമായ ഇതിനെ ഉച്ചരിച്ചുകൊണ്ട് തതർത്ഥ ഭൂതനായ പരമാത്മാവിനെ ധ്യാനിച്ചുകൊണ്ട് ആര് ദേഹത്തെ വിടുന്നുവോ അവൻ പരമപദമായ മോക്ഷത്തെ പ്രാപിക്കുന്നതാണ്. യോഗമെന്നാൽ ചിത്തൈകാഗ്രധ്യാനമെന്നതല്ലാതെ ഹഠയോഗാഭ്യാസമെന്നു കരുതി ഇതിൽ ഭ്രമിക്കരുത്.

ശ്രുതി: *സർവ്വവേദായത് പദമാമനന്തി*
*തപാംസി സർവ്വാണി ച യദ്വദന്തി*
*യദിച്ഛന്തോ ബ്രഹ്മചര്യം ചരന്തി*
*തത്തേപദം സംഗ്രഹേണ ബ്രവീമ്യോ മിത്യേതത്.*

താ: സമസ്തമായ വേദങ്ങൾ ഏതൊരു പദത്തെ പറയുന്നുവോ തപസ്സു ചെയ്യുന്ന മഹർഷികൾ ഏതൊന്നിന്റെ പദം ഉൽകൃഷ്ടമെന്ന് പറയുന്നുവോ ഏതൊരു ഫലപ്രാപ്തിക്കായി ബ്രഹ്മചര്യവ്രതത്തെ അനുഷ്ഠിക്കുന്നുവോ, ആ പദത്തെ സംഗ്രഹമായി നിനക്ക് ഞാൻ ഉപദേശിക്കാം. അത് എന്തെന്നാൽ ഓം എന്ന മന്ത്രം തന്നെ. ഓംകാരവാച്യബ്രഹ്മമെന്ന് ഭാവം.

ശ്രുതി: *ഏതത്ദ്ധ്യേ വാക്ഷരം ബ്രഹ്മ*
*ഏതത് ദ്ധ്യേ വാക്ഷരം പരം*
*ഏതത് ദ്ധ്യേവാക്ഷരം ജ്ഞാത്വാ*
*യോയദി ച്ഛതി തസ്യതത്.*

താ: ഈ അക്ഷരം തന്നെ പരബ്രഹ്മം. ഈ അക്ഷരം തന്നെ പരമമായ പദം. ഈ അക്ഷരത്തിന്റെ രഹസ്യം അറിഞ്ഞവൻ ഏതൊന്ന് ഇച്ഛിക്കുന്നുവോ അവന് അതെല്ലാം സാദ്ധ്യമാവും.

ശ്രുതി: *ഏതദാലംബനം, ശ്രേഷ്ഠമേദദാലംബനം പരം,*
*ഏതദാലംബനം ജ്ഞാത്വാ ബ്രഹ്മലോകേ മഹീയതേ*
(കഠോപനിഷത്ത്)

താ: ഈ ഓംകാരം തന്നെയാണ് മോക്ഷമാർഗ്ഗത്തിന് ശ്രേഷ്ഠമായ സോപാനം, ഈ ഓംകാരം തന്നെ പരമപദമായത്. ഇതിന്റെ അവലംബം സർവ്വോത്കൃഷ്ടമായതാണ്. ഇതിന്റെ രഹസ്യമറിഞ്ഞവൻ ബ്രഹ്മ ലോകത്ത് പുജ്യനാകുന്നതാണ് എന്ന് കഠോപനിഷത്ത്. ഈ മന്ത്രങ്ങൾ ശിവഗീതയിലും ഇപ്രകാരംതന്നെ പറഞ്ഞിരിക്കുന്നു.

ശ്ലോകം: *ഏവ മാത്മാരണീകൃത്വാ*
*പ്രണവം ചോത്തരാരണീം*
*ധ്യാനനിർമ്മഥനാഭ്യാസാത്*
*സാക്ഷാൽ പശ്യതി മാംജനഃ*

താ: സിദ്ധാസനത്തിലിരുന്ന് ഏകാഗ്രചിത്തത്തോടുകൂടി തന്റെ ആത്മാവിനെ പൂർവ്വാരണിയായും ഓംകാരമന്ത്രത്തെ ഉത്തരാരണിയാക്കിയും ധ്യാനമെന്ന മഥനം ചെയ്താൽ സാക്ഷാൽ ശിവസ്വരൂപത്തെ മുമുക്ഷു ദർശിക്കുന്നതാണ്.

ശ്ലോകം: *ആത്മാന മരണിം കൃത്വാ*
*പ്രണവം ചോത്തരാരണിം*
*ധ്യാനനിർമ്മ ധനാഭ്യാസ*
*ദ്ദേവം പശ്യേന്നിഗൂഢവത്* (ശിവഗീത)

താ: തന്റെ മനസ്സിനെ കീഴരണിയാക്കി ഓംകാരത്തെ മേലരണിയാക്കിനിർത്തി ധ്യാനം ചെയ്യുമ്പോൾ അരണിയിൽ നിന്ന് അഗ്നി ഉത്ഭവിക്കുന്നതുപോലെ സൂക്ഷ്മരൂപിയായ പരമാത്മാവിനെ ദർശിക്കുന്നതാണ്. അരണിയെന്നാൽ യാഗാഗ്നിയെ ഉത്ഭവിപ്പിക്കുന്ന മരത്തടി. ഇതിന് മറ്റൊരു ദൃഷ്ടാന്തം പറയാം. തൈര് കടയുമ്പോൾ

വെണ്ണ എപ്രകാരം ഉത്ഭവിക്കുമോ അപ്രകാരം തന്നെ ഹൃദയത്തിൽ പ്രണവമെന്ന മത്തിനെ നിർത്തി ധ്യാനമെന്ന കടയൽ ചെയ്യുമ്പോൾ (മർദ്ദനം) അപ്രത്യക്ഷമെന്ന് തോന്നിയ പരമാത്മാവ് പ്രത്യക്ഷമാകും എന്ന് ഉത്തരഗീത.

ശ്രുതി: *ഓംകാര പ്രഭവാവേദാ*
*ഓംകാര പ്രഭവാ സ്വരാഃ*
*ഓംകാര പ്രഭവം സർവ്വം*
*ത്രൈലോക്യം സ ചരാചരം.*

താ: ഓംകാരമെന്ന ബ്രഹ്മത്തിൽ നിന്ന് സമസ്തവേദങ്ങളും ഓംകാരത്തിൽ നിന്ന് സർവ്വസ്വരങ്ങളും (നാദബിന്ദുകലകൾ) ഓംകാരത്തിൽ നിന്ന് സമസ്ത ചരാചരങ്ങളും ഈ പ്രപഞ്ചവും ഉത്ഭവിച്ചു.

ശ്രുതി: *പ്രണമോഹി പരബ്രഹ്മ*
*പ്രണവഃ പരമം പദം*
*പ്രണവം സർവ്വ വേദാദ്യം*
*സർവ്വം വേദമയം വിദുഃ*
*സർവ്വേഷാം ചൈവ മന്ത്രാണം*
*പ്രണവഃ പ്രാണ ഉഛ്യതേ*

താ: പ്രണവമാണ് പരബ്രഹ്മം. പ്രണവമാണ് പരമപദം. പ്രണവം സർവ്വവേദങ്ങൾക്കും ആദികാരണം (അതായത് പ്രണവത്തിൽനിന്ന് വേദങ്ങൾ ഉത്ഭവിച്ചു. പ്രണവം ബ്രഹ്മമാണെന്ന് ബ്രഹ്മജ്ഞരായ ജ്ഞാനികൾ അറിഞ്ഞുകൊണ്ടിരിക്കുന്നു.) സമസ്തമായ മന്ത്രങ്ങൾക്കും പ്രണവം തന്നെ പ്രാണബീജമായിരിക്കുന്നു. പ്രണവരഹിത മന്ത്രത്തിന് പ്രാണശക്തിയില്ല. കൂടാതെ പ്രാണികൾക്ക് ശിരസ്സ് പ്രധാനമായി രിക്കുന്നതുപോലെ മന്ത്രത്തിന് പ്രണവം ശിരസ്സായിരിക്കുന്നു. പ്രണവമില്ലാത്ത മന്ത്രം തലയില്ലാത്ത ശരീരം പോലെയാണ്.

ശ്രുതി: *പ്രണവോധനുശ്ശരോ ഹ്യാത്മാ*
*ബ്രഹ്മ തല്ല ക്ഷ്യമുച്യതേ*
*അപ്രമത്തേ നവേദ്ധവ്യം*
*ശരവത്തന്മയോ ഭവേദ്.*

താ: പ്രണവത്തെ വില്ലാക്കി, ആത്മാവിനെ ശരമാക്കി പരബ്രഹ്മത്തെ ലക്ഷ്യമാക്കേണ്ടതാണ്. അപ്രകാരം ചെയ്താൽ

പ്രമാദരഹിതനെക്കൊണ്ട് ഭേദിക്കാൻ കഴിയും. അപ്രകാരം ചെയ്യുമ്പോൾ ശരംപോലെ തന്മയമാവും. (അതായത് സൂക്ഷ്മദൃഷ്ടിയുള്ളവനാൽ വിട്ട അസ്ത്രം ലക്ഷ്യവസ്തുവിൽ പ്രവേശിക്കുന്നതുപോലെ മനസ്സെന്ന ശരം പ്രണവമെന്ന ധനുസ്സിൽ അനുസന്ധിച്ച് ധ്യാനമെന്ന മർദ്ദത്താൽ ലക്ഷ്യമാകുന്ന ബ്രഹ്മത്തെ പ്രാപിക്കാം. ഇതിൽ അപ്രമത്തേന എന്ന പദത്തിന് പരിശുദ്ധമായ മനസ്സും സൂക്ഷ്മബുദ്ധിയും ഉള്ളവന് സാദ്ധ്യമാകുമെന്ന് ഭാവം. എന്ന് മുണ്ഡകോപനിഷത്ത്. തോക്കിനാൽ വേട്ടക്കാരൻ ഉന്നം വെക്കുമ്പോൾ അണുമാത്രം ചലിച്ചാലും, എപ്രകാരം ലക്ഷ്യം തെറ്റിപ്പോകുമോ അപ്രകാരം തന്നെ ചിത്തൈകാഗ്രത ഇല്ലാത്തവർക്ക് ധ്യാനം വ്യർത്ഥം.

ശ്ലോകം: *തൈലധാരാമിവാഛിന്നം*
*ദീർഘ ഘണ്ഡാനി നാദവത്*
*അവാച്യം പ്രണവം പ്രാപ്യം*
*യസ്തം വേദ സവേദവിദ്.*

താ: അവിച്ഛിന്നമായ തൈലധാര പോലെ ദീർഘഘണ്ഡാനിനാദം പോലെയും അവാച്യമായ ഓംകാരത്തെ ആരറിഞ്ഞുകൊള്ളുന്നുവോ അവൻതന്നെ വേദവേദാന്തം അറിഞ്ഞവനെന്ന് ഉത്തരഗീത.

ശ്രുതി: *യാവജ്ജീവം ജപേൻ മന്ത്രം*
*പ്രണവം ബ്രഹ്മണോ വപുഃ*
*ഹ്രസ്വം ദഹതി പാപാനി*
*ദീർഘോ മോക്ഷ പ്രദായകഃ*
*പ്ളുതസ്തു സർവ്വസിദ്ധ്യൈസ്യാത്*
*പ്രണവ സ്ത്രിവിധഃ സ്മൃതഃ*

താ: പരബ്രഹ്മസ്വരൂപമായ പ്രണവമന്ത്രം ജീവപര്യന്തം ജപം ചെയ്യേണ്ടതാണ്. അത് ഹ്രസ്വമെന്നും ദീർഘമെന്നും പ്ളുതമെന്നും മൂന്നുവിധം ഉച്ചാരണം. ഹ്രസ്വത്താൽ സമസ്തപാപങ്ങളും ഭസ്മമാകും. ദീർഘമെന്നാൽ മോക്ഷദായകവും പ്ളുതം കൊണ്ട് സർവ്വസിദ്ധിയും ഉണ്ടാകും. ഇപ്രകാരം സന്യാസസമുച്ചയം. ഒരു മാത്രാസമയം ഹ്രസ്വം. രണ്ടു മാത്രകൾ സമയം ദീർഘം. മൂന്നു നാലു മാത്രകൾ സമയം പ്ളുതം. (ഒരു പ്രാവശ്യം അകാരം ഉച്ചരിക്കുന്ന സമയത്തിന് മാത്രയെന്ന പേര്.)

സൂത്രം: *തജ്ജപ സ്തദർത്ഥ ഭാവനം*

താ: പ്രണവത്തെ ധ്യാനിക്കുമ്പോൾ അതിന്റെ അർത്ഥമായ പരമാത്മാ ഭാവനകൂടി ഉണ്ടായിരിക്കേണ്ടതാണ്. അപ്രകാരം ചെയ്യുന്നവർക്ക് ആത്മദർശനം സിദ്ധിക്കുമെന്ന് പതഞ്ജലി ഭഗവാന്റെ അഭിപ്രായം. ഇതിന്നുപരി പവിത്രമായ വസ്തു ത്രിലോകങ്ങളിലും ഇല്ല. ഇതിനെ ധ്യാനിക്കുന്നവർ വളരെ ശ്രദ്ധാഭക്തിയോടെ ഇരിക്കേണ്ടതാണ്.

## യോഗമില്ലാതെ ജ്ഞാനപ്രകാശം സിദ്ധിക്കുന്നതല്ല

പ്രശ്നം: ഓ സ്വാമിജീ, യോഗമില്ലാതെ ജ്ഞാനം സിദ്ധിക്കുന്നതല്ലെന്ന് ചിലർ പറയുന്നുവല്ലോ അത് ശരിയാണോ?

ഉത്തരം: അത് വാസ്തവമാണ്. യോഗമില്ലാത്തവർക്ക് ജ്ഞാനം സിദ്ധിക്കാൻ പ്രയാസമാണെന്നല്ലാതെ, ഈ യോഗം മനഃശ്ശാന്തി ഉള്ളവർക്കും, പരമഭക്തൻമാർക്കും, വിഷയവിരക്തി കൈവരിച്ചവർക്കും സാധനാചതുഷ്ടയ സമ്പത്തി സമ്പാദിച്ച് ധ്യാനത്തിൽ മനസ്സ് സ്ഥിരപ്പെട്ടവർക്കും ആവശ്യമില്ലെന്ന് യോഗ ശാസ്ത്രങ്ങൾ പറയുന്നു. ഈ യോഗാഭ്യാസവിഷയം വളരെ അപായമുള്ളതാണ്. ഇക്കാലത്തിൽ യോഗസിദ്ധിയുള്ള യോഗീശ്വരന്മാരും, അതിനെ അഭ്യസിക്കുവാൻ പ്രാപ്തിയുള്ള ശമാദി ഗുണങ്ങൾ ഉള്ള ശിഷ്യന്മാരും ദുർലഭങ്ങൾ. ഈ വിദ്യമാത്രം അനുഭവശാലികളായ ഗുരുവിൽ നിന്ന് മാത്രമെ ഗ്രഹിക്കുവാൻ പാടുള്ളു. അല്ലാതെ ഹഠ യോഗപതഞ്ജലാദി യോഗ ഗ്രന്ഥങ്ങളിൽ നോക്കി വായിച്ച് പഠിച്ച് പണ്ഡിതഭാവേന വിലസുന്നവരിൽ നിന്നും സ്വീകരിക്കരുതെന്ന് ആ ഗ്രന്ഥകർത്താക്കൾ തന്നെ പറയുന്നു. യോഗ ശാസ്ത്രത്തിൽ നിന്ന് ഹഠയോഗാദി കായികാഭ്യാസങ്ങളെ ശ്രീശങ്കര ഭഗവത്പാദാചാര്യർ ഉപേക്ഷിച്ച് പ്രാണായാമാദി ചില ആസനങ്ങളെ ഗ്രഹിച്ച് ആത്മസിദ്ധിക്ക് ഇതുമാത്രം മതിയെന്ന് അവരുടെ അഭിപ്രായം. പ്രാണായാമത്താൽ അനേകവിധമായ അമാനുഷിക സിദ്ധി ഉണ്ടാവും. ഇതുകൊണ്ട് മനഃശ്ശാന്തി, ജിതേന്ദ്രിയത്വം, അരോഗ ചിത്തൈകാഗ്രത മുതലായ ഗുണങ്ങൾ ശീഘ്രമായി സിദ്ധിക്കും. വൈരാഗ്യം, ജ്ഞാനം, യോഗം ഇവ മഹത്തുക്കളായ എല്ലാവരിലും കാണപ്പെടുന്നു. ഇപ്രകാരം പക്ഷിക്ക് ആകാശത്തിൽ സഞ്ചരിക്കാൻ രണ്ട് പക്ഷങ്ങളും, മൂന്നാമതായി വാലും ആവശ്യമാണ്. ഇവയിൽ വൈരാഗ്യമെന്ന ഒരു പക്ഷവും ജ്ഞാനമെന്ന ഇതരപക്ഷവും, യോഗമെന്ന പുച്ഛവും ഉണ്ടായാൽ മാത്രമെ ശരിയായി പോകുവാൻ സാദ്ധ്യമാകു. ഈ വൈരാഗ്യ

ജ്ഞാനയോഗങ്ങൾ മൂന്നും ഇല്ലാതിരുന്നാൽ മുമുക്ഷുക്കൾക്ക് പ്രയോജനമില്ല.

ശ്ലോകം: *യോഗഹീനം കഥം ജ്ഞാനം*
*മോക്ഷദം ഭവതി ധ്രുവം*
*തസ്മാദ് ജ്ഞാനം ച യോഗം ച*
*മുമുക്ഷുർ ദൃഢമഭ്യസേത്.*

താ: മോക്ഷദായകമായ ജ്ഞാനം യോഗമില്ലാതെ സിദ്ധിക്കാൻ പ്രയാസം. അക്കാരണത്താൽ മുമുക്ഷുവായവൻ യോഗത്തിന്റെയും ജ്ഞാനത്തിന്റെയും നിശ്ചയരൂപത്തെ അഭ്യസിക്കേണ്ടതാണ്. (യോഗവും ജ്ഞാനവും) യോഗം നൗകയ്ക്ക് ചുക്കാൻ പോലെ. ചുക്കാൻ ഇല്ലാതിരുന്നാൽ ആ കപ്പൽ ശരിയായി നടത്തുവാൻ സാദ്ധ്യമല്ല. അതിനാൽ രാജയോഗികൾക്കുകൂടി പ്രാണായാമാദി അഭ്യാസം വളരെ പ്രയോജനം. യോഗകർത്താക്കളിൽ ഗുരുവായ ശ്രീ പതഞ്ജല മഹർഷി സേശ്വരസാംഖ്യയോഗകർത്താവ്. ഇദ്ദേഹത്തിന്റെ അഭിപ്രായം-

സൂത്രം: *യോഗശ്ചിത്ത വൃത്തി നിരോധഃ*

താ: അന്തഃക്കരണ വൃത്തികളുടെ നിഗ്രഹത്തെ യോഗമെന്ന് പറയപ്പെടുന്നു. അതായത് വിഷയത്തിൽ സഞ്ചരിക്കുന്ന മനസ്സിനെ വശീകരിച്ച് അന്തർമുഖമാക്കി ആത്മധ്യാനത്തിൽ നിർത്തൽ.

ശ്രുതി: *യദാപഞ്ചാവതിഷ്ഠന്തേ*
*ജ്ഞാനാനി മനസ്സാ സഹ*
*ബുദ്ധിശ്ച ന വിചേഷ്ടേത*
*താമാഹുഃ പരമാംഗതം*

താ: എപ്പോൾ ജ്ഞാനേന്ദ്രിയങ്ങൾ അഞ്ചും, കർമ്മേന്ദ്രിയങ്ങൾ അഞ്ചും മനസ്സോട് ചേർന്ന് സ്ഥിരമാകുന്നുവോ ബുദ്ധിയും ആത്മാവിൽ ലീനമായിരിക്കുന്നുവോ അങ്ങനെയുള്ള സ്ഥിതിയെ പരമപദമെന്നും മോക്ഷമെന്നും പറയുന്നു.

ശ്രുതി: *താം യോഗമിതിമന്യന്തേ*
*സ്ഥിരാമിന്ദ്രിയ ധാരണാം*
*അപ്രമത്ത സ്തദാ ഭവതി*
*യോഗോഹി പ്രഭവാപ്യയൗ*

താ: ഇന്ദ്രിയങ്ങളെല്ലാം ലയിച്ച് തന്റെ സ്വസ്വരൂപസ്ഥിതിയിൽ സ്ഥിരമായി നില്ക്കുന്നതിന് യോഗമെന്ന് പറയുന്നു. അപ്പോൾ

മാത്രമാണ് അവൻ പ്രമാദരഹിതനാവുകയുള്ളു. അപ്പോൾ യോഗം തന്നെ പ്രഭവ പ്രലയങ്ങൾക്ക് കാരണം.

ശ്ലോകം: *യഥാവഹ്നിർ മഹാദീപ്തഃ*
*ശുഷ്കമാർദ്രം ച നിർദ്ദഹേത്*
*തഥാശുഭാശുഭം, കർമ്മ*
*യോഗാഗ്നിർ ദഹതിക്ഷണാത്*
*അത്യൽപോ ſ പി യഥാദീപ*
*സ്സുമഹാന്നാശ യേത്തമഃ*
*യോഗാഭ്യാസ സ്തഥാല്പോſപി*
*മഹാപാപം വിനാശയേത്.*
(സ്കന്ധപുരാണം)

താ: എപ്രകാരം ജ്വലിച്ചുകൊണ്ടിരിക്കുന്ന അഗ്നി വിറകിനെ ചാമ്പലാക്കുന്നുവോ അപ്രകാരംതന്നെ അനേക ജന്മാർജ്ജിത കർമ്മസമൂഹമെല്ലാം യോഗാഗ്നി ക്ഷണനേരം കൊണ്ട് ഭസ്മീകരിക്കുന്നു. ദീപം അല്പമായിരുന്നാലും എപ്രകാരം വലിയ ഇരുട്ടിനെ നശിപ്പിക്കുന്നുവോ അപ്രകാരം തന്നെ യോഗാഗ്നി സ്വല്പമായിരുന്നാലും മഹാപാപസംഘത്തെ നശിപ്പിക്കുമെന്ന് സ്കന്ധപുരാണം.

ശ്ലോകം: *യോഗാത് സംജായതേ ജ്ഞാനം*
*ജ്ഞാനാത്മുക്തിഃ പ്രജായതേ*

താ: യോഗത്താൽ വളരെവേഗം ജ്ഞാനത്തെ സിദ്ധിക്കും. ജ്ഞാനത്താൽ മുക്തി പ്രാപിക്കും. "ചലേ വാതേ ചലം ചിത്തം നിശ്ചലേ നിശ്ചലം ഭവേത്" മനസ്സിനും പ്രാണവായുവിനും പരസ്പര സംബന്ധമുണ്ട്. മനസ്സ് സ്ഥിരമായാൽ പ്രാണവായുവും ചലനരഹിതമായിരിക്കും. പ്രാണവായു ചലനരഹിതമായാൽ മനസ്സും ചലനരഹിതമായിരിക്കും. അതിനാൽ ഈ രണ്ടിൽ ഏതെങ്കിലും ഒന്ന് നിഗ്രഹിച്ചാൽ മറ്റേതും നിഗ്രഹിക്കപ്പെടും.

ശ്ലോകം: *ഹഠം വിനാ രാജയോഗോ*
*രാജയോഗം വിനാ ഹഠ:*

താ: ഹഠയോഗമില്ലാതെ രാജയോഗം സിദ്ധിക്കുന്നതല്ല. രാജയോഗമില്ലാതെ ഹഠയോഗം സിദ്ധിക്കുന്നതല്ല. അതിനാൽ രാജയോഗ സിദ്ധിപര്യന്തം ഹഠയോഗം ആവശ്യമെന്ന് താൽപര്യം.

ശ്ലോകം: *വൃത്തിഹീനം മനഃകൃത്വാ*
*ക്ഷേത്രജ്ഞം പരമാത്മനി*
*ഏകീകൃത്യ വിമുച്യേത*
*യോഗോയം മുഖ്യ ഉച്യതേ.*

താ: മനസ്സിന്റെ വൃത്തികളെ നിഗ്രഹിച്ച് മനസ്സിനെ ആത്മാവിൽ ഏകീഭാവം ചെയ്യുന്നത് തന്നെ മുഖ്യമായ യോഗം. ഇതുകൊണ്ട് മുക്തിയാവുന്നതാണ്.

ശ്ലോകം: *ധ്യാനാത്പാപാനി നശ്യന്തി*
*ധ്യാനാത് മോക്ഷം ച വിന്ദതി*
*ധ്യാനാത്പ്രസീദതി ഹരിഃ*
*ധ്യാനം സർവ്വാർത്ഥ സാധനം.*

താ: അദ്ധ്യാത്മധ്യാനത്താൽ സമസ്തമായ പാപങ്ങളും നശിക്കും. ആത്മധ്യാനത്താൽ ശ്രീ ഹരി സന്തോഷിക്കുന്നതാണ്. ഹരിധ്യാന ത്താൽ സർവ്വാർത്ഥ സിദ്ധി കിട്ടും.

ശ്ലോകം: *ആലോഡ്യ സർവ്വശാസ്ത്രാണി*
*വിചാര്യ ചപുനഃ പുനഃ*
*ഇദമേകം സുനിഷ്പന്നം*
*ധ്യേയോ നാരായണ സ്സദാ.*

താ: സമസ്തമായ വേദശാസ്ത്രങ്ങളും പുനഃ പുനഃ പരിശോധിച്ചാൽ ഒന്നുമാത്രമാണ് സിദ്ധിക്കുന്നത്. അത് ഏതൊന്നാൽ സർവ്വദാ നാരായണ സ്വരൂപമായ ആത്മാവിനെ ധ്യാനിക്കുന്നത് വളരെ ശ്രേഷ്ഠം. (എന്ന് ശ്രീശുകവചനം)

ശ്ലോകം: *ബ്രഹ്മഹത്യാസഹസ്രാണി*
*ഭ്രൂണഹത്യാശതാനിച*
*ഏതാനി ധ്യാന യോഗശ്ച*
*ദഹത്യഗ്നി രിവേന്ധനം*

താ: ആയിരക്കണക്കിന് ബ്രഹ്മഹത്യകളും, നൂറുകണക്കിൽ ഗർഭ ഛിദ്രങ്ങളായ പാപസംഘങ്ങളെല്ലാം ഒരേ ധ്യാനയോഗത്താൽ വിറക് അഗ്നിയാൽ ചാമ്പലാകുന്നതുപോലെ ഭസ്മമായിത്തീരുന്നു.

ശ്ലോകം: *മുഹൂർത്തമഭിയോഗച്ഛേ*
*ന്നാസാഗ്രേ മനസാ സഹ*
*സർവ്വം തരതി പാപ്മാനം*
*തസ്യ ജന്മ ശതാർജിതം*

താ: ഭ്രൂമദ്ധ്യത്തിൽ പ്രണവ മന്ത്രത്തോടുകൂടി മനസ്സിനെ ഐക്യപ്പെടുത്തി ഒരു മുഹൂർത്തമാത്രം ആര് ധ്യാനിക്കുന്നുവോ അവന്റെ ശതജന്മാർജിതമായ പാപസമൂഹമെല്ലാം നശിച്ച് നിർ ലമാകും.

ശ്ലോകം: *നിമിഷം നിമിഷാർദ്ധംവാ*
*പ്രാണിനോ ſ ധ്യാത്മ ചിന്തകാഃ*
*ക്രതുകോടി സഹസ്രാണാം*
*ധ്യാനമേ കോവി ശിഷ്യതേ*

താ: ഒരു നിമിഷമോ അല്ലെങ്കിൽ അരനിമിഷമായാലും ആത്മധ്യാനം ചെയ്താൽ, മനുഷ്യർക്ക് കോടി അശ്വമേധാദി യാഗങ്ങൾ ചെയ്യുന്നതിനേക്കാൾ ഒരു ധ്യാനം കൊണ്ടുള്ള പ്രയോജനം അധികമാണെന്ന് ഉത്തരഗീത.

ശ്ലോകം: *നാസ്തി ധ്യാന സമം തീർത്ഥം*
*നാസ്തി ധ്യാന സമം തപഃ*
*നാസ്തി ധ്യാന സമോയജ്ഞഃ*
*തസ്മാദ്ധ്യാനം സമാചരേത്.*

താ: സപ്തസാഗര പര്യന്തം തീർത്ഥ സ്നാനം ചെയ്യുന്ന ഫലത്തേക്കാൾ ധ്യാനയോഗം വളരെ ശ്രേഷ്ഠമാണ്. അശ്വമേധാദി യാഗത്തേക്കാൾ ആത്മധ്യാനം ഉത്കൃഷ്ടമാണ്.

ശ്ലോകം: *വേദേഷു യജ്ഞേഷു തപസ്സു ചൈവ*
*ദാനേഷുയത് പുണ്യഫലം പ്രദിഷ്ടം*
*അത്യേതിതത് സർവ്വമിദം വിദിത്വാ*
*യോഗീപരം സ്ഥാനമുപൈതിചാദ്യം* (ഭ. ഗീ. 8-28)

താ: വേദാദ്ധ്യായനങ്ങളിലും, യജ്ഞങ്ങളിലും, തപസ്സുകളിലും ദാനങ്ങളിലും, ഏതൊരു പുണ്യഫലം പറയപ്പെടുന്നുവോ യോഗി അവയെക്കാൾ ഉൽകൃഷ്ടമായ മോക്ഷഫലത്തെ പ്രാപിക്കും. അതായത് യജ്ഞദാന തപോവേദാദ്ധ്യായങ്ങളെക്കാൾ ധ്യാനയോഗം ഉത്കൃഷ്ടമെന്ന് ഭഗവദ്ഗീത

ശ്ലോകം: *പൂജാകോടി സമം സ്തോത്രം*
*സ്തോത്രകോടി സമോ ജപഃ*
*ജപകോടി സമം ധ്യാനം*
*ധ്യാനകോടി സമോലയഃ*

താ: കോടി പൂജകൾ ചെയ്യുന്നതിലും, ഭക്തിയോടെ ഒരു സ്തോത്രം ചൊല്ലുന്നത് നല്ലത്. കോടി സ്തോത്രങ്ങളെക്കാൾ ഒരു ജപം മുഖ്യം. കോടി ജപങ്ങളേക്കാൾ ഒരു ധ്യാനം ഉൽകൃഷ്ടം. കോടി ധ്യാനങ്ങൾക്ക് സമം ഒരു ലയം. അതായത് ആത്മസ്വരൂപസ്ഥിതി.

ശ്ലോകം: *ആത്മപൂജ സമാനാസ്തി*
*പൂജാരാഘുകുലോൽ ഭവ.*
*മത്സായൂജ്യ മവാപ്നോതി*
*ചണ്ഡാലോ സ്വാത്മ പൂജയാ.*

താ: ഹേ രാഘവാ, ആത്മപൂജയ്ക്ക് സമമായി മറ്റൊരു പൂജയില്ല. ചണ്ഡാലനായാലും ആത്മപൂജയാൽ എന്റെ സായൂജ്യം - മുക്തി പ്രാപിക്കും. (ശിവഗീത)

ശ്ലോകം: *ലയോ ലയ ഇതി പ്രാഹുഃ*
*കീ ദൃശം ലയ ലക്ഷണം*
*അപുനർ വാസനോത്ഥാന*
*ല്ലയോ വിഷയസ്മൃതിഃ*

താ: ഞാൻ അമനസ്ക്കനെന്നും, അചലനെന്നും, നിർഗുണനെന്നും രാജയോഗിയെന്നും പറയുന്നവർ അതിന്റെ ലക്ഷണം എന്തെന്നറിയില്ല. ലയം എന്നാൽ വാസന. (വൃത്തി) ഇല്ലാതിരിക്കുന്നത്. വിഷയവിസ്മരണം എന്ന് മനസ്സിലാക്കേണ്ടതാണ്.

ശ്ലോകം: *ജ്ഞേയവസ്തു പരിത്യാഗം*
*ദ്വിലയം യാതി മാനസം*
*മനസോ വിലയേ ജാതേ*
*കൈവല്യ മവ ശിഷ്യതേ.*

താ: വിഷയപരിത്യാഗത്താൽ മനസ്സ് ലയം പ്രാപിക്കും. മനസ്സ് ലയമായ ശേഷം ആത്മാവ് ശേഷിക്കും. ആ സ്ഥിതിയെ കൈവല്യമെന്ന് പറയപ്പെടുന്നു. (ഹഠയോഗപ്രദീപിക)

ശ്ലോകം: *ചിത്തേ ചലതി സംസാരോ*
*നിശ്ചലേ മോക്ഷ ഏവഹി*
*തസ്മാച്ചിത്തം, സ്ഥിരം കുര്യാത്*
*പ്രജ്ഞയാ പരയാ ബുധഃ*

താ: മനസ്സ് വിഷയത്തിൽ പ്രവേശിച്ചാൽ നിശ്ചയമായും സംസാരിയാകും, ചിത്ത ചലനരഹിതത്തെ മോക്ഷമെന്ന് പറയപ്പെടുന്നു.

അക്കാരണത്താൽ ബുദ്ധിമാൻ വിശേഷ പ്രജ്ഞാബലത്തെക്കൊണ്ട് മനോനിഗ്രഹം ചെയ്യേണ്ടതാണ്.

ശ്ലോകം: *യാവത് വിലീനം, നമനോ*
*നതാവദ്വാസനാ ക്ഷയഃ*
*നക്ഷീണാ വാസനായാവ*
*ച്ചിത്തം താവന്ന ശാമ്യതി*
*നയാവദ്യാതി വിജ്ഞാനം*
*നതാവച്ചിത്തോ പശമഃ*
*യാവന്നചിത്തോ പശമോ*
*നതാവത്തത്ത്വ വേദനം* (വാസിഷ്ഠം)

താ: ഏതുവരെ മനസ്സ് ലീനമാകുന്നില്ലയോ അതുവരെ വാ്സനാനാശം ആവുന്നതല്ല. ഏതുവരെ വാസനാക്ഷയം ആകുന്നില്ല യോ അതുവരെ മനസ്സ് നശിക്കുന്നതല്ല. ഏതുവരെ വിജ്ഞാനം ഉണ്ടാവുന്നില്ലയോ അതുവരെ ചിത്തശാന്തി ഉണ്ടാവുന്നതല്ല. അതുവരെ തത്വജ്ഞാനി ആകുന്നതല്ല. അതായത് മനസ്സ് ഏതുവരെ വിഷയ ങ്ങളിൽ നിന്ന് പിൻതിരിഞ്ഞ് ആത്മധ്യാനത്തിൽ നില്ക്കുന്നില്ലയോ അതുവരെയും മോക്ഷം സംഭവിക്കുന്നതല്ലെന്ന് ഭാവം. അതിനാൽ ഹേ സോദരാ വിഷയങ്ങളിൽ നിന്ന് മനസ്സിനെ പിൻതിരിച്ച് ആത്മ ധ്യാനത്തിൽ നിർത്തേണ്ടതാണ്.

## ജ്ഞാനത്തിന് യോഗം കൊണ്ടുള്ള സഹായം.

പ്രശ്നം: ഈ യോഗം വളരെ കഷ്ടമാണെന്ന് പറഞ്ഞുവല്ലോ. അതിനാൽ ഈ ധ്യാനയോഗം സാധ്യമല്ലാത്തവർക്ക് മോക്ഷം കിട്ടാതെ സംസാര സാഗരത്തിൽ കഷ്ടത്തിനു തന്നെ പാത്രമായിത്തീരുമെന്ന അഭിപ്രായമാണോ?

ഉത്തരം: മോക്ഷത്തിന് യോഗം തന്നെ വേണമെന്ന് നിർബന്ധമില്ല. ഈ മോക്ഷത്തിന്നായി ജഗദീശ്വരൻ തന്നെ അനേകമാർഗ്ഗങ്ങൾ ഏർപ്പെടുത്തിയിരിക്കുന്നു. അതിൽ ഏതെങ്കിലും ഒന്ന് ആശ്രയിച്ചാൽ മുക്തി പദത്തെ ആർക്കും പ്രാപിക്കാം. ശ്രീ സനകസനന്ദസനൽ കുമാരന്മാർ യോഗംകൊണ്ടും, ശുകസൂതാതി മഹർഷിമാർ ധ്യാനംകൊണ്ടും ശ്രീനാരദപ്രഹ്ളാദാദി ഭക്തന്മാർ ഭക്തികൊണ്ടും വസിഷ്ഠ പരാശരാദിമുനി പുംഗവന്മാർ കർമ്മയോഗം കൊണ്ടും, ശ്രീ വാമദേവാദികൾ ജ്ഞാനം കൊണ്ടും, ശ്രീ

ജനകഭഗീരഥാദികൾ ഗൃഹസ്ഥാശ്രമത്തിലിരുന്നും, കപിലാദി മഹർഷികൾ സാംഖ്യതത്വ വിചാരം കൊണ്ടും, വിശ്വാമിത്രാദി മുനീശ്വരന്മാർ തപസ്സുകൊണ്ടും, ഭരതാദികൾ വൈരാഗ്യം കൊണ്ടും മുക്തിപ്രാപിച്ചു.

ശ്ലോകം: *ധ്യാനേനാത്മനിപശ്യന്തി*
*കേചിദാത്മാനമാത്മനാ*
*അന്യേ സാംഖ്യേന യോഗേന*
*കർമ്മയോഗേന ചാപരേ*
*അന്യേ ത്വേവ മജാനന്തഃ*
*ശ്രുത്വാന്യേഭ്യ ഉപാസതേ*
*തേഽപി ചാതിതര ന്ത്യേവ*
*മൃത്യും ശ്രുതി പരായണാഃ*

(ഭ.ഗീ. 13-24, 25)

താ: പരിപക്വമായ ബുദ്ധിയുള്ള ചിലർ ധ്യാനം ചെയ്ത് ആത്മാവിനെ പ്രാപിക്കുന്നു. മറ്റു ചിലർ ആത്മാനാത്മ വിചാരത്താൽ പ്രാപിക്കുന്നു. ചിലർ സാംഖ്യയോഗത്താലും, ചിലർ നിഷ്കാമ കർമ്മയോഗത്താലും മുക്തരായിത്തീരുന്നു. മറ്റുചിലർ ഈ ഉപായങ്ങൾ ഒന്നും അറിയാൻ കഴിവില്ലാത്തവരായി ഉന്നതരായ ഗുരുവിൽ നിന്ന് കേട്ട് അതിൽ ശ്രദ്ധാഭക്തിയോടെ അനുഷ്ഠിച്ച് ജനനമരണമായ സംസാരസാഗരത്തെ കടന്ന് ശാശ്വതാനന്ദ മോക്ഷത്തെ പ്രാപിക്കുന്നു.

ശ്ലോകം: *മയ്യേവ മന ആധത്സ്വ*
*മയി ബുദ്ധിം നിവേശയ*
*നിവസിഷ്യസി മയ്യേവ*
*അതഊർദ്ധ്വം ന സംശയഃ* (ഭ.ഗീ. 12-8)

താ: പരമാത്മാവായ എന്നിൽ മനസ്സിനെ ധ്യാനയോഗത്താൽ നിർത്തും പ്രകാരം ചെയ്താൽ ഇനിമേൽ നിശ്ചയമായും മദ്രൂപ മായിത്തീരുന്നതാണ്. ഇതിൽ സംശയം ഇല്ല. അതായത് ആത്മ സ്വരൂപമാകുമെന്ന് സാരം.

ശ്ലോകം: *അഥ ചിത്തം സമാധാതും*
*ന ശക്നോഷി മയിസ്ഥിരം*
*അഭ്യാസയോഗേന തതോ-*
*മാമിച്ഛാപ്തും ധനഞ്ജയ.* (ഭ.ഗീ. 12-9)

താ: ഹേ അർജ്ജുനാ, അപ്രകാരം ധ്യാനയോഗത്താൽ മനോബുദ്ധികളെ എന്നിൽ ഐക്യം ചെയ്യുന്നതിന് സാദ്ധ്യമല്ലാതിരുന്നാൽ അഭ്യാസയോഗത്താൽ വിഷയങ്ങളിൽ നിന്ന് മനസ്സിനെ പിൻതിരിപ്പിച്ച് എന്നെ പ്രാപിക്കുവാൻ യത്നിക്കുക.

ശ്ലോകം: *അഭ്യാസേƒപ്യസമർത്ഥോƒസി*
*മത്കർമ്മപരമോ ഭവ*
*മദർത്ഥമപി കർമ്മാണി*
*കുർവ്വൻ സിദ്ധിമവാപ്സ്യസി* (ഭ.ഗീ. 12-10)

താ. അഭ്യാസയോഗത്തിനുകൂടി സാമർത്ഥ്യമില്ലെങ്കിൽ ഈശ്വരാർപ്പണ ബുദ്ധിയോടെ ശ്രദ്ധാഭക്തിയുള്ളവനായി പുണ്യകർമ്മാനുഷ്ഠാനം ചെയ്യേണ്ടതാണ്. അപ്രകാരം നീ എനിക്കായി നിഷ്കാമകർമ്മം ചെയ്തുകൊണ്ടിരുന്നാൽ നീ എന്നെ പ്രാപിക്കും.

ശ്ലോകം: *അഥൈതദ പ്യശക്തോ ƒസി*
*കർത്തും മ ദ്യോഗ മാശ്രിത:*
*സർവ്വകർമ്മ ഫല ത്യാഗം*
*തതഃ കുരു യതാത്മവാൻ* (ഭ. ഗീ. 12-11)

താ: ഇനിയും ഇതുകൂടി ചെയ്യാൻ നീ അശക്തനാണെങ്കിൽ ചെയ്യുന്ന കർമ്മങ്ങളെല്ലാം എന്നിൽ സമർപ്പിച്ച് പുണ്യകർമ്മങ്ങളെ ചെയ്യുവാൻ ഉത്സാഹമുള്ളവനായി നിയതചിത്തനായി സർവ്വകർമ്മഫല ത്യാഗത്തെ ചെയ്യേണ്ടതാണ്. ഇതിനാൽ നീ മോക്ഷം പ്രാപിക്കും. അതായത് നീ എന്തെന്തു കർമ്മങ്ങളെ ചെയ്യുന്നുവോ അവയെ എന്നിൽ സമർപ്പിച്ച് ആ കർമ്മഫലത്തെ ഇച്ഛിക്കാതിരുന്നാൽ നീ മുക്തനാവുന്നതാണ് എന്ന് ഗീത. കരുണാനിധിയായ ശ്രീകൃഷ്ണസ്വാമി ജീവികളോടുള്ള അപാര കരുണകൊണ്ട് അവരവർക്ക് സാദ്ധ്യമായ മാർഗ്ഗങ്ങളെ മോക്ഷത്തിനായി ഏർപ്പെടുത്തിയിരിക്കുന്നു. ഈ മാർഗ്ഗം നാലു പ്രകാരം ഉണ്ട്. അവ മൃദു , മന്ദ, തീവ്ര, തീവ്രതര (ഉത്തമോത്തമ, ഉത്തമ, മദ്ധ്യമ, കനിഷ്ഠ അധികാരികൾ) അനുസരിച്ച് ഉത്തമോത്തമന്, അഭേദധ്യാനത്തിൽ മനസ്സ് സ്ഥിരപ്പെടും. ഉത്തമന് അത്രതന്നെ മനഃപരിപക്വം ഇല്ലാത്ത കാരണത്താൽ അഭ്യാസയോഗം വിധിക്കപ്പെട്ടിരിക്കുന്നു. മദ്ധ്യമാധികാരിക്ക് അഭ്യാസയോഗത്തിനുകൂടി വൈരാഗ്യാദി ഗുണങ്ങൾ ഇല്ലാത്ത കാരണത്താൽ നിഷ്കാമകർമ്മാനുഷ്ഠാനം പറഞ്ഞിരിക്കുന്നു. കനിഷ്ഠാധികാരിക്ക് അതിനും ബുദ്ധികുശലത

ഇല്ലാത്തതിനാൽ സമസ്ത കർമ്മങ്ങളും ഈശ്വരനിൽ സമർപ്പിക്കേണ്ടതാണെന്ന് നാലുവിധമായി ഏർപ്പെടുത്തിയിരിക്കുന്നു. ഇപ്രകാരം ഭഗവാന്റെ ആശയം മനസ്സിലാക്കാതെ മുമുക്ഷുക്കളുടെ മനഃപരിപക്വത കണ്ടുപിടിക്കാതെ എല്ലാവർക്കും, അചല പരിപൂർണ്ണത്തെ ഉപദേശിച്ചാൽ എത്ര കഷ്ടം.

## ബ്രഹ്മവിദ്യാധികാരം

പ്രശ്നം: ഈ ആത്മജ്ഞാനത്തിന് ജാതി, വർണ്ണ, ആശ്രമ, സ്ത്രീ, പുരുഷാദിഭേദങ്ങൾ ഏതെങ്കിലും ഉള്ളതാണോ, അതോ ഇല്ലയോ?

ഉത്തരം: ജാതി വർണ്ണ ആശ്രമ, സ്ത്രീ പുരുഷഭേദങ്ങൾ ഉള്ളതാണ്. പക്ഷേ അതിനെക്കുറിച്ച് മൂഢന്മാർ പറയുന്നതുപോലുള്ള ശരീരസംബന്ധം ഒന്നും ഇല്ല. മനപരിപക്വത്തെ അനുസരിച്ച് ചില ഭേദങ്ങൾ ഉണ്ട്. ഹൃദയപരിശുദ്ധിയുള്ളവർ ആരായാലും ബ്രഹ്മവിദ്യയെ അനുഷ്ഠിച്ച് പരമപദമായ മോക്ഷത്തെ പ്രാപിക്കാം. ബ്രഹ്മജ്ഞാനം ഒരുവന്റെ സ്വകാര്യസ്വത്തല്ല. അത് എല്ലാവരുടെയും ഹൃദയത്തിൽ നിറഞ്ഞിരിക്കുന്ന വലിയ ധനമാണ്. അത് അറിയാത്ത ജീവികൾ കഷ്ടത്തിന് പാത്രമാകുന്നു. ഏതെങ്കിലും ജാതിയിൽ ഏതെങ്കിലും കുടുംബത്തിൽ ഉള്ള ആരെങ്കിലും സുഖം പ്രാപിക്കുന്നുണ്ടെങ്കിൽ അതിൽ മറ്റൊരുവൻ എന്തിന് അസൂയപ്പെടണം?

ശ്ലോകം: *ബ്രഹ്മക്ഷത്ര വിശശ്ശൂദ്രാഃ*
*സ്ത്രീയശ്ചാത്രാധികാരിണഃ*
*ബ്രഹ്മചാരീഗൃഹസ്ഥോവാ*
*നുപനീതോ f ഥവാദ്വിജഃ*

താ: ബ്രഹ്മ, ക്ഷത്രിയ, വൈശ്യ ശൂദ്രന്മാരും, സ്ത്രീകളും ഈ ബ്രഹ്മവിദ്യകൾക്ക് അധികാരികൾ തന്നെ. ഗൃഹസ്ഥൻ, വാനപ്രസ്ഥൻ ഉപനയനം ഇല്ലാത്ത ബാലൻകൂടി ഈ ബ്രഹ്മവിദ്യക്ക് അധികാരികൾ എന്ന് ശിവഗീത.

ശ്ലോകം: *ബ്രാഹ്മണക്ഷത്രിയവിശാം*
*സ്ത്രീശൂദ്രാണാം ചപാവനം*
*ശാന്തയേ കർമ്മണാ മന്യ*
*ദ്യോഗാന്നാസ്തി വിമുക്തയേ*

താ: ബ്രാഹ്മണ ക്ഷത്രിയ വൈശ്യ സ്ത്രീ ശൂദ്രാദികൾ എല്ലാവർക്കും, സമസ്ത കർമ്മവിനാശത്തിനും പാവനമായ മോക്ഷത്തിനും ധ്യാനത്തേക്കാൾ പവിത്രമായത് മറ്റൊന്നും ഇല്ലേയില്ലെന്ന് യോഗസാരം

പറയുന്നു. ഓ പ്രിയ സോദരാ രോഗം ഉള്ളവർക്ക് വേണ്ടിയാണല്ലോ ഔഷധവും വൈദ്യന്മാരും ഉള്ളത്. അപ്രകാരം തന്നെ അജ്ഞാനമായ രോഗം ആർക്കുണ്ടോ അവർക്കല്ലയോ ബ്രഹ്മജ്ഞാനമായ ഔഷധവും ഭവരോഗ വൈദ്യരായ ജ്ഞാനികളും ഏർപ്പെട്ടത്. അതിനാൽ ഔഷധം സേവിക്കുന്നവർ പഥ്യംമാത്രം ആചരിക്കേണമെന്നല്ലാതെ വേറെ വർ ണ്ണം ആശ്രമം സ്ത്രീ പുരുഷഭേദങ്ങൾ എന്നിവ ഒന്നുംതന്നെ ഇല്ല. ഈശ്വരഭക്തി, ഭൂതദയ,. ശാന്തഗുണം, നിർമ്മലത്വം ഇവ ഉള്ളവർ ക്കെല്ലാവർക്കും അദ്ധ്യാത്മ ധ്യാനനിഷ്ഠ ചെയ്യാം. ഇത് സത്യമായ വേദങ്ങളുടെയും നിത്യനായ ഈശ്വരന്റെയും മുക്തരായ മഹാത്മാക്ക ളുടെയും നിശ്ചയാഭിപ്രായം. ഇതിൽ ആർക്കെങ്കിലും സംശയത്തിന് യാതൊരവകാശവും ഇല്ല. ഈ വിഷയത്തെക്കുറിച്ച് പതിനേഴാമത്തെ പ്രശ്നത്തിൽ വിശദമായി കാണാം.

## യോഗഭ്രഷ്ടിന് കാരണം

പ്രശ്നം: സ്വാമിജീ, ചിലകാലം വൈരാഗ്യധ്യാനത്തോടുകൂടി അല്പമായ സിദ്ധികൾകൂടി കൈവരിച്ചവർ പിന്നീട് തുച്ഛമായ വിഷയ ത്തിൽ പ്രവേശിക്കുന്നുവല്ലോ. അത് അവരുടെ പ്രാരാബ്ധ കർമ്മമാണോ? അല്ലെങ്കിൽ ഈശ്വരന്റെ പരീക്ഷണമാണോ? അതിനെ ഒന്ന് വിശദമായി അരുളിച്ചെയ്താലും?

ഉത്തരം: ഹേ, ഭക്തശ്രേഷ്ഠാ ഈ ചോദ്യം വളരെ പ്രയോ ജനമുള്ളതാണ്. ഇപ്രകാരം ധ്യാനനിഷ്ഠയിൽ ഇരിക്കുന്നവർക്ക് വിഘ്നങ്ങൾ സംഭവിക്കാൻ അനേകകാരണങ്ങൾ ഉണ്ട്. അത് പ്രാരാബ്ധകർമ്മങ്ങൾ അല്ല. ഈശ്വരന്റെ പരീക്ഷണങ്ങളും അല്ല. വൈരാഗ്യഭക്തി ഇല്ലാത്തകാരണത്താൽ അപ്രകാരം സംഭവിക്കുന്നു. ഇതിന് ആദ്യത്തെ കാരണം എന്തെന്നാൽ അവർ ഈ പ്രപഞ്ചമെല്ലാം തുച്ഛമെന്നു കരുതി നിജമായ ജ്ഞാനത്തെ പ്രാപിക്കാൻ ശരിയായ ധ്യാനയോഗം അവലംബിച്ചവരല്ല. ഏതോ കാരണത്താൽ മന്ദവൈരാഗ്യം ഉണ്ടായിവന്നവർ എന്നല്ലാതെ ശരിയായ രീതിയിൽ ആണെങ്കിൽ പുനഃസംസാരത്തിൽ പ്രവേശിക്കുന്നതല്ല. എപ്രകാര മെന്നാൽ ശർദ്ദിച്ച വസ്തുവിനെ തിരികെ എപ്രകാരം കഴിക്കാൻ ഇച്ഛിക്കില്ലയോ അപ്രകാരംതന്നെ ത്യജിച്ച നിസ്സാരമായ സംസാരവിഷയത്തെ തിരിച്ച് ഇച്ഛിക്കുന്നതല്ല. കൂടാതെ വിഷമാണെന്നറിഞ്ഞും ഭുജിക്കാൻ ഇച്ഛിക്കില്ലയോ? അപ്രകാരംതന്നെ വിഷയമെന്ന വിഷത്തെ തിരികെ സ്വീകരിക്കുന്നതല്ല. (അവലംബിക്കുന്നതല്ല) കൂടാതെ യോഗ വിഘ്നത്തിന് അനേകമായ

കാരണങ്ങൾ വേറെയുമുണ്ട്. അതിൽനിന്നും രക്ഷപ്പെടേണമെങ്കിൽ ഈശ്വരന്റെ കാരുണ്യാതിരേകം ഒന്നുകൊണ്ടു മാത്രമേ സാധിക്കൂ. ഇക്കാരണത്താൽ ആദ്യംതന്നെ ഈശ്വരഭക്തി അവലംബിക്കേണ്ട താണെന്ന് വിധിച്ചിരിക്കുന്നു. ഇതുകൂടാതെ ഇപ്രകാരം വിഘ്നങ്ങൾ വരാതിരിക്കാൻ ജ്ഞാനിയായവൻ ഏകാന്തതയിൽ മിതാഹാരത്തോടെ സർവ്വദാ ബ്രഹ്മനിഷ്ഠയോടെ ഇരിക്കേണ്ടതാണെന്ന്, ശാസ്ത്രം വിധിക്കുന്ന രഹസ്യം.

ശ്ലോകം: *അനന്യാശ്ചിന്തയന്തോ മാം*
*യേ ജനാഃ പര്യുപാസതേ*
*തേഷാം നിത്യാഭിയുക്താനാം*
*യോഗക്ഷേമം വഹാമ്യഹം* (ഭ.ഗീ. 9-22)

താ: ഏതൊരു മുമുക്ഷു ആയവൻ ഞാൻതന്നെ രക്ഷകൻ എന്നു നിശ്ചയിച്ച് അനന്യഭക്തിയോടുകൂടി എന്നെ സേവിച്ചുകൊണ്ടിരിക്കുന്നുവോ അപ്രകാരം സർവ്വദാ എന്നെ ധ്യാനിക്കുന്ന യോഗികളുടെ അപ്രാപ്ത ലാഭമായ ക്ഷേമത്തെ യോഗലക്ഷണത്തെ ഞാൻ തന്നെ നിർവ്വഹിച്ചുകൊണ്ടിരിക്കുന്നു. അതായത് ഭക്തന്മാർക്ക് യാതൊരു വിഘ്നങ്ങളും വരുത്താതെ രക്ഷിക്കുമെന്ന് ഭാവം. ഇപ്പോഴുള്ള മുമുക്ഷുക്കളിൽ ചിലർ ചിലകാലം ധ്യാനനിഷ്ഠയിൽ ഇരിക്കുമ്പോൾ അവർക്ക് അവരാൽതന്നെ അമിതമായ ധ്യാനാനന്ദം ഉണ്ടാകും. (സ്വാനുഭവം സിദ്ധിക്കുന്നു) വലിയവർക്കെല്ലാം ഇവരുടെ മേൽ വിശ്വാസം ഉണ്ടാകും. അനേകമായ വാചസിദ്ധികൾ കൂടി ഉണ്ടാകും. ബഹുവിധങ്ങളായ. ഭോജ്യവസ്തുക്കൾ വന്നുചേരും. സ്ത്രീകൾ പാദശുശ്രൂഷയ്ക്കായി കാത്തിരിക്കും. ആ സമയം മന്ദബുദ്ധിയായ കാരണത്താൽ ഞാൻ സർവ്വജ്ഞനാണെന്ന അഹംഭാവം ഉണ്ടാകും. ഇനിമേലിൽ ധ്യാന, ജപ, തപങ്ങൾ എന്തിന്? പഥ്യാപഥ്യാഹാരനിയമങ്ങൾ എന്തിന് ചിന്തിക്കണം എന്ന് ഒരു ദുർബുദ്ധി ഉദയമാകും. അപ്പോൾ തന്റെ സ്ഥിതിയിൽനിന്ന് ചലിച്ച കാരണത്താൽ ചില ദിവസങ്ങൾ കഴിഞ്ഞശേഷം വിഷയത്തിൽ മനസ്സ് പ്രവർത്തിക്കും. അതിനാൽ ഭക്തരായവർ ഏകാന്തവാസം ധ്യാനനിഷ്ഠ, മിതാഹാരം ഇവ ഒരിക്കലും വിടാൻ പാടില്ല എന്ന് മഹർഷിമാർ പറയുന്നതിന്റെ കാരണം ഇതാണ്.

ശ്ലോകം: *അത്യാഹാരഃ പ്രയാസശ്ച*
*പ്രജല്പോനിയമഗ്രഹഃ*
*ജന സംഗശ്ചലൗല്യം ച*
*ഷഡ്ഭിർയോഗോവിനശ്യതി* (ഹഠയോഗപ്രദീപിക)

താ: സാത്വികാഹാരവും കൂടി അമിതമായി ഭക്ഷിക്കുന്നത്, ധ്യാന നിഷ്ഠയ്ക്ക് ഭംഗം വരത്തക്ക വിധത്തിലുള്ള ലോകവ്യവഹാരങ്ങൾ ചെയ്യുന്നത്, അമിതമായി വാചാപ്രസംഗം നിയമത്തിന്റെ നിരീക്ഷണം (സ്നാന ഭോജനങ്ങൾ സമയത്തിനുതന്നെ വേണമെന്ന് നിരീക്ഷിക്കുന്നത്) സംസാര ജനസംഗത്തിൽ വസിക്കുന്നത്, വിഷയവാസനയിൽ മനസ്സ് പോകുന്നത് മുതലായ ഈ ആറ് കാരണങ്ങളാൽ ധ്യാനയോഗ ത്തിൽ നിന്ന് ഭ്രഷ്ടനാകുമെന്ന് ഹംയോഗ പ്രദീപിക.

ശ്രുതി: *ശ്രേയശ്ച പ്രേയശ്ച മനുഷ്യമേത*
*സ്തൗസം പരീക്ഷ്യവിവിനക്തി ധീരഃ*
*ശ്രേയോഹി ധീരോ f ഭി പ്രേയസോവൃണീതേ*
*പ്രേയോ മന്ദോ യോഗ ക്ഷേമാദ്വൃണീതേ*
(കഠോപനിഷത്ത്)

താ: ഒരുവൻ ആത്മജ്ഞാനത്തിനുവേണ്ടി പ്രയത്നിക്കുമ്പോൾ ശ്രേയസ്സും പ്രേയസ്സും പ്രാപിക്കാൻ കഴിയും. ശ്രേയസ്സെന്നാൽ മോക്ഷം. പ്രേയസ്സെന്നാൽ പ്രാപഞ്ചികഭോഗം. അപ്പോൾ ധീരനായവൻ ഇതിനെക്കുറിച്ച് നന്നായി ആലോചിച്ച് (അതിലുള്ള ദോഷങ്ങളെ കണ്ടുപിടിക്കാൻ കഴിവുള്ള ബുദ്ധിമാൻ) അശാശ്വതമായ ഭോഗത്തെ ത്യജിച്ച് ശാശ്വതമായ മോക്ഷത്തെ സ്വീകരിക്കുന്നു. മന്ദനാകട്ടെ ഭോഗസുഖം വലുതെന്ന് കരുതി വിഷയസുഖത്തിൽ പ്രവേശിക്കുമെന്ന് കഠം.

സൂത്രം: *വ്യാധിത്സ്യാന സംശയപ്രമാദാലസ്യാ വിരതി*
*ഭ്രാന്തി ദർശനാ-*
*ലബ്ധഭൂമികത്വാനവസ്ഥിതത്വാനി ചിത്ത*
*വിക്ഷേപാസ്തേfന്തരായാഃ*

(പാതഞ്ജലയോഗം)

താ: രോഗം യോഗനിഷ്ഠാനർഹത, സംശയം, അജാഗ്രത, മത്തത, അതൃപ്തി, ഭ്രമം, സമാധിയിൽ മനസ്സ് നിൽക്കാതിരിക്കുന്നത് ചിത്ത ചാഞ്ചല്യം ഇവ ഒൻപതും യോഗത്തിന് വിഘ്നങ്ങളെന്ന് പതഞ്ജലീ മഹർഷിയുടെ അഭിപ്രായം. ഈ വിഘ്നങ്ങളിൽ നിന്നുള്ള നിവൃത്തിക്കായി പരമേശ്വരനെ ധ്യാനിക്കേണ്ടതാണ്.

ശ്ലോകം: *സ്ത്രീണാം സ്ത്രീ സംഗിനാം സംഗം*
*ത്യക്ത്വാ ദൂരത ആത്മവാൻ*
*ക്ഷേമേ വിവക്ത ആസീന*
*ശ്ചിന്തയേൻ മാമതന്ദ്രിതഃ*

താ: മുമുക്ഷു സ്ത്രീയേയും സ്ത്രീകളുടെ സംഗമവും പുരുഷന്മാരിൽ നിന്ന് ബഹുദൂരം നിർത്തി ഏകാകിയായി നിർമ്മലമായ ഏകാന്തസ്ഥലത്തിൽ ആസീനനായി ഇന്ദ്രിയ സംയമി യായി ആത്മചിന്ത ചെയ്യേണ്ടതാണെന്ന് ശുകന്റെ അഭിപ്രായം - ഭാഗവത ഏകാദശ സ്കന്ധം.

ശ്ലോകം: *ദുർലഭോ വിഷയ ത്യാഗോ*
*ദുർലഭം തത്വ ദർശനം*
*ദുർലഭാ സഹജാവസ്ഥാ*
*സദ്ഗുരോഃ കരുണാം വിനാ*

താ: വിഷയത്യാഗം ബഹുദുർലഭമാണ്. അഭ്യാസയോഗത്താൽ വിഷയവിരക്തി ഉണ്ടായാലും, ആത്മദർശനം അതിദുർലഭം. അതിനേക്കാൾ സഹജം അമനസ്കത എന്നത് ബഹു ദുർലഭം. ഇതെല്ലാം സദ്ഗുരുകൃപാകടാക്ഷ വീക്ഷണമില്ലാത്തവർക്ക് സാദ്ധ്യമാവുന്നതല്ല. അതായത് വിഷയവിരക്തി ഇല്ലാത്തവർക്ക് ആത്മതത്വം പ്രകാശി ക്കുന്നതല്ല. ആത്മബോധം സിദ്ധിക്കാത്തവന് അമനസ്ക രാജയോഗം സിദ്ധിക്കുന്നതല്ലെന്ന് ഭാവം. സദ്ഗുരുവെന്ന് പ്രയോഗിച്ച കാരണത്താൽ ബ്രാഹ്മണാദി ജാതിയും സന്യാസാദി ആശ്രമങ്ങളും നോക്കേണ്ടതില്ല. ബ്രഹ്മാനുഭവമുള്ള മഹാന്മാർ ചണ്ഡാലകുലത്തിൽ ജനിച്ചവരായാലും സ്ത്രീ ആയാലും ഗ്രഹസ്ഥാശ്രമത്തിൽ ഉള്ളവരായാലും ഗുരുവായി സ്വീകരിക്കാമെന്ന് ഹഠയോഗ പ്രദീപിക.

ശ്ലോകം: *രസായന ക്രിയാവാദാ*
*ജ്യോതിഷം ക്രയവിക്രയം*
*വിവിധാനിച ശില്പാനി*
*വർജ്ജയേത് പരദാരവത്!*

താ: രസായനക്രിയകൾ, വാതവിദ്യകൾ (താമ്രാദിഭസ്മം) വൈദ്യം, മാന്ത്രികം, ജ്യോതിഷം, ക്രയവിക്രയങ്ങൾ മറ്റ് അനേകങ്ങളാ യ ശില്പവേലകൾ മുതലായവകളെ മുമുക്ഷു പരസ്ത്രീയെന്ന പോലെ വർജ്ജിക്കേണ്ടതാണ്. അതായത് മുമുക്ഷു, വൈദ്യം, ജ്യോതി ഷം, മന്ത്രം, യന്ത്രം ഇവകളെക്കൊണ്ട് ഭ്രഷ്ടനാണ്. എപ്രകാരമെന്നാൽ ഈവക കാര്യങ്ങൾക്കുവേണ്ടി തുനിയുമ്പോൾ അനേകവിധമുള്ള പാമര മനുഷ്യരുടെ സംസർഗ്ഗത്തിന് കാരണമാകും. അപ്പോൾ ക്രമ ത്തിൽ മണ്ണിൽ വീണ കത്തി തുരുമ്പു പിടിച്ചു നശിക്കുന്നതുപോലെ

ഇവനും ഭ്രഷ്ടനാകുന്നതാണ്. അല്ലെങ്കിൽ നദീതീരത്ത് സ്ഥിതിചെയ്യുന്ന ഒരു വൻവൃക്ഷമായാലും ജല തരംഗങ്ങളുടെ സമ്മർദ്ദത്താൽ മണ്ണ് അല്പാല്പമായി ഇളകി ക്രമത്തിൽ കാലാന്തരത്തിൽ എപ്രകാരം നിലംപതിക്കുമോ (ആ വൃക്ഷം നദിയിൽ പതിക്കുമോ) അതുപോലെ തന്നെ മഹായോഗിയായാലും പ്രപഞ്ചവിഷയവുമായുള്ള ബന്ധത്തിൽ ക്രമത്തിൽ ഭ്രഷ്ടനാകുന്നതാണ്. അതിനാൽ മുമുക്ഷുവായവൻ സർവ്വസംഗ വിമുക്തനായിരിക്കേണ്ടതാണ്. ഉന്നതസ്ഥിതിയെ പ്രാപിച്ച അനേകം ബ്രഹ്മനിഷ്ഠന്മാർ കൂടി വൈദ്യം കൊണ്ടും മന്ത്രംകൊണ്ടും പതിതരായി ഞാൻ നേരിൽ കണ്ടിട്ടുണ്ട്.

ശ്ലോകം: *സമാധൗ ക്രിയമാണേഷു*
*വിഘ്നാ ന്യായാന്തി വൈ ബലാത്*
*അനുസന്ധാന രാഹിത്യ*
*മാലസ്യം ഭോഗലാലസം*
*ലയസ്തമശ്ച വിക്ഷേപോ*
*രസാ സ്വാദശ്ചശൂന്യതാ*
*യേവം യ ദ്വിഘ്ന ബാഹുല്യം*
*ത്യാജ്യം തദ്ബ്രഹ്മ വിജ്ഞനൈഃ*

താ: സമാധി അഭ്യസിക്കുന്നവന് വിഘ്നങ്ങൾ അവയ്ക്ക് അവ ബലാൽക്കാരേണ അനേകവിധത്തിൽ വന്നു ചേരുന്നു. അവ ഏതൊക്കെയെന്നാൽ അനുസന്ധാനം ഇല്ലാതിരിക്കുന്നത് ആലസ്യം, ഭോഗേച്ഛ, നിദ്ര, (മന്ദത) അവിവേകം, രസാസ്വാദനം (ഞാനെന്നാൽ ബ്രഹ്മാനുഭവം പ്രാപിച്ചവനാണെന്ന അഭിമാനം ശൂന്യത്വം ഈശ്വരൻ ഇല്ലെന്ന ഭാവം) ഇപ്രകാരം സംഭവിക്കുന്ന വിഘ്നങ്ങളെ ബ്രഹ്മജ്ഞാനികൾ, ബ്രഹ്മവിത്തുക്കളാവാൻ പരിശ്രമിക്കുന്നവർ ജാഗരൂകരായി കണ്ടുപിടിച്ച് നശിപ്പിക്കാൻ പ്രയത്നിക്കേണ്ടതാണ്. ഇല്ലാതിരുന്നാൽ വഞ്ചിക്കപ്പെട്ട് പതിതരായിത്തീരുന്നതാണ്. ഈ രഹസ്യത്തെക്കുറിച്ചറിയാതെ ഇപ്പോൾ ഉള്ള രാജയോഗികൾ എന്നു പറയുന്നവരിൽ ചിലർ കുറച്ച് കാലം ധ്യാനനിഷ്ഠ അവലംബിച്ച് പരിപൂർണ്ണത്വത്തിന് മുൻപേതന്നെ ധ്യാനനിഷ്ഠ, മനന നിധിധ്യാസങ്ങളെ വിട്ട് ഗർവ്വിഷ്ഠന്മാരായി കഴിഞ്ഞാൽ ജ്ഞാനം പ്രാപിക്കാൻ സാധിക്കുന്നതല്ല. ഒരുവൻ ജ്ഞാനിയായാൽ അവൻ വളരെ ജാഗ്രതയോടുകൂടിയിരിക്കും എപ്രകാരമെന്നാൽ പണമുള്ള ബാങ്കിലാണല്ലോ കാവലിരിക്കേണ്ടത്. അപ്രകാരം തന്നെ ഫലങ്ങളുള്ള

വൃക്ഷങ്ങൾക്ക് മാത്രം കാവലിരിക്കേണ്ടിയിരിക്കുന്നു. മേൽപ്രസ്താവിച്ച വൈദ്യങ്ങളും മറ്റും തീവ്രബ്രഹ്മനിഷ്ഠന്മാർക്ക് പ്രതിബന്ധങ്ങൾ എന്ന് പറഞ്ഞു. എന്നല്ലാതെ ഇതരർക്ക് പാടില്ലെന്നും വൈദ്യത്തെ ഉപേക്ഷിക്കണമെന്നും ഭാവമല്ല.

## ജ്ഞാനാവലംബ സമയം

പ്രശ്നം: അല്ലയോ സ്വാമിജീ, ഈ പരമപവിത്രമായ ആത്മ ജ്ഞാനം സിദ്ധിക്കാൻ ബാല്യകാലത്തിൽ പ്രയത്നിക്കുന്നവർക്ക് അനേകം വിഘ്നങ്ങൾ വന്നുചേരുമെന്നും പ്രപഞ്ചസുഖങ്ങളെ അനുഭവിച്ച് തൃപ്തി വന്നതിനുശേഷമാണെങ്കിൽ വിഘ്നങ്ങൾ വരില്ലെന്നും ചിലർ പറയുന്നുവല്ലോ; അതു ശരിയാണോ?

ഉത്തരം: ഓ, പ്രിയസോദരാ, ആത്മജ്ഞാനം സിദ്ധിക്കുവാൻ ബാല്യകാലം വളരെ നല്ല സമയം തന്നെയാണ്. ആ കാലങ്ങളിൽ അവരുടെ ഹൃദയങ്ങളിൽ രാഗദ്വേഷങ്ങൾക്കിടമില്ല. മൃദുവായ മണ്ണിൽ വൃക്ഷം വളരെ ശീഘ്രം വൃദ്ധിയാകുന്നതുപോലെ പാറമേലും മറ്റു മായാൽ വൃദ്ധിയാകുന്നത് ദുർലഭം. അപ്രകാരംതന്നെ ബാല്യ കാലത്തിൽ മനസ്സ് മൃദുവായും പവിത്രമായും ഇരിക്കും. വാർദ്ധക്യാ വസ്ഥയിൽ പ്രപഞ്ചവാസനയാൽ മലിനമായും കഠിനമായും ഇരിക്കും. ബാല്യകാലത്തിൽ അജ്ഞാനവൃക്ഷം അങ്കുരാവസ്ഥയിലിരിക്കും. എന്നാൽ വൃദ്ധാവസ്ഥയിൽ അജ്ഞാനം മഹാവൃക്ഷമായി ശാഖോ പശാഖകളായി പടർന്ന് പന്തലിച്ചിരിക്കും. ഒരു പുളിമരം മുള യിലാണെങ്കിൽ നഖംകൊണ്ട് കിള്ളിക്കളയുവാൻ കഴിയും. വലിയ വൃക്ഷമായി കഴിഞ്ഞാൽ അതിനെ നശിപ്പിക്കുവാൻ വളരെ പ്രയാസ മാണ്. അല്ലെങ്കിൽ ഒരു മുളംകൂട്ടം ഇളമയിൽ കൂട്ടത്തോടെയിരുന്നാലും ശാഖകളുണ്ടാവുന്നതല്ല. അപ്പോൾ ആ മുളങ്കൂട്ടത്തെ നിഷ്പ്രയാസം നീക്കം ചെയ്യാം. ചില ദിവസങ്ങൾക്ക് ശേഷം അവിടെത്തന്നെ യിരുന്നാൽ മുട്ടികളും പ്രതിചില്ലകളും വളർന്ന് പരസ്പരം പിണഞ്ഞ് കഴിഞ്ഞാൽ അവയെ പുറത്തെടുക്കാൻ കഷ്ടമാണ്. അപ്രകാരം തന്നെ ബാല്യത്തിൽ ദുർവൃത്തിയെന്ന ചില്ലകൾ ഉണ്ടാകുന്നില്ല.. സംസാരത്തിലിരുന്നാൽ പുത്രമിത്ര രാഗദ്വേഷങ്ങളെന്ന ശാഖകൾ കൊണ്ട് ബന്ധപ്പെട്ട് വിമുക്തനാവുകയെന്നത് വളരെ കഷ്ടമാണ്. അതിനാൽ ഏതൊരു മഹാത്മാവിന്റെ ചരിത്രമെടുത്ത് പരിശോധിച്ചു നോക്കിയാലും അവരെല്ലാം ചെറുപ്പത്തിൽ തന്നെ ഭക്തൻമാരായി കാണപ്പെടുന്നു. വിഷയസുഖത്തെ അനുഭവിച്ച് പിന്നീട് മോക്ഷത്തിന്

പ്രയത്നം ചെയ്യണമെന്ന് പറയുന്നവർ അഗ്നിയിൽപെട്ട് എരിയുന്ന സമയം കിണറുവെട്ടി ജലം സമ്പാദിച്ച് അണയ്ക്കാമെന്നു പറയുന്ന മൂഢൻമാരെ പ്പോലെയാണെന്ന് ഗരുഡപുരാണം പറയുന്നു. ഇതു കൂടാതെ മൃത്യു ഏത് സമയത്ത് പ്രാപിക്കുമെന്ന് അറിയില്ലല്ലോ. അതിനാൽ വാർദ്ധക്യ പര്യന്തം ജീവിക്കുമെന്ന് എങ്ങനെ പറയാൻ കഴിയും ?. അതിനാൽ ഒരു നിമിഷം മുൻപേ തന്നെ ആത്മചിന്തനം ചെയ്യുന്നവർ തന്നെ ധന്യാത്മാക്കൾ. ഇനിയൊരു ദൃഷ്ടാന്തം കൂടി പറയാം. ഒരു മത്തവള്ളി വേലിയിൽ പ്രവേശിച്ച് പടർന്നു ചുറ്റി പിണഞ്ഞതിനുശേഷം അത് പിന്നിലോട്ട് വലിച്ചാൽ എപ്രകാരം വരാൻ പ്രയാസമാണോ അപ്രകാരം തന്നെ വിഷയത്തിൽ പ്രവേശിച്ച മനസ്സ് മുക്തിയടയുവാൻ ബഹുകഷ്ടം.

*"നഹിപ്രമാണം, ജന്തൂന, മുത്തരക്ഷണജീവനെ"*

ശ്ലോകം: *മഹതാ പുണ്യ പണ്യേന*
*ക്രോതേയം കായനൗസ്ത്വയാ*
*പാരംദുഃഖോദധേർഗന്തും*
*തരയാവന്ന ഭിദ്ധ്യതേ*

താ: ഹേ മനുഷ്യാ നീ ദുഃഖസാഗരത്തിന്റെ മറുകര ചേരുവാൻ മഹാപുണ്യമെന്ന ക്രയത്താൽ ഈ ശരീരമെന്ന കപ്പലിനെ വാങ്ങിയിരിക്കുന്നു. അതിനാൽ ഈ ശരീരമെന്ന കപ്പൽ ഭിന്നമായി പ്പോകുന്നതിനു മുൻപ് ദുഃഖസാഗരത്തെ കടക്കേണ്ടതാണ്.

ശ്ലോകം: *ഉത്ഘാടിത നവദ്വാരേ*
*പഞ്ജരേവിഹ ഗോ(നിലഃ*
*യത്തിഷ്ഠതി തദാശ്ചര്യം*
*പ്രയാണേ വിസ്മയഃ കുതഃ*

താ: തുറന്നിട്ട ഒൻപത് വാതിലുകളുള്ള (നവദ്വാരങ്ങൾ ഉള്ള) ഈ ദേഹമെന്ന പഞ്ജരത്തിൽ പ്രാണവായുവെന്ന പക്ഷി ഇരിക്കുക എന്ന വസ്തുത ആശ്ചര്യം തന്നെ എന്നല്ലാതെ ഇതിൽനിന്നും പുറത്തു പോവുക എന്നത് യാതൊരു ആശ്ചര്യവും ഇല്ല. അത് എപ്പോഴും സംഭവിക്കാം. അതിനാൽ പിന്നീട് ചെയ്ത് സാധിക്കാമെന്ന് ഉത്തരകാലത്തെ വിശ്വസിക്കാൻ പാടില്ലെന്ന് സിദ്ധം.

ശ്ലോകം: *കൃഷ്ണാ ത്വദീയ പദപങ്കജ പഞ്ജരാന്ത*
*മദ്യൈവമേ വിശതു മാനസ രാജഹംസഃ*
*പ്രാണപ്രയാണ സമയേ കഫവാതപിത്തൈഃ*
*കണ്ഠാവരോധന വിധൗ സ്മരണം കുതസ്തേ*

താ: ഹേ ശ്രീകൃഷ്ണ പരമാത്മാവേ താമരയിതളുകൾ പോലിരിക്കുന്ന അങ്ങയുടെ പാദപങ്കജത്തിൽ എന്റെ മനസ്സാകുന്ന രാജഹംസം ഇപ്പോൾതന്നെ പ്രവേശിക്കുമാറാകട്ടെ. വാർദ്ധക്യ കാലത്തിൽ വാതപിത്ത ശ്ലേഷ്മത്താൽ കഷ്ടപ്പെടുമ്പോൾ നിന്നെയെ ങ്ങിനെ സ്മരിക്കാൻ കഴിയും, അതായത് വാർദ്ധക്യകാലത്തിൽ സാദ്ധ്യമല്ലെന്ന് അർത്ഥം.

## മറ്റുള്ളവരെക്കൊണ്ട് വിഷയാശ ദുഃഖമാണെന്ന് അറിഞ്ഞു കൊള്ളുന്നത്

പ്രശ്നം: വിഷയഭോഗങ്ങളെ അനുഭവിച്ച് അവയിൽ ഇരിക്കുന്ന കഷ്ടങ്ങൾ അറിയാതെ വിഷയാദികളിൽ എങ്ങനെ വിരക്തി ഉണ്ടാവും? കാഞ്ഞിരക്കായയായാലും കടിച്ചുനോക്കാതെ കയ്പ് അറിയുമോ?

ഉത്തരം: ഓ സദ്ഗുണനിധീ സംസാരത്തിൽ അനേകം പേർ കഷ്ട പ്പെട്ടു കൊണ്ടിരിക്കുന്നത് കണ്ടാലറിഞ്ഞുകൂടെ? നിന്റെ യുക്തി, എപ്രകാരമെന്നാൽ ഒരുത്തൻ അഗ്നിയിൽ ദഹിക്കപ്പെട്ട് സങ്കട പ്പെട്ടിരിക്കുമ്പോൾ അവനെക്കണ്ട് മനസ്സിലാക്കാതെ ഇവനും അപ്രകാരം തന്നെ അഗ്നിയിൽ പ്രവേശിച്ച് നോക്കിയാലേ അനുഭവം അറിയൂ എന്ന് പറയുന്നതുപോലെയിരിക്കുന്നു. അപ്രകാരം തന്നെ താപത്രയാഗ്നി യിൽ തപിക്കുന്ന ജീവികളുടെ പരമസങ്കടത്തെ കണ്ടാൽ അറിയില്ലേ. അല്ലെങ്കിൽ ഒരു മരത്തിൽ നിന്ന് കീഴെ വീണ് കരചരണ ദന്തങ്ങൾ ശിഥിലമായി ദുഃഖിക്കുന്ന സംഗതി കണ്ട് അറിയാൻ കഴിയാതെ ഇവനും മരത്തിൽ കയറി കീഴെ വീണ് ആ കഷ്ടത്തെ അനുഭവിച്ചാൽ മാത്രമേ അറിയാൻ കഴിയൂ എന്ന് പറഞ്ഞതുപോലെയുണ്ട് നിന്റെ ഊഹങ്ങൾ. "പ്രക്ഷാളനാദ്ധി പങ്കസ്യ ദൂരാ ദസ്പർശനം വരം" അതായ ത് മലത്തിൽ പ്രവേശിച്ച് ശുദ്ധിചെയ്യുന്നതിനേക്കാൾ അതിൽ പ്രവേശിക്കാ തിരിക്കുന്നത് ശ്രേഷ്ഠമെന്ന് ശാസ്ത്രസിദ്ധം. അല്ലെങ്കിൽ വിഷത്തെ ഭുജിച്ച് ചികിത്സിച്ച് സുഖം പ്രാപിക്കുന്നതിനേക്കാൾ വിഷം ഭുജിക്കാതിരിക്കുന്നതല്ലേ നല്ലത്.

ശ്ലോകം: *സുഖമല്പം ബഹുക്ലേശോ*
*വിഷയ ഗ്രാഹിണാം നൃണാം*
*അനന്തം ബ്രഹ്മനിഷ്ഠാനാ*
*മിതിവേദാന്ത ഡിംഡിമഃ*

താ: സംസാര വിഷയത്തിൽ ഇരിക്കുന്ന ജനങ്ങൾ അല്പമായ സുഖത്തേയും ബഹുദുഃഖത്തേയും പ്രാപിക്കുന്നു. ബ്രഹ്മനിഷ്ഠന്മാരുടെ സുഖം അനന്തമാണ്.

ശ്ലോകം: *അസത്യസ്സർവ്വ സംസാരോ*
*രസാദാസാദി ദൂഷിതഃ*
*ഉപേക്ഷ്യാ ബ്രഹ്മ വിജ്ഞായ*
*ഇതി വേദാന്ത ഡിംഡിമാഃ*

താ: അസത്യമായ ഈ നിസ്സാര സംസാരം പ്രഭാഷാദി ദൂഷിതം (അതായത് വിഷമുള്ള ക്ഷീരാന്നം പോലെ) തിന്നുമ്പോൾ മാധുര്യവും പിന്നീട് പ്രാണഹാനി സംഭവിക്കുന്നതുപോലെയും, സംസാരം ആരംഭത്തിൽ സുഖവും, അന്ത്യത്തിൽ കഷ്ടമായുമിരിക്കും. അതിനാൽ ബ്രഹ്മവിത്തുക്കൾ അവശ്യം ഇതിനെ ത്യജിക്കേണ്ടതാണ്. സംസാരത്തിൽ പ്രവേശിച്ചാൽ പിന്നീട് അതിൽനിന്ന് വിട്ടുവരുന്നത് വളരെ കഷ്ടം. അഗ്നിയെ കണ്ട് ശലഭങ്ങൾ ഭ്രമിച്ച് ആശകൊണ്ട് അതിൽ പ്രവേശിച്ച ഉടനെ പ്രാണഹാനി സംഭവിക്കുന്നതുപോലെ സംസാരത്തിൽ സുഖമിരിക്കുന്നു എന്ന ഭ്രമത്താൽ മനുഷ്യർ അതിൽ പ്രവേശിച്ചാൽ അതുതന്നെ പ്രാണാന്തകമെന്ന് ഭാഗവതം ഏകാദശ സ്കന്ധത്തിൽ പറഞ്ഞിരിക്കുന്നു. കൂടാതെ ചൂണ്ടയെ കോർത്തുവച്ച ഇരയെകണ്ട് അതിൽ പതിയിരിക്കുന്ന അപായത്തെ മനസ്സിലാക്കാതെ ആശയാൽ അതു വിഴുങ്ങിയ മീൻ എപ്രകാരം നശിക്കുന്നുവോ അപ്രകാരം തന്നെ വിഷയസുഖത്തിൽ അന്തർബോധമായ കഷ്ടം അറിയാതെ മനുഷ്യർ കഷ്ടപ്പെടുന്നു. കൂടാതെ മൂഷികന്മാർ ഹന്തമായ പെട്ടിയിൽ വച്ചുള്ള ഭക്ഷണത്തെ ഭക്ഷിക്കാൻ പ്രവേശിച്ച എലി എപ്രകാരം, പുറത്തുവരാൻ പറ്റാതെ കഷ്ടപ്പെടുന്നുവോ അപ്രകാരം തന്നെ വിഷയാസക്തിയാൽ സംസാരത്തിൽ പ്രവേശിച്ചവർ കഷ്ടപ്പെടുന്നതാണ്. അതിനാൽ എന്റെ കുഞ്ഞേ അതിലുള്ള ആശയെ വിട്ടുകളയൂ. അത് നല്ലതല്ല.

## മോക്ഷാർഹരായവർക്ക് കാലസമയം നോക്കേണ്ടുന്ന ആവശ്യമില്ല

പ്രശ്നം: സ്വാമിജീ അവിടുന്ന് ഇതിനുമുൻപ് തന്നെ പറഞ്ഞുവല്ലോ ബാല്യകാലത്തിൽത്തന്നെ ജ്ഞാനമാർഗ്ഗാവലംബി ആകാതിരുന്നാൽ മോക്ഷം സിദ്ധിക്കില്ലെന്ന്. ചിലർ യൗവനകാലത്തിലും, മറ്റുചിലർ വാർദ്ധക്യാവസ്ഥയിലും,. മോക്ഷമാർഗ്ഗാവലംബികളായിരിക്കുന്നു. മാത്രമല്ല ചിലർ ബാല്യത്തിൽത്തന്നെ ജ്ഞാനമാർഗ്ഗം അവലംബിച്ച് പരിപൂർണ്ണത്വം പ്രാപിക്കുന്നതിനു മുൻപുതന്നെ മരിച്ചുപോയാൽ ഗതിയില്ലെന്ന്, താങ്കളുടെ അഭിപ്രായമാണോ?

ഉത്തരം: കുഞ്ഞേ, ബാല്യയൗവന വാർദ്ധക്യാവസ്ഥകളിൽ കൂടി ജ്ഞാനം അവലംബിച്ച് മുക്തി പ്രാപിക്കാം. ഇതിന് പ്രത്യേകിച്ച് ഒരു കാലസമയം ഇല്ല. "ബ്രഹ്മവിദ് ബ്രഹ്മഭവതി" എന്ന് ശ്രുതി പറയുന്നു. അതായത് ഏതു സമയത്ത് ബ്രഹ്മത്തെ പ്രാപിക്കുന്നുവോ അപ്പോൾത്തന്നെ അവൻ ബ്രഹ്മമായിത്തീരുന്നു. "സ്ഥിത്വാ സ്യാമന്തകാലേ f പി ബ്രഹ്മനിർവ്വാണ മൃച്ഛതി" അതായത് പ്രാണൻ കണ്ഠഗദമായ അന്ത്യകാലത്തിൽ ആയാലും, ബ്രഹ്മജ്ഞാനത്തിൽ സ്ഥിരപ്പെട്ടാൽ അവൻ മുക്തനാവുമെന്ന് ഭാവം. ഒരുവൻ വാർദ്ധക്യകാല പര്യന്തം ദരിദ്രനായാലും അന്ത്യകാലത്തിൽ ഒരു വലിയ നിക്ഷേപം കിട്ടിയാൽ ആ ദാരിദ്ര്യ ദുഃഖം കടന്നു എപ്രകാരം ധനവാൻ ആകുന്നുവോ അല്ലെങ്കിൽ ഗുഹയിൽ വളരെക്കാലം പ്രകാശമില്ലാതെ ഇരുട്ടായിരുന്നാലും, ഒരു ദീപം വെച്ചാൽ തൽസമയത്തിൽത്തന്നെ അനാദികാലത്തിലേ ഇരുന്ന അന്ധകാരം മാറിപ്പോകുന്നതുപോലെ ഒരുവന്റെ ഹൃദയത്തിൽ ഏതുകാലം അജ്ഞാനാന്ധകാരം ഇരുന്നാലും, ജ്ഞാനം എപ്പോൾ സംഭവിക്കുമോ അപ്പോൾത്തന്നെ അവൻ ജ്ഞാനിയായി മുക്തനാവുന്നതാണ്. കൂടാതെ ഒരുവന് ബഹുകാലമായി നേത്രത്തിൽ തിമിരരോഗം ബാധിച്ചിരുന്നാലും എപ്പോൾ അതിന് ദിവ്യാഞ്ജനം ഇടുന്നുവോ ആ ക്ഷണത്തിൽ തന്നെ കാഴ്ച കിട്ടുന്നതുപോലെ അനാദിയായ അജ്ഞാനാന്ധകാരത്തിൽ ഇരുന്നാലും ജ്ഞാനാഞ്ജനം ഇട്ടാൽ ദിവ്യദൃഷ്ടിയുണ്ടായി മുക്തനാകുന്നതാണ്. അല്ലെങ്കിൽ ഒരു മലയിൽ അനേക കാലങ്ങളായി കിടന്ന വിറകുകൾ മുതലായവ അഗ്നിസംയോഗത്താൽ എപ്രകാരം ഭസ്മമാകുന്നുവോ അപ്രകാരം തന്നെ അനാദികാലമായിരുന്ന കർമ്മസംഗമെല്ലാം, ജ്ഞാനാഗ്നി പ്രവേശിച്ച ഉടനെ ഭസ്മമായി

മുക്തനാകുന്നതാണ്. അതിനാൽ പ്രാണൻ ഇരിക്കുമ്പോൾ ഒരു നിമിഷം മുൻപുതന്നെ ഈ ബ്രഹ്മവിദ്യയാകുന്ന ബീജം ആരുടെ ഹൃദയത്തിൽ സംഭവിക്കുമോ, നിക്ഷേപിക്കപ്പെടുമോ, അവർ തന്നെ ധന്യാത്മാക്കൾ. ഇനി രണ്ടാമത്തെ പ്രശ്നത്തിന് മറുപടി പറയാം. ഈ ജന്മത്തിൽ ജ്ഞാനാനുഷ്ഠാനം ചെയ്തു പൂർത്തിയാക്കാൻ കഴിയാത്തവരുടെ മരണാനന്തരഗതി എന്തെന്നാണല്ലോ. ബ്രഹ്മവിദ്യ അഭ്യസിച്ചവർക്ക് ഈ ജന്മത്തിൽ മോക്ഷം പ്രാപിക്കാൻ കഴിയാതിരുന്നാൽ സുഖത്തിൽ അഭിലാഷമുള്ളവർ സ്വർഗ്ഗലോകത്തിൽ അനേകകാലം ദിവ്യഭോഗങ്ങളെ അനുഭവിച്ച് ഉത്തമകുലത്തിൽ ജനിച്ച് ജ്ഞാനപൂർത്തിക്കായി ചെറുപ്പംമുതൽ പ്രയത്നിച്ച് ആ ജന്മത്തിൽ മുക്തി പ്രാപിക്കുന്നു. അല്ലെങ്കിൽ അർച്ചനാദി മാർഗ്ഗത്തിലൂടെ ബ്രഹ്മലോകത്തിൽ പ്രവേശിച്ച് ബ്രഹ്മദേവനിൽ നിന്ന് ഉപദേശം സ്വീകരിച്ച് മുക്തനാവുന്നതാണ്. മറ്റൊരു മാർഗ്ഗം ഒരുവൻ ബി.എ. പഠിക്കുമ്പോൾ പരീക്ഷയ്ക്ക് നാല് വിഷയങ്ങൾ ഉണ്ടെങ്കിൽ അതിൽ മൂന്നെണ്ണത്തിൽ ജയിച്ചാൽ ബാക്കിയുള്ള ഒന്നുമാത്രം അടുത്ത വർഷത്തിൽ എഴുതി ജയിക്കണ മെന്നുള്ളതല്ലാതെ നാലും വീണ്ടും എഴുതേണ്ടുന്ന ആവശ്യം ഇല്ല. അപ്രകാരം തന്നെ ഈ ജന്മത്തിൽ ചെയ്ത ജ്ഞാനയോഗ ശക്തിയാൽ പരിപൂർണ്ണത പ്രാപിക്കാതിരുന്നാൽ ബാക്കി മറു ജന്മത്തിൽ ചെയ്ത് മുക്തനാകുന്നതാണ്. അല്ലെങ്കിൽ ഒരാൾ പകലിൽ ഒരു വേല ചെയ്ത് പൂർത്തിയാവുന്നതിനു മുൻപ് രാത്രിയായാൽ രാത്രിയെല്ലാം അതിനെക്കുറിച്ചാലോചിച്ച് വിചാരംചെയ്ത് സൂര്യോദയം ആയ ഉടനെ ആ ജോലി തുടർന്ന് പൂർത്തിയാക്കാൻ പോകുന്നതുപോലെ ഈ ജന്മത്തിൽ ജ്ഞാനം പൂർത്തിയാകാതെ മരിച്ചാൽ അവർക്ക് ആ ജ്ഞാനത്തെ പറ്റി സർവ്വദാ മനസ്സ് പോകുമെന്നുള്ളതല്ലാതെ മറ്റൊരു വിഷയത്തിൽ മനസ്സ് പോകുന്നതല്ല. എപ്പോൾ ജന്മം കിട്ടുമോയെന്ന ചിന്തയോടെ ഇരുന്ന് ജന്മം കിട്ടിയ ഉടനെ ജ്ഞാനമാർഗ്ഗത്തിൽ പ്രവേശിക്കുമെന്നതല്ലാതെ സംസാരത്തിൽ പ്രവേശിക്കുന്നതല്ല. അപ്രകാരം ഉള്ളവർ ചെറുവയസ്സിൽതന്നെ ഭക്തന്മാരായി കാണപ്പെടുന്നു. എപ്രകാരമെന്നാൽ താറാവിൻമുട്ട കോഴിമുട്ട കളുടെകൂടെ പൊരുന്ന വെച്ചാലും, രണ്ടും വിരിഞ്ഞു കുഞ്ഞുങ്ങളാകുമ്പോൾ താറാവിൻ കുഞ്ഞുങ്ങൾ യാതൊരു സങ്കോചവും ഇല്ലാതെ വെള്ളത്തിലിറങ്ങി നീന്താൻ തുടങ്ങും. കോഴിക്കുഞ്ഞുങ്ങൾക്ക് അത് സാദ്ധ്യമാവുന്നതല്ല. അതുപോലെ ഒരു മാതൃഗർഭത്തിൽ അനേകർ പിറന്നാലും, പൂർവ്വജന്മ സംസ്ക്കാര

മുള്ളവർ മാത്രം ചെറുപ്പം മുതൽ ജ്ഞാനമാർഗ്ഗം അവലംബിക്കുന്നു. മറ്റുള്ളവർക്ക് അത് സാദ്ധ്യമല്ല. കൂടാതെ കാക്കയുടെ കൂട്ടിൽ കുയിലും മുട്ടയിടും. കാക്കകുഞ്ഞുങ്ങളോടൊപ്പം കുയിൽകുഞ്ഞുങ്ങളും പുറത്തുവരും. കാഴ്ചയിലും മറ്റും ഒന്നുപോലെ ഇരുന്നാലും സ്വരങ്ങൾക്ക് വ്യത്യാസമുണ്ടാകും. കുയിലിന്റെ മനോഹരശബ്ദം കാക്കയ്ക്ക് ഇഷ്ടപ്പെടുന്നതല്ല. അതേ കാരണം കൊണ്ടു തന്നെ അതിനോട് വിരോധമുണ്ടാകുന്നു. അതിനാൽ അത് കാക്കക്കൂട്ടത്തെ വിട്ട് വേറെ പോകും. അതുപോലെതന്നെ ഒരു മാതൃഗർഭത്തിൽപ്പിറന്ന സഹോദര സഹോദരികൾ എല്ലാവരും ഒരുപോലെ തന്നെയിരുന്നാലും പൂർവ്വജന്മസംസ്ക്കാരമുള്ളവർ ചില നാൾ കഴിഞ്ഞശേഷം ഭജനധ്യാനങ്ങൾ ചെയ്യാൻ ആരംഭിക്കും. സംസാര വിമുക്തി കൂടി സംഭവിക്കും, അപ്പോൾ അവന്റെ കുടുംബക്കാർക്കും, അവനും, ഗുണങ്ങൾ പരസ്പരം പൊരുത്തപ്പെടാതെ വന്നുചേരും. അങ്ങനെ മനോവിരക്തി അടഞ്ഞ ഇവനെ അവരെല്ലാവരും ത്യജിക്കും. അവൻ വിരാഗിയായിപ്പോകുകയും ചെയ്യും.

ശ്ലോകം: *പാർത്ഥനൈവേഹനാമുത്ര*
*വിനാശസ്തസ്യ വിദ്യതേ*
*നഹികല്ല്യാണകൃത്കശ്ചിദ്*
*ദുർഗ്ഗതിം താതഗഛതി* (ഭ. ഗീ. 6-40)

താ: ഹേ പാർത്ഥാ, യോഗധ്യാനങ്ങളെ അവലംബിച്ച് പൂർത്തിയാകുന്നതിനു മുൻപുതന്നെ മരണം പ്രാപിച്ചവർക്ക് ഇഹപരലോകത്തിലായാലും ദുഃഖത്തിനവകാശമില്ല. സുഖകർമ്മങ്ങളെ ചെയ്യുന്നവരായാലും ഒരിക്കലും അവർ ദുർഗതി പ്രാപിക്കുന്നതല്ല.

ശ്ലോകം: *പ്രാപ്യപുണ്യകൃതാം ലോകാ-*
*നുഷിത്വാ ശാശ്വതീഃ സമാഃ*
*ശുചീനാം ശ്രീമതാം ഗേഹേ*
*യോഗഭ്രഷ്ടോ ƒ ഭിജായതേ* (ഭ.ഗീ. 6-41)

താ: യോഗഭ്രഷ്ടനായവൻ ശരീരപതനാനന്തരം പുണ്യാത്മാക്കളുടെ ലോകത്തെ പ്രാപിച്ച് അവിടെ വളരെക്കാലം സുഖമനുഭവിച്ച ശേഷം പരിശുദ്ധരും, സീമന്തരുമായവരുടെ ഗൃഹത്തിൽ പിറക്കും. "അഥവാ യോഗിനാമേവകുലേ ഭവതിധീമതാം" അല്ലെങ്കിൽ ബുദ്ധിമാന്മാരായ ജ്ഞാനികളുടെ കുലത്തിൽ ജനിക്കും.

ശ്ലോകം: തത്രതം ബുദ്ധി സംയോഗം
ലഭതേ പൗർവ്വ ദേഹികം
യതതേച തതോഭൂയഃ
സംസിദ്ധൗ കുരുനന്ദന (ഭ.ഗീ. 6-43)

താ: ഹേ കുരുനന്ദനാ ആ ജന്മത്തിൽ പൂർവ്വദേഹത്തിൽ അഭ്യസിച്ച ആ ബുദ്ധി സംബന്ധമായി യോഗാനുഷ്ഠാനത്തെ കൈവരിക്കുന്നു. (തുടർന്ന്) അപ്പോൾ യോഗപൂർത്തിക്കായി ചെറുപ്പം മുതൽക്കുതന്നെ ഈ വിഷയത്തിൽ വളരെ പ്രയത്നശീലനായി ത്തീരുന്നു.

ശ്ലോകം: പൂർവ്വാഭ്യാസേന തേനൈവ
ഹ്രിയതേ ഹ്യവശോഽപി സഃ
ജിജ്ഞാസുരപി യോഗസ്യ
ശബ്ദബ്രഹ്മാതിവർത്തതേ (ഭ.ഗീ. 6-44)

താ: പൂർവ്വജന്മത്തിൽ ചെയ്ത യോഗധ്യാനത്താൽ, വിഷയ ത്തിൽ പരവശനായാലും ബലാൽക്കാരമായി മനസ്സിനെ വിഷയ ത്തിലിരുന്ന് ആകർഷിച്ച് ജ്ഞാനത്തെ അറിയാൻ ഇഷ്ടമുള്ളവൻകൂടി വേദത്തെ അതിക്രമിച്ച ബ്രഹ്മപദത്തെ പ്രാപിക്കുമ്പോൾ അഭ്യാസം ചെയ്യുന്നവന്റെ സംഗതി പറയേണമോ എന്ന് ഭാവം. കാന്തം എപ്രകാരം ഇരുമ്പിനെ ആകർഷിക്കുമോ അപ്രകാരംതന്നെ പൂർവ്വജന്മ സംസ്ക്കാരമെന്ന കാന്തം, വിഷയാദികളിൽ നിന്ന് മനസ്സിനെ ആത്മജ്ഞാനത്തിലേക്ക് ആകർഷിക്കും. ഇത് ശ്രീകൃഷ്ണ ഭഗവാന്റെ അപാരമായ കൃപകൊണ്ട് പറഞ്ഞിരിക്കുന്നു. അതായത് ജനങ്ങൾക്ക്, ധ്യാനയോഗത്തിന് സാദ്ധ്യമല്ലെങ്കിൽക്കൂടി അങ്ങനെയൊരു ഉദ്ദേശമെങ്കിലും ഉണ്ടായിരുന്നാൽ ആ വിചാര ബീജത്തിന് ഏതെങ്കിലുമൊരു കാലത്ത് അറിയാതെ തന്നെ അങ്കുരമുണ്ടാകും. അപ്പോൾ നിങ്ങൾ ധന്യാത്മാക്കൾ ആകുന്നതാണ്.

## നരകസ്വർഗ്ഗങ്ങളുടെ വിമർശനം

പ്രശ്നം: സ്വാമിജീ, എനിക്കൊരു വലിയ സംശയം ഉണ്ട്. അതെന്തെന്നാൽ മനുഷ്യർ മരണാനന്തരം പുണ്യപാപങ്ങൾ ചെയ്ത മുറക്ക് സ്വർഗ്ഗനരകങ്ങൾ അനുഭവിച്ചാൽ ഇവിടെ ഉള്ള എല്ലാവരും ഒരേവിധമായിരിക്കേണ്ടതാണല്ലോ. അപ്രകാരം കാണുന്നുമില്ല. അതിനാൽ നരകസ്വർഗ്ഗങ്ങളെ സത്യമെന്ന് വിശ്വസിക്കുവാൻ സാദ്ധ്യമല്ലല്ലോ.

ഉത്തരം: ഓ നിർമ്മലഹൃദയമുള്ള സോദരാ, അപ്രകാരം പറയരുത്. അത് ബഹുപാതകം. നമ്മുടെ മുനീശ്വരന്മാർ ഒരിക്കലും അസത്യം പറയുന്നവരല്ല. അവരെല്ലാവരും നരക സ്വർഗ്ഗങ്ങളായ ത്രിലോകങ്ങളിൽ സഞ്ചരിക്കുന്നവർകൂടിയാണ്. ഇതിന്റെ രഹസ്യം അഗാധത്തിൽ ഇറങ്ങി ചിന്തിച്ചാൽ അറിയാം. എപ്രകാരമെന്നാൽ ജീവികളുടെ പുണ്യപാപാനുസാരമായി പാപം ചെയ്തവർക്ക് ചില പാപം മാത്രം നരകത്തിൽ അനുഭവിച്ച് ബാക്കി പാപത്തിന് ഭൂലോകത്തിൽ കഷ്ടജന്മം എടുക്കണമെന്ന് യമധർമ്മരാജൻ വിധിക്കും. അപ്രകാരംതന്നെ പുണ്യകർമ്മങ്ങൾ ചെയ്തവർ സ്വർഗ്ഗലോകം അനുഭവിച്ച് ഭൂലോകത്തിൽ ഉത്തമത്തിൽ ജനിക്കുവാൻ നിയമിക്കുന്നു. ഇതിന് കർമ്മശേഷമെന്ന് പേര്. എന്തിനങ്ങനെ ചെയ്യണം. പാപം നാശമാകുന്നതുവരെ നരകത്തിൽ വച്ചുകൂടെ അല്ലെങ്കിൽ സ്വർഗ്ഗത്തിൽ വച്ചുകൂടെ എന്നൊരു ചോദ്യത്തിന് അവകാശമുണ്ട്. അപ്രകാരം പരലോകത്തിൽ പുണ്യപാപങ്ങളെ അനുഭവിച്ച് എല്ലാവരും സമന്മാരായിരുന്നാൽ മനുഷ്യർ അവരുടെ മന്ദബുദ്ധിയാൽ സ്വർഗ്ഗനരകങ്ങൾ ഇല്ലേ ഇല്ലെന്ന് പറയുവാൻ യാതൊന്നും സംശയിക്കില്ല. അപ്രകാരം തന്നെ പുണ്യകർമ്മഫലത്താൽ വലിയവരാകുമെന്ന വിചാരം ഇല്ലാതെ പോകും. അതിനാൽ ജീവികളുടെ ഉപകാരാർത്ഥമായി ഇഹത്തിൽക്കൂടി പാപപുണ്യ ഫലത്തെ അറിയുവാൻ അപ്രകാരം ഈശ്വരൻ ചെയ്തിരിക്കുന്നു. ഇപ്രകാരം ഇല്ലാതിരുന്നാൽ ലോകം വളരെ ഹീനസ്ഥിതിയിൽ ആയിത്തീരും. ഇതിന് ദൃഷ്ടാന്തം, ആദികാലത്ത് രാജാക്കന്മാർ വലിയ തെറ്റുകൾ ചെയ്തവർക്ക് നാൽക്കവലയിൽ വെച്ചായിരുന്നു ശിക്ഷ വിധിച്ചിരുന്നത്. എന്തിനെന്നാൽ ഇതിനെക്കണ്ട് മനുഷ്യർ ഇനിമേലിൽ പാപകൃത്യങ്ങളായ തെറ്റുകൾ ചെയ്യാതിരിക്കുവാനാണ് അപ്രകാരം ചെയ്തി രുന്നത്. അതുപോലെ തന്നെ നല്ല സന്മാർഗ്ഗിയായി നന്നായി വിദ്യാഭ്യാസം ചെയ്തിരുന്നവർക്ക് വലിയ വലിയ ഉദ്യോഗം കൊടുക്കുന്നു. ശാസ്ത്രം കൂടി ഇപ്രകാരം പറയുന്നു. "രൗരവം നരകം ഗത്വാ ചണ്ഡാലേഷ്വഭിജായതേ" അതായത് ഘോര നരകത്തെ അനുഭവിച്ചശേഷം ഹീനജന്മത്തിൽ ജനിക്കും.

ശ്ലോകം: *പ്രാപ്യപുണ്യകൃതാം ലോകാ-*
*നുഷിത്വാ ശാശ്വതീഃ സമാഃ*
*ശുചീനാം ശ്രീമതാം ഗേഹേ*
*യോഗഭ്രഷ്ടോ ƒഭിജായതേ* (ഭ.ഗീ. 6-41)

എന്ന് ഗീതാ ശാസ്ത്രം. ഇതിന്റെ രഹസ്യം മേൽ പറഞ്ഞതു തന്നെ.

## കർമ്മത്രയ നിരൂപണം

പ്രശ്നം: സഞ്ചിതം, ആഗാമികം, പ്രാരബ്ധം ഇപ്രകാരം കർമ്മങ്ങൾ ത്രിവിധങ്ങളായിരിക്കുമ്പോൾ പ്രാരബ്ധം ഭോഗത്തിനാലും, സഞ്ചിതം ജ്ഞാനത്താലും നശിക്കുമെന്ന് പറയുന്നത് ശരിതന്നെ. എങ്കിലും ഇപ്പോൾ ഉള്ള മഹാത്മാക്കൾ ചിലർ ബ്രഹ്മനിഷ്ഠയിലും, മറ്റുചിലർ തപോനിഷ്ഠയിലും കാണപ്പെടുന്നു. അതിന്റെ മഹത്തായ ഫലമായ ആഗാമി എപ്രകാരമാണ് നശിക്കുന്നത്?

ഉത്തരം: ഹേ സദ്ഗുണശാലി, പ്രാരബ്ധാദി കർമ്മത്രയങ്ങളുടെ സ്ഥിതി ജീവൻ മുക്തരായ മഹത്തുക്കൾക്ക് ഉള്ളതെന്നല്ലാതെ തതിതരർ ആ പദത്തിന് അർഹരല്ല. ജീവൻമുക്തരിൽ ചിലർമാത്രം തപോ ധ്യാനത്തിൽ ഇരിക്കുന്നുവെന്നല്ലാതെ മറ്റ് ചിലർ സാക്ഷിമാത്രമായി പ്രാരബ്ധം അനുഭവിച്ചുകൊണ്ടിരിക്കുന്നു. തപോധ്യാനങ്ങൾ ചെയ്യുന്നത് കൂടി ഫലത്തെ അപേക്ഷിച്ചല്ല. ജന്മാന്തര വാസനാശക്തിയാൽ അപ്രകാരം ചെയ്യുന്നു. അതും പ്രാരബ്ധമെന്നു പറയാം. എന്തെന്നാൽ അനേക ജന്മങ്ങളിൽ ചെയ്ത തപോധ്യാനശക്തിയാൽ ജ്ഞാനം ഉദയമാകുമെന്ന് ശാസ്ത്രം പറയുന്നു. അതിനാൽ സഞ്ചിതശേഷം ഇപ്പോൾ തപോരൂപമായി വരാം. ഇതിപ്രകാരം ഇരിക്കട്ടെ. ഏതു സമയത്തിൽ ജ്ഞാനോദയം ആകുമോ അപ്പോൾ കർമ്മമായാലും,. കർമ്മഫലമായാലും അവന് അശേഷവും ഇല്ലതന്നെ. കർമ്മം, കർമ്മഫലം, കർത്താവ്, ഭോക്താവ്, നീ, ഞാൻ, എന്നു പറയുന്നതെല്ലാം ഭ്രമമെന്നതല്ലാതെ മറ്റൊന്നല്ല. സ്വസ്വരൂപസ്ഥിതി (തന്നുടെ യഥാർത്ഥസ്ഥിതി) സംഭവിക്കുമ്പോൾ അപ്പോൾത്തന്നെയവൻ നിത്യശുദ്ധജ്ഞാനസ്വരൂപൻ എന്ന് തനിക്ക് താനായി നിസംശയമായി ദൃഢപ്രജ്ഞനായിത്തീരും. അപ്പോൾ അവൻ തനിക്ക് താൻ തന്നെ, ജന്മം ഇല്ലാത്തവൻ, എനിക്ക് കർമ്മം എപ്രകാരം സംഭവിക്കും,എന്നത് ഗോചരമാകും. കർത്താവല്ലാത്ത തനിക്ക് കർമ്മഫലമായ ഭോക്തൃത്വം എപ്രകാരം ഉണ്ടാകുമെന്ന് സ്ഥിരമായ ഒരു ജ്ഞാനശക്തി ഏർപ്പെടും. ജ്ഞാനമെന്നാൽ ഭ്രമനിവാരണം തന്നെയാണ്. രജ്ജുവെക്കണ്ട് സർപ്പമാണെന്നു കരുതി ഭയപ്പെട്ടവന് പിന്നീട് സർപ്പമല്ലെന്ന് അറിഞ്ഞുകൊണ്ട് ഉടനെതന്നെ സർപ്പഭ്രാന്തിയാൽ ഏർപ്പെട്ട ഭയം എപ്രകാരം നിവൃത്തി ആകുമോ കൂടാതെ

സ്വപ്നത്തിൽ പുലിയെക്കണ്ട് ഭയകമ്പിതനായവന് കണ്ണുതുറന്നപ്പോൾ ആ പുലിതന്നെ ഉപദ്രവിക്കു മെന്ന ഭീതി എപ്രകാരം നീങ്ങിയതോ അപ്രകാരംതന്നെ അജ്ഞാനദശയിൽ ജീവൻ എന്നും കർത്താവ് എന്നും ഭോക്താവ് എന്നും തോന്നി ഭ്രമിക്കുന്നവൻ ജ്ഞാനോദയമായ ശേഷം പ്രാരബ്ധകർമ്മങ്ങൾക്ക് ബദ്ധനാകാതെയിരിക്കുന്ന സംഗതി ഇതരർക്ക് അറിയുവാൻ സാദ്ധ്യമല്ല. ജ്ഞാനിക്കുകൂടി ശരീരം ഇരിക്കുന്നതുവരെ പ്രാരബ്ധത്താൽ സുഖദുഃഖങ്ങൾ ഇരിക്കുന്നതു പോലെ മറ്റുള്ളവർക്ക് തോന്നുമെന്നല്ലാതെ ആ സുഖദുഃഖങ്ങൾ ജ്ഞാനിക്ക് അശേഷവും ഇല്ലതന്നെ. ദേഹത്രയവിലക്ഷണനായവന് ദേഹസംബന്ധമായ സുഖദുഃഖങ്ങൾ എപ്രകാരം ഉണ്ടാകും; ഒരു പുളിങ്ങ പിഞ്ചുപരുവത്തിൽ ഇരിക്കുമ്പോൾ ആ കായയിൽ അടിച്ചാൽ പുറംതൊണ്ടിനും, ഉള്ളിലുള്ള കഴമ്പിനും ബാധിക്കും. എന്നാൽ അത് പഴുത്തതിനു ശേഷം അടിച്ചാൽ ഉള്ളിലുള്ള കഴമ്പിനെ ബാധിക്കുന്നില്ലല്ലോ. അതുപോലെ തേങ്ങ ഇളംപരുവത്തിൽ ഇരിക്കുമ്പോൾ ബഹിർഭാഗത്ത് ഏല്ക്കുന്ന ക്ഷതം ഉള്ളിലുള്ള തേങ്ങയേയും ബാധിക്കും. എന്നാൽ പഴുത്തുണങ്ങി ഓടിൽനിന്നു വിട്ട കൊപ്രയായതിനു ശേഷം മേൽഭാഗത്തെ ഉടച്ചാൽക്കൂടി തേങ്ങയെ ബാധിക്കില്ലല്ലോ. അപ്രകാരംതന്നെ അജ്ഞാന ദശയിൽ ശരീരമാണ് താനെന്ന് കരുതുന്ന കാരണത്താൽ ശരീരസംബന്ധമായ സുഖദുഃഖങ്ങളെല്ലാം അവനെ ബാധിക്കുന്നു. ജീവൻ മുക്തനായ തിനുശേഷം ശരീരബാധകളൊന്നും തന്നെ അവനെ ബാധിക്കുന്നില്ല. സർപ്പത്താൽ ഉപേക്ഷിക്കപ്പെട്ട പടം കാറ്റിൽ ചലിക്കുമ്പോൾ അതിന്റെ സത്യം അറിയാത്തവൻ വാസ്തവമായ സർപ്പമെന്ന് ഭ്രമിച്ചാലും പടം മനുഷ്യനെ കടിച്ച് വിഷമേല്പിക്കില്ല. അപ്രകാരംതന്നെ ജ്ഞാനിയുടെ ശരീരം, അജ്ഞാനിയുടെ ശരീരം പോലിരുന്നാലും അജ്ഞാനികൾ ക്കുണ്ടാകുന്ന രാഗദ്വേഷാദികൾ അവർക്കില്ല. സർപ്പം വേറെ പടം വേറെ. അപ്രകാരം ജ്ഞാനിയായവൻ ദേഹത്രയാതീതൻ. ഈ രഹസ്യം സ്വാനുഭവത്താൽ അറിഞ്ഞുകൊള്ളുകയെന്നല്ലാതെ മറ്റുള്ളവർക്കറി യാൻ സാദ്ധ്യമല്ല. അതിനാൽ ജ്ഞാനിയുടെ കർമ്മം ദഗ്ധപട ന്യായ രീതിയെന്ന് പറയുന്നു. എപ്രകാരമെന്നാൽ ഒരു കടലാസോ, വസ്ത്രമോ, കയറോ, അഗ്നിയാൽ ദഹിച്ചുപോയാലും അവയുടെ രൂപം അപ്രകാരം തന്നെ ഇരിക്കുമെങ്കിലും, അതിൽ എഴുതുവാനോ വസ്ത്രത്തെ ധരിക്കുവാനോ, കയറിനാൽ കെട്ടാനോ ഉപകാരപ്പെടുന്നില്ല. അതുപോലെ ജ്ഞാനിയുടെ ശരീരാദി

സുഖദുഃഖങ്ങൾ മറ്റുള്ളവർക്ക് കാണുമ്പോൾ ഉള്ളതായി തോന്നിയാലും വാസ്തവത്തിൽ ആ ജ്ഞാനിക്ക് അപ്രകാരം ഒന്നുംതന്നെയില്ല. ഇതിനെ ശാസ്ത്രത്തിൽ ഇപ്രകാരമായും, മറ്റൊരു രീതിയിലും പറയുന്നു. ഇതുകൂടി നല്ല ഉപായമാണ്.

ശ്ലോകം: *പ്രാരബ്ധം ഭോഗതോനശ്യേ*
*തത്വജ്ഞാനേന സഞ്ചിതം.*
*ആഗാമി ദ്വിവിധം പ്രോക്തം*
*തത്ദ്വേഷിപ്രിയ വാദിനോഃ*

താ: പ്രാരബ്ധം ഭോഗത്താൽ നശിക്കും. ജ്ഞാനാഗ്നിയാൽ സഞ്ചിതം ഭസ്മമാകും. ആഗാമി (ഇപ്പോൾ ചെയ്യുന്ന സങ്കല്പ കർമ്മങ്ങൾക്ക് ഉണ്ടാകുന്ന ഫലത്തിന് ആഗാമി എന്ന പേർ) പ്രിയ ദ്വേഷി വാദികളെക്കൊണ്ടും നശിച്ചു പോകുന്നു.

ശ്ലോകം: *പ്രാരബ്ധം ഭോഗതോനശ്യേ*
*ച്ഛേഷം ജ്ഞാനേന ദഹ്യതേ*
*ഇതരം ദ്വിതയം, കർമ്മം*
*തത്ദ്വേഷി പ്രിയവാദിനം*

ഇതിന്റെ അർത്ഥം മേൽപറഞ്ഞതു തന്നെ.

ശ്ലോകം: *തത്വജ്ഞാനോദയാ ദൂർധ്വം*
*പ്രാരബ്ധം നൈവ വിദ്യതേ*
*ദേഹാദീ നാമ സത്ത്വാ തോ*
*യഥാ സ്വപ്നോ നിബോധതഃ*

താ: ഉണർന്ന ശേഷം സ്വപ്നത്തിൽ കാണപ്പെട്ട വസ്തുക്കൾ ഇല്ലാത്തതുപോലെ തത്വജ്ഞാനോദയമായ ശേഷം ദേഹാദികൾ അസത്തായതിനാൽ പ്രാരബ്ധമുണ്ടാകുന്നതല്ല.

ശ്ലോകം: *കർമ്മജന്മാന്തരീയം യത്*
*പ്രാരബ്ധമിതി കീർത്തിതം*
*തത്തു ജന്മാന്തരാ ഭാവാത്*
*പുംസോനൗ വാസ്തികർഹിചിത്.*

താ: ജന്മാന്തര കർമ്മമേതോ അത് പ്രാരബ്ധമെന്നു പറയുന്നു. പുരുഷന് ജന്മമേ ഇല്ലാത്തതിനാൽ ആ കർമ്മം അല്പംപോലും ഇല്ലെന്ന് അപരോക്ഷാനുഭൂതി.

## മോക്ഷത്തിന് പുത്രൻ അനാവശ്യം

പ്രശ്നം: അനേകം സ്ത്രീ പുരുഷന്മാർ, പുത്രസന്താനമില്ലാത്തവർക്ക് ഗതിയില്ലെന്നു പറഞ്ഞ് അനേകങ്ങളായ യജ്ഞ, ദാന, തപങ്ങൾ ആചരിച്ച് ബഹുവിധകഷ്ടങ്ങൾക്ക് പാത്രങ്ങളായിക്കൊണ്ടിരിക്കുന്നുവല്ലോ. ഇതിനു തക്കതായ ശാസ്ത്രങ്ങളും അവർ പറയുന്നു. "അപുത്രസ്യ ഗതിർ നാസ്തി" ഇത് ശരിതന്നെയാണോ?

ഉത്തരം: ഹേ സദ്ഗുണശീലാ, "അപുത്രസ്യ ഗതിർ നാസ്തി" എന്നു പറയപ്പെടുന്ന ശാസ്ത്രം എല്ലാവർക്കും സംബന്ധപ്പെട്ടതല്ല. ആ ശാസ്ത്രം ശരിയാണെങ്കിലും, സംസാരത്തിലിരിക്കുന്ന ആദികാല രാജാക്കന്മാർക്ക് സാധുവാണെന്നല്ലാതെ മറ്റുള്ളവർക്കല്ല. രാജാക്കന്മാർ പുത്രന്റെ മുഖത്തെ ദർശിച്ച് തപസ്സിനുവേണ്ടി ആരണ്യത്തിലേക്ക് പോകുന്നത് പൂർവ്വകാല രീതിയായിരുന്നു. അപ്പോൾ രാജ്യപരിപാലനത്തിനായി പുത്രൻ ആവശ്യമായതിനാൽ അപ്രകാരം പറഞ്ഞു. അല്ലാതെ വേറൊരു കാരണം ഇല്ല. അപുത്രസ്യ ഗതിർ നാസ്തി എന്ന ശാസ്ത്രം കർമ്മ കാണ്ഡ സംബന്ധപ്പെട്ടത് എന്നല്ലാതെ ജ്ഞാന കാണ്ഡം അനുസരിച്ചുള്ളതല്ല. പുത്രന്മാർ ഇല്ലാത്തവർക്ക് മോക്ഷം ഇല്ലെന്നു വന്നാൽ നിത്യ ബ്രഹ്മചാരികളായി കാണപ്പെടുന്ന അനേകം ഋഷി ശ്രേഷ്ഠന്മാർക്ക് മോക്ഷമില്ലാതെ പോകുമോ? ശ്രീ നാരദൻ, ശുകൻ, സനക സനന്ദ സനകാദി അനേകം തപോനിധികൾ കൂടാതെ ശ്രീ ശങ്കര, രാമാനുജ, മാധ്വാചാര്യർ ശ്രീനാരായണഗുരു മുതലായ അനേകം മഹാത്മാക്കളും സന്യാസികളായി കാണപ്പെടുന്നു. പുത്രന്മാർ ഇല്ലാത്തവർക്ക് ഗതിയില്ലെന്ന് പറയുന്ന വാക്കുകൾ വെറും ഭ്രമമെന്നല്ലാതെ മറ്റൊന്നല്ല. അച്ഛൻ രോഗത്തിൽ കിടക്കുമ്പോൾ പുത്രൻ ഔഷധം സേവിച്ചാൽ അച്ഛന്റെ രോഗം ഭേദപ്പെടുമോ? അല്ലെങ്കിൽ ഭാര്യ രോഗബാധിതയായി കിടന്ന് കഷ്ടപ്പെടുമ്പോൾ ഭർത്താവ് ഔഷധസേവ നടത്തിയാൽ ഭാര്യയുടെ രോഗം ശമിക്കുമോ അല്ലെങ്കിൽ ഒരു വീട്ടിൽ എല്ലാവരും വളരെ സ്നേഹത്തോടുകൂടി കഴിഞ്ഞുകൂടുമ്പോൾ പുത്രൻ ഭുജിച്ചാൽ മാതാവിനു വിശപ്പു മാറുമോ. അല്ലെങ്കിൽ ഭർത്താവ് ഭുജിച്ചാൽ ഭാര്യയ്ക്കു വിശപ്പു മാറുമോ. ഇല്ലല്ലോ. അപ്രകാരം തന്നെ അവരവരുടെ രോഗനിവാരണത്തിനായി അവരവർ തന്നെ ഔഷധം സേവിച്ച് പഥ്യപ്രകാരം ഇരുന്നാലല്ലാതെ മറ്റുള്ള ഭാഷണം വ്യർത്ഥം. ഇതുകൂടാതെ ഈ ജന്മത്തിനു മുൻപ് എത്രയോ കോടി ജന്മങ്ങൾ എടുത്തിരിക്കാം. അതാത് ജന്മത്തിൽ പുത്രസന്താനങ്ങൾ

ഉണ്ടാകാതിരിക്കുമോ? അപ്രകാരമുണ്ടായാൽ പിന്നീട് ഇപ്പോഴെങ്ങനെ ജനിച്ചു? കൂടാതെ സദ്വൃത്തരായ പുത്രന്മാർ ഉണ്ടായാൽ അവർ ചെയ്യുന്ന കർമ്മത്താൽ സ്വർഗ്ഗം കിട്ടുമെന്ന് പറയുകയാണെങ്കിൽ ദുർവൃത്തിയുള്ള പുത്രന്മാർ ചെയ്യുന്ന പാപകർമ്മത്തിന് മാതാപിതാക്കൾ നരകത്തിൽ പോകാൻ പാടില്ലേ? പിതാക്കന്മാരുടെ ധനത്തിന് അധികാരമുള്ളവർ പിതാവിന്റെ ഋണത്തിനും ബാധ്യസ്ഥരല്ലേ? അതിനാൽ ഇപ്പോഴുള്ളവർക്ക് സൽപുത്രന്മാർ വളരെ കുറവായിരിക്കുന്നു. പുത്രസന്താനമുണ്ടായാൽ ഉടനെ ധന്യരാകുന്ന പക്ഷം പത്ത് പുത്രന്മാർ ഉള്ള ദുഷ്ടനുകൂടി എത്രവലിയ സ്ഥിതിയെ പ്രാപിക്കാൻ കഴിയുന്നതാണ്! ഇതുകൂടാതെ പ്രേതലോകത്തിരിക്കുന്നവർക്ക് വേണ്ടിയാണല്ലോ പിതൃകർമ്മം ഏർപ്പെട്ടത്. സാധാരണ സന്മാർഗ്ഗികൾ പോലും പ്രേതലോകത്ത് പോകുന്നതല്ല. അവർ മരണാനന്തരം സ്വർഗ്ഗലോകത്തുവെച്ച് അവിടെ ദേവഭോഗം അനുഭവിക്കുമെന്ന് ശാസ്ത്രം പറയുന്നു. കുറ്റവാളികൾ മാത്രം ജയിൽ ശിക്ഷ അനുഭവിക്കണമെന്നല്ലാതെ സന്മാർഗ്ഗികൾ എന്തിനു പോകണം? ജയിൽവാസം ചെയ്യുന്നവർക്ക് സുഖിക്കാൻ അവിടുത്തെ മേലധികാരികൾക്ക് ഇവന്റെ പുത്രന്മാരോ ബന്ധുക്കളോ കൈക്കൂലി കൊടുക്കേണ്ടിയിരിക്കുന്നു. അപ്രകാരം പ്രേതലോകത്തിരിക്കുന്നവർക്കല്ലയോ പിതൃകാര്യങ്ങൾ ചെയ്യേണ്ടുന്നത്. കൂടാതെ ഇതിൽ വേറൊരു രഹസ്യമുണ്ട്. ജയിൽവാസം ചെയ്യുന്നവന്റെ സുഖത്തിനായി അധികാരികൾക്ക് വല്ലതും കൈക്കൂലി കൊടുത്താൽ അല്പസുഖം കിട്ടുമെന്നല്ലാതെ പരലോകത്തിൽ യമധർമ്മൻ കൂടി അപ്രകാരമുള്ള കൈക്കൂലി ആഗ്രഹിക്കുമോ. ഇല്ലേ ഇല്ല. അതിനാൽ "അവശ്യമനുഭോക്തവ്യം കൃതം കർമ്മ ശുഭാശുഭം" എന്ന് ശാസ്ത്രം പറയുന്നു. അതിനാൽ ഇപ്രകാരമിരുന്നാലും പുത്രൻ ചെയ്ത കർമ്മഫലം വ്യർത്ഥമാകുന്നതല്ല. ആ ഫലം അവനുതന്നെ സിദ്ധിക്കുമെന്നല്ലാതെ ഇവർക്ക് ലഭിക്കുന്നതല്ല. പുത്രൻ ഉന്നതബിരുദം സമ്പാദിച്ചാൽ പിതാവിന് ഉദ്യോഗം കൊടുക്കുന്നത് കാണുന്നില്ല. അച്ഛൻ മോഷ്ടിച്ചാൽ മകൻ ശിക്ഷ അനുഭവിക്കേണ്ടിവരുന്നില്ല. അതിനാൽ ജീവൻ ശരീരത്തിൽ ഇരിക്കുമ്പോൾ തന്നെ എല്ലാവരും വിചാരശീലന്മാരായി കഴിയുന്നത്ര പുണ്യകർമ്മം ഈശ്വരഭക്തിയോടെ ചെയ്യുവാൻ പ്രയത്നം ചെയ്താൽ അവർ തന്നെ ധന്യാത്മാക്കൾ. മറ്റുള്ള വാക്കുകൾ വിശ്വസിച്ച് ജന്മത്തെ വ്യർത്ഥമാക്കാൻ പാടുള്ളതല്ല. സൽപുത്രന്മാരുടെ മുഖ്യമായ കർത്തവ്യം എന്തെന്നാൽ അച്ഛനമ്മമാർ വയ

സ്സാകുന്ന കാലത്തെങ്കിലും ഈശ്വരധ്യാനം ചെയ്യുന്ന കാര്യത്തിൽ അവർക്ക് യാതൊരു ലോഭവും വരുത്തിവെക്കാതെ ശ്രദ്ധാഭക്തികളോടെ ചെയ്യിക്കുന്നതിനെ ശ്രാദ്ധം എന്നു പറയുന്നു. ഇപ്രകാരമുള്ള കുമാരൻ മാതാപിതാക്കളെ ഉദ്ധരിക്കുമെന്ന് നിജം. ഇവിടെ മാതാപിതാക്കളെ കരകയറ്റുന്നവനാണ് ശരിയായ പുത്രൻ.

ശ്ലോകം: *ഊർദ്ധ്വം ഗച്ഛന്തി സത്ത്വസ്ഥാഃ*
*മദ്ധ്യേതിഷ്ഠന്തി രാജസാഃ*
*ജഘന്യ ഗുണ വൃത്തിസ്ഥാ*
*അധോ ഗച്ഛന്തി താമസാഃ* (ഭ. ഗീ. 14-18)

താ: സത്വഗുണവൃത്തിയിലുള്ളവർ ഊർധ്വ ലോകത്തെ പ്രാപിക്കുന്നു. അതായത് ബ്രഹ്മലോകത്തെ പ്രാപിക്കുന്നു. അല്ലെങ്കിൽ ഉൽകൃഷ്ടരായ മഹാത്മാക്കളുടെ കുലത്തിൽ ജനിക്കുന്നു. രാജസ ഗുണത്തിലുള്ളവർ മദ്ധ്യമമായി സ്വർഗ്ഗ ഗുണത്തെ പ്രാപിച്ച് അവിടെ സുഖം അനുഭവിക്കുന്നു. കൂടാതെ സാമാന്യ ജനസംഘത്തിൽ ജനിക്കുന്നു. അധമവൃത്തിയുള്ള തമോഗുണമുള്ളവർ നരകലോകത്തിൽ പ്രവേശിക്കുന്നു. അല്ലെങ്കിൽ ദാരിദ്ര്യാദിരോഗങ്ങളോടുകൂടി നീചയോനിയിൽ ജനിക്കുന്നു എന്ന് ഗീതയുടെ അഭിപ്രായം. അതുകൊണ്ട് പുണ്യാത്മാക്കളായവർക്ക് പ്രേതലോകം കാണുവാൻ കൂടി അവകാശമില്ലെന്ന് അഭിപ്രായം.

ശ്ലോകം: *ഋണമോചന കൃത്യാപി*
*പിതൃസ്സന്ധി സുതാദയഃ*
*ബന്ധമോചന കർത്താതു*
*സ്വാത്മനോ ന്യോന കശ്ചന.*

താ: പിതാവിന്റെ ഋണവിമുക്തി ചെയ്യുവാൻ പുത്രാദികളെക്കൊണ്ട് സാധിക്കുമെന്നല്ലാതെ സംസാര (ബന്ധന) മോചന കർത്താവായിട്ട് താനല്ലാതെ വേറെ ആരും ഉണ്ടാവുന്നതല്ല.

ശ്ലോകം: *മസ്തകന്യസ്ത ഭാരാദേർ*
*ദുഃഖമന്യൈർ നിവാര്യതേ*
*ക്ഷുധാദികൃത ദുഃഖം തു*
*വിനാ ന്യേന കേനചിത്.*

താ തലയിൽ വെച്ച ഭാരം മുതലായവ ഉള്ളവന്റെ ദുഃഖം ഇതരന്മാരാൽ നിവൃത്തിക്കപ്പെടുമെന്നല്ലാതെ വിശപ്പ് തുടിങ്ങിയ

വയിൽ ഉണ്ടാകുന്ന ദുഃഖം തന്നത്താനല്ലാതെ മറ്റുള്ളവരാൽ നിവാരണം ചെയ്യാൻ സാദ്ധ്യമല്ല. അതായത് തന്റെ സംസാര ബന്ധ വിമുക്തിക്കായി ജീവനോടു കൂടിയിരിക്കുമ്പോൾ യത്നിക്കാതെ, പുത്രൻ വിമുക്തി ചെയ്യുമെന്ന് കരുതി വഞ്ചിക്കപ്പെടരുതെന്ന് ഭാവം. പുത്രൻ എന്നതിന്റെ ശരിയായ അർത്ഥം തന്നെ എന്തെന്നാൽ മുക്തികാന്തയെന്ന ഭാര്യയോടുംകൂടി ജ്ഞാനമെന്ന പുരുഷനെ പ്രസവിക്കുന്നത്. പുരുഷന്മാർക്കും അപ്രകാരംതന്നെ. ആത്മാരാമനെന്ന പരമാത്മാവോടുകൂടിച്ചേർന്ന് യോഗാനുഷ്ഠാന ക്രീഡയെന്ന ആത്മാനാത്മ സംയോഗത്താൽ ബ്രഹ്മജ്ഞാനമെന്ന പുത്രനെ പ്രസവിക്കുന്നത് സ്ത്രീകൾക്കെന്നും ഗ്രഹിക്കേണ്ടതാണ്.

ശ്ലോകം: *പത്ഥ്യമൗഷധ സേവാച-*
*ക്രിയ്യതേയേന രോഗിണാ*
*ആരോഗ്യ സിദ്ധിർ ദൃഷ്ടാസ്യ*
*നാന്യാനുഷ്ഠിത കർമ്മണാ.*

താ: പത്ഥ്യവും ഔഷധസേവയും ആര് തെറ്റാതെ ചെയ്യുന്നുവോ അവന് ദേഹസൗഖ്യം ഉണ്ടാകുന്നു. മറ്റുള്ളവർ ചെയ്ത പത്ഥ്യ ഔഷധസേവ കൊണ്ട് അവ ചെയ്യാത്തവന് സംഖ്യം പ്രാപിക്കാൻ സാദ്ധ്യമല്ല. അതിനാൽ തന്റെ സംസാരരോഗ ദുഃഖത്തിന് താൻ തന്നെ ധ്യാനാനുഷ്ഠാനം ചെയ്യാതെ പുത്രന്മാർ ചെയ്യുമെന്ന് പിതാവും, ഭർത്താവ് ചെയ്യുമെന്ന് ഭാര്യയും കരുതി കാലം വൃഥാ നഷ്ട പ്പെടുത്തരുതെന്ന് ഭാവം.

ശ്ലോകം: *അവിദ്യാ കാമകർമ്മാദി*
*പാശബന്ധം വിമോചിതും*
*കസ്സക്നുയാദിനാത്മാനം*
*കല്പകോടി ശതൈരപി.*

താ: മേൽപറഞ്ഞ പ്രകാരം അജ്ഞാനം, കാമം, കർമ്മം മുതലായ പാശത്താൽ കെട്ടപ്പെട്ട ബന്ധം ആരായാലും തനിക്ക് താനല്ലാതെ കോടി ബ്രഹ്മകല്പങ്ങളായാലും, അന്യരാൽ വിമോചനം ചെയ്യാൻ സാദ്ധ്യമല്ലെന്ന് വിവേക ചൂഢാമണി. അതിനാൽ കുറഞ്ഞ ഒരു കുടുംബത്തിൽ എല്ലാവരും സ്നേഹത്തിൽ ഇരുന്നാലും ഒരാൾക്ക് രോഗം വന്നാൽ മറ്റൊരാൾ ഔഷധം സേവിക്കുന്നതുകൊണ്ട് സൗഖ്യം പ്രാപിക്കുന്നത് കാണുന്നില്ല.. മരണാനന്തരം അവരവരുടെ പാപപുണ്യകർമ്മങ്ങൾ അനുസരിച്ച് ഒരുകൂട്ടർ സ്വർഗ്ഗത്തെയും മറ്റൊരു

കൂട്ടർ നരകത്തെയും, വേറൊരു കൂട്ടർ ഇഹലോകത്തെയും പ്രാപിക്കും. അപ്പോൾ ഒരാൾക്ക് മറ്റൊരാൾ സഹായം ചെയ്യാൻ സാദ്ധ്യമല്ല. അതിനാൽ ജീവനോടുകൂടി ഇരിക്കുമ്പോൾ ഈശ്വരന്റെ കരുണാകടാക്ഷത്തിന് പാത്രങ്ങൾ ആവുന്നവർതന്നെ ധന്യാത്മാക്കൾ. ഇപ്രകാരം പറയുന്നതുകൊണ്ട് ശ്രാദ്ധത്തെ നിഷേധിച്ചിരിക്കുന്നു എന്ന് ഭാവമല്ല. ഉത്തമലോകം പ്രാപിക്കാത്ത ജീവന്മാർക്ക് ബ്രഹ്മനിഷ്ഠന്മാരെക്കൊണ്ട് ശ്രാദ്ധം ചെയ്യിച്ചാൽ ചില സൗഖ്യം സംഭവിക്കാം. കൂടാതെ ഈ കർമ്മത്തെക്കണ്ട് പിതൃക്കൾ സന്തോഷപ്പെട്ട് അനുഗ്രഹിക്കും.

## വിഷയവാഞ്ഛോപായം

പ്രശ്നം: സ്വാമിജീ, "കാമീഗാക മോക്ഷ കാമി ഗാഡു" (കാമ്യമില്ലാതെ മോക്ഷകാമിയാകുന്നതല്ല) എന്ന് ശാസ്ത്രം പറയുന്നല്ലോ. എന്തെന്നാൽ വൈരാഗ്യത്തോടുകൂടിയ നിർമ്മലഹൃദയമുള്ള മുമുക്ഷുക്കളേയും കൂടി വിഷയത്തിൽ പ്രവേശിപ്പിക്കാൻ ചില രാജയോഗികൾ പ്രവർത്തിക്കുന്നല്ലോ. ഇതിന്റെ യാഥാർത്ഥ്യം എന്താണെന്ന് ദയവുചെയ്ത് ഉപദേശിച്ച് തരുമാറാകണം, ധർമ്മാത്മാവേ.

ഉത്തരം: അല്ലയോ ബുധജനവിധേയനായ സോദര, "കാമീഗാനിവാഡു മോക്ഷകാമി കാഡു" എന്ന ശാസ്ത്രം ശരിയാണെന്നല്ലാതെ അതിന്റെ യഥാർത്ഥമായ അർത്ഥം അറിയാത്ത മൂഢന്മാർ തലകീഴായി പറയും. കാമശബ്ദത്തിന് ഇച്ഛ, അഭിലാഷം, ആസക്തി തുടങ്ങിയ അർത്ഥങ്ങൾ ഉണ്ട്. അപ്പോൾ ഏതിൽ കാമ്യമാകാത്തവനെന്നാൽ മോക്ഷത്തിൽ വളരെ കാമം ഇല്ലാത്തവന് മുക്തി പ്രാപിക്കുവാൻ സാദ്ധ്യമല്ലെന്നുള്ള ഭാവമെന്നല്ലാതെ വിഷയകാമമല്ല. അത്യന്ത കാമമുള്ള ഒരുവൻ ആഗ്രഹിച്ച സ്ത്രീയോടുകൂടി രമിക്കുവാൻ തന്റെ ധനം, കുലം, ബന്ധുവർഗ്ഗം, മാനം കൂടി വിട്ട് ആ സ്ത്രീക്ക്വേണ്ടി എത്രമാത്രം പാട്പെടുന്നുവോ അപ്രകാരം തന്നെ മോക്ഷമെന്ന മുക്തികാന്ത വ്യവഹാരത്തിന് പാടുപെടുന്ന വൈരാഗ്യധീരന്മാർക്ക് മോക്ഷം സിദ്ധിക്കുമെന്നല്ലാതെ അശ്രദ്ധയുള്ള മന്ദബുദ്ധികൾക്ക് സാദ്ധ്യമല്ലെന്ന് ഭാവം. ഭഗവത്ഗീതയിൽ ദ്വിതീയോദ്ധ്യായത്തിൽ "സ ശാന്തി മാപ്നോതിന കാമകാമി" എന്നതിന്റെ അർത്ഥത്തെ ഭഗവാൻതന്നെ വിശദീകരിക്കുന്നു. അതായത് സർവ്വേന്ദ്രിയ സംയമിയായ നിഷ്ഠാഗരിഷ്ഠൻ ശാശ്വതാനന്ദ മോക്ഷത്തെ പ്രാപിക്കുമെന്നതല്ലാതെ "നകാമകാമി" വിഷയത്തിൽ കാമമുള്ളവന് സാദ്ധ്യമാകുന്നതല്ലെന്ന് ഭാവം. കൂടാതെ

ശ്ലോകം: *കാമയേഷ ക്രോധയേഷ*
*രജോഗുണ സമുത്ഭവഃ*
*മഹാശനോ മഹാപാപ്മാ*
*വിദ്ധ്യേനമിഹ വൈരിണം* (ഭ.ഗീ. 3-37)

എന്ന് തൃതീയോദ്ധ്യായത്തിലും

ശ്ലോകം: *ത്രിവിധം നരകസ്യേദം*
*ദ്വാരം നാശനമാത്മനഃ*
*കാമഃ ക്രോധസ്തഥാ ലോഭ*
*സ്തസ്മാദേതത്ത്രയം ത്യജേത്* (ഭ.ഗീ. 16-21)

എന്ന് ഷോഡശോദ്ധ്യായത്തിലും കൂടി വിഷയകാമത്തെ ഖണ്ഡിക്കപ്പെട്ടിരിക്കുന്നു.

ശ്രുതി: *യദാസർവ്വേപ്രമുച്യന്തേ*
*കാമായസ്യഹൃദിശ്രിതാഃ*
*അഥമർത്ത്യോ f മൃതോഭവ*
*ത്യത്രബ്രഹ്മസമശ്നുതേ*

എന്ന് കഠോപനിഷത്തിലും കാണപ്പെടുന്നു. ഇപ്രകാരം ശ്രുതികൾ പറയുമ്പോൾ അതിന് വിഷയ കാമമെന്ന് അർത്ഥം ആകുന്നതല്ല. ഇപ്രകാരം വിഘടമായ ഒരു ശ്ലോകം ഹഠയോഗ പ്രദീപത്തിൽ കാണപ്പെടുന്നു.

ശ്ലോകം: *ഗോമാംസം ഭക്ഷയേന്നിത്യം*
*പിബേദമര വാരുണീം*
*കുലീനം തമഹം മന്യേ*
*ഇതരേ കുല ഘാതകാഃ*

താ: നിത്യവും ഗോമാംസത്തെ ഭക്ഷിക്കുന്നവനും ചാരായം കുടിക്കുന്നവനും, മഹാശ്രേഷ്ഠനെന്നും അല്ലാത്തവർ കുലഘാത കരാണെന്നും വിരോധാർത്ഥം. ഇതിന്റെ ശരിയായ അർത്ഥം ആ ഗ്രന്ഥത്തിൽ തന്നെ തൃതീയോപദേശത്തിൽ നാലും അഞ്ചും ശ്ലോകങ്ങളിൽ കാണാം. ലംബികായോഗം, (ഖേചരീയോഗത്തിന്) ജിഹ്വാഛേദനത്താൽ കണ്ഠഗുഹരത്തിൽ നാക്കിനെ കയറ്റി എന്നത് ഗോമാംസ ഭക്ഷണ ശബ്ദാർത്ഥം. ആ സ്ഥാനത്തിൽ ജിഹ്വാഗ്രം പ്രാണവായു, മനസ്സ് മൂന്നിനെയും ഏകാഗ്രപ്പെടുത്തി ധ്യാനിക്കുമ്പോൾ അമൃതധാര പ്രവഹിക്കും. ഇതിനെ പാനം ചെയ്യുന്നത് എന്ന ചാരായ

ശബ്ദത്തിനർത്ഥം അപ്രകാരമുള്ള യോഗി അമൃതനാകുന്നതാണ്. അതിനാൽ കുഞ്ഞേ വിഷമായ വിഷയത്തിൽ പാമരന്മാർ പറയുന്ന വാക്ക് കേട്ട് വിശ്വസിച്ച് പ്രവേശിക്കരുത്. ദുഷിച്ചുപോകും. ഈ വിഷയത്തെ ശാസ്ത്രം എപ്രകാരം ഖണ്ഡിക്കുന്നു എന്നു നോക്കൂ.

ശ്ലോകം: *വിഷസ്യ വിഷയാണാം ച*
*ദൂരമത്യന്ത മാന്തരം*
*ഉപഭുജ്യ വിഷം ഹന്തി*
*വിഷയാ സ്മരണാ ദപി.*

താ: വിഷത്തിനും, വിഷയത്തിനും ബഹുദൂരമായ വ്യത്യാസം ഉണ്ട്. വിഷം കഴിക്കുന്നവരെ മാത്രമെ കൊല്ലുന്നുള്ളു. വിഷയം സ്മരണയാൽത്തന്നെ ഹനനം ചെയ്യുന്നതാണ്. അതായത് കാളകൂടവിഷത്തേക്കാൾ വിഷയവാഞ്ഛ മഹാക്രൂരമായ വിഷമെന്ന് പറയുന്നു.

ഈ ചുവടെക്കാണുന്ന വിഷയങ്ങൾ മുമുക്ഷുക്കൾ മാത്രം ഗുപ്തമായി നോക്കേണ്ടതാണ്. അല്ലാതെ സ്ത്രീപുരുഷന്മാർ വിശേഷമായിരിക്കുന്നിടത്ത് വെച്ച് പഠിക്കരുത്.

ശ്ലോകം: *യോഷിദ്ദർശന മാത്രേണ*
*മുഹ്യാതിക്ഷുഭ്യ തിസ്വയം*
*സ്ത്രീയോഹിനരക ദ്വാരം*
*നിർമ്മിതം പരമേഷ്ഠിനാ*
*തസ്മാത്തദർശനം പാപം*
*നരാണാം തു തപസ്വിനാം*

താ: സ്ത്രീയുടെ ദർശനത്താൽ സ്വയമായിത്തന്നെ പുരുഷൻ മോഹത്താൽ മഗ്നനായി ക്ഷോഭിക്കും. (അതായത് പിശാചിനാൽ ബാധിക്കപ്പെട്ടവനെപ്പോലെ .പ്രജ്ഞാഹീനനാകുന്നതാണ്) സ്ത്രീകൾ നരകദ്വാരങ്ങളായി ബ്രഹ്മദേവനാൽ സൃഷ്ടിക്കപ്പെട്ടു. അതിനാൽ ആ സ്ത്രീകളുടെ ദർശനം നരന്മാർക്കും താപസന്മാർക്കും ബഹു പാതകമായിരിക്കുന്നു.

ശ്ലോകം: *മാംസപാഞ്ചാലികായാസ്തു*
*യന്ത്രലോലേംഗപഞ്ചരേ*
*സ്നായ്വസ്ഥി ഗ്രന്ഥി ശാലിന്യാഃ*
*സ്ത്രീയാഃ കിമിവ ശോഭനം*

താ: എല്ലുകൊണ്ടും, ഞരമ്പുകൊണ്ടും, മാംസപിണ്ഡം കൊണ്ടും ഉണ്ടാക്കിയിരിക്കുന്ന മാംസപ്രതിമയായ ആ സ്ത്രീയുടെ യന്ത്രംപോലെ ചലിച്ചുകൊണ്ടിരിക്കുന്ന ശരീരമെന്ന പഞ്ചരത്തിൽ എന്താണ് സുഖമുള്ളത്? (കരിമ്പിനെ യന്ത്രമെന്നപോലെ പുരുഷന്റെ സത്തു പിഴിയുന്നു.)

ശ്ലോകം: *ത്വങ്ങ്മാംസരക്ത ബാഷ്പാംബു*
*പൃഥക്കൃത്വ വിലോചനം*
*സമാലോകയരമ്യം ചേത്-*
*കിംമുധാപരിമുഹ്യസി.*

താ: ത്വക്ക്, മാംസം, രക്തം, ചൂടുവെള്ളം ഇതിനെ വേർപെടുത്തിയതിനുശേഷം കണ്ണുകൊണ്ട് നോക്കൂ. നീ എന്തിന് വ്യർത്ഥമായ മോഹത്തെ പ്രാപിക്കണം.

ശ്ലോകം: *കേശകജ്ജല ധാരിണ്യോ*
*ദുസ്പർശാ ലോചനപ്രിയാഃ*
*ദുഷ്കൃതാഗ്നി ശിഖാനാര്യോ*
*ദഹന്തി തൃണ വന്നരാൻ*

താ: മുടികൾ എന്ന പുകയെ ധരിച്ചവരും സ്പർശിച്ചാൽ അഗ്നികണക്കേ സഹിക്കാൻ കഴിയാത്തതും, കൺകൾക്ക് ഇഷ്ടപ്പെട്ടവരുമായി പാപങ്ങൾ എന്ന അഗ്നികളുടെ ജ്വാലയായി സ്ത്രീകൾ പുരുഷനെ വൈയ്ക്കോൽത്തുരുമ്പിനെയെന്നപോലെ വളരെ വേഗത്തിൽ എരിച്ച് ചാമ്പലാക്കുന്നു.

ശ്ലോകം: *ജ്വലതാമതി ദൂരേfപി*
*സരസാ അപി നീരസാഃ*
*സ്ത്രീയോഹി നരകാഗ്നീനാ*
*മിന്ധനം ചാരുദാരുണം.*

താ: കാഴ്ചയ്ക്ക് രസമുള്ളവരായി കണ്ടാലും, ചിന്തിച്ചു നോക്കുമ്പോൾ, വളരെ നീരസമുള്ളവരായ സ്ത്രീകളെ, വളരെ ദൂരത്തിൽ എരിയുന്ന നരകാഗ്നികൾക്ക് പുരുഷന്മാർ ചമൽക്കാരങ്ങളും ഭയങ്കരങ്ങളുമായ വിറകുപോലായിത്തീരുന്നു.

ശ്ലോകം: *കാമനാ മ്നാകിരാതേന*
*വികിർണാ മുഗ്ധചേത സാം*
*നാര്യാ നരവിഹംഗാനാ*
*മംഗ ബന്ധന വാഗുരാ*

താ: സ്ത്രീകൾ മൂഢചിത്തമുള്ള മനുഷ്യരെന്ന പക്ഷികൾക്ക് മന്മഥൻ എന്ന വേടനാൽ വയ്ക്കപ്പെട്ട വലയായിതീരുന്നു.

ശ്ലോകം: *സർവ്വേഷാം ദോഷരത്നാനാം*
*സുസ്തി മുദ്ഗാകയാനയാ*
*ദുഃഖ ശൃംഖലയാ നിത്യ*
*മലമസ്തു മമസ്ത്രിയാ*

താ: സമസ്തമായ ദോഷങ്ങളെന്ന രത്നങ്ങൾക്ക് സ്ഥാനമായതും എപ്പോഴും ദുഃഖത്തെ ഉണ്ടാക്കുന്ന ചങ്ങലയായതുമായ സ്ത്രീയെ ക്കൊണ്ട് യാതൊരു പ്രയോജനവുമില്ലെന്ന് ജ്ഞാനവാസിഷ്ഠം വൈരാഗ്യപ്രകരണം.

ശ്ലോകം: *നാരീസ്തനഭര നാഭീദേശം.*
*ദൃഷ്ട്വാമാഗാ മോഹാവേശം*
*ഏതൻ മാംസ വസാദി വികാരം*
*മനസി വിചിന്തയ വാരം വാരം*

താ: അല്ലയോ മൂഢാ, സ്ത്രീയുടെ സ്തനങ്ങളും നാഭിസ്ഥലവും കണ്ട് മോഹിക്കരുത്. അത് മാംസം, രക്തം, കൊഴുപ്പ്, പഴുപ്പ് മുതലായ ദുർഗ്ഗന്ധ സമൂഹമാണെന്ന് വീണ്ടും വീണ്ടും വിചാരിച്ച് ഗോവിന്ദനെ സ്മരിക്കൂ. നാരായണനെ സ്മരിക്കൂ. രാമഭജനം ചെയ്യൂ എന്ന് ശ്രീശങ്കരൻ ഉപദേശിച്ചിരിക്കുന്നു.

ശ്ലോകം: *മനസാ കർമ്മണാ വാചാ*
*ത്യജതാം മൃഗലോചനാം*
*ന തേ സ്വർഗോഽപവർഗോവാ*
*സാനന്ദം ഹൃദയം യദി.*

താ: ആ മാൻകണ്ണുകളെപ്പോലെ നേത്രങ്ങളുള്ള പെണ്ണിനെ ആരാൽ എന്തിനായി നിർമ്മിക്കപ്പെട്ടതോ എന്ന്, എന്നാൽ അറിഞ്ഞു കൊള്ളുവാൻ സാദ്ധ്യമാവുന്നില്ല. ആ പെണ്ണ് വിശ്വാസ ഘാതകിയും സ്വർഗ്ഗസുഖത്തിനും, മോക്ഷസുഖത്തിനും അതുപോലെ ഇഹലോക സുഖത്തിനും വിലങ്ങുതടിയാണെന്ന് അറിയേണ്ടതാണ്.

ശ്ലോകം: *മൂത്രശോണിത ദുർഗന്ധേ*
*ഹ്യമേദ്ധ്യാ ദ്വാരദൂഷിതേ*
*ചർമ്മകുണ്ഡേ യേ രമന്തി*
*തേലിപ്യം തേന സംശയഃ*

താ: മൂത്രത്താലും രക്തത്താലും ബഹുദുർഗന്ധമുള്ളതും രേതസിനാൽ ദൂഷിതമായതും മലദ്വാരമാകുന്നതിനാൽ നിന്ദിക്കപ്പെട്ടതുമായ ചർമ്മകുണ്ഡത്തിൽ ആര് ഭ്രമിക്കുന്നുവോ അവൻ സംസാരത്താൽ ബന്ധിക്കപ്പെടുന്നു. ഇതിനു സംശയമില്ല.

ശ്ലോകം: *കൗടില്ല്യ ദംഭ സംയുക്താ*
*സത്യശൗച വിവർജിതാ*
*കേ നാപി നിർമ്മിതാ നാരീ*
*ബന്ധനാം സർവ്വദേഹിനാം*

താ: കുടിലധർമ്മം ഉള്ളതും സത്യധർമ്മം ഇല്ലാത്തതുമായ സ്ത്രീ ആരാൽ നിർമ്മിക്കപ്പെട്ടതോ അറിയില്ല. ആ സ്ത്രീയെ സമസ്തമായ പ്രാണികൾക്കും സംസാരമഹാപാശബന്ധമെന്ന് അറിഞ്ഞു കൊള്ളേണ്ടതാണ്.

ശ്ലോകം· *ജാനാമി നരകം നാരീം*
*ധ്രുവം ജാനാമി ബന്ധനം*
*യസ്യാം ജാതോരതസ്തത്ര*
*പുനസ്തത്രൈവ ധാവതി.*

താ: ഞാൻ സ്ത്രീയെ മഹാഘോരനരകമായി അറിഞ്ഞു കൊണ്ടിരിക്കുന്നു. സ്ത്രീയെ മോക്ഷപ്രതിബന്ധമാണെന്ന് ഞാൻ നിശ്ചയമായും അറിഞ്ഞുകൊള്ളുന്നു. അപ്രകാരമുള്ള സ്ത്രീയിൽ പിറന്ന് ആ സ്ത്രീയിൽ തന്നെ ആസക്തിയുണ്ടായി അതിൽ ഭ്രമിച്ച് ആ വിഷയത്തിൽ കാലത്തെ വ്യർത്ഥമാക്കികൊണ്ടിരിക്കുന്നു. ഹാ എത്ര കഷ്ടം!

ശ്ലോകം: *ഭഗാദികുച പര്യന്തം*
*തംവിദ്ധി നരകാർണവം*
*യേ രമന്തെ പുനസ്തത്ര*
*തരന്തി നരകം കഥം*

താ: യോനി മുതൽ കുചങ്ങൾ വരെയും മഹാഘോര സംസാര നരക സമുദ്രമെന്നത് നീ അവശ്യം അറിഞ്ഞിരിക്കണം. അപ്രകാരമുള്ള സ്ത്രീയിൽ രമിക്കുന്നവൻ എപ്രകാരമാണ് സംസാര സാഗരത്തെ കടക്കുന്നത്. അതായത് വിഷയത്തിൽ പ്രവേശിച്ചവർക്ക് സംസാര സാഗരം കടക്കുവാൻ സാദ്ധ്യമാവുന്നതല്ലെന്ന് സാരം.

ശ്ലോകം: *വിഷ്ഠാദിനരകം ഘോരം*
*ഭഗംച പരിനിർമ്മിതം*
*കിമുപശ്യസിരേ ചിത്ത*
*കഥം തത്രൈവ ധാവസി*

താ: ഹേ മാനസാ, യോനി ഭയങ്കരമായ മലമൂത്രങ്ങളോടുകൂടിയ ഒരു ഘോരനരകകൂപമായി നിർമ്മിച്ചിട്ടുള്ളത്. അപ്രകാരപ്പെട്ട അതിനെ എന്തിന് അടിക്കടി നോക്കണം. അതായത് ദുർഗന്ധത്തോടുകൂടി യാണ് ഈശ്വരൻ യോനിയെ നിർമ്മിച്ചത്. എന്തിനുവേണ്ടിയെന്നാൽ ജീവികളുടെ മനസ്സ് അതിലേക്ക് പോവാതിരിക്കാൻ. കരുണാമൂർത്തി അപ്രകാരം ചെയ്താലും മനുഷ്യരിപ്രകാരം ഭ്രമിച്ചുകൊണ്ടിരിക്കുന്നു വല്ലോ. ഇക്കണക്കിന് സുഗന്ധമുള്ളതായിരുന്നുവെങ്കിൽ ലോകത്തിന്റെ സ്ഥിതി എന്തായിരിക്കുമെന്ന് എങ്ങനെ പറയാൻ കഴി യും. ഇതിൽ ഗോപാല, ഭൂപാല, ചണ്ഡാല, ബ്രാഹ്മണ, കൃഷ്ണ, ശ്വേദ, ബാല, യൗവന വാർദ്ധക്യാദി ഭേദങ്ങൾ ഇല്ലാതെ എല്ലാവർക്കും ഒരേവിധത്തിൽ ദുർഗന്ധമായി അസഹ്യമായിരിക്കുന്നു.

ശ്ലോകം: *ഭഗേന ചർമ്മകുണ്ഡേന*
*ദുർഗന്ധേന വ്രണേനച*
*ബന്ധിതം ഹിജഗത് സർവ്വം*
*സദേവാസുര മാനുഷം.*

താ: സദാ ദുർഗന്ധമുള്ളതും ഒരിക്കലുമുണങ്ങാത്ത വൃണരൂപ മായതും ചർമ്മകുണ്ഡമായതുമായ യോനിയാൽ ദേവതകൾ, രാക്ഷസർ, അസുരന്മാർ, മനുഷ്യർ മുതലായ സമസ്തപ്രാണികളും ബന്ധിക്കപ്പെടുന്നു.

ശ്ലോകം: *അന്തരേ നരകം വിദ്ധി*
*കൗടില്ല്യം ബാഹ്യമണ്ഡിതം*
*ലലിതാമിഹ പശ്യന്തി*
*മഹാമന്ത്ര വിരോധിനിം*

താ: സ്ത്രീയുടെ മർമ്മസ്ഥാനത്തെ മഹാഘോരനരകകൂപമായി അറിഞ്ഞുകൊള്ളേണ്ടതാണ്. അവരുടെ ഉള്ളിൽ കുടില ബുദ്ധിയും ബാഹ്യത്തിൽ സുന്ദരമായി അലങ്കരിച്ചുമിരിക്കും. അതിനാൽ മഹാമന്ത്രത്തിന് വിരോധികളായി സുന്ദരികളെ (സ്ത്രീകളെ) കാണേണ്ടതാണ്. മഹാമന്ത്ര വിരോധി എന്നാൽ പ്രണവാദി

മന്ത്രത്തിനും ആത്മജ്ഞാനമെന്ന മുക്തിക്കും പ്രതിബന്ധമെന്നറിയേണ്ടതാണ്.

ശ്ലോകം: *തത്ര മുഗ്ദാ രമന്തേച*
*സദേവാസുര മാനുഷഃ*
*തേ യാന്തി നരകം ഘോരം*
*സത്യമേവന സംശയഃ*

താ: ആര് ബുദ്ധിയില്ലാത്തവരായി സ്ത്രീയിൽ ഭ്രമിക്കുന്നുവോ അവർ ദേവതകൾ രാക്ഷസർകൾ, അസുരന്മാർ, ആരായാലും ഘോരനരകത്തെ പ്രാപിക്കുന്നതാണ്. ഇതിന് സന്ദേഹമില്ല. ഇത് സത്യം.

ശ്ലോകം: *അഗ്നികുണ്ഡ സമാനാരീ*
*ഘൃത കുംഭ സമോനരഃ*
*സംസർഗേണ വിലീയേത*
*തസ്മാത്താം പരിവർജയേത്*

താ: സ്ത്രീ അഗ്നികുണ്ഡം പോലെയും പുരുഷൻ നെയ്യ് കുംഭം പോലെയും ആണ്. ഈ രണ്ടിന്റെയും സംയോഗത്താലുള്ള രസാനുഭൂതിയും നാശം പ്രാപിക്കുന്നു. അതിനാൽ നിശ്ചയമായും സ്ത്രീയെ നിശ്ശേഷം വർജിക്കേണ്ടതാണ്.

ശ്ലോകം: *ഗൗഡീ മാധ്വീ തഥാ പൈഷ്ടീ*
*വിജ്ഞേയാ ത്രിവിധാസുരാ*
*ചതുർത്ഥീ സ്ത്രീസുരാ ജ്ഞേയാ*
*യയേദം മോഹിതം ജഗത്*

താ: നാല്വിധം ചാരായത്തെപ്പറ്റി പറയുന്നു. വെല്ലം, കള്ള് മുതലായവയാൽ ഉണ്ടാക്കുന്ന ചാരായം, താതിരിപ്പൂ മുതലായ വസ്തുക്കൾ ചേർത്തുണ്ടാക്കുന്ന ചാരായം, പയർ തുടങ്ങിയ ധാന്യപ്പൊടികളെക്കൊണ്ടുണ്ടാക്കുന്ന ചാരായം ഇപ്രകാരം മൂന്നുവിധം. അതിനേക്കാളേറെ ലഹരിയുള്ള മദ്യമായ സ്ത്രീ നാലാമത്തേതെന്ന് പറയപ്പെടുന്ന ചാരായം. സ്ത്രീയുടെ അധരപാനമെന്ന സുരാപാനത്താൽ സമസ്തപ്രാണികളും ജന്മജന്മാന്തരം വരെ മോഹമെന്ന ലഹരിയിൽ ബദ്ധരാവുന്നതാണ്.

ശ്ലോകം: *മദ്യപാനം മഹാപാപം*
*നാരിസംഗം തഥൈവച*
*തസ്മാദ്വയം പരിത്യജ്യ*
*തത്വനിഷ്ഠോ ഭവേൻ മുനിഃ*

താ: മദ്യപാനം മഹാപാതകമാണ്. അപ്രകാരം തന്നെ നാരിസംഗം ബഹുദുഃഖകരം കൂടിയാണ്. അതിനാൽ മോക്ഷേച്ഛയുള്ളവൻ ഇവ രണ്ടും പരിത്യജിച്ച് തത്വനിഷ്ഠയിൽ ഇരിക്കണം. അതായത് ബ്രഹ്മ വിചാരത്തിന് ഇവ രണ്ടും പ്രതിബന്ധങ്ങളെന്ന് അവധൂത ഗീത അഷ്ടമാദ്ധ്യായം.

ശ്ലോകം: *ജാതം മൃതമിദം ദേഹം*
*മാതാപിതൃ മലാത്മകം*
*സുഖദുഃഖാലയാ മേധ്യം*
*സ്പൃഷ്ട്വാ സ്നാനം വിധിയതേ*

താ: ജനനമരണങ്ങളോടുകൂടിയ ഈ ദേഹം മാതാപിതാക്കളുടെ ശുക്ലശോണിത മലമയമായ സുഖദുഃഖങ്ങൾക്ക് ആലയമായി മലമൂത്ര ബന്ധമായ ഇതിനെ സ്പർശിച്ചാൽ സ്നാനം ചെയ്യേണ്ടതാണ്.

ശ്ലോകം: *നവദ്വാര മലസ്രാവം*
*സദാകാലേ സ്വഭാവജം*
*ദുർഗന്ധ ദുർമലോ പേതം*
*സ്പൃഷ്ട്വാ സ്നാനം വിധീയതേ.*

താ: സർവ്വാവസ്ഥകളിലും സ്വാഭാവികമായി ദുർഗന്ധമുള്ളതും ദുഷിച്ച മലപ്രവാഹത്തെ ഉളവാക്കുന്ന നവദ്വാരങ്ങളോടുകൂടിയതുമായ സ്ത്രീയുടെ ശരീരത്തെ സ്പർശിച്ചാൽ സ്നാനം ചെയ്യാൻ വിധിച്ചിരിക്കുന്നു.

ശ്ലോകം: *ധാതുബദ്ധം മഹാരോഗം*
*പാപമന്ദിര മധ്രുവം*
*വികാരാകാര വിസ്തീർണ്ണം*
*സ്മൃത്വാ സ്നാനം വിധീയതേ*

താ: സപ്തധാതുക്കളോടുകൂടിയതും മഹാരോഗത്തിന് കാരണമായതും പാപങ്ങൾക്ക് ആലയമായതും അശാശ്വതമായതും വികാരാകാരത്തോടുകൂടിയതും ആയ സ്ത്രീയുടെ ദേഹസംബന്ധം സ്മരിച്ചാൽ ഉടനെ സ്നാനം ചെയ്യേണ്ടതാണ്. അത് നികൃഷ്ഠമെന്ന് ഭാവം. (ഉപനിഷത് സാരരത്നാവലി)

## ജീവന്മുക്തന്റെ ലക്ഷണം

പ്രശ്നം: സ്വാമിജീ ജീവൻ മുക്തരായ മഹാത്മാക്കളുടെ ലക്ഷണം എപ്രകാരമാണെന്നുള്ളത് മനസ്സിലാക്കിത്തന്ന് എന്നെ ധന്യനാക്കിതീർക്കാൻ കനിവുണ്ടാകണം പ്രഭോ.

ഉത്തരം: ഹേ ഉത്തമാധികാരിയായ സോദരാ ജീവൻമുക്തന്റെ ലക്ഷണം ഒറ്റവാക്കിൽ പറയുവാൻ ആർക്കും സാദ്ധ്യമല്ല. എന്തെന്നാൽ അവർ അനേകം വിധത്തിലുണ്ട്. ഒരാളുടെ ലക്ഷണമായിരിക്കില്ല മറ്റൊരാൾക്ക്. അതിനാൽ ഒരാളുടെ ലക്ഷണത്തെ കണ്ട് ഇപ്രകാരം തന്നെയാണ് എല്ലാ ജീവൻ മുക്തന്മാരും ഇരിക്കേണ്ടതെന്ന് നിശ്ച യിച്ച് ഇതരരായ മഹാത്മാക്കളെ നിരാകരിച്ചാൽ മഹാപാതകത്തിന് പാത്രമാവും. ജീവൻ മുക്തന്മാർ ലക്ഷണരഹിതരാണ്. എന്തെന്നാൽ ത്രിഗുണങ്ങൾക്ക് മാത്രമെ ലക്ഷണം പറയുവാൻ സാദ്ധ്യമാവു. അല്ലാതെ ത്രിഗുണാതീതരായ മഹാത്മാക്കളുടെ അവസ്ഥ പറയുവാൻ സഹസ്രഫണങ്ങളുള്ള ആദിശേഷനാലും സാദ്ധ്യമല്ല. ബ്രഹ്മാ, വിഷ്ണു, മഹേശ്വരന്മാരുടെ ലക്ഷണങ്ങൾ കൂടി പറയാം. പക്ഷേ വിദേഹരായ ബ്രഹ്മജ്ഞാനികളുടെ ലക്ഷണം ഇപ്രകാര മാണെന്നുള്ളത് പറയാൻ മാർഗ്ഗമില്ല. എന്തെന്നാൽ അഗ്നിയെ സംബന്ധിച്ചിടത്തോളം ഒരു വസ്തുവിനെ ദഹിപ്പിക്കാമെന്നും മറ്റൊരു വസ്തുവിനെ ദഹിപ്പിക്കാൻ പാടില്ലെന്നുമുള്ള വല്ല ഏർപ്പാടുകളു മുണ്ടോ? സൂര്യൻ തന്റെ കിരണങ്ങളെ ശുദ്ധാശുദ്ധങ്ങൾ ഇല്ലാതെ തന്നെ സർവ്വത്ര പ്രസരിച്ച് തന്നെ യാതൊന്നും സ്പർശിക്കാതിരി ക്കുന്നത് പോലെയും വായു എല്ലാ സ്ഥലങ്ങളിലും പ്രവേശിച്ചാലും തന്നിൽ യാതൊന്നും പ്രവേശിക്കാ തിരിക്കുന്നതു പോലെയും മായാ വിമുക്തരായമഹാത്മാക്കൾ എല്ലാത്തിലും പ്രവേശിച്ചാലും അവർ ശുദ്ധസ്വരൂപപരബ്രഹ്മമെന്ന് ദൃഢപ്രതിജ്ഞരായി ഇരിക്കുന്നു. ആകാശത്തിൽ അനേകവിധം മേഘങ്ങൾ വന്നുപോയാലും അവയൊ ന്നും ആകാശത്തെ എപ്രകാരം സ്പർശിക്കുന്നില്ലയോ അപ്രകാരം തന്നെയവർ ശുദ്ധബ്രഹ്മ സ്വരൂപരായ കാരണത്താൽ ഇവരെ യാതൊന്നും സ്പർശിക്കുന്നതല്ല. ഈ അവസ്ഥ വളരെ ഉന്നതമാണ്.

ശ്ലോകം: *യഥാപർവ്വതമാദീപ്തം*
*നാശ്രയന്തിമൃഗദ്വിജാഃ*
*തദ്വത്ബ്രഹ്മവിദോ ദോഷാ*
*നാശ്രയന്തി കദാചന*

താ: കാട്ടുതീ കൊണ്ട് ദഹിച്ചു കൊണ്ടിരിക്കുന്ന പർവ്വതത്തെ എപ്രകാരം മൃഗപക്ഷികൾക്ക് സമീപിക്കാൻ കഴിയുന്നില്ലയോ അപ്രകാരം ബ്രഹ്മജ്ഞാനാഗ്നിയാൽ പ്രകാശിക്കുന്ന മഹാത്മാവിനെ യാതൊരു ദോഷങ്ങൾക്കും സ്പർശിക്കുവാൻ ഒരിക്കലും സാദ്ധ്യമല്ല.

അതിനാൽ കുഞ്ഞേ നീ ചോദിച്ച കാരണത്താൽ ചിലകാര്യം പറയാം. ആ മഹാത്മാക്കളിൽ ചിലർ ഗൃഹസ്ഥാശ്രമത്തിൽ ഇരിക്കുന്നവരായിരിക്കും. മറ്റുചിലർ ധ്യാനനിഷ്ഠാതപങ്ങളിലും വേറെ ചിലർ പരിശുദ്ധരായി നീതി ആചാരത്തോടു കൂടിയും മറ്റുചിലർ ശുദ്ധാശുദ്ധങ്ങൾ ഇല്ലാതെ സഞ്ചരിച്ചും ബാഹ്യചിഹ്നങ്ങളോടുകൂടി അനേക വിധത്തിലും ഇങ്ങിനെ വിവിധ രീതിയിൽ തുടർന്നാലും അവർക്കെല്ലാം തന്നെ പൊതുവിൽ ചില ഗുണങ്ങൾ ഒരുപോലെതന്നെയിരിക്കും. ഈ ഗുണങ്ങൾ ഇല്ലാത്തവർ മഹാത്മാക്കൾ അല്ല.

1. ആഹാരം, നിദ്ര, സ്നാനം, ഭോജനങ്ങൾ മുതലായ ദിനചര്യകൾ സന്യാസിക്കും സംസാരിക്കും ഒരേമാതിരിയായിരുന്നാലും ഗുണങ്ങളാൽ ഭേദമുണ്ട്. മധുരനാരങ്ങയും, കാഞ്ഞിരപ്പഴവും വർണ്ണവും ആകൃതിയും ഒരുപോലെയിരുന്നാലും കാഞ്ഞിരപ്പഴം കയ്പായും മധുരനാരങ്ങ മധുരമായുമിരിക്കും. അപ്രകാരംതന്നെ മഹാത്മാക്കളുടെ ഹൃദയം പരമപവിത്രമായിരിക്കുമെന്നുള്ളതല്ലാതെ പാമരന്മാരുടെതു പോലെ രാഗദ്വേഷാദികൾ അവർക്ക് കാണപ്പെടുന്നതല്ല.
2. അവർ സാധാരണയായി ഒന്നും ചെയ്യാൻ ആരംഭിക്കുന്നതല്ല. ചെയ്താൽ അത് ലോകോപകാരത്തിനായിരിക്കുമെന്നല്ലാതെ സംസാരിയെപ്പോലെ തന്റെ സുഖത്തിനുവേണ്ടിയല്ല.
3. അവർ സംസാരികളെപ്പോലെ ഇന്ദ്രിയാദി വിഷയങ്ങളിൽ രമിക്കുന്നതല്ല. എന്തുകൊണ്ടെന്നാൽ അതിനേക്കാൾ എത്രയോ മഹത്തായ പരമാത്മ ധ്യാനാമൃതത്താൽ തൃപ്തരായിരിക്കുന്ന കാരണത്താൽ അപ്രകാരം ചെയ്യുന്നതല്ല.
4. അവർ ഒരു പ്രാണിക്കെങ്കിലും അണു അളവിൽ കഷ്ടം സംഭവിച്ചാൽ അത് തന്റെ കഷ്ടമാണെന്നു നിശ്ചയിച്ച് അതിനെ രക്ഷിക്കും.
5. അവർ സർവ്വാധിഷ്ഠരായിരിക്കുന്ന കാരണത്താൽ വേറൊരു വസ്തുവെ കാംക്ഷിക്കുന്നതല്ല.സർവ്വവും താനായിരിക്കുന്ന കാരണത്താൽ തന്നെ ദ്വേഷിക്കാൻ യാതൊന്നുമില്ല.
6. അവർക്കുള്ള ഏതെങ്കിലും ഒരു വസ്തുവിനെ ഒരുവൻ കാംക്ഷിച്ചാൽ ഇവരുടെ ആഗ്രഹത്തെ തീർക്കും പര്യന്തം മനഃസമാധാനം സംഭവിക്കില്ല.

7. അവർസ്വാഭാവികമായി ദയാമൂർത്തികളാണ്.
8. സംസാരജന സംഘത്തിൽ ഇരിക്കാൻ അവർക്ക് പ്രീതി ഉണ്ടാവുന്നതല്ല.
9 സമസ്തപ്രാണികളെയും തന്നെപ്പോലെ കാണും.
10. എല്ലാവരുടെയും സുഖത്തിനായി തന്റെ സുഖത്തെ ത്യജിച്ച് പാടുപെടും. ഇപ്രകാരം അനേകം ഗുണങ്ങൾ സാധുക്കളായ ജീവൻ മുക്തന്മാർക്കുണ്ട്. ഇത് സർവ്വമതങ്ങളിലുമുള്ള മഹാന്മാരുടെ സമഷ്ടി ഗുണങ്ങളാണ്. കൂടാതെ സ്ഥിതപ്രജ്ഞന്റെ ലക്ഷണം, ഭഗവദ്ഗീതയിൽ രണ്ടാം അദ്ധ്യായത്തിൽ കാണാം. ചില സംഗതികൾകൂടി പറയാം. ഏകാഗ്രചിത്തത്തോടെ ഗ്രഹിക്കൂ.

ശ്ലോകം: *ദിഗംബരോവാപിച സാംബരോവാ*
*തൃഗംബരോവാപി ചിദംബരസ്ഥഃ*
*ഉന്മത്തബദ്വാപിച ബാലവദ്വാ*
*പിശാചവദ്വാ വിചരത്യവന്യാം*

താ: ജീവൻ മുക്തനായവൻ ദിഗംബരനായും, ശുചിയായ വസ്ത്രങ്ങളെ ധരിച്ചവനായും, ചർമ്മം ധരിക്കുന്നവനായും ഹൃദയത്തിൽ ധ്യാനനിഷ്ഠയോടെ സദാ ഇരിക്കുന്നവനെപ്പോലെയും പിശാച് പിടിച്ചവനെപ്പോലെയും ഭ്രാന്തനെപ്പോലെയും ബാലനെപ്പോലെയും അനേകവിധത്തിൽ സഞ്ചരിക്കും.

ശ്ലോകം: *ക്വചിൻ മൂഢോവിദ്വാൻ-*
*ക്വചിദപിമഹാരാജവിഭവഃ*
*ക്വചിദ്ഭ്രാന്തഃ സൗമ്യഃ-*
*ക്വചിദ്ജഗരാചാരകലിതഃ*
*ക്വചിത് പാത്രീഭൂതഃ ക്വചിദവമതീഃ ക്വാപ്യവിദിതഃ*
*ചരത്യേവം പ്രാജ്ഞഃ സതത പരമാനന്ദസുഖിതഃ*

താ: ജീവൻ മുക്തനായി ഒരുവൻ ഒരിടത്ത് മൂഢനെപ്പോലെയും മറ്റൊരിടത്ത് പണ്ഡിതനെപ്പോലെയും, മറ്റൊരിടത്ത് രാജവൈഭവത്തോടും വേറൊരിടത്തിൽ ഭ്രാന്തനെപ്പോലെയും മറ്റൊരിടത്തിൽ പെരുമ്പാമ്പിനെപ്പോലെയും വേറൊരിടത്തിൽ യോഗ്യനെപ്പോലെയും മറ്റൊരിടത്തിൽ അപമാനിതനായും സദാ ബ്രഹ്മധ്യാനത്തോടെ, ഒരിടത്തിൽത്തന്നെ കാണപ്പെടാതെയും സഞ്ചരിക്കുന്നു.

ശ്ലോകം: *ചിന്താശൂന്യമദൈന്യഭൈക്ഷമശനം-*
*പാനംസരിദ്വാരിഷു*
*സ്വാതന്ത്ര്യേണ നിരങ്കുശാ സ്ഥിതിരഭീർ-*
*നിദ്രാശ്മശാനേ വനേ.*
*വസ്ത്രം ക്ഷാലന ശോഷണാദിരഹിതം-*
*ദിഗ്വാസ്തുശയ്യാമഹീ*
*സഞ്ചാരോനിഗമാന്ത വീഥിഷുവിദാം*
*ക്രീഡാ പരേബ്രഹ്മണീ*

താ: ബ്രഹ്മജ്ഞാനികൾക്ക് വിചാരവുംദുഃഖവുമില്ലാതെ ഭിക്ഷയെടുക്കുന്നത് ആഹാരവും, ദാഹം തീർക്കാൻ ആറ്റുവെള്ളം, സ്വതന്ത്രമായിരിക്കുക; ഭയമില്ലാതെ ശ്മശാനത്തിലോ വനത്തിലോ നിദ്രചെയ്യുന്നത്. അലക്കുക, വെയിലത്തിടുക മുതലായവ ആവശ്യമില്ലാത്ത വസ്ത്രം ധരിക്കൽ. ദിക്കുകൾ വീട്, ഭൂമി കിടക്ക, വേദാന്ത വീഥികളിലൂടെ നടക്കുന്നത് സഞ്ചാരം, പരബ്രഹ്മത്തിൽ വിഹാരം.

ശ്ലോകം: *ക്ഷുധംദേഹവ്യഥാംത്യക്ത്വാ-*
*ബാലഃ ക്രീഡതിവസ്തുനീ.*
*തഥൈവ വിദ്വാൻ രമതേ*
*നിർമ്മലോ നിരഹം സുഖീ.*

താ: ബാലകൻ എപ്രകാരം വിശപ്പ് ദാഹം മുതലായ ദേഹക്ലേശങ്ങളെ വകവയ്ക്കാതെ കളിക്കുന്നുവോ അതുപോലെ ജീവൻമുക്തൻ അഹങ്കാര മമാകാരങ്ങളെ വിട്ട് സുഖമായി ആത്മാനന്ദത്തിൽ നീന്തിക്കളിക്കും.

ശ്ലോകം: *നാസ്തിനിർവാസനാൽ മൗനാത്-*
*പരം സുഖകൃദുത്തമം*
*വിജ്ഞാനാത്മസ്വരൂപസ്യ*
*സ്വാനന്ദരസപായിനഃ*

താ: ബ്രഹ്മജ്ഞാനസ്വരൂപനായി ബ്രഹ്മാനന്ദരസത്തെ പാനം ചെയ്യുന്ന മഹാത്മാവിന് വൃത്തി (വാസന) രഹിതമായ മൗനത്തേക്കാൾ വലിയ സുഖത്തെ കൊടുക്കുന്നത് വേറൊന്നില്ലെന്ന് വിവേകചൂഢാമണി.

ശ്ലോകം: *കർമ്മേന്ദ്രിയ പരിത്യാഗി*
*ധ്യാനാവർജ്ജിത ചേതനഃ*
*ആത്മജ്ഞാനി തഥൈവേ കോ*
*ജീവൻ മുക്തഃ സ ഉച്യതേ.*

താ: കർമ്മേന്ദ്രിയങ്ങളെ വർജ്ജിച്ച് മനസ്സിനെ ധ്യാനശക്തിയാൽ വശീകരിച്ച് ആത്മധ്യാനത്തിൽ നിർത്തുന്നവനെ മാത്രം ജീവൻ മുക്തനായ ജ്ഞാനി എന്നു പറയപ്പെടുന്നു.

ശ്ലോകം: *ഗർഭധ്യാനേന പശ്യന്തി*
*ജ്ഞാനിനാം മനഉച്യതേ*
*സോ f ഹം മനോ വിലീയന്തേ*
*ജീവൻ മുക്തസ്സ ഉച്യതേ.*

താ: അന്തർധ്യാനത്താൽ ജ്ഞാനികളുടെ മനസ്സ് ആത്മാവിൽ ഐക്യം ചെയ്ത് അദ്വിതീയനായ പരമാത്മാവാണ് ഞാനെന്ന് ഭാവനാശക്തി സ്ഥിരപ്പെടുത്തിയവൻ (സമ്പന്നൻ) ജീവൻ മുക്തനെന്ന് പറയപ്പെടുന്നു.

ശ്ലോകം: *ഏകാകീരമതേ നിത്യം*
*സ്വഭാവഗുണവർജിതഃ*
*ബ്രഹ്മജ്ഞാന രസാ സ്വാദീ*
*ജീവൻ മുക്തസ്സ ഉച്യതേ.*

താ: ആര് ഏകാന്തതയിൽ ഏകാകിയായി സ്വഭാവഗുണങ്ങളെ ത്യജിച്ച് ബ്രഹ്മജ്ഞാനാമൃതത്താൽ തൃപ്തനാകുന്നുവോ അവനെ ജീവൻമുക്തനെന്ന് പറയപ്പെടുന്നു. സ്വഭാവഗുണമെന്നാൽ ഇന്ദ്രിയങ്ങൾ ഇന്ദ്രിയാർത്ഥത്തിൽ ഭ്രമിക്കുന്നത്, ഇപ്രകാരമുള്ള ചേഷ്ടകൾ ഇല്ലാത്തവൻ എന്ന് ജീവൻമുക്തഗീത.

ശ്ലോകം: *ബാഹ്യാർത്ഥ വാസനോത്ഭൂതാ*
*തൃഷ്ണാ ബദ്ധേതി രാഘവാ*
*സർവ്വാർത്ഥ വാസനോന്മുക്താ*
*തൃഷ്ണാ മുക്തേതികഥ്യതേ*

താ: ഹേ രാഘവാ ഇന്ദ്രിയവിഷയവാസനയായ തൃഷ്ണയെ ബന്ധമെന്നും, സമസ്തവിഷയവാസനകളിലും നിന്നുള്ള മോചനത്തെ മുക്തിയെന്നും പറയുന്നു.

ശ്ലോകം: *ഹർഷാമർഷ ഭയക്രോധകാമകാർപ്പണ്യദൃഷ്ടിഭിഃ*
*നപരാമർശ്യതേയോ f ന്തഃ സജീവൻ മുക്ത ഉച്യതേ*

താ: സന്തോഷം, ദ്വേഷം, കോപം, കാമം ദൈന്യം ഇവയാൽ ആരുടെ അന്തഃകരണം, സ്പർശിക്കപ്പെടുന്നില്ലയോ അവൻ ജീവൻ മുക്തനെന്ന് പറയുന്നു.

ശ്ലോകം: *ആത്മാനമിതരം ചൈവദൃശാനിത്യാവിഭിന്നയാ*
*സർവ്വംചിജ്യോതിരേവേതിയഃപശ്യതിസപശ്യതി.*

താ: തന്നെയും മറ്റുള്ളവരേയും, ഭേദരഹിതമായി കാണുന്നവൻ, സർവ്വം ചിത്സ്വരൂപമെന്ന് കാണുന്നവൻ ആരിരിക്കുന്നുവോ അവൻ ബ്രഹ്മത്തെ അറിഞ്ഞവൻ എന്നർത്ഥം. (ജ്ഞാനവാസിഷ്ഠം)

ശ്രുതി: *അനാത്മഭൂതേ ദേഹാദാവാത്മബുദ്ധി സ്തുദേഹിനാം*
*സാ/വിദ്യാതത്കൃതൗ ബന്ധ സ്തന്നാശോമോക്ഷ ഉച്യതേ.*

താ: അനിത്യഭൂതങ്ങളായ ദേഹാദികളിൽ ജീവികൾക്ക് ആത്മബുദ്ധിയാണ് ബന്ധം. അതുതന്നെ അജ്ഞാനം. ദേഹാദി സമസ്തപ്രപഞ്ചവും. ഞാൻ അല്ലെന്നും നിത്യശുദ്ധനായ ആത്മാവാണ് താനെന്നും ഉള്ള ദൃഢപ്രതിജ്ഞയാണ് മോക്ഷമെന്ന് പറയപ്പെടുന്നത്.

ശ്ലോകം: *നമോക്ഷോനഭസഃ പൃഷ്ഠേ പാതാളേ ന ച ഭൂതലേ*
*തൃഷ്ണാനാശേന മനസഃ ശാന്തിർ മോക്ഷ ഇതിസ്മൃതഃ*

താ: മോക്ഷം ആകാശത്തിലോ പാതാളലോകത്തിലോ ഭൂലോകത്തിലോ ഇല്ല. വിഷയത്യാഗത്താൽ മനഃശ്ശാന്തി ഏതൊന്നു ള്ളതോ അതുതന്നെ മോക്ഷമെന്ന് അറിയേണ്ടതാണ്. എന്തെന്നാൽ സ്വർഗ്ഗലോകത്തിലായാലും പാതാളലോകത്തിലായാലും ഭൂലോകത്തിൽ ശ്രീ കാശി ബദരീകാശ്രമം, മുതലായ സ്ഥലങ്ങളിൽ വസിച്ചാലും മനഃശാന്തി ഇല്ലാതിരുന്നാൽ മുക്തി പ്രാപിക്കാൻ സാദ്ധ്യമല്ലെന്ന് ഭാവം.

ശ്ലോകം: *നാഹം ബ്രഹ്മേതി സങ്കല്പാദ്*
*സുദൃഢം ബദ്ധ്യതേ മനഃ*
*സർവ്വം ബ്രഹ്മേതി സങ്കല്പാത്*
*സുദൃഢം മുച്യതേ മനഃ*

താ: ഞാൻ ബ്രഹ്മമല്ല. ജീവനാണെന്ന ഭാവത്താൽ നിശ്ചയ മായും ബദ്ധനാവുന്നു. സർവ്വവും ബ്രഹ്മമയം തന്നെ എന്ന ദൃഢനിശ്ചയം തന്നെ മുക്തി എന്നു പറയപ്പെടുന്നു.

ശ്ലോകം: *ദുഃഖേഷ്വനു ദ്വിഗ്നമനാഃ*
*സുഖേഷുവിഗതസ്പൃഹഃ*
*വീതരാഗ ഭയ ക്രോധാഃ*
*സ്ഥിത ധീർമ്മുനിരുച്യതേ.* (ഭ.ഗീ. 2-56)

താ: ദുഃഖം സംഭവിക്കുമ്പോൾ സങ്കടപ്പെടാത്തവനും സുഖമുണ്ടാകുമ്പോൾ സന്തോഷമില്ലാത്തവനും രാഗ, ഭയ, ക്രോധങ്ങളെ വിട്ടവനുമായി മൗനധ്യാനത്തിലിരിക്കുന്നവൻ സ്ഥിതപ്രജ്ഞൻ എന്ന് പറയപ്പെടുന്നു. അതായത് ഇപ്പോൾ ഉണ്ടാകുന്ന സുഖമായാലും ദുഃഖമായാലും പ്രാരബ്ധവശമായി വന്നതെന്ന് നിശ്ച യിച്ചിരിക്കുന്നത്.

ശ്ലോകം: *വിഹായകാമാൻ യഃ സർവ്വാൻ*
*പുമാംശ്ചരതിനിഃ സ്പൃഹഃ*
*നിർമ്മമോ നിരഹങ്കാരഃ*
*സശാന്തി മധിഗച്ഛന്തി.* (ഭ.ഗീ. (2) 71)

താ: ഏതൊരു പുരുഷൻ സർവ്വ ആഗ്രഹങ്ങളെയും ഉപേക്ഷിച്ച് ഏതെങ്കിലും ആശയില്ലാത്തവനായി അഹങ്കാരമമതകൾ നശിച്ചവ നായി സഞ്ചരിക്കുന്നുവോ അപ്രകാരമുളള സ്ഥിതപ്രജ്ഞൻ ശാശ്വതാനന്ദ മോക്ഷത്തെ പ്രാപിക്കും.

ശ്ലോകം: *യസ്മാന്നോദ്വിജതേ ലോകോ*
*ലോകാന്നോ ദ്വിജതേ ചയഃ*
*ഹർഷാമർഷഭയോ ദ്വേ ഗൈർ*
*മുക്തോയഃ സചമേപ്രിയഃ* (ഭ.ഗീ. 12-15)

താ: ആരെക്കൊണ്ട് ലോകം ഭയപ്പെടുന്നില്ലയോ, ആര് ലോകത്താൽ ഭയപ്പെടുന്നില്ലയോ കൂടാതെ ആര് സുഖത്താലും ദുഃഖത്താലും ഭയത്താലും ക്ഷോഭത്താലും സ്പർശിക്കപ്പെടാത്തവനാ യിരിക്കുന്നുവോ അവൻ എനിക്ക് വളരെ പ്രിയപ്പെട്ടവനായിരിക്കുന്നു വെന്ന് ശ്രീകൃഷ്ണഭഗവാൻ പറഞ്ഞിരിക്കുന്നു. അതായത് ആര് ഒരു പ്രാണിക്കുകൂടി ദുഃഖത്തെ കൊടുക്കുന്നില്ലയോ, ആര് തന്റെ ബന്ധു പുത്ര മിത്രകളത്ര ധന ധാന്യങ്ങൾ നശിച്ചാലും ദുഃഖിക്കുന്നില്ലയോ അവൻതന്നെ ശരിയായ ജ്ഞാനി എന്നു ഭാവം.

ശ്ലോകം: *ജ്ഞാനവിജ്ഞാന തൃപ്താത്മാ*
*കൂടസ്ഥോ വിജിതേന്ദ്രിയഃ*
*യുക്ത ഇത്യു ച്യതേ യോഗീ*
*സമലോഷ്ടാ ശ്മ കാഞ്ചന* (ഭ.ഗീ. 6-8)

താ: ജ്ഞാനത്താലും വിജ്ഞാനത്താലും പരിപൂർണ്ണ തൃപ്തിയ ടഞ്ഞ ചിത്തമുളളവനും, പ്രകൃതിസംബന്ധമായ യാതൊരു

വികാരങ്ങളും ഇല്ലാത്തവനും, ചതുർദശ ഇന്ദ്രിയങ്ങളെയും ജയിച്ചവനും മണ്ണ്, സ്വർണ്ണം, കല്ല് ഇതെല്ലാം തുല്യമായി കാണുന്നവനും ധ്യാന യോഗത്താൽ സദാനന്ദം അനുഭവിക്കുന്നവനും ആയവൻ യോഗാരൂഢൻ എന്നു പറയപ്പെടുന്നു.

ശ്ലോകം: *പ്രശാന്ത മനസം ഹ്യേനം*
*യോഗിനം സുഖമുത്തമം*
*ഉപൈതി ശാന്തരജസം*
*ബ്രഹ്മഭൂതമകല്മഷം* (ഭ.ഗീ. 6-27)

താ: പ്രശാന്ത മനസ്സോടുകൂടിയവനും ശാന്തനും നിക്ഷേപ ഹേതുവായ രജോഗുണമറ്റവനും, കന്മഷരഹിതനും ബ്രഹ്മംതന്നെ താനെന്ന് നിശ്ചയമായിരിക്കുന്നവനും ആയ യോഗി നിരതിശയാനന്ദമായ സുഖത്തെ പ്രാപിക്കും.

ശ്രുതി: *മുനിഃ കൗപീനവാസസ്സൻ നഗ്നോവാധ്യാന തൽപരഃ*
*ആത്മാത്മരതിരാസീനോ നിരപേക്ഷിനിരാശിഷഃ*

താ: മൗനിയായി ധ്യാനനിഷ്ഠയിലിരിക്കുന്ന മഹാത്മാവ് ആത്മാരാമനെ സർവ്വാപേക്ഷ ശൂന്യനായി ആശയില്ലാത്തവനായി ഏകാന്തസ്ഥലത്തിൽ ആസീനനായി കൗപീനധാരിയായോ നഗ്നനായോ ഇരിക്കുന്നവൻ, ബ്രഹ്മാനന്ദത്താൽ തന്മയീ ഭവിക്കുന്നതാണ്.

ശ്രുതി: *സാധുഭിഃപൂജ്യമാനേഽസ്മിൻ*
*പീഡ്യമാനേഽപി ദുർജനൈഃ*
*സമഭാവോ ഭവേദ്യസ്യ*
*ജീവൻ മുക്തസ്യ ലക്ഷണം*

ത: ഈ ദേഹത്തിൽ അത്തർ, പനിനീർ, മുതലായ സുഗന്ധ ദ്രവ്യങ്ങളാൽ അഭിഷേകം ചെയ്ത് മുല്ല മല്ലിക മുതലായ പുഷ്പങ്ങളാൽ അർച്ചന ചെയ്താലും ദുർജനങ്ങളാൽ മർദ്ദിക്കപ്പെട്ട് അവശനായാലും രണ്ടിലും സുഖദുഃഖങ്ങളില്ലാതെ സമഭാവനയോടെ ഇരിക്കുന്നവർ ജിവൻ മുക്തരെന്ന് പറയപ്പെടുന്നു.

ശ്ലോകം: *അയം ബന്ധുരയം നേതി*
*ഗണനാ ലഘുചേതസാം*
*ഉദാരചരിതാനാം തു*
*വസുധൈവ കുടുംബകം.*

താ: സ്വല്പ ബുദ്ധിയുള്ളവന് ഇവൻ ബന്ധു ഇവൻ ശത്രു എന്ന ഭാവം ഉണ്ടാവും. ഉദാരചരിത്രമുള്ള മഹാന്മാർക്ക് ഈ ഭൂലോകമെല്ലാം സ്വന്തം വീടുപോലെയാണ്.

ശ്രുതി: *അതീതാനനുസന്ധാനം ഭവിഷ്യ ദ വിചാരണം*
*ഔ ദാസീന്യമപിപ്രാപ്തം, ജീവൻമുക്തസ്യ ലക്ഷണം.*

താ: ജീവൻ മുക്തനായ മഹാത്മാവ് കഴിഞ്ഞകാലം സുഖമായാലും ദുഃഖമായാലും, വലിയതായാലും, ചെറിയതായാലും ചിന്തിക്കുന്നതല്ല. ഇതിനുശേഷം വരുന്ന സംഗതി എങ്ങിനെ നടക്കുമോയെന്ന് വിചാരിക്കുന്നതുമല്ല. വർത്തമാന കാലത്തിൽ ലഭിച്ചത് ഉദാസീനനായി സന്തോഷത്തോടെ ഭുജിക്കും. ഇത് ജീവൻ മുക്തന്റെ ലക്ഷണം. ഹേ കുഞ്ഞേ അപ്രകാരമുള്ള മഹാത്മാക്കൾ ജനിച്ച വംശമെല്ലാം പാവനമായിത്തീരുന്നു.

## ജ്ഞാനിയുടെ വംശം പാവനമായിത്തീരുന്നു

ശ്ലോകം: *ധന്യാ മാതാപിതാ ധന്യോ*
*ഗോത്രം ധന്യം കുലോത്ഭവഃ*
*ധന്യാചവസുധാ ദേവീ*
*യത്രസ്യാദ് ഗുരു ഭക്തതാ.*

താ: ആരിൽ ഗുരുഭക്തി ഇരിക്കുന്നുവോ ആ മഹാത്മാവ് ഏതു കുലത്തിലാണോ ജനിച്ചത് അവരുടെ മാതാവ് ധന്യരാവും. പിതാവും പവിത്രമാവും. അവരുടെ ഗോത്രത്തിൽ എല്ലാവരും പവിത്രമാകും ആ കുലത്തിൽ പിറന്ന എല്ലാവരും ധന്യാത്മാക്കളാവും. അവർ നിവസിച്ച ഭൂമി കൂടി പരമപവിത്രമാകുമെന്ന് ഗുരുഗീത.

ശ്ലോകം: *ഷഷ്ഠിം കുലാന്യതീതാനി*
*ഷഷ്ഠിമാഗാമി കാനിച*
*കുലാനുദ്ധരതേ പ്രാജ്ഞഃ*
*സന്യസ്തമിതിയോ വദേത്*

താ: പ്രാജ്ഞനായവൻ ഏതുകുലത്തിൽ ജനിച്ച് ഞാൻ സന്യസിക്കുന്നുവെന്ന് പറയുന്നുവോ ആ ക്ഷണത്തിൽ തന്നെ ആ വംശത്തിലുള്ള പിതൃക്കൾ, അറുപത് തലമുറയിലുള്ളവരും, അറുപത് പിൻതലമുറകളും തുടർന്ന് ധന്യരാകുന്നതാണ് എന്ന് സന്യാസ സാരം. ഇപ്രകാരം പറയുന്നതിനാൽ മഹാത്മാക്കളുടെ ജന്മത്തെപ്പറ്റിയും ബ്രഹ്മജ്ഞാനികളെപ്പറ്റിയും ശ്ലാഘിച്ചതാണെന്ന് ഗ്രഹിക്കണം.

ശ്ലോകം: *നൃത്യന്തി പിതരസ്സർവ്വേ*
*സന്തുഷ്ടാസ്തസ്യ വംശജാഃ*
*ദേവാശ്ച ഋഷയസ്തൃപ്താഃ*
*പ്രയാന്തി പരമം പദം*

താ: ഭക്തന്റെ ജന്മത്തെക്കണ്ട് ദേവതകൾ സന്തോഷിക്കും. ഋഷികൾ തൃപ്തരാവും. ആ വംശസ്ഥരായ സമസ്തപിതൃക്കളും ആനന്ദപരവശരായി താണ്ഡവം ചെയ്യും. അവനെ സംബന്ധിച്ച വരെല്ലാവരും പരമപദം പ്രാപിക്കും. എന്ന് വരാഹപുരാണം.

69 സൂത്രം: *തീർത്ഥികുർവന്തി തീർത്ഥാനി-*
*സുകർമ്മീ കുർവന്തി കർമ്മാണി*
*സച്ഛാസ്ത്രീ കുർവന്തി ശാസ്ത്രാണി*

താ: പരമഭക്തന്മാർ തൊടുന്ന മാത്രയിൽ ചണ്ഡാലവീഥി യിൽ ഉള്ള ജലമായാലും അത് ഗംഗാജലമെന്നപോലെ പവിത്രമാ യിത്തീരും, അവർ സദ്കർമ്മങ്ങൾ അല്ലാത്തതിനേയും സുകർമ്മങ്ങ ളാക്കും. എന്തെന്നാൽ മഹാത്മാക്കൾ ദുരാചാരദുഷ്കർമ്മങ്ങളെ ദൂരീകരിച്ച് സദാചാര സദ്കർമ്മങ്ങളെ അനുഷ്ഠിക്കുന്നതാണ്. അവർ ദുഷ്ട ശാസ്ത്രത്തെ ഖണ്ഡിച്ച് സച്ഛാത്രങ്ങളെ സ്ഥാപിച്ച് സദാചാര സത്കർമ്മങ്ങളെ സ്ഥാപിച്ച് ജനങ്ങളെ ബോധവാന്മാരാക്കും.

സൂത്രം 71: *മോദന്തേപിതരോ നൃത്യന്തി ദേവതാഃ*
*സനാഥാ ചേവം ഭൂർഭവതി.*

താ: ഭക്തന്മാരുടെ ജന്മങ്ങളെകണ്ട് പിതൃക്കൾ സന്തോഷി ക്കും. ദേവതകൾ നൃത്തം ചെയ്യും. കൂടാതെ ആ ഭക്തർ ഭൂമണ്ഡലാധി പതികളാൽ ആരാധിക്കപ്പെടുന്നതാണ് എന്ന് നാരദഭക്തി സൂത്രം.

## ആത്മജ്ഞാനിയുടെ സുഖം

പ്രിയ സോദരാ അപ്രകാരമുള്ള മഹാത്മാവിന്റെ സുഖം വർണ്ണിക്കാൻ ആദിശേഷനാൽക്കൂടി സാദ്ധ്യമല്ല. ആ ബ്രഹ്മാനന്ദത്തിൽ ഇരിക്കുന്ന സംഗതി സാധാരണ ജനങ്ങൾക്ക് ബോദ്ധ്യമാവില്ല.

ശ്ലോകം: *നതത്സുഖം സുരേന്ദ്രസ്യ*
*ന സുഖം ചക്രവർത്തിനാം*
*യദ്സുഖം വീത രാഗസ്യ*
*മുനേരേകാന്തവാസിനഃ*

താ: ഏകാന്തവാസിയായി രാഗ രഹിതനായി മൗന ശീലനായ മഹാത്മാവിന് ലഭിക്കുന്ന ബ്രഹ്മാനന്ദസുഖം ദേവേന്ദ്രനായാലും ചക്രവർത്തികൾക്കായാലും നിശ്ചയമായിട്ടില്ല.

ശ്ലോകം: "രസം ബ്രഹ്മപിബേദ്യശ്ച
തൃപ്തോയ പരമാത്മനി
ഇന്ദ്രം ചമന്യതേരംകം
നൃപാണാം തത്രകാകഥാ."

താ: ആ ബ്രഹ്മാനന്ദരസത്തെ അനുഭവിച്ച് പരമാത്മ ധ്യാനത്തിൽ തൃപ്തനാകുന്ന ആ മഹാത്മാവ് ഇന്ദ്രനെക്കൂടി ഒരു ഭൃത്യനെപ്പോലെ കരുതും. അപ്രകാരമാണെങ്കിൽ രാജാക്കന്മാരുടെ കഥയെന്താണ് പറയേണ്ടത്. അതായത് ദേവേന്ദ്രനുകൂടി സമ്പൂർണ്ണ സൗഖ്യം ഇല്ലെന്ന് വരുമ്പോൾ രാജാക്കന്മാർക്ക് എന്തു സുഖമാണ് കിട്ടുന്നത്.

ശ്രുതി: "നാതഃസുഖതരം കിഞ്ചി
ത്രിഷു ലോകേഷു വിദ്യതേ
വീത തൃഷ്ണസ്യകാമേഭ്യോ
മുക്ത സംഗസ്യ യത്സുഖം"

താ: സമസ്തമായ കാമാദി വിഷയങ്ങളിൽ നിന്ന് മോചിച്ചവനായ നിസ്സംഗനായ അവന് യാതൊരു ബ്രഹ്മാനന്ദ സുഖമുള്ളതോ അതിന് സമമായ മറ്റൊരു സുഖം മൂന്നു ലോകത്തിലും ഇല്ലതന്നെ.

ശ്ലോകം: നചേന്ദ്രസ്യ സുഖം കിഞ്ചിന്നസുഖം ചക്രവർത്തിനാം
സുഖമസ്തിവിരക്തസ്യ.മുനേരേകാന്ത വാസിനഃ
നസുഖം ദേവരാജസ്യ നസുഖം ചക്രവർത്തിനാം
യാദൃശം, വീതരാഗസ്യ മുനേരേകാന്തവാസിനാം
(ശിവതത്വജ്ഞാനം)

ഇതിന്റെ അർത്ഥം മുകളിൽ വിവരിച്ചിരിക്കുന്നു.

ശ്രുതി: *തനിജം നിജവത്ഭാതി അന്തഃകരണജൃംഭണാത്*
*അന്തഃകരണ നാശേന സംവിൻമാത്രസ്ഥിതോഹരിഃ*
*സംവിൻമാത്രസ്ഥിത ശ്ചാഹ മജോ f സ്മികിമതഃപരം*
*വ്യാതരിക്തം ജഢം സർവ്വം സ്വപ്നവച്ച വിനശ്യതി*
*ചിജ്ജഢാനാം തുയോദ്രഷ്ടാ സോ f ച്യുതോ ജ്ഞാനവിഗ്രഹഃ*

*സയേവഹിമഹാദേവഃ സയേവഹിമഹാഹരിഃ*
*സയേവ ജ്യോതിഷാം ജ്യോതിഃ സയേവഹിമഹേശ്വരഃ*
*സയേവഹിപരം ബ്രഹ്മതദ് ബ്രഹ്മ്യാ ƒഹംനസംശയഃ*
*ജീവഃ ശിവ ശിവോ ജീവസ്സജീവ കേവലഃ ശിവഃ*
*തുഷേണ ബദ്ധോ വ്രീഹിസ്സ്യാ ത്തുഷാഭാവേന തണ്ടുലഃ*
*ഏവം ബദ്ധസ്തഥാജീവഃ കർമ്മനാശേഃ സദാശിവഃ*
*പാശബദ്ധസ്തഥാ ജീവഃ പാശമുക്തഃ സദാശിവഃ*
*ദേഹോദേവാലയ പ്രോക്തോ ജീവോദേവസ്സനാതനഃ*
*തൃജേദജ്ഞാന നിർമ്മാല്യം സോ ƒഹം ഭാവേന പൂജയേത്*

താ: അന്തക്കരണ ചലനത്താൽ ആത്മസ്വരൂപം ശരിയായി പ്രകാശിക്കുന്നില്ല. അന്തക്കരണ ചലനരാഹിത്യത്താൽ സംവിൻ മാത്രമായി പ്രകാശിക്കുന്നത് സാക്ഷാൽ ഹരിതന്നെ. ആ സംവിൻ മാത്രമായിരിക്കുന്ന ഞാൻ ജനനം ഇല്ലാത്തവൻ ഇതിനു മേലായി എന്തിരിക്കുന്നു. എന്നിൽ നിന്ന് ഭിന്നമായ ദേഹാദിജഡം സർവ്വം സ്വപ്നംപോലെ നശിക്കുന്നതാണ് ചിജ്ജഡങ്ങളുടെ അവസ്ഥയെ ആരറിഞ്ഞുകൊള്ളുന്നുവോ അവൻതന്നെ അച്യുതനായ ജ്ഞാന വിഗ്രഹൻ. അവൻ തന്നെ മഹാദേവൻ. അവൻതന്നെ നിജമായ മഹാഹരിയും, സർവ്വജ്യോതിസ്സിനും അവൻതന്നെ പ്രകാശവുമായിരിക്കുന്നു. അവൻതന്നെ പരമേശ്വരൻ. അവൻതന്നെ വാസ്തവമായ പരബ്രഹ്മം. ആ ബ്രഹ്മംതന്നെ ഞാൻ, സംശയമില്ല. ജീവൻ തന്നെ ശിവൻ. ശിവൻതന്നെ ജീവൻ. ആ ജീവൻതന്നെ സാക്ഷാൽ ശിവൻ. ഉമിയാൽ മൂടപ്പെട്ട അരി എപ്രകാരം ഉമിപോയപ്പോൾ അരിയാവുന്നുവോ അതുപോലെ കർമ്മത്താൽ ബന്ധപ്പെട്ട ജീവൻ കർമ്മവിമുക്തനായാൽ സാക്ഷാൽ ശിവനാവുന്നതാണ്. ഈ ദേഹം തന്നെ ദേവാലയം അതിൽ ഇരിക്കുന്ന ജീവൻതന്നെ ദേവൻ. അജ്ഞാനമായ നിർമ്മാല്യത്തെ തൃജിച്ച് സോഹം ഭാവനയാൽ പൂജിക്കേണ്ടതാണെന്ന് സ്കന്ദോപനിഷത്ത്.

ശ്രുതി: *സർവ്വ സാക്ഷിണ മാത്മാനം*
*വർണ്ണാശ്രമ വിവർജ്ജിതം*
*ബ്രഹ്മരൂപതയാപശ്യൻ*
*ബ്രഹ്മൈവ ഭവതിസ്വയം*

താ: ജാതിവർണ്ണ ആശ്രമരഹിതമായി സർവ്വസാക്ഷിയായ പരമാത്മാവിനെ ബ്രഹ്മമയമായി കാണുന്നവൻ സ്വയമായിതന്നെ ബ്രഹ്മസ്വരൂപമാകും.

## സാധു ദർശന പുണ്യം

ശ്രുതി: *ചിദേകത്വ പരിജ്ഞാനേ*
*നശോചതിന മുഹ്യതി*
*അദ്വൈതം പരമാനന്ദം*
*ശിവം യാതിതു കേവലം.*

താ: ചിദേകത്വ പരിജ്ഞാനം പ്രാപിച്ചവൻ ദുഃഖിക്കുന്നതല്ല. മോഹിക്കുന്നതല്ല.അവൻ കേവല അദ്വൈതമായ പരമാനന്ദ ശിവരൂപത്തെ പ്രാപിക്കും. ഹേ, സുശീലാ ഇപ്രകാരമുള്ള മഹാത്മാക്കളുടെ ദർശനത്താൽ പരമപവിത്രന്മാരാകുന്നതാണ്. അവരുടെ ദർശനം എല്ലാവർക്കും കിട്ടുന്നതല്ല.

ശ്ലോകം: *ദുർലഭോ മാനുഷോ ദേഹഃ*
*പ്രാണിനാം ക്ഷണഭംഗുരഃ*
*തത്രാപി ദുർലഭം മന്യേ*
*വൈകുണ്ഠ പ്രിയ ദർശനം*

താ: ക്ഷണ ഭംഗുരമായ പ്രാണികോടികളുടെ ജന്മങ്ങളിൽ മാനുഷജന്മം അത്യന്തം ദുർലഭമാണ്. അപ്രകാരമുള്ള ജന്മം കിട്ടിയാലും പരമഭക്തന്മാരുടെ ദർശനം അതിദുർലഭമെന്ന് ശ്രീകൃഷ്ണ ഭഗവാൻ ഏകാദശസ്കന്ധത്തിൽ പറയുന്നു.

ശ്ലോകം: *യസ്നാദി ശീതതരയാ*
*സാധുസംഗതി ഗംഗയാ*
*കിംതസ്യദാനൈഃ കിം തീർത്ഥൈഃ*
*കിം തപോഭിഃ കിമധ്വരൈഃ*

താ: ആര് പരമശീതളമായ പുണ്യപുരുഷന്മാരായ സാധു സംഗമമെന്ന ഗംഗാനദിയിൽ സ്നാനം ചെയ്യുന്നുവോ അവർക്ക് ഷോഡശമഹാദാനങ്ങൾ എന്തിന്? സപ്തസാഗര പര്യന്തം തീർത്ഥസ്നാനമെന്തിന്? കൃച്ഛ്ര ചന്ദ്രായണ തപങ്ങൾ എന്തിന്. അശ്വമേധാദിയാഗങ്ങൾ എന്തിന്? എന്തെന്നാൽ ഇവയെല്ലാറ്റിനേക്കാൾ സാധുദർശനം മഹാഫലമെന്നു ഭാവം.

ശ്ലോകം: *ശൂന്യമാപൂർണ്ണതാമേതി*
*മൃത്യുരപ്യ മൃതായതേ*
*ആപത്സംപദി വാഭാതി*
*വിദ്വജ്ജന സമാഗമാദ്*

താ: ഉത്തമനായ സാധു തന്നുടെ സ്ഥലത്തിൽ എപ്പോൾ വരുന്നുവോ അപ്പോൾ ഇവരുടെ സർവ്വകഷ്ടങ്ങളും നശിച്ച് സൗഖ്യമേർപ്പെടും. ക്ഷീണിച്ചുപോയ എല്ലാ വസ്തുക്കളും പുനരുൽഭവിക്കും. മരണം അമൃതമാകും. ആപത്ത് സമ്പത്തായി ത്തീരും എന്ന് വാസിഷ്ഠം.

ശ്ലോകം: *ഗംഗാപാപം ശശീതാപം*
*ദൈന്യം കല്പതരൂസ്തഥാ*
*പാപം താപം ച ദൈന്യം ച*
*ഹന്തീ സജ്ജന ദർശനം*

താ: ഗംഗാതീർത്ഥം പാപത്തെമാത്രം നശിപ്പിക്കും. ചന്ദ്രൻ താപത്തെ ശമിപ്പിക്കും. കല്പവൃക്ഷം ദാരിദ്ര്യത്തെനശിപ്പിക്കും. പാപം, താപം ദൈന്യം എന്ന മൂന്നിനേയും സജ്ജനദർശനത്താൽ നശിച്ച് മോക്ഷംകൂടി സിദ്ധിക്കും.

## ധ്യാനവിമർശനം

പ്രശ്നം: അല്ലയോ, സ്വാമിജീ, നിർമ്മലാത്മാ! ധ്യാനനിഷ്ഠാ പൂർത്തിക്കായി ഏത് ആസനത്തിലിരിക്കണം? അതിന് ഏത് സ്ഥലമാണ് ശ്രേഷ്ഠമായത്? ഏതൊരു ദിക്കിൽ മുഖ്യമായിരിക്കണം? അത് ദയവായി അരുളിച്ചെയ്താലും.

ഉത്തരം: ഹേ സുവിചാരാ, ആത്മജ്ഞാന സിദ്ധിക്കായി സ്വസ്വരൂപ വിചാരണത്തേക്കാൾ മറ്റൊരു സുലഭമാർഗ്ഗം ഇല്ല. അതിന്നായി ആസനമായാലും ദിക്കുകളായാലും അനാവശ്യം. എല്ലാം ബ്രഹ്മമാ യിരിക്കുമ്പോൾ വേറൊരു സ്ഥലം അപവിത്രമായിരിക്കുമോ. ധ്യാനം, തലം, ആസനം മുതലായവ മദ്ധ്യമാധികാരികൾക്ക് വേണ്ടി ഏർപ്പെടുത്തിയതെന്നല്ലാതെ ഉത്തമാധികാരികൾക്കല്ല. എങ്കിലും നീ ചോദിച്ചതിനാൽ നിഷ്ഠാപൂർത്തിക്കായി ശാസ്ത്രഗതി പറയാം.

ശ്ലോകം: *ശുചൗദേശേ പ്രതിഷ്ഠാപ്യ സ്ഥിരമാസന മാത്മനഃ*
*നാത്യുച്ഛ്രിതം നാതി നീചം ചൈലാജിനകുശോത്തരം*
*തത്രൈകാഗ്രം മനഃ കൃത്വായത ചിത്തേന്ദ്രിയക്രിയഃ*
*ഉപവിശ്യാസനേ യുഞ്ജ്യാദ്യോഗമാത്മവിശുദ്ധയേ*
*സമംകായശിരോഗ്രീവം ധാരയന്നചലം സ്ഥിരഃ*
*സംപ്രേക്ഷ്യനാസികാഗ്രംസ്വം ദിശശ്ചാനവലോകയൻ.*

(ഭ.ഗീ. 6-11, 12, 13)

താ:- പരിശുദ്ധമായ പ്രദേശത്ത് ചലിക്കാതെയും വളരെ താഴെ അല്ലാതെയും, വളരെ ഉയരത്തിലല്ലാതെയും, ആദ്യമായി ദർഭാസനവും അതിനുമേൽ കൃഷ്ണചർമ്മവും അതിൽ വസ്ത്രം മുതലായ ആസനവും സ്ഥാപിച്ച് അതിൽ ആസനസ്ഥനായി ചിത്തത്തിന്റെയും ഇന്ദ്രിയങ്ങളുടെയും വ്യാപാരങ്ങളെ നിഗ്രഹിച്ച് ആത്മാവിന്റെ പരിശുദ്ധിക്കായി ധ്യാനയോഗം ചെയ്യേണ്ടതാണ്. ദേഹമധ്യഭാഗവും ശിരസ്സും, കണ്ഠവും സമമായി നിർത്തി ചലനമില്ലാത്തവനായി തന്നുടെ നാസികാഗ്രം (ഭൂമധ്യം) നോക്കുന്നതുപോലെ ദൃഷ്ടിയെ നിർത്തി ഇതരവിഷയങ്ങളിൽ ദൃഷ്ടിയേയോ മനസ്സിനേയോ പ്രവേശിപ്പിക്കാതെ പരമശാന്തനായി പരമാത്മ ധ്യാനം ചെയ്യേണ്ടതാണ്.

ശ്ലോകം: *ശിവദേവാലയേ ഗോഷ്ഠേ സർവ്വദേവാലയേ ശുഭേ*
*വടസ്യ ധാത്ര്യാ മൂലേവാ മഠേ വൃന്ദാവനേ തഥാ*

താ: ശിവാലയം ഗോശാല പവിത്രമായ സമസ്ത ദേവാലയങ്ങൾ, വടവൃക്ഷമൂലം നെല്ലിവൃക്ഷച്ചുവട്, മഠം പുഷ്പോദ്യാനം.

ശ്ലോകം: *പവിത്രേ നിർമ്മലേ ദേശേ നിത്യാനുഷ്ഠാനതോഽപിവാ*
*നിർവേദനേന മൗനേന ജപമേതൽസമാരഭേത്*

താ: അപ്രകാരം തന്നെ പവിത്രമായ ഏതൊരു സ്ഥലത്തായാലും ആസീനനായി നിത്യാനുഷ്ഠാനം ചെയ്യുന്നവൻ ചലനമില്ലാത്തവനായി മൗനത്തോടുകൂടി ജപം ചെയ്യേണ്ടതാണ്.

ശ്ലോകം: *പീതാസനം മോഹനേതു ഹ്യസിനം ചാഭിചാരികേ*
*ജ്ഞേയം ശുക്ലം ചശാന്ത്യർത്ഥം വശ്യേരിക്തം പ്രകീർത്തിതം*

താ: മോഹത്തിന് മഞ്ഞവർണ്ണം ഉള്ളതും ജാലവിദ്യയ്ക്ക് കറുപ്പ്‌വർണ്ണമുള്ളതും മനശ്ശാന്തിക്കായി ശ്വേതവർണ്ണമുള്ളതും വശ്യത്തിന് രക്തവർണ്ണം ഉള്ളതുമായ ആസനം ശ്രേഷ്ഠമെന്ന് പറയപ്പെടുന്നു.

ശ്ലോകം: *കുശാദുർവ്വാസനേ ദേവി ഹ്യാസനേ ശുഭ്രകമ്പളേ*
*പെവിശ്യതതോ ദേവി ജപേദേകാഗ്ര മാനസഃ*

താ: ഹേ ദേവീ, ദർഭ, കറുക മുതലായ ആസനങ്ങളിലായാലും പരിശുദ്ധമായ കമ്പിളിയിലായാലും ആസീനനായി ഏകാഗ്രചിത്തനായി ജപമാചരിക്കേണ്ടതാണ്.

ശ്ലോകം: *ശുക്ലം സർവ്വത്ര വൈപ്രോക്തം*
*വശ്യേ രക്താസനം പ്രിയേ*
*പത്മാസനേ ജപേന്നിത്യം*
*ശാന്തിവശ്യ കരംപരം*

താ: ഹേ പ്രിയേ, സമസ്ത കാര്യങ്ങൾക്കും ശ്വേതവർണ്ണവും, വശീകരണത്തിന് രക്തവർണ്ണവും അനുയോജ്യം. പത്മാസനം നിത്യജപയോഗ്യമായത്. അത് ശാന്തിയും വശ്യവും ഉണ്ടാകുവാൻ ശ്രേഷ്ഠമായത്.

ശ്ലോകം: *വസ്ത്രാസനേ ച ദാരിദ്ര്യം*
*പാഷാണേ രോഗ സംഭവഃ*
*മേദിന്ന്യാം ദുഃഖമാപ്നോതി*
*കാഷ്ഠേ ഭവതി നിഷ്ഫലം*

താ: വസ്ത്രാസനത്തിൽ ദാരിദ്ര്യവും, പാറയിൽ രോഗവും, ഭൂമിയിൽ ദുഃഖവും പലകയിൽ നിഷ്ഫലവുമാകും.

ശ്ലോകം: *കൃഷ്ണാ ജിനേ ജ്ഞാന സിദ്ധിർ*
*മോക്ഷ ശ്രീർ വ്യാഘ്ര ചർമ്മണി*
*കുശാസനേ ജ്ഞാനസിദ്ധിഃ*
*സർവ്വസിദ്ധിസ്തു കമ്പളേ*

താ: കൃഷ്ണാസനത്തിൽ ജ്ഞാനസിദ്ധിയും, വ്യാഘ്രചർമ്മത്തിൽ മോക്ഷലക്ഷ്മിയും, ദർഭാസനത്തിൽ മഹാബുദ്ധിശക്തിയും കമ്പളത്തിന്മേൽ പറഞ്ഞ സിദ്ധികളൊക്കെയുമുണ്ടാകും.

ശ്ലോകം: *ഉദന്മുഖഃ ശാന്തിജാപ്യേ*
*വശ്യേപൂർവ്വമുഖസ്തഥാ*
*യാമേതുമാരണം പ്രോക്തം*
*പശ്ചിമേച ധനാഗമഃ*

താ: മനശാന്തിയുണ്ടായി മോക്ഷം പ്രാപിക്കാൻ ഉത്തരമുഖമായും മന്ത്രവശ്യത്തിന് കിഴക്ക് മുഖമായും, മാരണപ്രയോഗത്തിന് ദക്ഷിണമുഖമായും, ധനപ്രാപ്തിക്ക് പശ്ചിമമുഖമായും ഇരുന്ന് ജപിക്കേണ്ടതാണെന്ന് ഗുരുഗീത.

ശ്ലോകം: *യസ്തുവില്ല്വവനേ നിത്യം*
*കുടിം കൃത്വാ വസേന്നരഃ*
*സർവ്വേമന്ത്രാഃ പ്രസിദ്ധ്യന്തി*
*ജപമാത്രേണ കേവലം*

*പർവതാഗ്രേ നദീ തീരേ*
*വില്വമൂലേ ശിവാലയേ*
*അഗ്നിഹോത്രേ കേശവസ്യ*
*സന്നിധൗച ജപേത്തുയഃ*
*നൈവാസ്യവിഘ്നം കുർവന്തി*
*ദാനവാ യക്ഷരാക്ഷസാഃ*

താ: വില്വവനത്തിൽ കുടിൽ കെട്ടി വസിച്ച് മന്ത്രങ്ങളെ ജപിച്ചാൽ പെട്ടെന്ന് സിദ്ധി ഉണ്ടാവും. പർവ്വതാഗ്രത്തിലായാലും, നദിക്കരയിലായാലും, വില്വവൃക്ഷത്തിൻ കീഴിലായാലും, ശിവാലയത്തിലായാലും അഗ്നിസന്നിധിയിലായാലും, വിഷ്ണുക്ഷേത്രത്തിലായാലും ജപിച്ചാൽ ദാനവയക്ഷരാക്ഷസന്മാർക്ക് മന്ത്രജപത്തിന് വിഘ്നം ചെയ്യാൻ സാദ്ധ്യമല്ല.

ശ്ലോകം: *ആത്മജ്ഞാനം കുശാഗ്രന്ഥീ*
*രുദ്രാക്ഷ സ്സർവ്വ കാമദഃ*
*പ്രവാലൈശ്ച കൃതാമാലാ*
*സർവ്വലോകവശപ്രദാ*

താ: കുശഗ്രന്ഥി ആത്മജ്ഞാനവും, രുദ്രാക്ഷവും തുളസിയും, സർവ്വകാമങ്ങളും പൂർത്തീകരിക്കുകയും പവിഴമാല ലോകത്തെ വശീകരിക്കുകയും ചെയ്യുന്നു.

ശ്ലോകം: *അഷ്ടോത്തര ശതം മാലാ-*
*തത്രസ്യാ ദുത്തമോത്തമാ*
*ശതസംഖ്യോത്തമാ മാലം-*
*പഞ്ചാശൻ മധ്യമാമതാ*
*ചതുഃപഞ്ചാശതീയ ദ്വാപ്യഥവാസപ്തവിംശതിഃ*
*അധമാപഞ്ചവിംശത്യായദീസ്യാച്ഛ്വത നിർമ്മിതാ*
*പഞ്ചാശതക്ഷരാണ്യത്രനുലോമപ്രതിലോമതഃ*
*ഇത്യേവം സ്ഥാപയേത്സ്പഷ്ടം നകസ്മൈ ചിത്പ്രദർശയേത്.*

താ: 108 സംഖ്യകൾ ഉള്ള മാല ഉത്തമോത്തമം. 100 സംഖ്യകൾ ഉള്ള മാല ഉത്തമം. 50 മദ്ധ്യമം. അല്ലെങ്കിൽ 54 ആയാലും ശരി. അധമപക്ഷം 27 സംഖ്യഉള്ള മാലയായാലും ഇരിക്കേണ്ടതാണ്. അല്ലെങ്കിൽ 25 മണികൊണ്ട് ചെയ്യപ്പെട്ട മാലയായാലും ശരി. ഒരു പ്രാവശ്യം 100 സംഖ്യയാൽ ചെയ്യപ്പെട്ട മാലകൊണ്ട് `അ'കാരാദി

`ക്ഷ'കാരാന്തമായി ജപിച്ച് പിന്നീട് ലകാരത്തെ മേരുവായി ചെയ്ത് അനുലോമ പ്രതിലോമങ്ങളാൽ വർണ്ണമാലിക സ്ഥാപിക്കേണ്ടതാണ്. ജപമാല ആർക്കും ജപിക്കുമ്പോൾ കാണിക്കരുതെന്ന് ശിവഗീത (84) ആസനങ്ങളിൽ ഒന്ന് - സിദ്ധാസനം. രണ്ട് - പത്മാസനം. മൂന്ന് - വീരാസനം നാല് സ്വസ്തികാസനം അഞ്ച് മൽസേന്ദ്രാസനം ആറ് പശ്ചിമോ ത്താസനം ഏഴ് സർവ്വാംഗാസനം, എട്ട് ശവാസനം ഇവ ശ്രേഷ്ഠങ്ങളാണ്. അവയിൽ സിദ്ധാസനവും പത്മാസനവും വളരെ ശ്രേഷ്ഠം.

ശ്ലോകം: *ഏതത്സിദ്ധാസനം പ്രാഹുരന്യേവജ്രാസനം വിദുഃ*
*മുക്താസനം വദന്ത്യേകേ പ്രാഹുർ ഗുപ്താസനം പരേ!*

താ: അതിൽ സിദ്ധാസനം അത്യന്തം ഉൽകൃഷ്ടമാകുന്നു. ഈ സിദ്ധാസനത്തെ ചിലർ വജ്രാസനമെന്നും മറ്റുചിലർ മുക്താസന മെന്നും പറയുന്നു.

ശ്ലോകം : *ചതുരാശിതി പീഠേഷു സിദ്ധമേവ സദാഭ്യസേത്*
*ദ്വാസപ്തതി സഹസ്രാണാം നാഡിനാം മലശോധനം.*

താ : എൺപത്തിനാല് ആസനങ്ങളിൽ സിദ്ധാസനം സദാ അഭ്യസിക്കേണ്ടതാണ്. അത് എഴുപത്തിരണ്ടായിരം നാഡികളുടെ മലത്തേയും ശുദ്ധി ചെയ്യുന്നതാണ്.

ശ്ലോകം : *ആത്മധ്യായീമിതാഹാരി യാവദ്ദ്വാദശ വൽസരം*
*സദാസിദ്ധാസനാഭ്യാസാ ദ്യോഗീനിഷ്പത്തിമാപ്നുയാത്.*

താ: ആത്മധ്യാനം ചെയ്യുന്നവൻ മിതാഹാരിയായി പന്ത്രണ്ട് വൽസരം സദാ സിദ്ധാസനത്തിൽ തന്നെ അഭ്യസിച്ചാൽ യോഗിയാ കുന്നതാണ്. അതിനാൽവേറെ യോഗങ്ങളെ അഭ്യസിക്കാൻ അവസരമില്ല.

*"മുഖ്യം സർവ്വാസനേഷ്വേകം സിദ്ധഃസിദ്ധാസനം വിദുഃ"*

താ: സമസ്ത ആസനങ്ങളിലും സിദ്ധാസനം ശ്രേഷ്ഠതരമെന്ന് സിദ്ധൻ അറിയുന്നു. എന്തുകൊണ്ടെന്നാൽ സിദ്ധാസനത്തിന് ശരീര കഷ്ടം ഇല്ല. വളരെ ഫലം സിദ്ധിക്കുകയും ചെയ്യുന്നു. രാജയോഗ സിദ്ധിക്ക് ഇതുതന്നെ മതി.

ശ്ലോകം: *യോനിസ്ഥാനകമംഘ്രി മൂല ഘടിതംകൃത്വാ ദൃഢം വിന്യസേ*
*ന്മേഢ്രേപാദമഥൈകമേവ ഹൃദയേ കൃത്വാഹനുംസുസ്ഥിരം*
*സ്ഥാണുഃ സംയമിതേന്ദ്രിയോƒചല ദൃശാപശ്യേദ്ഭ്രുവോരന്തരം*
*ഹ്യേതൻമോക്ഷകവാടഭേദജനകം സിദ്ധാസനം പ്രോച്യതേ.*

താ: ഗുദത്തിനും ഉപസ്ഥത്തിനും മദ്ധ്യപ്രദേശമായ യോനീ സ്ഥാനത്ത് ഇടത്തേകുതികാൽ ചേർത്ത് വെച്ച് വലത്തുപാദത്തിന്റെ കുതികാൽ ഉപസ്ഥത്തിന്റെ മേൽഭാഗത്ത് നന്നായി ചേർത്തുവെക്കണം. ഹൃദയത്തിൽ താടിയെനന്നായി വെച്ച് ഇന്ദ്രിയങ്ങളെ വിഷയത്തിൽ നിന്ന്ചലനമില്ലാത്ത ദൃഷ്ടിയോടെ ഭ്രൂമദ്ധ്യത്തിൽ വീക്ഷിക്കേണ്ടതാണ്. കൈകളെ നാഭിസ്ഥാനത്തുവെക്കേണ്ടതാണ്. സിദ്ധമായ ഇത് മോക്ഷകവാടം അതായത് പ്രതിബന്ധത്തിന്റെ ഭേദനം ഉണ്ടാക്കുന്നു. ഇത് സിദ്ധാസനമെന്ന് മഹാത്മാക്കളാൽ പറയപ്പെട്ടിരിക്കുന്നു.

## മറ്റൊരു ഗുരുവിനെ ആശ്രയിക്കേണ്ടുന്നത്

പ്രശ്നം: അല്ലയോ സ്വാമിജീ, ലോകസുഖാഭിലാഷി എന്നിൽ ഒരു വലിയ സംശയം ഇരിക്കുന്നു. അതെന്തെന്നാൽ ഒരുവൻ ഒരു ഗുരുവിനെ ആശ്രയിച്ച് അവരിൽ നിന്ന് ചില സംഗതികൾ അറിഞ്ഞശേഷം പരിപൂർണ്ണജ്ഞാനം സംഭവിക്കാതെ സംശയം ഉണ്ടെങ്കിലും അല്ലെങ്കിൽ ദേശാന്തരം പോയാലും അല്ലെങ്കിൽ സമാധിസ്ഥരായാലോ അല്ലെങ്കിൽ ദുർവൃത്തിയോടുകൂടിയവനായാലോ അവന് മറ്റൊരു ഗുരുവിനെ (മഹാത്മാവിനെ) ആശ്രയിച്ച് ബാക്കി വിഷയത്തെ പൂർത്തീകരിക്കുന്നതിൽ വിരോധമുണ്ടോ? അങ്ങനെ ആയാൽ ത്യാഗദ്രോഹത്തിന് പാത്രമാകുമോ ഈ വിഷയത്തെപ്പറ്റിയുള്ള എന്റെ സംശയം ദൂരീകരിച്ചു തരുമാറാകണം.

ഉത്തരം: വിവേകോത്തമനായ സോദരാ ഒരു കാലത്തിൽ തത്സമയാനുസ്സാരമായി ലഭിച്ച ഗുരുവിനെ ആശ്രയിച്ച് പരിപൂർണ്ണജ്ഞാനം ഏർപ്പെടാതിരുന്നാൽ പരിപൂർണ്ണത്വം പ്രാപിക്കാൻ പ്രയത്നത്തോടുകൂടി മറ്റൊരു ഗുരുവിനെ ആശ്രയിച്ച് പൂർണ്ണനാകേണ്ടതാണ്. അതിൽ യാതൊരു വിധദോഷങ്ങളും ഇല്ല. പക്ഷേ ആദ്യഗുരുവിൽ ഉള്ള ഭക്തി വിശ്വാസങ്ങളെ വിടുവാൻ പാടുള്ളതല്ല. മേൽപറഞ്ഞ പ്രകാരം ശിഷ്യനിൽ സന്ദേഹമുണ്ടായാൽ ഗുരുവായവൻ തന്നെ ശിഷ്യന്റെ സംശയ നിവൃത്തിക്കായി ഇതരമഹാത്മാക്കളുടെ സമീപത്തിൽ സന്തോഷത്തോടെ പറഞ്ഞയക്കേണ്ടതാണ്. എപ്രകാരമെന്നാൽ ഒരു വൈദ്യൻ തന്റെ പുത്രന്റെ രോഗശാന്തിക്ക് തന്നാൽ കഴിയാതിരുന്നാൽ അവർ തന്നെ പുത്രനെ വേറൊരു വൈദ്യനെ സമീപിച്ച് രോഗശാന്തി ഉണ്ടാക്കാൻ കഴിഞ്ഞാൽ പുത്രന് പിതൃഭക്തിയിൽ ഹാനിവരുമോ? അതുകാരണം, അച്ഛന്

പുത്രവാത്സല്യം കുറയുമോ? ഇല്ലല്ലോ. ശുകബ്രഹ്മർഷിക്ക് തന്റെ പിതാവായവേദവ്യാസ മഹർഷിയായിരുന്നു ആദ്യഗുരു. അച്ഛനിൽ നിന്ന് മകന്ന് സംശയനിവൃത്തി വരാഞ്ഞതിനാൽ അത് മനസ്സിലാക്കിയ വേദവ്യാസൻ ശുകനെ ജനകന്റെ സമീപത്തിലേക്ക് പറഞ്ഞുവിട്ടില്ലേ. ശ്രീ വ്യാസനും, ജനകമഹാരാജാവിനും എന്തുമാത്രം വ്യത്യാസം ഉണ്ട്. ശ്രീവ്യാസൻ സാക്ഷാൽ നാരായണാംശ ബ്രഹ്മർഷി സത്തമൻ. ജനകൻ, ക്ഷത്രിയൻ, ഗൃഹസ്ഥാശ്രമി അപ്രകാരമുള്ള മഹാന്മാർ കൂടി അപ്രകാരം നടന്നിരുന്നതിനാൽ മറ്റുള്ളവർ സംശയിക്കേണ്ടുന്ന ആവശ്യംഇല്ല. ശ്രീ മഹാഭാഗവതം ഏകാദശ സ്കന്ധത്തിൽ ശ്രീ അവധൂതയദു സംവാദത്തിൽ അവധൂതന് ഇരുപത്തിനാല് ഗുരുക്കന്മാർ ഉള്ളതായികാണപ്പെടുന്നു. കൂടാതെ ജനകന് അഷ്ടാവക്രമുനീശ്വരൻ ഗുരുവെന്നും ഭാരതത്തിൽ പഞ്ചശിഖൻ എന്ന മഹർഷി ഗുരുവെന്നും ശുകബ്രഹ്മകൈവല്യത്തിൽ ശ്രീ വസിഷ്ഠൻ ഗുരുവെന്നും ഉപനിഷത്തിൽ ശ്രീയാജ്ഞവൽക്യൻ ഗുരുവെന്നും, സിദ്ധഗീതയിൽ സിദ്ധർ ഗുരുവെന്നും, കാണപ്പെടുന്നു. അതിനാൽ സംശയം ഉണ്ടെങ്കിൽ നിസ്സംശയമായും മറ്റൊരു ഗുരുവിനെ ആശ്രയിച്ച് ധന്യനാകേണ്ടതാണ്. അല്ലാതിരുന്നാൽ ഈ ജന്മം വ്യർത്ഥമായിപ്പോകുന്നത് കൂടാതെ പുനർജന്മവും ഉണ്ടാവും. സംശയമില്ല. "സംശയാത്മാവിനശ്യതി" എന്ന ഗീതാവാക്യം തന്നെ പ്രമാണം.

ശ്ലോകം: *മധുലുബ്ധോ യഥാ ഭൃംഗഃ പുഷ്പാത്പുഷ്പാന്തരം വ്രജേത്*
*ജ്ഞാനലുബ്ധസ്തഥാശിഷ്യോഗുരോർ ഗുർവ്വന്തരം വ്രജേത്*

താ: തേൻകുടിക്കുന്നതിൽ അഭിലാഷമുള്ള ഭ്രമരം എപ്രകാരം അതിന്റെ തൃപ്തിപര്യന്തം ഒരു പുഷ്പത്തിൽ നിന്ന് മറ്റൊരു പുഷ്പത്തിലേക്ക് മാറിമാറി പ്രവേശിക്കുന്നുവോ അപ്രകാരം തന്നെ ബ്രഹ്മജ്ഞാനാമൃതം അനുഭവിക്കുവാൻ അഭിലാഷമുള്ള ശിഷ്യനും ഒരു ഗുരുവിനാൽ പരിപൂർണ്ണമാകാതിരുന്നാൽ മറ്റൊരു ഗുരുവിനെ ആശ്രയിച്ച് ധന്യനാകേണ്ടതാണ്. ഇതിനെപറ്റി യാതൊരു സംശയവുമില്ലെന്ന് ഗുരുഗീത.

## ശിവകേശവന്മാരിൽ അഭേദം

പ്രശ്നം: സ്വാമിജീ: ദേവാ, ചില വൈഷ്ണവ ഭക്തന്മാർ ശ്രീമൻ നാരായണനല്ലാതെ ശിവൻ മുതലായവരെ ദർശനം ചെയ്താൽ പതിവ്രതാശിരോമണിയായ സ്ത്രീരത്നം പരപുരുഷന്മാരെ

പ്രാപിച്ചതുപോലെ വ്രതഭംഗമാകുമെന്നും അല്ലെങ്കിൽ ശ്രീമൻ നാരായണൻ തന്നെ വിട്ട് അന്യരെ ആശ്രയിച്ചതിനാൽ അവിശ്വാസിയെന്ന് കോപിച്ച് ത്യജിക്കുമെന്നും, അപ്രകാരംതന്നെ ശിവഭക്തന്മാരായ ചില വീരശൈവർ ശ്രീ ശിവനെയല്ലാതെ ശ്രീ വിഷ്ണു മുതലായവരെ ഭജിച്ചാൽ മേൽപറഞ്ഞപ്രകാരം ശ്രീ ശിവൻ ഇവരെ ഉപേക്ഷിക്കുമെന്നും പറയുന്നത് ശരിയാണോ?

ഉത്തരം: ഓ ബുദ്ധിമാനായ സോദരാ, ഇതിനേക്കാൾ മറ്റൊരു അജ്ഞാനമുണ്ടോ. ഇപ്രകാരം പറയുന്നവർ പാമരത്വത്താൽ സ്വാഭിമാനത്തോടുകൂടി പറയുന്നതല്ലാതെ മറ്റൊരു ഹേതുവുമില്ല. ദൈവം ഒന്നല്ലാതെ അനേകമെന്ന് പറയുന്നത് ഭ്രമം. ഇത് ശ്രുതിയുടെ നിശ്ചയാഭിപ്രായം. ഒരു ജലത്തിനുതന്നെ ജലമെന്നും, നീർ എന്നും തമിഴിൽ തണ്ണിയെന്നും സിംഹളത്തിൽ വത്രു എന്നും മലയാളത്തിൽ വെള്ളമെന്നും കർണ്ണാടകത്തിൽ നീലു് എന്നും ഹിന്ദിയിൽ പാനിയെന്നും പാഞ്ചാലഭാഷയിൽ ആഫയെന്നും, ഇംഗ്ലീഷിൽ വാട്ടർ എന്നും വെവ്വേറെ പേരുകൾ ഉള്ളതുപോലെ ഏകമായ ഈശ്വരനെ അനേകമതത്തിൽ പെട്ടവർ അനേകപേരുകൾ പറയുന്നതല്ലാതെ വാസ്തവത്തിൽ ദൈവം ഒന്നു മാത്രമാണ്. ഇതിൽ ഏതെങ്കിലും ഒരു മതത്തിൽ പര്യവസാനം വരെ പ്രയത്നം ചെയ്താൽ നിശ്ചയമായും എല്ലാവരും മോക്ഷമെന്ന ഒരേ സ്ഥാനത്തിൽ ചെന്നുചേരും. ഗംഗാനദി കിഴക്ക് മുഖമായും, സിന്ധു പശ്ചിമമുഖമായും, താമ്രപർണ്ണി ഏകദേശം ദക്ഷിണമുഖമായും ഇപ്രകാരം അനേകം നദികൾ വടക്ക് മുഖമായും അനേക മാർഗ്ഗങ്ങളായി ഒഴുകിയാലും എല്ലാം മഹാസമുദ്രത്തിൽത്തന്നെ ചെന്നുചേരും. കൂടാതെ ശ്രീ തിരുപ്പതി വെങ്കിടേശ്വര ദർശനത്തിന് കാശിയിൽ നിന്ന് ദക്ഷിണമുഖമായും രാമേശ്വരത്തുനിന്ന് വടക്കു മുഖമായും മദ്രാസിൽനിന്ന് പടിഞ്ഞാറ് മുഖമായും മൈസൂരിൽനിന്ന് കിഴക്ക് മുഖമായും വരുമ്പോൾ മാർഗ്ഗങ്ങൾ മാത്രം വേറെ വേറെ ആയിരിക്കുമെന്നല്ലാതെ എല്ലാവരും ചെന്നുചേരുന്ന സ്ഥലം തിരുപ്പതിയിൽ ഒന്നായിരിക്കുന്നു. അപ്രകാരം തന്നെ ഓരോ മതാചാര്യന്മാർ അവരവർ ചെന്ന മാർഗ്ഗങ്ങൾ പറയുന്നത് ശരിയെന്നല്ലാതെ ഇതിൽ തെറ്റൊന്നുമില്ല. ഉത്തര കോസലത്തിൽ ശ്രീരാമനായി കുരുക്ഷേത്രത്തിൽ ശ്രീകൃഷ്ണനായി കപിലവസ്തുവിൽ ശ്രീബുദ്ധനായി പാലസ്തീനിൽ ശ്രീയേശുവായി അറേബ്യയിൽ മുഹമ്മദ് നബിയായി കേരളത്തിൽ ശ്രീ ശങ്കരനായി ദ്രാവിഡത്തിൽ

ശ്രീരാമാനുജനായി കർണ്ണാടകത്തിൽ ശ്രീ മാധ്വരായി പാഞ്ചാലത്തിൽ ഗുരുനാനാക്കായി അവതരിച്ച് ലോക സംരക്ഷണം ചെയ്ത മഹാന്മാരെല്ലാം ഒരേ പരബ്രഹ്മശക്തിയല്ലാതെ മറ്റൊന്നല്ല. ഈ രഹസ്യം സാധാരണക്കാർക്ക് ഗോചരമാകുന്നതല്ല. എപ്രകാരമെന്നാൽ ഒരു നാടകശാലയിൽ ഒരാൾ ഒരു സമയത്ത് കൃഷ്ണവേഷം ധരിച്ചും മറ്റൊരു സമയത്ത് ഒരു മുനിപുംഗവന്റെ വേഷം ധരിച്ചും ഇപ്രകാരം പല വേഷങ്ങൾ ധരിച്ചും ഒരുവൻ ഒരു രാത്രിയിൽ വരുമ്പോൾ ദൂരത്തിൽ ഇരുന്ന് കാണുന്നവർ ഈ വേഷധാരികൾ വേറെ വേറെ ആളുകളാണെന്ന് വിചാരിക്കുന്നു. കാരണം അതാത് വേഷത്തിന് അനുയോജ്യമായ വിധത്തിൽ അഭിനയിച്ച് ഭിന്നഭാവങ്ങൾ പ്രകടിപ്പിക്കും. ഈ രഹസ്യം അവരുടെ കൂടെ അണിയറയിൽ ഉള്ളവർക്ക് സ്പഷ്ടമായി അറിയാം. അപ്രകാരം തന്നെ ഒന്നായ ശ്രീപരമേശ്വരൻ ഓരോ കാലത്തിൽ ഓരോ അവതാരം സ്വീകരിച്ച് അതാത് ദേശത്തിലുള്ള ജനങ്ങളുടെ മനഃപക്വതയനുസരിച്ച് മതോപദേശം ചെയ്യുന്നു. ഈ വിഷയം ദൈവസന്നിധിയിൽ നിന്ന് ദൂരത്തിരിക്കുന്ന അജ്ഞാനികൾക്ക് അറിയാൻ സാദ്ധ്യമാവുന്നില്ല. ഇതരർ ഈ രഹസ്യം അറിഞ്ഞ് വാദരഹിതരായി സുഖിക്കുന്നതാണ്. ഈ കാരണത്താൽ ശ്രീ വിവേകാനന്ദസ്വാമികൾ മനുഷ്യർക്ക് ഒരു നായയുടെ ബുദ്ധി കൂടി ഇല്ലെന്ന് ലോകസമക്ഷം ഉൽഘോഷിച്ചു. എന്തെന്നാൽ ഒരു നായയ്ക്ക് തന്റെ യജമാനൻ ഏതുവേഷം ധരിച്ചുവന്നാലും യജമാനനെ നിസ്സംശയം തിരിച്ചറിയുവാനുള്ള കഴിവുണ്ട്. ശ്രേഷ്ഠമായ മനുഷ്യജന്മം കിട്ടിയാലും ഒരു നായയ്ക്ക് ഇരിക്കുന്ന അറിവില്ലാതെ ഓരോ സമയത്തിൽ ഓരോ രീതിയായി ഈശ്വരൻ ഭൂമിയിൽ അവതരിക്കുന്ന ശക്തി അറിയാതെ അവരെ ദുഷിച്ച് കഷ്ടത്തിന് പാത്രമാവുന്നു.

ശ്രുതി: *ഏകോനാരായണോനദ്വിതീയോ/സ്തി കശ്ചിത്*
*ഏകഏവ ശിവോ നിത്യ സ്തതോ/ന്യത്സകലംമൃഷാ*
*ബഹുനാത്രകിമുക്തേന സർവ്വം ബ്രഹ്മമയം ജഗത്*
*അനേകഭേദ ഭിന്നസ്തു ക്രീഡതേ പരമേശ്വരഃ*

താ: നാരായണൻ ഒന്നുമാത്രമല്ലാതെ രണ്ടാമതായി മറ്റൊന്നില്ല. ആ നാരായണൻതന്നെ നിത്യനായ ശിവൻ. അതിൽ നിന്ന് അന്യമായതെല്ലാം അസത്യം. എന്തിനധികം ഈ ജഗത്തെല്ലാം ബ്രഹ്മംതന്നെ,

ആ ബ്രഹ്മമായ പരമേശ്വരൻ അനേകവിധമായി അവതരിച്ച് ക്രീഡിച്ചുകൊണ്ടിരിക്കുന്നു.

ശ്രുതി: *ഏകോവശീസർവ്വഭൂതാന്തരാത്മാ*
*ഏകം രൂപം ബഹുധായഃ കരോതി*
*തമാത്മസ്ഥ യേfനു പശ്യന്തി ധീരാ*
*സ്തേഷാം സുഖം ശാശ്വതം തേന രേഷാം.*

താ: ഏകമായി സർവ്വജഗത്തുക്കൾക്കും വശീകൃതനായി സമസ്ത ഭൂതാന്തർ ഭൂതനായി ഏകമായും ബഹുവിധരൂപങ്ങളും ചെയ്യുന്നവനായ പരമാത്മാവിനെ ആത്മാവിൽ ആര് സ്ഥിരമായി ദർശിക്കുന്നുവോ അവൻ ശാശ്വതമായ സുഖത്തെ പ്രാപിക്കുന്നു. ഭേദബുദ്ധിയുള്ളവർക്ക് മോക്ഷം സിദ്ധിക്കുന്നതല്ല.

ശ്ലോകം: *ഈശ്വര സ്സർവ്വഭൂതാനാം*
*ഹൃദ്ദേശേ fർജ്ജുന തിഷ്ഠതി*
*ഭ്രാമയൻ സർവ്വഭൂതാനി*
*യന്ത്രാരൂഢാനി മായയാ* (ഭ.ഗീ. 18-61)

താ: ഹേ അർജ്ജുനാ, ഒരേ ഈശ്വരൻ സർവ്വഭൂതങ്ങളുടെയും ഹൃദയത്തിലിരുന്ന് മായയാൽ യന്ത്രത്തെ നടത്തുന്നവനെപ്പോലെ സർവ്വഭൂതങ്ങളെയും ചുറ്റിക്കറക്കുന്നു. (ഹേ പരിശുദ്ധനായ സോദരാ ആ ഏകമായ പരമാത്മാവിനെ അറിഞ്ഞുകൊള്ളുവാൻ ഇപ്രകാരം ഗുണങ്ങൾ ഇരിക്കേണ്ടതാണ്.

ശ്രുതി: *സത്യേനലഭ്യസ്തപസാ ഹ്യേഷ്യ ആത്മാ*
*സമ്യക്ജ്ഞാനേന ബ്രഹ്മചര്യേണനിത്യം*
*അന്തശ്ശരീരേ ജ്യോതിർമയോ ഹിശുഭ്രോ*
*യംപശ്യന്തിയതയഃ ക്ഷീണദോഷാഃ*

താ: ഈ പരമാത്മാവ് സത്യത്താൽ, തപസ്സാൽ, ജ്ഞാനത്താൽ, നിത്യബ്രഹ്മചര്യനിഷ്ഠയാൽ പ്രാപ്തമാകും. ആ പരമാത്മാ ശരീരാന്തർഭാഗമായ ഹൃദയ പുണ്ഡരീകത്തിൽ പരിശുദ്ധനായി ജ്യോതിർമയനായി ഇരിക്കുന്നു. അപ്രകാരം ഇരിക്കുന്ന പരമാ ത്മാവിനെ രാഗദ്വേഷങ്ങളായ സർവ്വദോഷങ്ങളും നശിച്ച യതീശ്വര ന്മാർ ദർശിക്കുന്നതാണെന്ന് മുണ്ഡകോപനിഷത്ത്.

ശ്രുതി: *യേഷസർവ്വേഷു ഭൂതേഷു ഗൂഢാ ത്മാനപ്രകാശതേ*
*ദൃശ്യതേത്ത്വഗ്ര്യയാ ബുദ്ധ്യാസൂക്ഷ്മയാസൂക്ഷ്മ ദർശിഭിഃ*

താ: ഈ ആത്മാവ് സമസ്തഭൂതങ്ങളിലും ഗുഢമായിരിക്കുന്ന കാരണത്താൽ അജ്ഞാനികൾക്ക് അറിയാൻ സാദ്ധ്യമല്ല. സൂക്ഷ്മ ദർശികളായ ധീരന്മാരാൽ ദർശിക്കപ്പെടും.

ശ്ലോകം: *യദാതേ മോഹകലിലം*
*ബുദ്ധിർവ്യതി തരിഷ്യതി*
*തദാ ഗന്താസി നിർവ്വേദം*
*ശ്രോതവ്യസ്യ ശ്രുതസ്യ ച.* (ഭ. ഗീ. 2-52)

താ: ഹേ അർജ്ജുനാ, എപ്പോൾ നിന്റെ ചിത്തം സംസാരവിഷയമായ വിഷയമാലിന്യത്തിൽ നിന്ന് അതിക്രമിക്കുന്നുവോ അപ്പോൾ നീ ചോദിച്ചതെല്ലാം പ്രാപിക്കുന്നതാണ്. അതായത് എത്രകാലം വരെ ഹൃദയത്തിൽ നിന്ന് വിഷയവാസനയെന്ന മേഘം വിടുന്നില്ലയോ അതുവരെ ജ്ഞാനമെന്ന സൂര്യൻ പ്രകാശിക്കില്ലെന്ന് ഭാവം. എപ്പോൾ ആത്മജ്ഞാനസിദ്ധി കിട്ടുമോ അപ്പോൾത്തന്നെ അതിനുമുൻപായി ശാസ്ത്രങ്ങളാലും ഗുരുനാഥന്മാരാലും ഗ്രഹിച്ച വാക്യങ്ങളുടെ അർത്ഥം ഗോചരമാകും. പിന്നീട് ഗ്രഹിക്കേണ്ടതൊന്നുമില്ലെന്ന് സ്വയമായി അനുഭവമാകുമെന്ന് ഗീത.

ശ്രുതി: *ഭിദ്യതേ ഹൃദയഗ്രന്ഥി ശ്ഛിദ്യന്തേ സർവ്വസംശയഃ*
*ക്ഷീയന്തേ ചാസ്യകർമ്മാണി തസ്മിൻ ദൃഷ്ടേപരാവരേ*

താ: പരാപരമായ പരബ്രഹ്മത്തെ ദർശിച്ച ഉടൻ അജ്ഞാന സമൂഹമായ ഹൃദയഗ്രന്ഥി ഭിന്നമാകും. സമസ്ത സംശയങ്ങളും ഛിന്നഭിന്നമാകും. അനേകകോടി ജന്മാർജ്ജിത കർമ്മങ്ങൾ എല്ലാം നശിക്കും.

ശ്രുതി: *അവിദ്യായാമന്തരേ വർത്തമാനാഃ*
*സ്വയംധീരാഃ പണ്ഡിതം മന്യമാനാഃ*
*ജംഘന്യമാനാഃ പരിയന്തി മൂഢാ*
*അന്ധേനൈവ നിയമാനാന്ധാന്ധാഃ*

താ: അജ്ഞാനമായ വിഷയങ്ങളെ അനുഭവിച്ച് അതിന്റെ മദ്ധ്യത്തിൽ കുടുങ്ങി തനിക്ക് താൻതന്നെ വലിയവൻ എന്ന് അഭിമാനിക്കുന്ന ഹീനസ്വഭാവികളായ മൂഢന്മാർ അന്ധരാൽ നയിക്ക പ്പെടുന്ന അന്ധരെപ്പോലെ സംസാരാരണ്യത്തിൽ ചുറ്റിത്തിരിഞ്ഞു കൊണ്ടിരിക്കും. എന്തെന്നാൽ അജ്ഞാനമയമായ സംസാരഭോഗങ്ങളെ അനുഭവിച്ച് നീചകൃത്യത്തെ ചെയ്യുന്നതാണ്. ഞാൻ ബദ്ധനല്ലെന്നും,

ശുദ്ധസ്വരൂപനായ ഞാൻ നിസ്സംഗൻ. ഇന്ദ്രിയങ്ങൾ മാത്രം അതാതിന്റെ കർമ്മങ്ങൾ ചെയ്തുകൊണ്ടിരിക്കുന്നുവെന്നും, മണ്ണിര ചെളിയിൽ ഇരുന്നാലും ചെളി അതിൽ സ്പർശിക്കാത്തതു പോലെയും, വെണ്ണ മോരിൽ ഇരുന്നാലും അത് അതിൽ ലയിക്കാതിരിക്കുന്നതു പോലെയും ഞാൻ സംസാരത്തിലിരുന്നാലും എന്നെ ഇവയൊന്നും ബാധിക്കുന്നതല്ലയെന്നും പറയുന്നവൻ നാശമടയുന്നതാണെന്ന് മുണ്ഡകോപനിഷത്ത് ഘോഷിക്കുന്നു. കുരുടന്റെ വാക്കിനെ വിശ്വസിച്ച് മറ്റൊരു കുരുടൻ അതിനെ ആധാരമാക്കി സ്വീകരിച്ചാൽ ഇരുവരും ലക്ഷ്യത്തിലെത്താതെ ചുറ്റി, കൂപത്തിൽ പതിക്കുന്നതു പോലെ ഭ്രഷ്ടരായിത്തീരുന്നതാണ്

ശ്രുതി: *അവിദ്യായാം ബഹുധാവർത്തമാനാഃ*
*വയം കൃതാർത്ഥാ ഇത്യഭിമന്വന്തി ബാലാഃ*
*യത് കർമ്മിണോന പവേദയന്തിരാഗാ*
*ത്തേനാതുരാഃ ക്ഷീണലോകാശ്ച്യവന്ദേ*

താ: അവിദ്യാ സംസാരത്തിൽ ബഹുവിധങ്ങളായ നീചകൃത്യം ചെയ്യുന്നവർ സ്വയം ഞാൻ കൃതാർത്ഥനെന്നഭിമാനിക്കുന്നവർ പരമ മൂഢന്മാർ ആ മന്ദബുദ്ധിയുള്ളവർ വിഷയരാഗത്താൽ അകർമ്മങ്ങളെ ചെയ്ത് കർമ്മങ്ങളെ അറിഞ്ഞുകൊള്ളാൻ കഴിയാതെ ദുഃഖിതരായി ഘോരമായ നരകത്തിൽ അധഃപതിക്കപ്പെടുന്നു. ഹേ നിർമ്മലഹൃദയമുള്ള സോദരാ ഇപ്പോൾ പറയപ്പെട്ട വിഷയം ശിവകേശവന്മാർ അഭേദമെന്നതാണ്. ഇവരിൽ ഒരുവരെ സ്തുതിച്ച് മറ്റൊരുവരെ നിന്ദിച്ചാൽ മഹാപാപത്തിന് പാത്രങ്ങളാകുന്നതാണ്.

ശ്രുതി: *ശിവായ വിഷ്ണുരൂപായ ശിവരൂപായ വിഷ്ണവേ*
*ശിവസ്യഹൃദയം വിഷ്ണുർ വിഷ്ണോശ്ച ഹൃദയംശിവഃ*

താ: ശിവന്റെ രൂപംതന്നെ വിഷ്ണു. വിഷ്ണുവിന്റെ രൂപംതന്നെ ശിവൻ. ശിവന്റെ ഹൃദയം തന്നെ വിഷ്ണു. വിഷ്ണുവിന്റെ ഹൃദയം തന്നെ ശിവൻ എന്ന് സ്കന്ദോപനിഷത്ത്.

ശ്ലോകം: *നാരായണശ്ശിവോവിഷ്ണുശ്ശങ്കരഃ പുരുഷോത്തമഃ*
*ഏതേഷുനാമഭിർ ബ്രഹ്മപരം പ്രോക്തം സനാതനം.*

താ: നാരായണ, ശിവ, വിഷ്ണു, ശങ്കര, പുരുഷോത്തമ എന്ന ഈ നാമങ്ങളെല്ലാം സനാതനമായ പരബ്രഹ്മത്തിന്റെ പേരുകളല്ലാതെ മറ്റൊന്നുമല്ല.

ശ്ലോകം: *ഹരിം ഹരം വിധാതാരംയഃ പശ്യദേക രൂപിണം*
*സയതി പരമാനന്ദം സയോഗീ ബ്രഹ്മ ഉച്യതേ.*

താ: ബ്രഹ്മ, വിഷ്ണു മഹേശ്വരൻമാരെ ഏകരൂപമായി ആര് കാണുന്നുവോ അപ്രകാരമുള്ള യോഗി ശാശ്വതാനന്ദമോക്ഷത്തെ പ്രാപിക്കുന്നു. അവരെ ബ്രഹ്മമെന്നു പറയപ്പെടുന്നു.

ശ്ലോകം: *മദ്ഭക്തശ്ശങ്കര ദ്വേഷീ മദ്ദ്വേഷീ ശങ്കരപ്രിയഃ*
*താവുഭൗ നരകം യാതോ യാവച്ചന്ദ്ര ദിവാകരം*

താ: വിഷ്ണുഭക്തനായിരുന്ന് ശിവദ്രോഹിയായാലും, ശിവ ഭക്തനായി വിഷ്ണുദ്രോഹിയായാലും ഈ രണ്ടുകൂട്ടരും സൂര്യചന്ദ്രന്മാർ ഉള്ള കാലംവരെ നരകത്തിൽ പ്രവേശിക്കും എന്ന് വിഷ്ണുപുരാണം.

ശ്ലോകം: *സൃഷ്ടിസ്ഥിത്യന്ത കരണീം ബ്രഹ്മവിഷ്ണു ശിവാത്മികാം*
*സസംജ്ഞായാതി ഭഗവാൻ ഏക ഏവ ജനാർദ്ദനഃ*

താ: സൃഷ്ടിസ്ഥിതിലയങ്ങൾക്ക് വേണ്ടി ബ്രഹ്മ, വിഷ്ണു മഹേശ്വരന്മാർ എന്ന് പേരുകൾ വഹിച്ച പരമാത്മാവ് ഒന്നല്ലാതെ മറ്റേതുമില്ല.

ശ്ലോകം: *യോƒഅസൗവിഷ്ണുഃ സ്വയം ബ്രഹ്മാ യോ ബ്രഹ്മാ സൗ മഹേശ്വരഃ*
*വേദത്രയേ ചയജ്ഞേ ƒസ്മിൻ പണ്ഡിതേഷ്വേ ഷ നിശ്ചയഃ*

താ: ഏവൻ വിഷ്ണുവോ അവൻതന്നെ സ്വയമായ ബ്രഹ്മദേവൻ. ഏവൻ ബ്രഹ്മദേവനോ അവൻതന്നെ മഹേശ്വരൻ. ഈ രഹസ്യം മൂന്നു വേദങ്ങളുടെയും യജ്ഞാദികളുടെയും പണ്ഡിത ന്മാരുടെയും നിശ്ചയാഭിപ്രായം.

ശ്ലോകം: *ഹരിശങ്കരയോർമദ്ധ്യേ ബ്രഹ്മണശ്ചാപിയോനരഃ*
*ഭേദകൃന്നരകം ഭുംക്തേയാവദാ ചന്ദ്രതാരകം.*

താ: ശ്രീ നാരായണനേയോ ശ്രീ പരമേശ്വരനേയോ അല്ലെങ്കിൽ ബ്രഹ്മദേവനെയോ ആയാലും ഭേദഭാവനയോടെ കാണുന്നവൻ ചന്ദ്ര നക്ഷത്രങ്ങൾ ഉള്ള കാലം വരെ ഘോരനരകത്തെ അനുഭവിക്കു ന്നതാണ്. അതിനാൽ പ്രിയസോദര ത്രിമൂർത്തികളെ ഭേദമില്ലാതെ ഭജിച്ച് കൃതാർത്ഥനാകേണ്ടതാണ്. അല്ലെങ്കിൽ ശ്രീ ഭർതൃഹരി പറഞ്ഞതു പ്രകാരം ഇഷ്ടദേവനെ പ്രേമത്തോടെ ഭജിച്ച് ഇതര

ദേവന്മാരെ നിന്ദിക്കാതിരിക്കേണ്ടതാണ്. അപ്രകാരമിരിക്കുന്നത് വളരെ ശ്രേയസ്കരം.

ശ്ലോകം: *മഹേശ്വരേവാ ജഗതാമധീശ്വരേ*
*ജനാർദ്ദനേ വാ ജഗതന്തരാത്മനി*
*നവസ്തുഭേദ പ്രതിപത്തി രസ്തിമേ*
*തഥാപി ഭക്തി സ്തരുണേന്ദു ശേഖരേ.*

താ: എനിക്ക് സമസ്ത ജഗദന്തരാത്മാവായ മഹേശ്വരനിലായാലും സർവ്വാന്തര്യാമിയായ ജനാർദ്ദനനിലായാലും തീരെ ഭേദപ്രതിപത്തി ഇല്ല. അപ്രകാരം ഇരുന്നാലും സ്വഭാവമായി ചന്ദ്രശേഖരനായ പരമേശ്വരനിൽ പ്രേമം അധികമായിരിക്കുന്നു. ഇപ്രകാരം തന്നെ വിഷ്ണുഭക്തന്മാരും ഇരിക്കേണ്ടതാണ്. ഇത് ശ്രേഷ്ഠമായ മാർഗ്ഗം. അതായത് വിഷ്ണുവിൽ അധിക പ്രീതി ഉള്ളവരായാലും ഈശ്വര ദൂഷണം ഇല്ലാതിരിക്കേണ്ടതാണ്. അതുപോലെതന്നെ ഈശ്വരനിൽ അധികപ്രീതി ഉണ്ടായാലും വിഷ്ണുദൂഷണം ഇല്ലാതിരിക്കേണ്ടതാണ്. ഇപ്രകാരം ഇരിക്കുന്നവർ ധന്യരാകുന്നതാണ്. സംശയമില്ല.

## സ്വരൂപ സ്ഥിതി

പ്രശ്നം: അല്ലയോ സ്വാമിജി, ദീനദയാപരാ എന്റെ സംശയങ്ങളാകുന്ന നീലമേഘ സമൂഹങ്ങളെല്ലാം അങ്ങയുടെ കടാക്ഷ വീക്ഷണമെന്ന ഝംഘാമാരുത ശക്തിയാൽ ഛിന്നഭിന്നമായിരിക്കുന്ന നിർമ്മലാകാശം പോലെ നിർമ്മലമായിരിക്കുന്ന ഞാനല്ലയോ ധന്യൻ. ഇതിനുവേണ്ടി ഞാൻ എന്തൊരു തപസ്സ് ഏതുകാലത്ത് ചെയ്തുവോ എന്നറിയില്ല. അല്ലെങ്കിൽ എന്റെ മാതാപിതാക്കളോ പൂർവ്വികരോ എന്തൊരു മഹാപുണ്യത്തെയാണോ ചെയ്തതെന്ന് അറിയുന്നില്ല. അല്ലെങ്കിൽ കരുണാസമുദ്രമായ കരുണാമൂർത്തിയായ ജഗദീശ്വരൻ അനാഥനായ എന്റെ മേൽ വളരെ കരുണ ചൊരിഞ്ഞിരിക്കുന്നുവോ എന്നറിയുന്നില്ല. അല്ലയോ സ്വാമിൻ ഇനിയുമെന്റെ സ്വരൂപസ്ഥിതിയെ അറിഞ്ഞുകൊണ്ട് എന്നെ കൃതാർത്ഥനാക്കുമാറാകേണമേ.

ഉത്തരം: അല്ലയോ ഭക്തോത്തമാ, നീ നിശ്ചയമായും പുണ്യാത്മാവ് തന്നെ. അല്ലാതിരുന്നാൽ ഈ സ്ഥിതി പ്രാപിക്കുവാൻ ബുദ്ധി വരുന്നതല്ലല്ലോ. അല്പമെങ്കിലും പാപമുള്ളവർക്ക് അദ്ധ്യാത്മജ്ഞാനം രുചിക്കുന്നതല്ല. നീ ഉത്തമാധികാരിയായതിനാൽ നിന്റെ നിജസ്ഥിതിയെ ഇപ്പോൾ ഉപദേശിക്കാം. ജ്ഞാനഗുരുവായ ശ്രീ

ദക്ഷിണാമൂർത്തിയെ തതേകധ്യാനത്തോടെ ധ്യാനിച്ച് സിദ്ധാസനത്തിൽ ആസീനനായി ഏകാഗ്രചിത്തമുള്ളവനായി ബഹിർ വിഷയാദിമലങ്ങളിൽ നിന്ന് ഇന്ദ്രിയങ്ങളെ അന്തർമുഖമാക്കി നാമരൂപാദികളായ ഈ ദേഹാദി പ്രപഞ്ച ത്തെവിട്ട് ഞാൻ ഞാനെന്ന് പറയുന്ന പഞ്ചകോശ വിലക്ഷണനായ അവസ്ഥാത്രയ സാക്ഷിയായ ആ ദിവ്യസ്വഭാവം ഏതെന്ന് ഏകാഗ്ര ചിത്തനായി നോക്കൂ. മനസ്സ് നില്ക്കുവാൻ പ്രയാസമുണ്ടെങ്കിൽ പ്രണവത്തെക്കൂടി ധ്യാനിച്ച് അതിന്റെ അർത്ഥമായ സച്ചിദാനന്ദ നിത്യശുദ്ധ പരബ്രഹ്മം നീയെന്ന് ധ്യാനിച്ച് ബുദ്ധിയോടു കൂടിയ മനസ്സിനെ വിടുവിച്ച് ശേഷിച്ച ശുദ്ധബോധ ചൈതന്യം തന്നെ സത്യമായ നീ. ആ സ്ഥിതിയിൽ സദാ ഇരിക്കുക. ഇതുതന്നെ തത്വമസി എന്ന മഹാവാക്യത്തിന്റെ അർത്ഥം എന്ന് ബോധിച്ച് ഉടനെ അപ്രകാരം ചിലകാലം സമാധിയിലിരുന്ന് മനസ്സ് ബഹിർമുഖമായി വന്നപ്പോൾ കുഞ്ഞേ നീ ഇപ്പോൾ ആർ? എന്ത് സ്ഥിതിയിൽ ഇരിക്കുന്നുവെന്ന് പ്രേമത്തോടെ ചോദിച്ചതിനാൽ ഇപ്രകാരം പറഞ്ഞു.

ശ്ലോകം: *നാഹം മനുഷ്യോ നചദേവയക്ഷൗന ബ്രാഹ്മണ ക്ഷത്രിയ വൈശ്യ ശൂദ്രാഃ*
*നബ്രഹ്മചാരീ നഗൃഹീവനസ്ഥോഭിക്ഷുർന ചാഹം നിജബോധരൂപഃ*

താ: അല്ലയോ സ്വാമിജി, അങ്ങയുടെ കരുണാകടാക്ഷ വീക്ഷണ ത്താൽ ഇപ്പോൾ ഞാൻ ആരെന്ന് അറിയുന്നു. ഞാൻ മനുഷ്യനല്ല. ദേവനല്ല. യക്ഷനല്ല. ബ്രാഹ്മണ, ക്ഷത്രിയ, വൈശ്യ, ശൂദ്രനാരുമല്ല. ബ്രഹ്മചാരിയുമല്ല. ഗൃഹസ്ഥനുമല്ല. വാനപ്രസ്ഥനുമല്ല. സന്യാസി യുമല്ല. നിജമായ ബോധസ്വരൂപമായതേതോ അതുതന്നെ ഞാൻ.

ശ്ലോ: *നമൃത്യുർ നശങ്കാനമേജാതിഭേദഃ*
*പിതാനൈവ മേനൈവ മാതാചജന്മ*
*നബന്ധുർ നമിത്രം ഗുരുർ നൈവശിഷ്യ*
*ശ്ചിദാനന്ദരൂപശ്ശിവോ ഹം ശിവോ ഹം*

താ: എനിക്ക് മരണമില്ല. സംശയങ്ങളില്ല. ജാതി ഭേദങ്ങളുമില്ല. മാതാപിതാക്കളില്ല. ജന്മങ്ങളില്ല ബന്ധുവുമില്ല. ശത്രുവുമില്ല ഗുരുവുമില്ല ശിഷ്യന്മാരുമില്ല. സച്ചിദാനന്ദ സ്വരൂപ പ്രകാശമായ ശിവൻതന്നെ ഞാൻ - ശിവൻ തന്നെ ഞാൻ

ശ്രുതി: *ആദിമദ്ധ്യാന്തരഹിതോന ബദ്ധോ ƒഹം കദാചന*
*സ്വഭാവനിർമ്മലശുദ്ധ ഇതിമേ നിശ്ചിതാമതിഃ*

താ: ഞാൻ ആദിമദ്ധ്യാന്ത രഹിതൻ ഒരിക്കലും ബദ്ധ്യനല്ല. സ്വഭാവമായി നിർമ്മലൻ, പരിശുദ്ധൻ, എന്ന് എന്റെ നിശ്ചയാഭിപ്രായം.

ശ്രുതി: *കാലത്രയേയഥാസർപ്പോരജ്ജൗ നാസ്തിതഥാമയി*
*അഹങ്കാരാദി ദേഹാന്തം ജഗന്നാസ്ത്യഹമദ്വയഃ*

താ: കാലത്രയങ്ങളിലും എപ്രകാരം രജ്ജുവിൻ സർപ്പം ഇല്ലയോ അപ്രകാരംതന്നെ സച്ചിതാനന്ദസ്വരൂപനായ അദ്വയനായ എന്നിൽ അഹങ്കാരാദി ദേഹങ്ങളായ ജഗത്തും ഇല്ല.

ശ്രുതി: *ചിദ്രൂപത്വാന്നമേ ജാഡ്യം സത്യത്വാന്നാനൃതം മമ*
*അനന്തത്വാന്ന മേദുഃഖമജ്ഞാനാത്ഭാതി സത്യവത്*

താ: ചിദ്രൂപനായ എനിക്ക് ജാഡ്യമായ തമസ്സില്ല. സത്വാദി ഗുണങ്ങളോടുകൂടിയ എന്നിൽ അസത്യാദികളായ പ്രകൃതികൾ ഇരിക്കുന്നതല്ല. ആനന്ദസ്വരൂപനായ എനിക്ക് ദുഃഖവുമില്ല. അജ്ഞാനമായ ഭ്രമത്താൽ ഇവ കാണപ്പെടുന്നുവെന്നല്ലാതെ വാസ്തവമായി ഇല്ല.

ശ്ലോകം: *ദേഹബുദ്ധ്യാതു ദാസോഽഹം ജീവബുദ്ധ്യാത്വദംശകഃ*
*ആത്മബുദ്ധ്യാത്വമേവാഹമിതിമേ നിശ്ചലാമതിഃ*

താ: ഓ ദേവാ, ദേഹബുദ്ധിയാൽ ഞാൻ അങ്ങയുടെ ദാസനും ജീവബുദ്ധിയാൽ അങ്ങയുടെ അംശവും ആത്മബുദ്ധിയാൽ അങ്ങുതന്നെ ഞാൻ. ഇതെന്റെ നിശ്ചയമായ അഭിപ്രായമാണ്.

ഹേ പരമപവിത്രനായ പ്രിയ സോദരാ, ഇതുതന്നെ നിജമായ അവസ്ഥ. ഇതിൽ സ്ഥിരമായിരിക്കേണ്ടതാണ്.

ശ്ലോകം: *ഭ്രമേണാഹം ഭ്രമണത്വം ഭ്രമേണോപാസകം മനഃ*
*ഭ്രമേണേശ്വര ഭാവത്വം ഭ്രമ മൂലമിദം ജഗദ്*

താ: ഓ കുഞ്ഞേ ഭ്രമംകൊണ്ട് ഞാനെന്നും ഭ്രമം കൊണ്ടുതന്നെ നീയെന്നും ഭ്രമം കൊണ്ടുതന്നെ ഉപാസനയെന്നും, ഭ്രമത്താലെതന്നെ മനസ്സെന്നും ഈശ്വരനെന്നും, ഈ ജഗത്തെല്ലാം ഭ്രമം തന്നെ. ബ്രഹ്മമല്ലാതെ വേറൊന്നും തന്നെ ഇല്ല.

ശ്ലോകം: *സ്വയം ബ്രഹ്മ സ്വയം വിഷ്ണുഃ സ്വയമിന്ദ്ര സ്വയംശിവഃ*
*സ്വയം വിശ്വ മിദം സർവ്വം സ്വസ്മാതന്യന്ന കിഞ്ചന*

താ: ഓ സോദരാ, ബ്രഹ്മദേവൻ സ്വയം ബ്രഹ്മംതന്നെ. വിഷ്ണുവും സ്വയം ബ്രഹ്മം തന്നെ. ഇന്ദ്രനും സ്വയം ബ്രഹ്മംതന്നെ.

ശിവനും സ്വയം ബ്രഹ്മംതന്നെ. ഈ വിശ്വമെല്ലാം സ്വയം ബ്രഹ്മം. ബ്രഹ്മത്തിൽ നിന്ന് അന്യമായത് യാതൊന്നുമില്ല.

## സംശയരാഹിത്യം

പ്രശ്നം: സ്വാമിജീ, ലോകസുഖാഭിലാഷി ഇനിമേൽ ഞാൻ എന്തുചെയ്യണം. അങ്ങയുടെ ഉത്തരവിനെ ലംഘിക്കാത്ത ഞാൻ നിത്യനായി നിർവ്വികല്പനായ നിരഞ്ജനനായി സത്യജ്ഞാനാനന്ദ പരബ്രഹ്മമാണെന്ന അപരോക്ഷജ്ഞാനം ഉള്ളവനായിരിക്കുന്നു. ഞാൻ രാഹുവിൽനിന്ന് രക്ഷപ്പെട്ട പൂർണ്ണചന്ദ്രനെപ്പോലെ അജ്ഞാനമായ സങ്കല്പത്തിൽനിന്ന് വിമുക്തനായി സത്യജ്ഞാനാനന്ദ ശിവസ്വരൂപനായിത്തീർന്നിരിക്കുന്നു. സൂര്യോദയത്താൽ അന്ധകാരം സമൂലമായി നശിച്ചുപോകുന്നതുപോലെ ഞാനെന്ന ജ്ഞാനസൂര്യൻ ഉദിച്ച ഉടനെ അജ്ഞാനമെന്ന തമസ്സ് നശിച്ചുപോയിരിക്കുന്നു.

ശ്ലോകം: *അദ്യ മേ സഫലം ജന്മ ചാദ്യ മേ സഫലം തപഃ*
*അദ്യമേ സഫലം ജ്ഞാനം ശംഭോത്വത്പാദദർശനാൽ*

താ: അല്ലയോ സുഖദായകനായ പരമാത്മാവേ തത്പാദ പങ്കജ ദർശനത്താൽ എന്റെ ജന്മം ഇപ്പോൾ തന്നെ സഫലമായിരിക്കുന്നു. എന്റെ തപസ്സ് ഇപ്പോഴാണ് ഫലിച്ചത്. എന്റെ ജ്ഞാനം ഇപ്പോൾ സഫലമായി.

ശ്ലോകം: *കൃതാർത്ഥോ fഹം കൃതാർത്ഥോ fഹം കൃതാർത്ഥോfഹം മഹാമതേ*
*അദ്യ തേ പാദ പത്മസ്യ ദർശനാത്ഭക്ത വത്സല*

താ: ബ്രഹ്മബോധാകാരമായ മഹാത്മാവേ ഞാൻ കൃതാർത്ഥനായി. ഞാൻ കൃതാർത്ഥനായി, ഞാൻ കൃതാർത്ഥനായി. ഓ ഭക്തവൽസലാ അങ്ങയുടെ പാദാരവിന്ദ ദർശനത്താൽ ഇപ്പോൾതന്നെ ഞാൻ കൃതാർത്ഥനായി, ഞാൻ കൃതാർത്ഥനായി എന്ന് ദത്താത്രേയോപനിഷത്ത് രീത്യാ.

ശ്ലോകം: *ധന്യോfഹം, ധന്യോfഹം നിത്യം സ്വാത്മാന മഞ്ജസാവേദ്മി*
*ധന്യോfഹം, ധന്യോfഹം ബ്രഹ്മാനന്ദോവിഭാതിമേസ്പഷ്ടം*

താ: സർവ്വഥാ എന്റെ നിജരൂപമായ ദേശകാലാദ്യാപച്ഛിന്ന പ്രത്യഹാത്മാവിനെ സാക്ഷാത്കരിച്ചു. (പ്രത്യക്ഷമായറിഞ്ഞു) അതിനാൽ ഞാൻ കൃതാർത്ഥനായി, ഞാൻ കൃതാർത്ഥനായി. കൂടാതെ

ബ്രഹ്മസ്വരൂപമായ ആനന്ദം എനിക്ക് സ്പഷ്ടമായി സ്ഫുരിച്ചു കൊണ്ടിരിക്കുന്നു. അതിനാൽ ഞാൻ കൃതാർത്ഥനായി ഞാൻ കൃതാർത്ഥനായി.

ശ്ലോകം: *ധന്യോഽഹം, ധന്യോഽഹം ദുഃഖം സംസാരികം നവീക്ഷേ ദ്യ*
*ധന്യോഽഹം, ധന്യോഽഹം സ്വസ്യാജ്ഞാനം ഫലയിതം ക്വാപി*

താ: ഇനിയൊരിക്കലും ദുഃഖസ്വരൂപമായ സംസാരത്തെ ഞാൻ ദർശിക്കുന്നതല്ല. അതിനാൽ ഞാൻ കൃതാർത്ഥനായി, ഞാൻ കൃതാർത്ഥനായി. എന്റെ അനേക ജന്മകർമ്മവാസനാ സമൂഹങ്ങളാലുണ്ടായ അജ്ഞാനം എവിടെയോ നശിച്ചു. അതിനാൽ ഞാൻ കൃതാർത്ഥനായി, ഞാൻ കൃതാർത്ഥനായി.

ശ്ലോകം: *ധന്യോഽഹം, ധന്യോഽഹം കർത്തവ്യം മേനവിദ്യതേ കിഞ്ചിത്*
*ധന്യോഽഹം, ധന്യോഽഹം പ്രാപ്തവ്യം സർവ്വമദ്യ സമ്പന്നം*

താ: ഇനിയെനിക്ക് ചെയ്യേണ്ടുന്നത് യാതൊന്നും തന്നെ ഇല്ല.അതിനാൽ ഞാൻ കൃതാർത്ഥനായി. ഞാൻ കൃതാർത്ഥനായി. കൂടാതെ പ്രാപിക്കേണ്ടുന്ന ഫലങ്ങളെല്ലാം ഇപ്പോൾ എന്നാൽ പ്രാപിക്കപ്പെട്ടു കഴിഞ്ഞതുപോലെയായി. അതിനാൽ ഞാൻ കൃതാർത്ഥനായി. ഞാൻ കൃതാർത്ഥനായി.

ശ്ലോകം: *ധന്യോഽഹം, ധന്യോഽഹം തൃപ്തേർമേ കോപമാഭവേൻ ല്ലോകേ*
*ധന്യോഽഹം, ധന്യോഽഹം ധന്യേ ധന്യഃപുനഃ പുനർധന്യഃ*

താ: എന്റെ തൃപ്തിക്ക് സമമായ യാതൊരു വസ്തുവും ലോകത്തിൽ ഇല്ല. അതിനാൽ ഞാൻ ധന്യനായി, ധന്യനായി.ഈ തൃപ്തിയേക്കാൾ മറ്റൊന്ന് പറയപ്പെട്ടുകാണാത്ത കാരണത്താൽ ഞാൻ കൃതാർത്ഥനായി, ഞാൻ കൃതാർത്ഥനായി, ഞാൻ കൃതാർത്ഥനായി.

ശ്ലോകം: *അഹോപുണ്യമഹോപുണ്യം ഫലിതം, ഫലിതം ദൃഢം*
*അസ്യപുണ്യസ്യ സമ്പത്തേരഹോവയമഹോ വയം.*

താ: അഹോ പുണ്യം ദൃഢമായി ഫലിച്ചത് അഹോ എന്റെ പുണ്യം ദൃഢമായി ഫലിച്ചത്. ഈ പുണ്യസമ്പത്താൽ ഞങ്ങൾ ധന്യരായി, ആഹാ ഞങ്ങൾ ധന്യരായി.

ശ്ലോകം: *അഹോ ശാസ്ത്രമഹോ ശാസ്ത്ര മഹോ ഗുരു രഹോ ഗുരുഃ*
*അഹോജ്ഞാനമഹോജ്ഞാനമഹോസുഖമഹോസുഖം.*

താ: വേദാന്തശാസ്ത്രം, ഓഹോ എത്ര മനോഹരം! വേദാന്ത ശാസ്ത്രം ഓഹോ എത്ര സാരമായത് ഓഹോ വേദാന്ത ഗുരു എത്ര വലിയവർ! ഓഹോ ഞങ്ങളുടെ ഗുരു എങ്ങനെയുള്ളവർ ഓഹോ അദ്വൈതാത്മ തത്വജ്ഞാനം എത്ര സാരവത്തായത്. ഓഹോ അദ്വൈത ജ്ഞാനം എത്ര സാരമായത്! ഓഹോ ഞങ്ങളുടെ ആത്മസുഖം എത്ര വലുത് ഓഹോ ഞങ്ങളുടെ സുഖം എത്ര ഉൽകൃഷ്ടമായത്. ഓഹോ ഞങ്ങളുടെ സുഖം എപ്രകാരമുള്ളത് ഓഹോ ആശ്ചര്യം ആശ്ചര്യം. അതായത് ശ്രീ വേദവ്യാസാദി മഹർഷികൾ ചെയ്ത മാനസികസ്നാനം പോലെ.

ശ്ലോകം: *അച്യുതോ/ഹമനന്തോ/ഹം ഗോവിന്ദോ/ഹമഹം ശിവഃ*
*ആനന്ദോ/ഹമശേഷോ/ഹമജോ/ഹ മമൃതോ/സ്മഹ്യം*

ശ്ലോകം: *നിത്യോ/ഹം നിർവ്വികല്പോ /ഹം നിരാകാരോ/ഹമവ്യയ*
*ബ്രഹ്മൈവാഹം നസംസാരി മുക്തോ/ഹമിതി നിശ്ചയഃ*
*ശുദ്ധബോധസ്വരൂപോഹം നിർമ്മലോ/ഹം സനാതനഃ*

താ: ഞാൻ സംശയരഹിതനായിരിക്കുന്നു. ഈ മഹാസ്ഥിതിയിൽ എന്നെ എത്തിച്ച അങ്ങയ്ക്ക് ദക്ഷിണയായി സമർപ്പിക്കാൻ എനിക്ക് ത്രിലോകത്തിലും കൂടി ഒന്നും തന്നെ പര്യാപ്തമല്ല. അങ്ങയുടെ പാദാരവിന്ദങ്ങൾക്ക് അനന്തകോടി നമസ്ക്കാരങ്ങൾ. ഞാൻ, നീ എന്ന ഭേദമില്ലാതെ നിരതിശയാനന്ദ ബ്രഹ്മമായി പരിപൂർണ്ണനായി ആദി മദ്ധ്യാന്തരഹിതനായി ഇപ്പോൾ ഉള്ള സ്ഥിതി സർവ്വഥാ തുടരുവാൻ എന്നെ അനുഗ്രഹിക്കുമാറാകാണം മഹാത്മാവേ.

ഉത്തരം: ഹേ പ്രിയസോദരാ, പിന്നീട് അജ്ഞാന വിക്ഷേപങ്ങൾ ഇല്ലാതെ സത്വരജസ്തമങ്ങളായി ത്രിഗുണരഹിതനായി ഇപ്പോൾ ഉള്ള ഗുണാതീതാവസ്ഥയിൽ സർവ്വദാ ഇരിക്കുന്നത് തന്നെ എനിക്ക് തരേണ്ടുന്ന യോഗ്യമായ ദക്ഷിണ. അല്ലാതെ ചതുർദശഭുവനങ്ങൾ കൊടുത്താലും ബ്രഹ്മജ്ഞാനോപദേശത്തിന് പ്രത്യുപകാരം ആവുന്നതല്ല. അമൃതത്തെ കൊടുത്ത് വിഷത്തെ സ്വീകരിക്കയും മാണിക്യത്തെ കൊടുത്ത് പളുങ്ക് സ്വീകരിക്കുകയും ചെയ്യുന്നത് എങ്ങിനെയുള്ളവരോ അവർ മാത്രമാണ് ബ്രഹ്മജ്ഞാനോപദേശത്തിന് ദക്ഷിണ അഭിലഷിക്കുന്നവർ.

പ്രശ്നം: അല്ലയോ സ്വാമിജി, അങ്ങയുടെ അനുഗ്രഹത്താൽ കൃതകൃത്യനും, തൃപ്തനും പരിപൂർണ്ണനുമായ എനിക്ക് അന്യമായി യാതൊന്നും കാണപ്പെടുന്നില്ല. എനിക്ക് യാതൊരു കർമ്മവും ഇനിമേൽ ചെയ്യേണ്ടതായിട്ടില്ല. അങ്ങയുടെ ഇച്ഛയ്ക്കനുസരിച്ച് ഇനിമേൽ പ്രവർത്തിക്കാം.

ഉത്തരം: ഹേ നിർമ്മലാ, ഇനിമേൽ നീ ചെയ്യേണ്ടുന്നത് ഒന്നുമില്ല. ഈ അവസ്ഥതന്നെ നിജമായ സഹജാനന്ദ അമനസ്ക രാജയോഗം. ഇതുതന്നെ വിദേഹ കൈവല്ല്യം. ജീവൻ മുക്തിയെന്ന മോക്ഷവും. ഇതുതന്നെ പരമപദം. വേദാന്തരഹസ്യവും ഇതുതന്നെ. ഇതിനേക്കാൾ ഇതരം ഏതുമില്ല. അതിനാൽ നീ നിർമ്മലജലമുള്ളതും ജനബാഹുല്യം ഇല്ലാത്തതുമായ പവിത്രമായ സ്ഥലത്തിൽ പോയിരുന്ന് സ്വസ്വരൂപസ്ഥിതിയിൽ ആത്മരാമനായി പ്രാരബ്ധവശമായി വന്ന ഭോഗത്തെ അനുഭവിച്ച് ശരീരപതന പര്യന്തം നീ ഇരിക്കുന്ന ആശ്രമത്തിൽ വരുന്ന അതിഥികളെ നല്ല രീതിയിൽ ആദരിച്ച് ഘോരസംസാര സാഗരത്തിൽ നിന്ന് വിമുക്തിയടയുവാൻ അഭിലാഷമുള്ളവർക്കേ അവരവരുടെ മനഃപക്വത്തെ അനുസരിച്ച് ജാതിവർണ്ണ ആശ്രമ സ്ത്രീപുരുഷഭേദങ്ങൾ നോക്കാതെ കർമ്മഭക്തി യോഗജ്ഞാനങ്ങളെ ഉപദേശിച്ച് അവരെ കൃതാർത്ഥരാക്കേണ്ടതാണ്.

ഗുരുവിന്റെ സുഖത്തിനുവേണ്ടി ശിഷ്യന്മാരെ സമ്പാദിക്കാൻ പാടില്ല. ശിഷ്യന്മാരുടെ ക്ഷേമത്തിനുവേണ്ടി ഗുരു ഇരിക്കേണ്ടതാണ്. ശിഷ്യന്മാരെ പ്രേമത്തോടെ കാണേണ്ടതാണ്. ഇനിയും കേൾക്കൂ. ധനാപേക്ഷ ചെയ്ത് അപക്വമായവരായാലും സാധനാ ചതുഷ്ടയ സമ്പത്തി ഇല്ലാത്തവർക്ക് വേദബ്രാഹ്ണരായാലും ഈ ബ്രഹ്മജ്ഞാനത്തെ ഉപദേശിക്കാൻ പാടുള്ളതല്ല. വൈരാഗ്യാദി ഗുണങ്ങൾ ഉള്ളവൻ ചണ്ഡാലനായാലും അവന് സന്തോഷത്തോടെ ഉപദേശിക്കണം. അത് എപ്രകാരമെന്നാൽ സന്മാർഗ്ഗിയായ വേദബ്രാഹ്മണൻ തന്റെ പുത്രിയെ ലക്ഷക്കണക്കിൽ പണം കൊടുത്താലും മ്ളേച്ഛന്മാർക്ക് കൊടുക്കുമോ വേദവിദ്യാദിഗുണ സമ്പന്നനായ ബ്രഹ്മചാരിയായ ബ്രാഹ്മണൻ ദരിദ്രനായാലും അവന് പണത്തെ കൊടുത്ത് കന്യാദാനം ചെയ്യുന്നതുപോലിരിക്കും. ഈ പരമപവിത്രമായ ബ്രഹ്മവിഷയം. അതിനാൽ നിർദ്ധനനായാലും ഗുണങ്ങൾ പൂർത്തിയായി (വൈരാഗ്യാദി ഗുണങ്ങൾ) ഉള്ളവരെ കൈപിടിച്ച് അവരുടെ നിഷ്ഠ പൂർത്തിക്കായി അന്നവസ്ത്രാദികൾ

കൊടുത്ത് പോഷിപ്പിക്കേണ്ടതാണ്. കർമ്മഭക്തി യോഗജ്ഞാനങ്ങൾ മൃദു, മന്ദ, തീവ്ര, തീവ്രതര രീതിയനുസരിച്ച് അതായത് നിഷ്കാമകർമ്മം ഉപാസന, യോഗങ്ങൾ ഇവയനുഷ്ഠിക്കുന്ന മുമുക്ഷുക്കളെ ഖണ്ഡിക്കാൻ പാടുള്ളതല്ല. അവരെല്ലാവരും മോക്ഷമെന്ന സോപാനത്തിന്റെ കീഴ്മേൽ പടികളിൽ ഇരിക്കുന്ന വരെന്നല്ലാതെ തെറ്റായ മാർഗ്ഗത്തിലുള്ളവരല്ല. ഏതുമതങ്ങളെയാ യാലും ദ്വേഷിക്കരുത്. അതെല്ലാം തന്നെ ദൈവസന്നിധിയിൽ പ്രവേശിക്കു ന്നതിന് ഏർപ്പെട്ട രാജവീഥികൾ തന്നെയാണ്. മതങ്ങളിൽ ഇപ്പോൾ കാണുന്ന ദോഷങ്ങൾ ഒന്നുംതന്നെ പവിത്രരായ മതാചാര്യന്മാരിൽ ഉള്ളതല്ല. കൂടാതെ കുഞ്ഞേ സാരമായ ഒരു സംഗതി പറയാം. ഇത് എന്റെ ആന്തരാഭിപ്രായം. എന്തെന്നാൽ എല്ലാവരും ശിഷ്യരോട് ദാസാനുദാസനായിരിക്കേണ്ടതാണെന്ന് പറ യുന്നു. ഞാൻ പറയുന്ന തെന്താണെന്നാൽ നിങ്ങൾ എല്ലാവരും ഗുരുക്കൾ ആയിരിക്കണ മെന്നതല്ലാതെ ശിഷ്യരായിരിക്കരുത്. പക്ഷേ ഗുരുവായിരിക്കുമ്പോൾ എപ്രകാരമിരിക്കണമോ അതുമാത്രം ഒരിക്കലും മറക്കരുത്. അതുതന്നെ ഇതിലടങ്ങിയിരിക്കുന്ന സാരമായ ഗൂഢമായ സാരാർത്ഥം. ഈ ഭാഷണം ദ്വേഷബുദ്ധിയുള്ളവരെ ദുഃഖത്തിൽ തള്ളിവിടും. ഇത് സത്യനിഷ്ഠയുടെ അന്തർഭാഗത്തുനിന്ന് വെളിവായ പ്രകാശം. നിങ്ങൾക്ക് സാദ്ധ്യമല്ലാതിരുന്നാൽ ലോകമെല്ലാം തിരിഞ്ഞ് പ്രസംഗം ചെയ്യുകയോ അല്ലെങ്കിൽ ഗ്രന്ഥങ്ങൾ എഴുതി ബോധനം ചെയ്യേണ്ടതുമാണെന്ന് ഞാൻ പറയില്ല. അതിനാൽ നിങ്ങൾ നിങ്ങളുടെ മാത്രം ഗുരുവായിരുന്നാൽ മതി. ബ്രഹ്മാണ്ഡത്തിനും, പിണ്ഡാണ്ഡത്തിനും സംബന്ധമുണ്ട്. അതിനാൽ പിണ്ഡാണ്ഡമായ നിങ്ങളുടെ ദേഹേന്ദ്രിയങ്ങൾക്ക് നിങ്ങൾ ഗുരുവാ യാൽ നിശ്ചയമായും ലോകത്തിനുകൂടി ഗുരുവാകുന്നതാണ്. ഇതിൽ അല്പം പോലും സംശയമില്ലെന്ന് എനിക്ക് ദൃഢവിശ്വാസമുണ്ട്. നിങ്ങൾ വാചാദ്വാരാ ആയിരം ഉപദേശങ്ങൾ ചെയ്യുന്നതിനേക്കാൾ നേർ പകുതി ഉപദേശം അനുഷ്ഠിച്ചു കാണിച്ചാൽ മതി. വാചായന്ത്രത്താൽ ചെയ്യുന്ന ഉപദേശങ്ങൾ തണ്ണീരിൽ എഴുതിയ അക്ഷരങ്ങൾ പോലെ അർത്ഥമില്ലാത്ത ശബ്ദധ്വനിമാത്രമാണ്. അതായത് (ദർഭപൂശുപോലെ) അനുഷ്ഠാനത്തോടുകൂടി ചെയ്യുന്ന ഉപദേശം കരിങ്കല്ലിൽ കൊത്തിയ അക്ഷരംപോലെ ശാശ്വതമായിരിക്കും. ഇത് ഗൃഹസ്ഥാശ്രമ ത്തിലിരിക്കുന്നവർക്ക് നമ്മുടെ കൂട്ടർ അതിൽ ഗുരുവായി രിക്കേണ്ടതാണ്. നമ്മുടെ സോദരീ ജനങ്ങൾക്കും സ്ത്രീജനങ്ങൾക്കും

ഗുരുവായിരിക്കേണ്ടതാണ്. അപ്രകാരം ബ്രഹ്മചാരികളും സന്യാസികളും അവരവർക്കവർ ഗുരുക്കളായിരുന്നാൽ മതിയെന്ന് എന്റെ മതം. ഇപ്രകാരം ചില ധീരന്മാർ ത്രികരണങ്ങളാൽ വേല ചെയ്താൽ ഭൂലോകം പുണ്യലോകമായിത്തീർന്ന് ജനങ്ങൾ ഇഹപരസൗഖ്യം പ്രാപിക്കും. ബ്രഹ്മനിഷ്ഠയിൽ പ്രയത്നിക്കുന്നവർ തന്റെ പ്രയത്ന സംബന്ധമായി പ്രപഞ്ചത്തിൽ ഇരിക്കുന്നവർ എന്തു പറയുന്നുവെന്ന് വീണ്ടും വീണ്ടും ഇടംവലം നോക്കാൻ പാടില്ല. അപ്രകാരം തന്നെ മുന്നോട്ടും പിന്നോട്ടും നോക്കുന്നവർക്ക് സത്യം പറയാൻ മായ സമയം കൊടുക്കുന്നതല്ല. അപ്പോൾ അവർ ആത്മവഞ്ചകരായി ലോകത്തിൽ കുക്ഷിതൽപരരായി ഭക്ഷണത്തിനായി ഇപ്പോൾ തിരിഞ്ഞു കൊണ്ടിരിക്കുന്ന ശുഷ്ക വേദാന്തികളെപ്പോലെ വഞ്ചകരാകുന്നതാണ്. "സത്യേന ലഭ്യഃ എന്ന് ശ്രുതിശാസനം. ഈ മാർഗ്ഗത്തിൽ നടക്കുന്നവർ വളരെ മേധാവികളായിരിക്കേണ്ടതാണ്. സത്യം പറഞ്ഞാൽ ഇപ്പോൾതന്നെ മരണം സംഭവിച്ചാലും അവർ ഒരിക്കലും ചാവുന്നതല്ല. അസത്യം പറഞ്ഞ് ഇന്ദ്രിയാദി സമസ്തഭോഗങ്ങളെ അനുഭവിച്ച് പ്രളയത്തിനുശേഷവും ജീവിച്ചിരുന്നാലും അവൻ ഇപ്പോൾത്തന്നെ ചത്തവനാണ്. എന്റെ ആത്മാഭിന്നന്നമായ പ്രിയ സോദരാ, നീ ചെന്ന് ലോകത്തെ പാവനമാക്കിത്തീർക്കൂ. എന്റെ മനസ്സ് നദിസമുദ്ര മുഖമായി ബല ബന്ധമായി പോയ്ക്കൊണ്ടിരിക്കുന്നു. ഞാൻ പരമാനന്ദ പരമനിഷ്ഠയിൽ സുഖിക്കും.

ഓം തത് സത്.

തൃതീയപാദം സമാപ്തം

ശ്രീപരമാത്മനെനമഃ
അഹിംസാപരമോധർമ്മഃ
ശ്രീ ശുഷ്ക വേദാന്തതമോ ഭാസ്കരം
ചതുർത്ഥപാദഃ

## മുമുക്ഷുവിന്റെ കർത്തവ്യം

പ്രശ്നം - അല്ലയോ സ്വാമിജി മുമുക്ഷുവിന്റെ കർത്തവ്യം എന്താണെന്നാ അതിനെ ദയവു ചെയ്ത് പറയുവാൻ അപേക്ഷിക്കുന്നു, ധീവരേണ്യ!!

ഉ: ആര്യശിരോമണിയായ പ്രിയസോദരാ, ഇതു വിശദമായി ഗ്രഹിക്കത്തക്കത്, മോക്ഷാപേക്ഷയുള്ളവൻ മുഖ്യമായി ബ്രഹ്മ നിഷ്ഠനും, ഭേദരഹിതനും, സദാചാരമുള്ളവനും, പരമദയാലുവുമായ ഗുരുവിനെ ആദ്യമായി അന്വേഷിക്കണം. " ആചാര്യവാൻ പുരുഷോ, വേദ" എന്ന് ശ്രുതി പറയുന്നു. അതായത് അപരോക്ഷാനുഭവം സിദ്ധിച്ച്, അംഹിംസാദി സമസ്ത ഗുണങ്ങളോടുകൂടി പ്രകാശിച്ചു കൊണ്ടിരിക്കുന്ന സദ്ഗുരുവിനെ പ്രാപിച്ചാൽ മാത്രമേ ഈ ബ്രഹ്മവിദ്യ അറിഞ്ഞുകൊള്ളുവെന്ന് താല്പര്യം. അപ്രകാരം ഇരിക്കുന്ന മഹാത്മാവിനെ ഹർഷാശ്രുക്കൾ ഉണ്ടാക്കത്തക്കവിധം നിർമ്മല ബുദ്ധിയോടെ ശുശ്രൂഷാദികൾ ചെയ്തു, അവരാൽ അനുഷ്ഠാനങ്ങൾ സമ്പൂർണ്ണമാകുന്നതുവരെ അവരുടെ സന്നിധിയിൽ ഇരുന്ന് ആയാലും, അല്ലെങ്കിൽ അപ്പപ്പോൾ അവരുടെ അടുത്തു പോയാലും നിഷ്ഠ പൂർത്തീകരിക്കേണ്ടതാണ്. ഈ അനുഷ്ഠാന സമയങ്ങളിൽ ശിഷ്യന്റെ മുഖ്യകർത്തവ്യമെന്തെന്നാൽ അഭ്യാസകാലത്തിൽ എത്രയെത്ര കഷ്ടനഷ്ട ങ്ങളുണ്ടായാലും കണക്കാക്കാതെ തന്നെ നിഷ്ഠയെ പൂർത്തികരി ക്കേണ്ടതാണ്.

"ശ്രേയാംസി ബഹുവിഘ്നാനി"- എന്നപോലെ രോഗമായാലും മിത്രങ്ങളാൽ ദ്രോഹമായാലും ധനനഷ്ടമായാലും ഇതരങ്ങളാൽ ദേഹബാധയായാലും സംഭവിച്ചാൽ അതെല്ലാം ദൈവാനുക്കഗഹമെന്ന വിശ്വാസത്തോടു ഇരുന്ന് തന്നുടെ പ്രയത്നം അത്രയ്ക്ക് വൃദ്ധിപ്പെടുത്തേണ്ടതാണ്. ആ ബാധകളെല്ലാം നമ്മുടെ പ്രാരാബ്ധം തന്നെയെന്നല്ലാതെ മറ്റാരും ചെയ്തതല്ലെന്ന ആസ്തിക ബുദ്ധിയോടു കൂടി ഇരിക്കേണ്ടതാണ്. അപ്രകാരപ്പെട്ട ബാധകൾ നാം അനുഭവിച്ചാൽ അവശ്യമായത് ജഗദീശ്വരൻ നമ്മുടെ മേൽ കരുണയോടെ ശീഘ്ര മായി നിറവേറ്റിക്കൊണ്ടിരിക്കുമെന്നും, ഈ ബാധകൾ പോയശേഷം പ്രതിബന്ധങ്ങൾ നശിക്കുമെന്നും വിശ്വസിക്കേണ്ടതാണ്. ഒരു തീവണ്ടി എത്ര വേഗത്തിൽ പോകുന്നുവോ അത്ര വേഗം അടുത്ത സ്റ്റേഷൻ കാണുന്നതുപോലെ നാം ആത്മസന്നിധിക്ക് എത്ര തന്നെ വേഗമായി പോകുന്നുവോ അത്രക്കത്ര വേഗമായി പ്രാരാബ്ധബാധകളും സമീപിക്കും. ഇതിൽ നമുക്കുള്ള സുഖമെന്തെന്നാൽ നാം വേഗത്തിൽ ദൈവസന്നിധിയിലേക്ക് പോയ്ക്കൊണ്ടിരിക്കുന്നു. മുമുക്ഷു ബാധകൾക്ക് ഭയപ്പെട്ട് ധ്യാനനിഷ്ഠയിൽ നിന്ന് പിൻതിരിഞ്ഞാൽ മോക്ഷസുഖത്തെ അറിയുന്നതല്ല. അതുമല്ലാതെ അവൻ ഘോരമായ രണരംഗത്തിൽ ശത്രു ബാധയെ മറന്ന് ഭയന്ന് ഓടിയവന് എപ്രകാരം രാജ്യം നഷ്ടപ്പെടുമോ അതുപോലെ മോക്ഷം പ്രാപിക്കുന്നതല്ലെന്ന് താല്പര്യം മാത്രമല്ല ശൂരനായ യോദ്ധാവ് ഈ ഹീനമായ അധർമ്മത്തെ അവലംബിക്കുമോ?

ശ്ലോകം: *അകൃത്വാ ശത്രുസംഹാര*
*മഗത്വാ f ഖില ഭൂശ്രീയം*
*രാജാഹമിതിശബ്ദാന്നോ*
*രാജാ ഭവിതു മർഹതി*

താ: യുദ്ധത്തിൽ തന്റെ എതിരായി വന്ന ശത്രുക്കളെ സംഹരിക്കാതെയും, അഖില ഭൂമിയേയും ജയിക്കാതെയും ഞാൻ രാജാവാണെന്ന് പറഞ്ഞാൽ മാത്രം എപ്രകാരം രാജാവാകുന്നില്ല യോ അപ്രകാരം തന്നെ മോക്ഷസാമ്രാജ്യപ്രാപ്തി ഭാഷണമാത്രത്താൽ പ്രാപിക്കാൻ കഴിയില്ലെന്ന് ശ്രീ ജഗത് ഗുരു ശങ്കരാചാര്യർ പറഞ്ഞിരിക്കുന്നു.

ബ്രഹ്മനിഷ്ഠാഭ്യാസ കാലങ്ങളിൽ രോഗത്താൽ അനുഷ്ഠാനം ചെയ്യുന്നതിൽ ഭംഗം ഏർപ്പെടുക, ഒരു സമയത്ത് നിഷിദ്ധാഹാരം

തിന്നേണ്ടി വരിക, സ്ത്രീ വിഷയത്തിൽ പ്രവർത്തിക്കുക മുതലായ വിഘ്നങ്ങൾ ബുദ്ധിയെ അതിക്രമിച്ച് ഒരു പ്രാവശ്യമായാലും പത്ത് പ്രാവശ്യമായാലും, ശതാവർത്തിയായാലും സഹസ്രാവൃത്തിയായാലും, തടസ്സമേർപ്പെട്ടാൽ ഉടനെ അറിഞ്ഞുകൊണ്ട് പ്രായ്ചിത്തം നെയ്ത് പുനരാരംഭിക്കേണ്ടതാണ്. ഇത് അതിസാരമായ രഹസ്യോപദേശം നാം മലത്തിൽ എത്ര പ്രാവശ്യം കാലുവച്ചാലും അപ്പോഴെല്ലാം ജലത്താൽ ശുദ്ധിചെയ്ത് പരിശുദ്ധമാക്കുന്നതു പോലെ നമ്മുടെ പ്രാരാബ്ധത്താൽ ഇപ്രകാരം ഏർപ്പെടുന്നത് എന്ന് നിശ്ചയിച്ച് പൂർവ്വാധികം പ്രയത്നം ആരംഭിക്കുന്നത് ഉത്തമം. കൂടാതെ എത്ര പ്രാവശ്യം പതനം സംഭവിച്ചാലും വീണ്ടും വീണ്ടും പ്രയത്നം മാത്രം നിർത്താൻ പാടുള്ളതല്ല. പതന സമയത്തിലെല്ലാം പശ്ചാത്താപത്തോടെ ഭഗവാനെ പ്രാർത്ഥിക്കേണ്ടതാകുന്നു. ഇപ്രകാരം ചെയ്യാതെ ചിലർ മന്ദമതികളായ മുമുക്ഷുക്കൾ ഒരു പ്രാവശ്യമായാലും, രണ്ടു പ്രാവശ്യമായാലും, വിഷയവൃത്തിയിൽ മുഴുകിയാൽ, അല്ലെങ്കിൽ മത്സ്യമാംസ സുരപാനാദി ഭക്ഷണങ്ങളെ അനുഭവിച്ചാൽ, അല്ലെങ്കിൽ രോഗബാധയാൽ തിന്നാൻ പാടില്ലാത്ത വസ്തുക്കൾ തിന്നാൽ, പുനഃബ്രഹ്മവിചാരം ചെയ്യാതെ ലജ്ജിച്ചുനിന്നു പോകുന്നു. ഇത് മഹാതെറ്റ്, മലത്തെ ചവിട്ടിയാൽ ഉടനെ കഴുകാത്ത മൂർഖന്മാർ ആരെങ്കിലും ഉണ്ടാകുമോ അവർ അല്ലയോ പുനർഅനുഷ്ഠാനത്തിന് ലജ്ജിക്കുന്നത്.

ശ്രീ വിശ്വാമിത്ര മഹർഷി ഒരവസ്ഥയിൽ ക്ഷുദ്ബാദി സഹിക്കാതെ നായമാംസം ഭുജിക്കാൻ ഇടയായി. പിന്നീട് നായ്മാംസം തിന്നതിനാൽ തന്റെ തപസ്സെല്ലാം വ്യർത്ഥമായിപ്പോയെന്ന് സംശയിക്കാതെ പ്രായശ്ചിത്തം ആചരിച്ച് വീണ്ടും തപസ്സ് ആരംഭിച്ചു. മറ്റൊരവസരത്തിൽ തപോനിഷ്ഠയിലിരിക്കുമ്പോൾ മേനകയുടെ കാമബാണമായ വിഷയ വലയത്തിൽ അകപ്പെട്ട് ബഹുകാലം പരവശനായെങ്കിലും പിന്നീട് ആ മോശം ജ്ഞാപകത്തിൽ കൊണ്ടുവന്ന് അപ്രകാരപ്പെട്ട വിഘ്നങ്ങൾ വരാതിരിക്കുന്നിടത്തിൽ പോയി അത്യധികം ഘോരതപം ആചരിച്ചു. കൂടാതെ ശ്രീ വസിഷ്ഠ മഹർഷിയെക്കൊണ്ട് ബ്രഹ്മർഷി എന്ന് പറയിക്കുന്നതുവരെ എത്രയൊ ബുദ്ധിമുട്ടി. ത്രിമൂർത്തികൾ കൂടി മധ്യസ്ഥം ചെയ്തും തന്നുടെ പിടിച്ച പിടി വിടാതെ തപം ആചരിച്ച്, ഒടുവിൽ ശ്രീ വസിഷ്ഠ മഹർഷിയെക്കൊണ്ട് ബ്രഹ്മർഷിയെന്ന് പറയിപ്പിച്ചതു പോലെ, തീവ്രഗുണങ്ങളടഞ്ഞ് മുമുക്ഷുക്കൾ ഇരിക്കേണ്ടതാണ്.

അല്ലാതെ എന്ത് കഷ്ടനഷ്ടങ്ങൾ വന്നാലും, വിഷയത്തിൽ മഗ്ന രായാലും, തിന്നാൻ പാടില്ലാത്ത വസ്തുക്കൾ തിന്നുപോയാലും, ഭയ പ്പെട്ട് നിന്നുപോകുന്നത് വളരെ ശോചനീയം. കേവല ബുദ്ധിഹീനത, ചിലർ അല്പം പതനം സംഭവിച്ചാലും പിന്നീട് ഭക്തരുടെ സംഗമില്ലാതെ, ഗുരുക്കന്മാരുടെ സമീപം പോകാതെ നിന്നു പോകുന്നതു വളരെ അപകടം. പരമഭക്തനായ പ്രഹ്ളാദൻ എത്ര ബാധയുണ്ടായാലും, താൻ പിടിച്ച പിടിയെ വിടാതെ സാധിച്ചതുപോലെയും, മഹാത്മാവായ ശ്രീ ക്രിസ്തുദേവൻ ചിത്രവധം അനുഭവിച്ചാലും തന്നുടെ നിഷ്ഠയെ പൂർത്തീകരിച്ചതുപോലെയും, ഹരിശ്ചന്ദ്രൻ അനേകവിധങ്ങളായ കഷ്ട ങ്ങൾ സഹിച്ചും തന്റെ സത്യം പരിപാലിച്ച് ധന്യനായതുപോലെയും മുമുക്ഷുക്കൾ ഇരിക്കേണ്ടതാണ്.

ശ്ലോകം: *സമാധൗക്രിയമാണേതു വിഘ്നാന്യായന്തിവൈബലാത്*
*അനുസന്ധാന രാഹിത്യ മാലസ്യം ഭോഗലാലസം.*

താ: എന്നു പറഞ്ഞിരിക്കുന്നതിനാൽ സമാധിനിഷ്ഠ അഭ്യസി ക്കുന്നവർക്ക് അനേകങ്ങളായി വിഘ്നങ്ങൾ ഏർപ്പെടുമെന്ന് ഉപനിഷത് പ്രമാണം. ഇതിന്റെ അർത്ഥം ഈ ഗ്രന്ഥത്തിൽ തൃതീയപാദത്തിൽ കാണപ്പെടും. ഈ വിഷയത്തെ പറ്റി ശ്രീകൃഷ്ണസ്വാമികളുടെ ഉപദേശം നോക്കൂ.

ശ്ലോകം: *ഹതോവാപ്രാപ്സ്യ സി സ്വർഗ്ഗം ജിത്വാവാഭോക്ഷ്യസേ മഹീം*
*തസ്മാദുത്തിഷ്ഠ കൗന്തേയ യുദ്ധായകൃതനിശ്ചയഃ*

(ഭ.ഗീ. 2-37)

താ: ഹേ അർജ്ജുനാ നീ ശത്രുക്കളെ ജയിക്കാൻ സാദ്ധ്യ പ്പെടാതെ അവരോട് തോറ്റുപോയി, കൊല്ലപ്പെട്ടവനായാലും മഹാസുഖഭോഗസ്ഥലമായ സ്വർഗ്ഗത്തെ പ്രാപിക്കും അല്ലെങ്കിൽ ശത്രുക്കളോട് എതിർത്ത് പരാക്രമത്തോടെ നീ ജയിച്ചാൽ രാജ്യ പട്ടാഭിഷിക്തനായി രാജഭോഗത്തെ അനുഭവിക്കും. അതിനാൽ ഇതിൽ രണ്ടിൽ ഏതായാലും ശരി, അതുകൊണ്ട് നിശ്ചയബുദ്ധിയുള്ളവനാ യി യുദ്ധംചെയ്യൂ. ഇപ്രകാരം ഇതിന്റെ ഗൂഢാർത്ഥം ഗ്രഹിക്കേണ്ടതാണ്.

അതായത് ഇന്ദ്രിയവിഷയങ്ങളായ ശത്രുക്കളെ ജയിച്ച്, മോക്ഷസാമ്രാജ്യത്തെ അടയുവാൻ പ്രയത്നിക്കുന്ന മുമുക്ഷു പ്രാരബ്ധകർമ്മഫലത്താൽ വൃത്തികളെ ജയിക്കാൻ സാദ്ധ്യമല്ലാ തിരുന്നാൽ വിഷയങ്ങൾക്കുൾപ്പെട്ട് പരിപൂർണ്ണജ്ഞാനമടയുന്നതിന്ന്

മുൻപ്തന്നെ, മൃതനായാലും വിരോധമില്ല. മഹാസുഖകരമായ സ്വർഗ്ഗത്തെ അനുഭവിച്ച്, ഉത്തമകുലത്തിൽ ജനിച്ച് ചെറുപ്പകാലം മുതൽക്കേ മഹാഭക്തനാകുന്നതാണ്. അല്ലെങ്കിൽ ഇന്ദ്രിയവിഷയ ശത്രുക്കളെ വൈരാഗ്യധ്യാനശക്തിയെന്ന ഗാണ്ഡീവത്താൽ, ജയിച്ചാൽ നിത്യസുഖമെന്ന ശാശ്വതമോക്ഷത്തെ അനുഭവിക്കാം. അതിനാൽ പ്രയത്നം മാത്രം ദൃഢബുദ്ധിയോടെ ചെയ്യേണ്ടതാണ്. ഇതിന്ന് ആദ്യമായിത്തന്നെ ശ്രദ്ധയിരിക്കേണ്ടതാണെന്ന് ശ്രീ വാസുദേവൻ ഉപദേശിച്ചു.

ശ്ലോകം: *ശ്രദ്ധാവാൻ ലഭതേ ജ്ഞാനം തത്പരഃ സംയതേന്ദ്രിയഃ*
*ജ്ഞാനം ലബ്ധ്വാപരാം ശാന്തിമചിരേണാധിഗച്ഛതി*
ഭ.ഗീ. 4-39

താ: ബ്രഹ്മജ്ഞാനത്തിൽ ആസക്തിയുള്ളവൻ ഇന്ദ്രിയങ്ങളുടെ വിഷയങ്ങളിൽനിന്ന് മനസ്സിനെ വശീകരിച്ച് ബ്രഹ്മനിഷ്ഠയിൽ അത്യധികം പ്രയത്നം ചെയ്യേണ്ടതാണ്. അപ്രകാരം ശ്രദ്ധയുള്ളവൻ നിശ്ചയമായും വളരെ ശീഘ്രത്തിൽ ജ്ഞാനത്തെ പ്രാപിക്കുന്നു. ആ ജ്ഞാനംതന്നെ ശാശ്വതമായ നിർവാണസുഖം അതായത് നിത്യസുഖമായ മോക്ഷം.

ശ്രദ്ധയെന്നാൽ താൻ ഏതൊരു വേലക്ക് ആരംഭിക്കുന്നുവോ അക്കാര്യത്തിൽ എത്ര പ്രതിബന്ധങ്ങൾ ഉണ്ടായാലും വേല പൂർത്തിയാകുന്നതുവരെ അതിനെ വീണ്ടും വീണ്ടും പ്രയത്നിച്ചുകൊണ്ട് പൂർത്തീകരിക്കേണ്ടതാണ്. അതുവരെ അല്പംപോലും വിശ്രമം ചെയ്യരുത്. ഇത് ധീരൻമാരുടെ മുഖ്യഗുണം. ഈ ഗുണമുള്ളവൻ എത്ര അല്പനായിരുന്നാലും അവന് അസാദ്ധ്യമായി മൂന്നു ലോകത്തിലും യാതൊന്നും തന്നെ ഉണ്ടാകുന്നതല്ല. ഇതിനൊരു കഥയെ പറയാം.

ശ്ലോകം: *ബഹുഭിർന്നവിരോദ്ധവ്യമേകേനാപി ബലീയസാ*
*സ പരാഭവ മാപ്നോതീ സമുദ്ര ഇവ ടിട്ടിഭാത്.*

താ: എത്ര തന്നെ ബലശാലിയായാലും ബഹുജനങ്ങളോട് വിരോധം പാടില്ല. ബഹുജനങ്ങളോട് വിരോധിച്ചവൻ സമുദ്രം, കുലിംഗപ്പക്ഷികളോട് വിരോധിച്ച് അപമാനപ്പെട്ടതുപോലെ ദുഃഖത്തിന് കാരണമാകും. ഇവിടെ ബ്രഹ്മവിത്തുകൾ ഒരു കഥ പറയുന്നത് സമ്പ്രദായം. ടിട്ടിഭമെന്നാൽ പക്ഷിവിശേഷം. ഈ പക്ഷി സാധാരണയായി സമുദ്രതീരത്തിൽ നിവസിച്ച് ഭൂമിയിൽ കുഴിതോണ്ടി മുട്ടയിട്ട്

കുഞ്ഞുങ്ങളെ വളർത്തുന്ന സ്വഭാവം. സമുദ്രതീരത്തിൽ ഒരു കുലിംഗപക്ഷി തന്റെ ഭാര്യയോടു കൂടി ജീവിച്ചിരുന്നു. അപ്പോൾ ഭാര്യയായ കുലിംഗപക്ഷി ഗർഭം ധരിച്ചിരുന്നു. ഒരിക്കൽ തന്റെ ഭർത്താവിനോട് ഇനിമേൽ ഇവിടെ താമസിക്കാൻ പാടില്ലെന്നും പ്രസവസമയം സമീപിച്ചുവെന്നും ഇവിടെത്തന്നെ പ്രസവിച്ചാൽ വർഷക്കാലം ആസന്നമായതിനാൽ സമുദ്രത്തിന്ന് ഉദ്വേഗം ഉണ്ടാവാമെന്നും മുട്ടകളെ മറ്റൊരു പ്രദേശത്ത് നിക്ഷേപിക്കാമെന്നും പറഞ്ഞു. അപ്പോൾ ആ കുലിംഗപക്ഷി ഭാര്യയെനോക്കി ഏയ് ഭ്രാന്തി എന്റെ സാമർത്ഥ്യം സമുദ്രത്തിന്നറിയില്ലേ? അവൾ നമ്മെ ഭയപ്പെടാതിരിക്കുമോ. എന്ന് നിർഭയമായി പറഞ്ഞു. ഇവിടെത്തന്നെ മുട്ടയിട്ട് കുഞ്ഞുങ്ങളെ വളർത്താമെന്നും നിർദ്ദേശിച്ചു. അപ്പോൾ ഭാര്യ അനേക കാരണങ്ങളെ ഉദാഹരണംകാണിച്ച് ഈ സ്ഥലത്തെ വിടണമെന്ന് പറഞ്ഞെങ്കിലും കുലിംഗപക്ഷി ഇഷ്ടപ്പെടാത്തതിനാൽ ഭർത്താവിന്റെ വാക്ക് അനുസരിക്കാതിരിക്കാൻ കഴിയാതെ ബഹുസങ്കടത്തോടെ സമുദ്രക്കരയിൽത്തന്നെ മുട്ടയിട്ടു. സമുദ്രം ആ പക്ഷിയുടെ പ്രഗത്ഭവാക്കുകൾ കേട്ട് നിസ്സാരമായ ഈ പക്ഷിയുടെ ഗർവ്വത്തെ ഒതുക്കികാണിക്കാം, ഇത് എന്ത് ചെയ്യുമെന്ന് പറഞ്ഞുകൊണ്ട് അതിന്റെ മുട്ടകളെ അലകളാൽ ഉള്ളിലേക്ക് ഒഴുക്കിക്കൊണ്ടുപോയി. അപ്പോൾ പക്ഷിയുടെഭാര്യ, തന്റെ ഭർത്താവിനെനോക്കി `ഞാൻ എത്രയോ പറഞ്ഞതല്ലേ, സമുദ്രം നമ്മുടെ മുട്ടകളെ എടുത്തു കൊണ്ടുപോയില്ലേ? എന്നുപറഞ്ഞു വളരെ വിലപിച്ചു. അപ്പോൾ കുലിംഗപക്ഷി ഭാര്യയോട് പറഞ്ഞു. `നീ ദുഃഖിക്കരുത്. ഞാൻ സമുദ്രജലത്തെ നിശ്ശേഷമായിവറ്റിച്ച് നമ്മുടെ മുട്ടകളെ തിരികെ കൊണ്ടുവന്ന് നിനക്ക് തന്ന് സന്തോഷിപ്പിച്ചതിനു ശേഷം മാത്രമെ ജലപാനം ചെയ്യുകയുള്ളു എന്നു പറഞ്ഞു. ഹാ ഹാ സമുദ്രമെ എന്റെ പരാക്രമം നീ അറിയാതെ പോയിഅല്ലേ? എന്ന് ഗംഭീരധ്വനിയോടെ ചോദിച്ച് തന്റെ കൊക്കുകൊണ്ട് ഓരോ ജലബിന്ദുവെ ഗ്രഹിച്ച് സമുദ്രതീരത്തിൽ തുപ്പിക്കൊണ്ടിരുന്നു. അപ്പോൾ ആ പക്ഷിയുടെ ബന്ധുക്കളെല്ലാം വന്ന് `ഇത് നിനക്ക് സാദ്ധ്യമല്ലാത്ത പണിയെന്നും ഇതിനെ നിർത്തിവെക്കണമെന്നും എത്ര പറഞ്ഞിട്ടും ആ പക്ഷി തന്റെ പ്രയത്നത്തെ നിർത്താതെ മറ്റു പക്ഷികളോടും കൂടി എന്നെ നിങ്ങളുംകൂടി സഹായിച്ചാൽ ഈ സമുദ്രത്തെ ഉടൻതന്നെ വറ്റിക്കാമെന്നും ദൃഢമായി പറഞ്ഞ്, ആ പക്ഷികളുടെ സഹായത്തെ അപേക്ഷിച്ചു. കൂട്ടുകാർ ഇത് അസാദ്ധ്യമാണെന്ന് പലവിധത്തിൽ

പറഞ്ഞ് മനസ്സിലാക്കിയിട്ടും കുലിംഗപക്ഷി തന്റെ ധൈര്യത്തെ വിടാതെ, ശ്രദ്ധയുള്ളവർക്കു അസാദ്ധ്യമായി ത്രിലോകത്തിലും യാതൊന്നുമില്ലെന്ന് അവർക്ക് ധൈര്യം കൊടുത്ത് തന്റെ വേലക്ക് സഹായം ചെയ്യുന്നതിൽ അവരെ പ്രേരിപ്പിച്ചു. ആ പക്ഷികളെല്ലാം സഹായത്തിന്നായി സമുദ്രക്കരയിൽ വരിവരിയായി നിന്ന് താന്താങ്ങളുടെ കൊക്കുകൊണ്ട് ജലബിന്ദുവിനെ സമുദ്രത്തിൽ നിന്നെടുത്ത് തീരത്തിൽ തുപ്പിക്കൊണ്ടിരുന്നു. അപ്പോൾ പക്ഷികളുടെ ഭാഗ്യമെന്ന് പറയട്ടെ, ആ വഴിക്കുവന്ന നാരദമഹർഷി പക്ഷികളുടെ യത്നത്തെ ആദ്യവസാനം ശ്രദ്ധിച്ച്, ഈ വേല നിങ്ങൾക്ക് സാദ്ധ്യമാണോ, നിർത്തി വെക്കുന്നതല്ലേ നല്ലത് എന്ന് പലപ്രകാരത്തിലും ഉപദേശിച്ചു. എത്രതന്നെ ഉപദേശിച്ചിട്ടും കുലിംഗപക്ഷി ഹേ മഹർഷിസത്തമ ശ്രദ്ധയുള്ളവർക്ക് അസാദ്ധ്യമായത് എന്തെങ്കിലുമുണ്ടോ? തുടങ്ങിവെച്ച ഈ വേല ഞാൻ ഈ ജന്മത്തിലല്ലെങ്കിൽ മറ്റൊരു ജന്മത്തിൽ അല്ലെങ്കിൽ ആയിരം ജന്മമെടുത്തിട്ടായാലും ഈ ദുർമാർഗ്ഗിയായ സമുദ്രത്തെ വറ്റിച്ച് എന്റെ മുട്ടകളെ വീണ്ടെടുക്കുന്നതുവരെ ഈ പ്രയത്നത്തെ മാത്രം നിർത്തുന്നതല്ല എന്ന് ദൃഢസ്വരത്തിൽ പറഞ്ഞു. വീണ്ടും തന്റെ പ്രവർത്തനം തുടർന്നുകൊണ്ടെയിരുന്നു. ഇത് കണ്ട നാരദമഹർഷിയാവട്ടെ പക്ഷിയുടെ ദൃഢനിശ്ചയത്തിൽ വളരെ സന്തോഷിച്ചു. ഈ പക്ഷി ഇങ്ങിനെ തുടർന്നാൽ അതിന്റെ പ്രാണൻ പോകുമല്ലോ എന്ന് കരുതി അവരിൽ ദയയുള്ളവരായി ശ്രീ വൈകുണ്ഠത്തിൽ പോയി ഗരുഡനെ കണ്ടു. എന്നിട്ട് ഇപ്രകാരം പറഞ്ഞു. പക്ഷിരാജാവേ നിന്റെ രാജപദവി നഷ്ടപ്പെടുവാൻ കാലമായിരിക്കുന്നുവല്ലൊ. നിന്റെ വംശക്കാർ സമുദ്രത്തോട് യുദ്ധം ആരംഭിച്ചു. അതിനാൽ അവർക്ക് നീ സഹായമായിരുന്നാൽ നിന്റെ രാജത്വം സ്ഥിരമാകും. അല്ലാതെ അവർ ജയിച്ചാൽ പക്ഷിരാജാവെന്ന പേര് ഇനിമേൽ കുലിംഗപക്ഷിക്ക് സ്ഥിര മാകും. ഇപ്രകാരം നാരദൻ തന്ത്രപൂർവ്വം ഗരുഡനെ ആ കുലിംഗ പക്ഷികൾക്ക് സഹായത്തിന്നായി പ്രേരിപ്പിച്ച് പറഞ്ഞുവിട്ടു. അതോടു കൂടി ആ പക്ഷീന്ദ്രൻ വളരെ വേഗത്തിൽ സമുദ്രത്തിലെത്തി രണ്ടുമൂന്നു പ്രാവശ്യം പരാക്രമത്തോടെ എതിർത്തു. അതോടുകൂടി സമുദ്ര ജലമെല്ലാം കല്ലോലങ്ങളോടെ ചേറായിമാറി. പിന്നീട് തന്റെ കൊക്കുകൊണ്ടും കാലുകൊണ്ടും വലിയ പർവ്വതങ്ങളെ അടർത്തിക്കൊണ്ട് സമുദ്രത്തെ മുഴുവൻ മൂടുവാൻ ആരംഭിച്ചു. ആ പക്ഷീന്ദ്രന്റെ അപാരശക്തികണ്ട് സമുദ്രാധിപതിയായ വരുണൻ ഭയപ്പെട്ട് കുലിംഗ പക്ഷിയുടെ മുട്ടകളെ അതിന്ന് കൊടുത്ത് തന്നോട് ക്ഷമിക്കുവാൻ അപേക്ഷിച്ചു.

ഇപ്രകാരമാണ് പരമധർമ്മമായ മനോനിരോധനത്തിന് ധ്യാനനിഷ്ഠാദി പ്രയത്നം ചെയ്യുന്ന മുമുക്ഷുക്കൾ ഏത് ബാധ ഏർപ്പെട്ടാലും നിഷ്പൃഹ പ്രാപിക്കാതെ നിഷ്ഠയിൽ പ്രയത്നം ചെയ്യുന്നപക്ഷം അവർക്ക് പരമദയാലുവായപരമേശ്വരൻ അനുഗ്രഹിച്ച് ശീഘ്രമായി ബ്രഹ്മനിഷ്ഠ പൂർത്തിയാകും പ്രകാരം ചെയ്യുന്നതാണ്. അല്ലെങ്കിൽ ഏതെങ്കിലുമൊരു മഹാത്മാവാൽ അനുഗ്രഹം ചെയ്യുവാൻ പ്രേരണ ചെയ്ത് ഭക്തന്മാരെ ധന്യരാക്കിമാറ്റും. ഈ കഥയിൽ നിന്ന് എത്രയൊ സാരം ഗ്രഹിക്കാനുണ്ട്. ഈ വിഷയത്തെപ്പറ്റി ശ്രീകൃഷ്ണഭഗവാൻ ഗീതയിൽ ഇപ്രകാരം ഉപദേശിക്കുന്നു.

ശ്ലോകം: *യത്തദഗ്രേ വിഷമിവ പരിണാമേ f മൃതോപമം*
*തത്സുഖം സാത്ത്വികം പ്രോക്തമാത്മബുദ്ധി പ്രസാദജം*
(ഭ.ഗീ. 18-37)

താ: ബ്രഹ്മനിഷ്ഠ മുതലായ പവിത്രകാര്യം അഭ്യാസാനുഷ്ഠാനകാലത്തിൽ വിഷംപോലെ കാണപ്പെട്ടാലും അവസാനം അമൃതായി പരിണമിക്കും. ഇതുമല്ലാതെ അപ്രകാരപ്പെട്ട തപോധ്യാനാദി പ്രയത്നങ്ങൾ സാത്വികമായി പരിണമിക്കുന്നു. മാത്രമല്ല ആ തപോധ്യാനാദികളാൽ എത്രതന്നെ കന്മഷഹൃദയമായിരുന്നാലും ആ ദോഷങ്ങൾ പോയി അത്യന്ത പരിശുദ്ധി ഏർപ്പെട്ട് ജ്ഞാനം പ്രകാശിക്കും. ഇത് സാത്വികബുദ്ധിയുള്ളവന്റെ സ്വഭാവം എന്ന് പറയുവാൻ കാരണമെന്തെന്നാൽ സാത്വികബുദ്ധിയുള്ളവൻ തന്റെ അനുഷ്ഠാനത്തിൽ എത്ര വിഘ്നങ്ങൾ ഏർപ്പെട്ടാലും തന്റെ പിടിവിടാതെ ലക്ഷ്യത്തെ പ്രാപിക്കുമെന്ന് താല്പര്യം. "കഷ്ടേഫലേ" എന്ന ന്യായമനുസരിച്ച് കഷ്ടം സഹിക്കാൻ തയ്യാറല്ലാത്തവൻ സുഖത്തെ പ്രാപിക്കുന്നതല്ലെന്നും അവന് നിശ്ചയബുദ്ധിയിരിക്കുന്നു. രജോഗുണതമോഗുണങ്ങളുള്ളവർ കഷ്ടത്തിന് ഭപ്പെട്ടുപോകുന്നതിനാൽ ഇവർക്ക് സുഖം പ്രാപിക്കുവാൻ സാദ്ധ്യമാവുന്നതല്ലെന്നും താൽപര്യം. ഇതിന് നിദർശനം മഹർഷികൾ തന്നെ. പ്രാപഞ്ചികരിൽക്കൂടി, വലിയ ഉദ്യോഗം കിട്ടിയവർ, ബഹുകാലം കഷ്ടപ്പെട്ടും പഠിച്ചും പണം വ്യയം ചെയ്തും വലിയ പരീക്ഷയിൽ വിജയിച്ച്, ഉന്നതപദവിയെ സമ്പാദിക്കുന്നു. മടിയന്മാരും, ആലസ്യപുരുഷന്മാരും എങ്ങിനെയുള്ള അവസ്ഥയെ പ്രാപിക്കുന്നു? ഇതിനുകൂടി എത്രയോ കഷ്ടപ്പെട്ട് പഠിച്ചവർക്ക് അത്രയും വലിയ ഉദ്യോഗം കിട്ടുമല്ലോ. അതുതന്നെ

ദൃഷ്ടാന്തം. ശ്രീ വിവേകാനന്ദസ്വാമികളുടെ മുഖ്യമതവും ഇതുതന്നെ. അവർ എല്ലാറ്റിലും ഈ മന്ത്രം തന്നെ പ്രഥമമായി എഴുതുന്നു. ഈ മന്ത്രം കഠോപനിഷത്തിൽ ധർമ്മരാജാവ് നജികേതസ്സ് എന്ന ഋഷിപുത്രന് ഉപദേശിച്ചു.

ശ്രുതി: *ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യവരാന്നിബോധത!*

താ: ഈ മൂന്നു പദങ്ങൾ അവർ മുമ്പുതന്നെ എഴുതും. ഇപ്പോൾ ആ മന്ത്രത്തെ പൂർത്തിയായി പറയുന്നു.

ശ്രുതി: *ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യവരാന്നിബോധത!*
*ക്ഷുരസ്യധാരാ നിശിതാ ദുരത്യയാ*
*ദുർഗ്ഗം പഥസ്തദ് കവയോവദന്തി.*

താ: അജ്ഞാനത്താൽ, അനാദ്യാവിദ്യയിൽ യാതൊന്നുമറിയാതെ ഉറങ്ങിക്കൊണ്ടിരിക്കുന്ന അല്ലയോ ജനങ്ങളെ ഉത്തിഷ്ഠതഃ എഴുന്നേൽക്കുവിൻ (അജ്ഞാനനിദ്രയിൽ നിന്ന്)

ജാഗ്രത = ഉണരുവിൻ അതായത് മായ, എപ്പോൾ മോശം ചെയ്യുമോയെന്നറിയില്ല. അതിനാൽ ഉഷാർ! വരാൻ = ബ്രഹ്മനിഷ്ഠരായ മഹാത്മാക്കളെ (പരിശുദ്ധരായ ഗുരുക്കന്മാരെ) പ്രാപ്യ= സമീപിച്ച്, നിബോധത = നന്നായിഅറിഞ്ഞുകൊൾക, ക്ഷുരസ്യ = ക്ഷുരകന്റെ, നിശിതാ = കത്തി, ധാരാ = മൂർച്ച, യഥാ = എപ്രകാരം, ദുരത്യായ = പ്രാപിക്ക സാദ്ധ്യമായതല്ലയോ, തഥാ = അപ്രകാരം, കവയഃ = ബ്രഹ്മനിഷ്ഠന്മാർ, തത് = ആത്മാനുസന്ധാനമായ, പഥ = മാർഗ്ഗ, ദുർഗ്ഗം = ദുസാദ്ധ്യമായ, വദന്തി = പറയുന്നു. അല്ലയോ നചികേത സ്സേ ബ്രഹ്മ ജ്ഞാനികൾ ആത്മതത്വത്തെ മൂർച്ചയുള്ള ക്ഷൗരക്കത്തിയുടെ വായ്ത്തലമേൽ നടക്കുന്നതു എത്രമാത്രം ബുദ്ധികൂർമ്മതയുള്ളവന് സാദ്ധ്യമോ. അപ്രകാരമുള്ള ബുദ്ധിയുള്ളവന് മാത്രം മോക്ഷമാർഗ്ഗത്തിൽ ചലിക്കുവാൻ കഴിയും എന്ന് പറയുന്നു. അതിനാൽ അജ്ഞാനമായ ഭോഗത്താൽ മഗ്നരായിരിക്കുന്നു ജനങ്ങളെ നിങ്ങൾ എഴുന്നേറ്റ് മായയുടെ നിദ്രയിൽ നിന്ന് ഉണർന്നുകൊണ്ട് സദാചാരപ്പെരുമാളായ സദ്ഗുരുക്കന്മാരെ പ്രാപിച്ച്, ആത്മതത്വമായശാശ്വതസുഖത്തെ അറിയൂ. എന്ന് ശ്രുതി മാതാവ് വളരെ ദയയോടെ കുഞ്ഞുങ്ങൾക്ക് ഉപദേശിക്കുന്നു. അതിനാൽ മൂർച്ചയുള്ള കത്തിമേൽ നടക്കുന്നവൻ എത്ര ജാഗ്രതയുള്ളവനായിരിക്കണമെന്നും, അല്പം പിഴച്ചാൽ മുറിപ്പെടുമെന്നും, ബ്രഹ്മനിഷ്ഠയ്ക്ക് ഹാനിവരുമെന്നും അറിയപ്പെടേണ്ടതാണ്. ബ്രഹ്മനിഷ്ഠാഭ്യാസം

ചെയ്യുന്നവൻ മഹാരോഗിയെപ്പോലെ ഇരിക്കേണ്ടതാണ്. അതായത് രോഗിയായവൻ ഔഷധസേവ ചെയ്യുന്നകാലത്തിൽ എന്തെന്തു പദാർത്ഥങ്ങൾ ഭുജിച്ചാൽ രോഗശമനം സംഭവിക്കുമോ, അതാത് വസ്തുക്കളെ കണ്ടുപിടിച്ച് ഭുജിക്കുന്നതുപോലെ ഏതേതിടത്തി ലിരുന്നാൽ രോഗബാധയ്ക്ക് ശാന്തികിട്ടുമോ,അതാതിടത്തിൽ ഇരിക്കുന്നതുപോലെ, ബ്രഹ്മനിഷ്ഠൻ എന്തെന്തു പ്രവർത്തനങ്ങളാൽ, നിഷ്ഠക്ക് ഹാനി ഏർപ്പെടുമോ, അതെല്ലാം ജാഗരൂകനായി കണ്ടുപിടിച്ച് വർജ്ജിക്കേണ്ടതാണ്. കൂടാതെ മുമുക്ഷു, സ്വർണ്ണത്തെ പരീക്ഷിക്കു ന്നതുപോലെ ഇരിക്കേണ്ടതാണ്. അതായത് അവൻ ശുദ്ധിചെയ്യാത്ത പൊന്നിൽ, ചെമ്പായാലും, പിച്ചളയായാലും കലർന്നിരുന്നാൽ അതിനെ അപരം ചെയ്യാതെ ചെയ്യുവാൻ അഗ്നിയിൽ വെച്ച് ഈദോഷം പോകുന്നതുവരെ, ഊതുന്നതുപോലെ ഗുരുമുഖത്തുനിന്ന് തന്റെ ആത്മസ്വരൂപത്തെ ശ്രവണം ചെയ്ത് മായാ സംബന്ധമായ വൃത്തികളെ സമൂലമായി നശിക്കുംവരെ മനന നിധിധ്യാസനങ്ങൾ ചെയ്യേണ്ടതാണ്. ഈ വിഷയത്തെപറ്റി ശ്രീ വസിഷ്ഠമുനിന്ദ്രൻ ശ്രീരാമന് ഇപ്രകാരം ഉപദേശിക്കുന്നു.

ശ്ലോ: *താവദേവ നിരോദ്ധവ്യംയാവദ് ധൃതീഗതം ക്ഷയം*
*ഏതജ്ഞാനം ച ധ്യാനം ച ശേഷാ ſ ന്യോഗ്രന്ഥ വിസ്തരഃ*

താ: ഏതുവരെ ഹൃദയത്തിൽ വൃത്തിരാഹിത്യം ആവുന്നില്ല യോ അതുവരെ ബ്രഹ്മാനുസന്ധാനം വിടുവാൻ പാടുള്ളതല്ല. യോഗത്താലും ജ്ഞാനശാസ്ത്രത്താലും ഗുരുമുഖത്തുനിന്നും ഈ മഹാമന്ത്രത്തെ അറിഞ്ഞുകൊള്ളേണ്ടതാണ്. അന്യമായ സമസ്ത വേദശാസ്ത്രങ്ങളും ഇതുതന്നെ. ഇതരവിഷയങ്ങളെപ്പറയുന്ന എല്ലാ ശാസ്ത്രങ്ങളും ഇതിന്ന് വേണ്ടിത്തന്നെയാണ്. അതിനാൽ ശ്രീ വാസുദേവൻ "സ്വധർമ്മേ നിധനം ശ്രേയഃ" എന്ന് പറഞ്ഞിരിക്കുന്നു.ഈ പദത്തിന്ന് അനേകവിധങ്ങളായി അർത്ഥം പറയുന്നു. പക്ഷെ ഇതിന്റെ നിജാർത്ഥം ഇതാണെന്ന് എനിക്ക് തോന്നുന്നു. ആര് ഏതേത് സ്ഥിതി യിലിരുന്ന് യാതൊരു ബ്രഹ്മനിഷ്ഠ മുതലായ ശുദ്ധവിചാരം ചെയ്യുന്നുവോ അതിൽ എത്ര പ്രതിബന്ധങ്ങൾ വന്നാലും തന്നുടെ നിഷ്ഠയെ വിടാനിരിക്കേണ്ടതാണ്. ഒരുപക്ഷെ ആ വിഷയവുമായി മരണം പ്രാപിച്ചാലും ശ്രേയസ്കരം തന്നെ, ഇതിന് ക്രിസ്തുദേവൻ തന്നെ സാക്ഷി. അതിനാൽ ഇഹലോകസുഖത്തിനായാലും, പരലോക

സുഖത്തിന്നായാലും ശ്രദ്ധതന്നെ എല്ലാ ഗുണങ്ങളെക്കാളും മുഖ്യമായ വലിയ ഗുണം. ഇതുതന്നെ ശ്രീകൃഷ്ണസ്വാമി ഗീതയിൽ പറയുന്നു.

ശ്ലോകം: *അശ്രദ്ധയാ ഹുതം ദത്തം തപസ്തപ്തം കൃതംച യത്*
*അസദിത്യു ച്യതേ പാർത്ഥ! ന ച തത് പ്രേത്യനോ ഇഹ*

ഭ.ഗീ. 17-28

താ: അല്ലയോ അർജ്ജുനാ ശ്രദ്ധയില്ലാതെ ചെയ്യപ്പെട്ട ഹോമം, ജപധ്യാന പൂജതപങ്ങളായാലും, ഇതര പുണ്യകർമ്മങ്ങളായാലും അസത്ത് എന്ന് മഹേശ്വരന്റെ അഭിപ്രായം. അതായത് നിഷ്പ്ര യോജനമെന്ന്, ഇപ്രകാരമുള്ള കൃത്യങ്ങൾ ഇഹലോകത്തിലായാലും പരലോകത്തിലായാലും ഉപകാരപ്പെടുന്നതല്ല; ഇതുവളരെ വലി ഉപദേശം, അതായത് ഇഹലോകസുഖത്തിന്നായി കൃഷി ചെയ്യുന്ന (കൃഷി മുതലായ സസ്യാദികൾ,) സമയത്തിൽ ശരിയായ വിത്തിടാതെ സമയാനുസൃണം ചെയ്താലും, വെള്ളം വളം ഇവ കൊടുക്കാതെ, കളകളെടുക്കാതെ, കാലികൾ മേയുന്നത് നോക്കാതെ ഉള്ള കൃഷി നിരുപയോഗമാകുന്നതുപോലെ മുമുക്ഷു ഹൃദയത്തെ സംരക്ഷിക്കുന്ന ബ്രഹ്മനിഷ്ഠയായ കല്പവൃക്ഷത്തിൽ, ദുർവൃത്തികളായ ദുർ ഗുണങ്ങളെ കണ്ടുപിടിച്ച് നിവാരണം ചെയ്യേണ്ടതാണ്. ദൈവഭക്തിയെ ന്ന ജലത്താൽ നനക്കുകയും ധ്യാനനിഷ്ഠയെന്ന വളങ്ങളാൽ പ്രയ ത്നമായ പോഷണം ചെയ്യുകയും, കാമക്രോധാദികൾ, ദുഷ്ടജന്തുക്കൾ വരാതിരിക്കുന്നതിനായി കാവൽക്കാരനെപ്പോലെ ബുദ്ധിയെ നിർത്തുകയും ചെയ്താൽ ജ്ഞാനപദമെന്ന അനുഭവത്തിൽ എത്തിച്ചേരും. അല്ലാതിരുന്നാൽ ഇപ്പോൾ രാജയോഗികൾ എന്ന് പറ യുന്ന ചിലരുടെ നികൃഷ്ടാവസ്ഥയെ പ്രാപിക്കുന്നതാണ്. അതായത് പോഷണമില്ലാത്ത കൃഷിപോലെ വ്യർത്ഥമാണെന്ന് പറയാം.

ആ- *രാജഗുഹ്യമെന രാജയോഗം ബു നു*
*ശ്രദ്ധധാനു ലഗുചു, ജനമുലേല്ല*
*സംശ്രയിം പലേക സംസാരവനധിലോ*
*മു നു ഗു ചുംഡു രു വിഡുലഗുചു.*

ജനങ്ങളെല്ലാംതന്നെ ശ്രദ്ധയോടുകൂടി രാജയോഗത്തെ സദ് ഗുരുവിന്റെ അനുഗ്രഹത്താൽ അറിഞ്ഞുകൊണ്ട് അഭ്യാസം ചെയ്ത് മുക്തിയെ പ്രാപിക്കാൻ ഇഷ്ടമില്ലാതെ വളരെ മൂഢരായി സംസാര സമുദ്രത്തിൽ മുങ്ങിക്കൊണ്ടിരിക്കുന്നു.

സീതാരാഞ്ജനേയ സംവാദത്തിൽ ആദ്യമായി ശ്രദ്ധയോടുകൂടി യിരിക്കണമെന്ന് ശാസിച്ച, മുമുക്ഷു ആകുന്നവൻ ലോകങ്ങൾ ചെയ്യുന്ന നിന്ദസ്തുതികളിൽ സഹനശക്തി മനഃപ്പൂർവ്വമായി സമ്പാദി ക്കേണ്ടതാണ്. ഈ വിഷയത്തെപ്പറ്റി ശ്രീ ഭർതൃഹരി ഇപ്രകാരം ഉപദേശിച്ചു.

ശ്ലോകം: *നിന്ദന്തു നീതിനിപുണായദിവാസ്തുവന്തു*
*ലക്ഷ്മീസ്സമാ വിശതു ഗച്ഛതുവാ യഥേഷ്ടം*
*അദ്യൈവ വാ മരണമസ്തു യുഗാന്തരേവാ*
*ന്യായ്യാൽ പഥം പ്രവിചലന്തിപദം നധീരാഃ*

താ: നീതിനിഷ്ടയിൽ നിശ്ചയബുദ്ധിയുള്ള ധീരന്മാർ മറ്റുള്ളവർ നിന്ദിച്ചാലും അല്ലെങ്കിൽ സ്തുതിച്ചാലും മഹത്തായ അഷ്ടൈശ്വര്യങ്ങൾ വന്നാലും, അല്ലെങ്കിൽ സമസ്ത സമ്പത്തുക്കൾ നശിച്ചാലും ഇപ്പോൾത്തന്നെ മരണം സംഭവിച്ചാലും അല്ലെങ്കിൽ യുഗാന്തരംവരെ ജീവിച്ചാലും സന്മാർഗ്ഗത്തിൽ നിന്ന് അണുമാത്രം വ്യതിചലിക്കുന്നില്ല, കൂടാതെ ഇപ്രകാരം പറഞ്ഞ്; ജനങ്ങളുടെ ഹിതം അനുസരിച്ച് നടക്കുന്നതിന് ആർക്ക് ആയാലും സാദ്ധ്യമാകുന്നില്ല. അതായത് എല്ലാം വിട്ട് ഏകാന്തവാസം ചെയ്തു ബ്രഹ്മനിഷ്ഠ ചെയ്യുന്നവരെപറ്റിയും കൂടി; എന്ത്? ഈശ്വരൻ ഇവിടെയെങ്ങും ഇല്ലയോ? ഈ നിർജ്ജന സ്ഥലത്ത് പോയി എന്തിന് കഷ്ടപ്പെടണം. നാട്ടിൽ ഇരുന്നാലും മോക്ഷം വരില്ലേ? ഇപ്രകാരവും, ഒരു പക്ഷേ ഗ്രാമത്തിലിരുന്ന് ധ്യാനനിഷ്ഠ ചെയ്താൽ, ഭക്തന്മാർക്ക് ഇവിടങ്ങളിൽ ഇരിക്കാൻ പാടുള്ളതാണോ? അവർക്ക് ഏകാന്തസ്ഥലമല്ലയോ വിധിച്ചിരിക്കുന്നത്? എന്നും, ജനങ്ങൾക്ക് സന്മാർഗ്ഗമായ നല്ല പ്രവർത്തനങ്ങളെ ഉപദേശിച്ചാൽ, ഇതെന്താ ഇവൻ സാധുവായി, മൗനനിഷ്ഠ അവലംബിച്ചിരിക്കാതെ, ഈ ജനങ്ങളോടുകൂടിക്കഴിയുന്നത്. മഹാത്മാക്കളെപ്പോലെ മൗനി യായിരിക്കേണ്ടതല്ലേ? എന്നും; മൗനിയായി നിർവ്വാസനാ സമാധി അഭ്യസിച്ചുകൊണ്ടിരുന്നാൽ അയ്യോ! ഇവന് നല്ല നാക്ക് ഈശ്വരൻ കൊടുത്താലും, ജനങ്ങൾക്കെന്തെങ്കിലും നല്ലവാക്ക് പറഞ്ഞുകൊടുത്ത് അവരെക്കൂടി സന്മാർഗ്ഗികളാക്കിക്കൂടെ എന്നും, മനസ്സ് സാത്വിക സ്ഥിതി പ്രാപിച്ച് നിർവിഷയധ്യാനം സിദ്ധിക്കുവാൻ, ചില പുണ്യാത്മാക്കൾ പാലും പഴവും ഭുജിച്ചുകൊണ്ടിരുന്നാൽ, എന്താ അന്നം ഭുജിക്കുന്നവർക്ക് മോക്ഷം വരില്ലേ? പാൽ, പഴത്തിന്ന് പണം എത്ര ചിലവ്. അന്നം ഭുജിക്കുന്നവരോട്, അന്നം മായയല്ലേ? അന്നം

വിടാതെ മനസ്സ് നില്ക്കുമോ എന്നും മറ്റുമുള്ള പാമരഭാഷണങ്ങളെ കേട്ട്, ദുഷിച്ച് പോകാതെ നിശ്ചലബുദ്ധിയോടുകൂടി അപരോക്ഷസ്ഥിതി കിട്ടുന്നതുവരെ ബ്രഹ്മനിഷ്ഠ അഭ്യസിക്കുവാൻ അനുകൂലമായ ഏർപ്പാടുകൾ ചെയ്തുകൊണ്ട്, അഭ്യസിച്ച്, നിഷ്ഠയെചെയ്യുന്നവൻ ധന്യനാകുന്നതാണ്. വേറെ ചിലർ ഇപ്രകാരം പറയും. ജോലിചെയ്യുവാനുള്ള മടികൊണ്ട്, സാധുവേഷം കെട്ടി നടന്നു കൊണ്ടിരിക്കുന്നുവെന്നും, ദേഹബലം ഇല്ലേ? എന്തെങ്കിലും ജോലിചെയ്ത് ജീവിച്ചുകൂടെ എന്നും വേറെ ചിലർ എന്തോ മോഷണം ചെയ്ത് നാട്ടിലിരിക്കാൻ കഴിയാതെ തിരിഞ്ഞു കൊണ്ടിരിക്കുന്നു വെന്നും, ചിലർ, വയറ്റിന്നായി ഈ വേഷമെന്നും, കൂടാതെ ചില ദുർമാർഗ്ഗികൾ ഞങ്ങളുടെ വീട്ടിൽ ജോലിക്കുവാ, ഭക്ഷണവും കൂലിയും തരാം, ഇപ്രകാരമൊക്കെ പരിഹസിച്ചു പറയും. ഇവയെല്ലാം ക്ഷമിച്ചു തന്റെ നിഷ്ഠ അത്യധികം പ്രയത്നത്തോടെ സാധിക്കേണ്ട താണ്. "പര്യാസം പാപനാശനം" എന്ന് ശാസ്ത്രം പറയുന്നു. അതിനാൽ ഇപ്രകാരം നിന്ദിക്കുന്നവർ ഇവരുടെ പാപത്തെ ഭാഗിച്ചുകൊണ്ടി രിക്കുന്നു. അതോടുകൂടെ ഇവരുടെ പുണ്യകർമ്മങ്ങളെ അതായത് അവർ എപ്പോഴെങ്കിലും എന്തെങ്കിലും പുണ്യകർമ്മം ചെയ്തിട്ടു ണ്ടെങ്കിൽ അത് ഇവർക്ക് വന്നുചേരും. "സകൃത്വാസുകൃതം പുണ്യം പാപമാദായ ഗച്ഛതി" അർത്ഥാത് സാധു നിന്ദകൾ ചെയ്യുന്നവൻ തന്റെ പുണ്യത്തെ അവന് കൊടുത്ത്പാപത്തെകൈക്കൊണ്ടു പോകുന്നു വെന്ന് ശാസ്ത്രസമ്മതം. പാപം, അവൻ ഇപ്രകാരമുള്ള വൃത്തി ചെയ്യുന്നത് അറിയാതെയാണ്. അപ്പോൾ സാധുവായാൽ അവരുടെ അധോഃഗതിയെക്കണ്ട് പശ്ചാത്തപിക്കണം. അല്ലാതെ അല്പംപോലും ദുഃഖത്താൽ കോപിക്കരുത്. ഈ കാലത്തിൽ അവർ പറയുന്നതു പോലെതന്നെ ചില മടിയന്മാർ തിരിഞ്ഞുകെണ്ടിരിക്കുന്നത് സത്യം തന്നെ. കൂടാതെ, കുഞ്ഞേ, മുമുക്ഷുക്കൾ രണ്ടു വിഷയങ്ങളെ നിശ്ശേഷമായി വിടേണ്ടതാണന്ന് ശാസ്ത്രം ബലമായി ശാസിക്കുന്നു. അത് എന്തെന്നാൽ ധനവും സ്ത്രീയും. ചിത്തമെന്ന പിശാചായ പക്ഷി ക്ക് ഇവ രണ്ടും ചിറകുകൾ, അതിനെ വൈരാഗ്യമെന്ന കത്തികൊണ്ട് ഛേദിച്ചാൽ, ഒരു സ്ഥലത്ത് നിശ്ചലമായി പരബ്രഹ്മധ്യാനത്തിൽ മുഴുകാം. ഇത് മുഖ്യമായി ഗ്രഹിക്കേണ്ടതാണ്.

ശ്ലോകം: *വേധാ ദോധാ ഭ്രമം ചക്രേ കാന്താസുകന കേഷുച*
*താസുതേ ഷ്വപ്യസക്തേഹി നരോനാരായണോ ഭവേത്*

താ: ബ്രഹ്മദേവൻ ജീവികൾക്ക് ദ്വിവിധ ഭ്രമങ്ങളാൽ മായ യാൽ സൃഷ്ടിച്ചു. അവ ഏതെന്നാൽ കാന്തയും കനകവും ആണ്. ഇവ രണ്ടിൽനിന്നും വിമുക്തി പ്രാപിച്ചാൽ നരൻ നാരായണനൻ ആകുന്നതാണ്. അപ്രകാരം തന്നെ പുരുഷസംബന്ധവും ധനത്തേ യും ഉപേക്ഷിച്ചാൽ നാരിനാരായണിയാകുന്നതാണ്. (പതിയോടുകൂടി യിരിക്കുന്നവരുടെ സംഗതിയല്ല) ഇതിന് ശ്രീ ബുദ്ധഭഗവാൻ തന്നെ സാക്ഷി. രാജാധിരാജൻ ഏകകുമാരനേയും അപ്സര സ്ത്രീ തുല്ല്യ യായ ഭാര്യയേയും വിട്ടതിനാൽ നിർവ്വാണപദം പ്രാപിച്ചു. ഇതിനെ ശ്രീ ശങ്കരാചാര്യർ മണിരത്നമാലയിൽ ഇപ്രകാരം പറഞ്ഞു

ശ്ലോകം: *കിമത്രഹേയം കനകം ച കാന്താ*
*സേവ്യം സദാ കിം ഗുരു വേദവാക്യം*

താ: മുമുക്ഷുവായാൽ ഇഹത്തിൽ ഉപേക്ഷിക്കേണ്ടത് എന്തൊക്കെ എന്ന പ്രശ്നത്തിന് സ്ത്രീയും ധനവും അവശ്യം വിടേണ്ടതാണ്. പിന്നെ സേവിക്കത്തക്കത് എന്തെന്ന പ്രശ്നത്തിന്ന്, സദ്ഗുരുസേവയും വേദാന്തവിചാരവും അവശ്യം ചെയ്യേണ്ടതാണ്. കൂടാതെ മുമുക്ഷു തന്നിൽ തെറ്റ് ഉണ്ടെങ്കിലും ഇല്ലെങ്കിലും മറ്റുള്ളവർ ശകാരിച്ച് മർദ്ദിച്ചാലും തന്നിൽ തെറ്റില്ലെന്ന് വാദിച്ച് മറ്റുള്ളവരുടെ മേൽ പോരാട്ടത്തിന് പോകുന്നത് വലിയ ബുദ്ധിമാന്ദ്യം. തന്നിൽ ദോഷമില്ലെന്ന് പറയാൻ പാടില്ല. അവർ ദ്വേഷിക്കാൻ കാരണമായ ദോഷം തന്നിലിരിക്കുമെന്ന് നിനച്ച് തന്റെ ദോഷത്തെ തിരുത്തുന്ന തിനായി പ്രയാണം ചെയ്താൽ ഉത്തമഗതിയടയുവാൻ കഴിയും. നമ്മുടെ നേത്രത്താൽ നാം ഇതര വസ്തുക്കളെ കാണുന്നു. നമ്മുടെ നേത്രം ചെമപ്പായാലും കറുപ്പായാലും ശ്വേതമായാലും നമുക്ക് ഇതരർ പറയാതെ അറിയില്ലല്ലൊ. ഒരുവൻ തന്നിലുള്ള ദോഷത്തെ കണ്ടുപിടിക്കാൻ എപ്പോൾ ആരംഭിക്കുന്നുവോ അപ്പോൾ അവൻ നദി എപ്രകാരം അതിവേഗമായി ഓടി സമുദ്രത്തിൽ ഐക്യമാവുമൊ അതുപോലെ അവനും അതിവേഗമായി ഓടി പരമാത്മാവിൽ ഐക്യമാകുന്നതാണ്. ആർ തന്നിൽ ഇരിക്കുന്ന ദോഷത്തെ കാണാതെ ഇതരരുടെ ദോഷത്തെ ഗൗനിക്കുവാൻ പരിശ്രമിക്കുന്നുവോ അപ്പോൾ പർവ്വതോപരിഭാഗത്തുനിന്ന് ജലം താഴേക്ക് വീഴുന്നതുപോലെ അവനും സ്വസ്ഥാനത്തുനിന്ന് അധോഗതിയിലേക്ക് വഴുതിവീഴുന്നു. അതിനാൽ ഇതരർ തന്നെ ദുഷിച്ചതിൽ തന്നിൽ ദോഷമുണ്ടെന്ന് കരുതി തന്റെ ദോഷത്തെ നീക്കുന്നതിനായി പരിശ്രമിക്കുന്നവൻ മഹാബുദ്ധിശാലി യാകുന്നു.

## പുരുഷപ്രയത്നം

പ്രശ്നം: മനുഷ്യൻ എത്രതന്നെ പ്രയത്നിച്ചാലും കാല കർമ്മങ്ങൾ ചേരാതെ യാതൊന്നും സാധിക്കുന്നതല്ലല്ലോ. ഗർഭിണിയായ സ്ത്രീ ദശമാസകാലം വന്നതിനുശേഷം പ്രസവിക്കുന്നതു പോലെയും വൃക്ഷം തത്കാലം പ്രാപിക്കുമ്പോൾ ഫലമുണ്ടാകുന്നതു പോലെയും സംഭവിക്കുമെന്നല്ലാതെ അതിനുള്ളിൽ എത്ര പ്രയത്നി ച്ചാലും വ്യർത്ഥമല്ലേ?

ഉത്തരം: ഹേ സുശീലനായ സോദരാ ഇപ്രകാരമുള്ള വാക്കുകൾ നിന്നെപോലെ ഉത്തമമായ തീവ്രഗുണങ്ങൾ പ്രാപിച്ചിട്ടുള്ളവർക്ക് പറഞ്ഞതല്ല. ഇത് കേവലം മന്ദമതികൾക്ക് പറയപ്പെട്ടതാണ്. എപ്രകാരമെന്നാൽ ഗർഭത്തിലുള്ള പിണ്ഡത്തിനും വൃക്ഷത്തിനും സ്വശക്തിയില്ല. അവ ആ സ്ഥിതിയിൽ ജഡപ്രായങ്ങൾ. അതിനാൽ അപ്രകാരമുള്ള ജഡപ്രായങ്ങളായ മനുഷ്യർക്ക് ആ ദൃഷ്ടാന്തത്തെ ഉദാഹരിക്കും. ഇതിനെ നീ വിശ്വസിക്കരുത്. ദുഷിച്ചുപോകും. ജഗദീശ്വരൻ മാനവജീവികൾക്ക് സ്വല്പം ശക്തി കൊടുത്തിരിക്കുന്നു. അതിനെ ശ്രദ്ധിച്ചുകേൾക്കൂ. ആദികാലത്ത് മഹർഷിമാർ ഈ ചിലരെ സദ്യോത്ജാതികളായി ചെയ്തത് ശാസ്ത്രപ്രസിദ്ധം. അപ്പോൾ നവമാസ പൂർത്തി എപ്രകാരം സാധുവാകും. വൃക്ഷങ്ങൾ കൂടി പോഷണാദിപ്രയത്നത്താൽ ഫലത്തിന് കാലദൂരം സമീപമായി ഏർപ്പെടും. ഒരു തെങ്ങ് നല്ല വളക്കൂറുള്ള മണ്ണിൽ വെച്ച് നന്നായി പോഷിപ്പിച്ചാൽ മൂന്നു നാലു വർഷത്തിനുള്ളിൽത്തന്നെ കായ്ക്കും. അതേ ചെടി സാരരഹിതമായ ഭൂമിയിൽ വെച്ചാൽ ഇരുപത് വർഷ മായാലും കായ്ക്കുന്നതല്ലല്ലോ. കൂടാതെ നമുക്ക് ഗംഗാസ്നാനത്തിന് പോകണമെങ്കിൽ പാദചാരിയായി പോയാൽ എട്ടുപത്ത് മാസങ്ങൾ പിടിക്കും. തീവണ്ടിയിൽ പോയാൽ ആറ് ദിവസം മതിയാകും. നടന്നു പോകുമ്പോഴും വണ്ടിയിൽ പോകുമ്പോഴും ദൂരം രണ്ടിനും സമമാണെങ്കിലും ഗമനശക്തിക്ക് മാറ്റമുണ്ടല്ലോ. കൂടാതെ ചിലർ ശ്രീരാമഭക്തന്മാർ രാമകോടി എഴുതുന്നു. അവരിൽ ചിലർ ഒരു ദിവസത്തിൽ ആയിരം എഴുതുന്നവർക്കു കോടി പൂർത്തിയാകാൻ 27 വർഷം 4 മാസം 23 ദിവസങ്ങൾ പിടിക്കും. ദിനംപ്രതി മൂവ്വായിരം എഴുതുന്നവർക്ക് 9 വർഷം ഒരുമാസം 18 ദിവസങ്ങൾ മതിയാകും. ദിവസത്തിൽ പതിനായിരം എഴുതുന്നവർക്ക് രണ്ടു വർഷം ഒൻപത് മാസം പതിനാറ് ദിവസങ്ങൾ മതിയാകും. ശ്രീരാമകോടി

പൂർത്തിയായാൽ ഫലം എല്ലാവർക്കും ഒരുപോലെയാണല്ലോ സിദ്ധിക്കുന്നത്. പക്ഷേ പ്രയത്നമനുസരിച്ച് കാലദൂരം സമീപം ഏർപ്പെടുമല്ലോ. ഇപ്രകാരമുളള വലിയ ജോലി നിർവിഘ്ന മായി പൂർത്തിയാകുവാൻ ജഗദീശ്വരന്റെ കരുണ പൂർണ്ണമായി ഇല്ലാതിരുന്നാൽ സാധിക്കുന്നതല്ല. ഈ വിഷയമായി നിനക്ക് ദൃഢബുദ്ധി ഉണ്ടാകുവാൻ പറയുന്നു. ഈ ദേശത്തുനിന്ന് നെട്ടാൾ മുതലായ ദേശത്ത് ജോലിക്കാരെ വിളിച്ചുകൊണ്ടുപോകുന്നത് ചില കാലത്തിൻമുൻപേ പഴക്കം. അതാത് കമ്പനിക്കാർ അവരുടെ പണച്ചെലവിൽ പോകുന്നവർക്കു അഞ്ചുവർഷം എഗ്രിമെന്റ് നൽകുന്നു. അഞ്ചു വർഷക്കാലം അവർക്ക് കീഴ്പ്പെട്ട് അവർ പറയുന്ന ജോലിയെല്ലാം ചെയ്യേണ്ടതാണ്. ആ അഞ്ച് സംവത്സരങ്ങൾ അന്ന വസ്ത്രങ്ങൾ കൊടുത്ത് മാസമൊന്നിന് രണ്ട് അല്ലെങ്കിൽ നാലുരൂപ മേൽച്ചെലവിന് കൊടുക്കും. ഇതിൽ അവരവരുടെ ഇഷ്ടാനു സാരം അധികമോ കുറവോ ചോദിച്ചുവാങ്ങാം. ഇപ്രകാരം പോകുന്ന ജനങ്ങളിൽ ദല്ലാളുടെ വാക്ക് കേട്ട് ചില നല്ലവർ കൂടിപോകും. അവിടെ ജോലി കഷ്ടസാദ്ധ്യം. ആ കഷ്ടത്തിൽ നിന്ന് മോചിക്കാൻ അവർക്ക് കൊടുക്കേണ്ടുന്ന രൂപ കൊടുത്താലല്ലാതെ വേറെ മാർഗ്ഗമില്ല. അവിടെ കമ്പനിക്കാർ കൂടി ഈ വേലക്കാരുടെ ബുദ്ധികുശലത കണ്ടുപിടിക്കാൻ ഒരു സൂത്രം ഏർപ്പാടു ചെയ്തിരിക്കുന്നു. അത് എന്തെന്നാൽ വേലക്കാരെല്ലാവരും ഉദയം ആറുമണിക്ക് പോയി മദ്ധ്യാഹ്നം രണ്ടുമണി വരെ വിശ്രാന്തിയില്ലാതെ വേല ചെയ്യേണ്ടതാണ്. രണ്ടുമണി വിട്ടശേഷം അന്നത്തെ ഏർപ്പാടു പ്രകാരം മറ്റു യാതൊരു ജോലിയും ഉണ്ടാവുന്നതല്ല. പിന്നീട് മൂന്നുമണി മുതൽ രാത്രി 8 മണിവരെ ആപ്പീസിൽ ഇഷ്ടാനുസാരമായി ഇഷ്ടമുളളവർക്ക് ജോലി കിട്ടും. സാധാരണയായി ഒരാൾക്ക് പത്തുപന്ത്രണ്ടണയുടെ ജോലി ചെയ്യാം ആ കൂലി അപ്പോൾതന്നെ കൊടുക്കും. ഇത് ഇഷ്ടമുളളവർക്ക് ചെയ്യാം നിർബന്ധമില്ല. ഇതിൽ മനുഷ്യരെ മൂന്ന് ഭാഗങ്ങളായി നമുക്ക് ഇപ്പോൾ തിരിക്കാം. ഒന്ന് അതി ശ്രദ്ധാലു. രണ്ട് മന്ദശ്രദ്ധയുളളത്. മൂന്ന് അശ്രദ്ധയുളളത്. ഇവർക്ക് വേദാന്തശാസ്ത്രപ്രകാരം, ഉത്തമ, മധ്യമ, കനിഷ്ഠ അധികാരികൾ എന്ന് പേര്. ഇവരിൽ ഉത്തമൻ മേൽ എഗ്രിമെന്റ് അനുസരിച്ച് ദുഃഖത്തെ പോക്കുവാൻ അവരുടെ വിധിപ്രകാരം ചെയ്യേണ്ടുന്ന ജോലിയെ രണ്ടുമണിവരെ ചെയ്തശേഷം വീട്ടിൽനിന്ന് ഭക്ഷണം കഴിച്ച് പിന്നീട് മൂന്നുമണിമുതൽ എട്ടുമണിവരെ ആഫീസ് ജോലിക്ക് പോയി കിട്ടിയ പണം കൊണ്ട് ജീവിതം കഴിച്ച് മാമൂലു കമ്പനിക്കാർ കൊടുത്ത ഭക്ഷണസാമഗ്രികളേയും ചില്ലറ

രൂപകളേയും വാങ്ങുന്നതല്ല. അപ്പോൾ കമ്പനിക്കാർ ഇവർക്ക് കൊടുക്കേണ്ടുന്ന മാമൂൽ സാമഗ്രിയും രൂപയും കണക്കുവച്ച് അവന്റെ കണക്കിൽ വരവുവയ്ക്കും. ഇപ്രകാരമുള്ളവർക്ക് ഒന്നല്ലെങ്കിൽ രണ്ടു വർഷത്തിനുള്ളിൽ അവർക്ക് ചെല്ലേണ്ടുന്ന കടത്തെ തീർത്ത് ആ ദുഃഖത്തിൽ നിന്ന് വിമുക്തിയായി സുഖമായി ഇഷ്ടാനുസരണം ഇരിക്കാം. ഇപ്രകാരമുള്ളവർ ഉത്തമന്മാർ. ഇനി മദ്ധ്യമഗുണമുള്ളവർ മേൽപ്പറഞ്ഞപ്രകാരം രണ്ടുമണിവരെ കമ്പനിക്കാരുടെ വേല പൂർത്തിചെയ്ത് മൂന്നുമണിമുതൽ യാതൊരു വേലയ്ക്കും പോകാതെ, മാമൂൽ, അരി സാമഗ്രികളും രൂപയും വാങ്ങിക്കൊണ്ട് ജീവിക്കും. ഇവർക്ക് ശരാശരി അഞ്ചുവർഷങ്ങൾ അവരുടെ അധീനത്തിൽ നിന്ന് പറഞ്ഞ വേലയെല്ലാം ചെയ്ത് കഷ്ടപ്പെടേണ്ടതാണ്. ഇവർ മധ്യമർ മൂന്നാം വകുപ്പുകാർ അസത്തുകൾ, മന്ദമതികൾ ഇവർ മാമൂൽപ്രകാരം രണ്ടുമണിവരെ വേലചെയ്ത് മറ്റു യാതൊരു ജോലിയും ചെയ്യാതെ മാമൂൽ അരി സാമാനം അല്ലാതെ മറ്റ് രണ്ടുമൂന്നുരൂപാ കടംപറ്റി ദുർവിനിയോഗം ചെയ്യുന്നു. ഇവർ പത്തും ഇരുപതും വർഷങ്ങൾ പരാധീനത്തിൽ കഷ്ടപ്പെടേണ്ടിയിരിക്കുന്നു. ഈ മൂന്നുവിധത്തിൽ ഉള്ളവരിൽ ആദ്യം പറഞ്ഞവർക്ക് ആരംഭത്തിൽ കഷ്ടം അധിക മായാലും ശീഘ്രത്തിൽ നിത്യസുഖമുള്ളവരാകുന്നതാണ്. മദ്ധ്യമമായ വന് ക്രമമായി വിജയം കിട്ടും. കനിഷ്ഠന് ആദ്യം നല്ല സുഖം കിട്ടി യാലും ബഹുകാലം അവർ ഋണവിമുക്തമാകാതെ കഷ്ടപ്പെടേണ്ടി യിരിക്കുന്നു. ഈ ദൃഷ്ടാന്തമിപ്പോൾ ദ്രാഷ്ടാന്തത്തിൽ വാങ്ങി ക്കൊള്ളേണ്ടതാണ്. മേൽപ്പറഞ്ഞപ്രകാരം നാമെല്ലാവരും നെട്ടാൾ പോയവരെപ്പോലെ കർമ്മബന്ധത്തിൽ ഉൾപ്പെട്ടവരാണ്. എങ്കിലും നമ്മുടെ ശ്രദ്ധയനുസരിച്ച് കർമ്മവിമുക്തി ചെയ്യാം. എപ്രകാരമെന്നാൽ ഉത്തമാധികാരിയായവൻ പ്രാരാബ്ധകർമ്മഫലത്തെ നിശ്ചയമായും അനുഭവിക്കണമെന്ന് മദ്ധ്യചിത്തനായി സത്യധർമ്മപരായണനായി ഏതൊരു പ്രാണിപീഢയും ചെയ്യാതെ ദേഹകഷ്ടത്തോടെ തന്നുടെ ജീവിതഭാരങ്ങളായി കുടുംബകൃത്യങ്ങളെ ചെയ്ത് കുടുംബ സംബന്ധമായ വേലകൾ തീർന്നശേഷം ഈശ്വരധ്യാന ജപപാരായ ണാദി ഭജന ചെയ്യുന്നതും യഥാശക്തി അതിഥിപൂജയോടെ പരോപകാരത്തോടെ നടന്നുകൊണ്ടു വന്നാൽ മേൽപറഞ്ഞ ഉത്തമാധികാരിയെപ്പോലെ ക്രമമായി കർമ്മവിമുക്തി പ്രാപിക്കാം. ഇവന് ആദ്യം കുറച്ച് കഷ്ടമുണ്ടായാലും വേഗത്തിൽ ഈശ്വര പ്രീതിയും സജ്ജനകരുണയാൽ ജ്ഞാനസുഖവും അനുഭവിക്കാം.

രണ്ടാമത്തേവൻ യാതൊരു പുണ്യകാര്യങ്ങളോ പാപകാര്യങ്ങളോ ചെയ്യാതെ ധർമ്മമാർഗ്ഗത്തിൽ കാലംകഴിക്കും. ഇവർ ക്രമമുക്തി പ്രാപിക്കും. ഇവരുടെ കർമ്മമെല്ലാം അനുഭവിക്കേണ്ടിവരും. മൂന്നാമത്തേത് മന്ദബുദ്ധിയുള്ളവർ യാതൊരു പുണ്യവും ചെയ്യുന്നതല്ല. കൂടാതെ പ്രാണിഹിംസ, സുരാപാനം, അസത്യപ്രവർത്തനം, വഞ്ചന ചെയ്യുക, പണത്തെ ദുർവിനിയോഗം ചെയ്ത് ദേഹസുഖം അനുഭവിക്കുക തുടങ്ങിയവ ചെയ്യുന്ന ഇവർ വളരെ ജന്മങ്ങളിൽക്കൂടി മോക്ഷമാർഗ്ഗം പ്രാപിക്കുന്നതല്ല. എല്ലാത്തിന്റെയും രഹസ്യമായത് നമ്മിൽ ശ്രദ്ധയുള്ളവന് പ്രഥമത്തിൽ സ്വല്പം തടസ്സങ്ങൾ ഉണ്ടായാലും അതിശീഘ്രമായി സർവ്വദുഃഖനിവൃത്തിയായ ശാശ്വതമോക്ഷം പ്രാപിക്കാം. അതിനാൽ ഈ ഉദാഹരിച്ച കാലസമയം എല്ലാവരേയും ബാധിക്കുന്നതല്ല. ഇനിയൊരു കാര്യം കൂടിപറയാം. കർമ്മത്തെ ജയിക്കാൻ തന്നെയാണ് മനുഷ്യജന്മം കിട്ടിയിരിക്കുന്നത്. കർമ്മം കർമ്മം എന്ന് ധ്യാനിക്കുന്നവൻ സർവ്വദാ കർമ്മിതന്നെ. ഇതിന് ഉദാഹരണം ഒരു കുടുംബസ്ഥൻ കഴിഞ്ഞകൊല്ലം സ്വല്പം ഭൂമിയിൽ മാത്രം കൃഷിചെയ്തു. അതിൽ രാഖിവരക് മുതലായ വിത്തുകൾ വിതച്ചു ഭൂമിമാത്രം വളരെ നല്ലത്. മേൽപറഞ്ഞ ധാന്യങ്ങളാൽ ഈ വർഷത്തിൽ ഭോജനസൗഖ്യം ഇല്ലെന്ന് മാത്രമല്ല വളരെ കഷ്ടപ്പെട്ട് ജീവിതം കഴിക്കേണ്ടിവന്നു. അതുകൊണ്ട് ഒരാപ്തൻ പറഞ്ഞോ. അല്ലെങ്കിൽ സ്വബുദ്ധികുശലതയാലോ ഈ വർഷം രാഖി, തിന തുടങ്ങിയ കൃഷി ചെയ്യാതെ, നെൽവിത്തുകൾ, ഗോതമ്പുകൾ തുടങ്ങിയവ വിതക്കുന്നു. അതോടുകൂടി ഭൂമിയും വളരെയധികം കൃഷിക്കായി ഉപയോഗിച്ചു. ഈ കൃഷി ചെയ്യുന്ന സമയത്തിനും മുൻപേ വിളഞ്ഞ രാഖി, തിന തുടങ്ങിയവ ഇപ്പോൾ ഭോജനത്തിന് കിട്ടുമെന്നല്ലാതെ ഇപ്പോൾ വിതച്ചിരിക്കുന്ന നെല്ലായാലും ഗോതമ്പായാലും ഉപയോഗത്തിന് ഇപ്പോൾ കിട്ടുന്നതല്ലല്ലോ. അതിന്റെ ഫലം ഇനിയും ചില മാസങ്ങൾ കൂടി കഴിയാതെ കിട്ടുന്നതല്ലല്ലോ. ആ ഫലം വരും പര്യന്തം ക്ഷമയോടെ, പെരുമയോടെ, ഇരിക്കേണ്ടതാണ്. ഇപ്പോൾ വിതച്ചിരിക്കുന്ന നെൽ ഗോതമ്പുകൾ സമ്പൂർണ്ണമായി ഫലമാകും. ഇപ്രകാരംതന്നെ നമ്മുടെ ഇപ്പോഴത്തെ അനുഭവം ഭൂമിയിൽ എപ്രകാരമുള്ള വിത്തിട്ടാലും അതിന്റെ ഫലമല്ലാതെ വേരൊരു ഫലം ഉണ്ടാവുന്നതല്ലല്ലോ. അതായത് രാഖിയിട്ടാൽ കമ്പ് വിളയുന്നതല്ലല്ലോ. കാഞ്ഞിരവിത്തിൽ നിന്ന് മധുരനാരങ്ങപ്പഴം ഉണ്ടാവുന്നതല്ലല്ലോ. ഭൂമിയിൽ രണ്ടിനും ഫലം കിട്ടും. അതിൽ പാപകർമ്മഫലത്താൽ ഇപ്പോൾ ദുഃഖവും പുണ്യകർമ്മ

ഫലത്താൽ സുഖവും ഏർപ്പെടുന്നു. അതിനാൽ ഇപ്പോൾ നമ്മുടെ അവസ്ഥ കണ്ടുപിടിച്ച് എന്ത് ബീജം വിതയ്ക്കണമോ എന്നറിഞ്ഞും കൊണ്ട് അപ്രകാരപ്പെട്ട വിഷബീജമായ പാപകർമ്മം ചെയ്യാതെ പുണ്യ കർമ്മരതികളായിരുന്നാൽ ചില നാൾ കഴിഞ്ഞാൽ സുഖമുണ്ടാവും.

ശ്ലോകം: *പാപം വിനാ ശരീരസ്യ ദുഃഖം നാസ്തിപദേ പദേ*
*യത്കിം ചിത് ദൃശ്യതേ ദുഃഖം സർവ്വംപാപ സമുത്ഭവം*
*സ്ഥൂലം ചൈവാഥ സൂക്ഷ്മം ച ദുഃഖം പാപ സമുത്ഭവം*
*അപാപംച യദാസ്യാദ്വൈ ശരീരം സുഖഭാജനം*
*ഭോഗം വിനാ ന പ്രാരബ്ധം ഗഛതീതി സുനിശ്ചിതം*

താ: പാപം ഇല്ലാതിരുന്നാൽ ശരീരത്തിന്ന് പദേ പദേ ദുഃഖമുണ്ടാവാൻ അവകാശമില്ല. ശരീരത്തിന് കിഞ്ചിത് ആയാലും ദുഃഖം കാണപ്പെട്ടാൽ അത് പാപത്തിൽ നിന്നുണ്ടായത് എന്ന് ധരിക്കണം. ആ ദുഃഖം സ്ഥൂല സംബന്ധമായാലും സൂക്ഷ്മശരീര സംബന്ധമായാലും വലുതായാലും കുറച്ചായാലുമുണ്ടായാൽ അത് പാപത്താൽ സംഭവിച്ചത് എന്നറിയണം. എപ്പോൾ പാപം നശിക്കുമോ അപ്പോൾ ഈ ശരീരം സുഖത്തിന്ന് ആലയമായിരിക്കും. പ്രാരബ്ധകർമ്മം അനുഭവിച്ചാൽ നശിക്കുമെന്നല്ലാതെ വേറെ മാർഗ്ഗത്തിൽ നശിക്കില്ലെന്ന് സ്കന്ദ പുരാണം. ഇതേ കാരണത്താലാണ് ഇപ്പോൾ ചില ഭക്തന്മാർ ധർമ്മാത്മാക്കളായി പുണ്യകർമ്മ തൽപരരായിരുന്നാലും ദുഃഖം തന്നെ അനുഭവിച്ചു കൊണ്ടിരിക്കുന്നത്. മറ്റുചിലർ ദുർമാർഗ്ഗികളായി പാപകർമ്മപരായ ണരായിരുന്നാലും ബഹുവിധ ധനധാന്യാദികളോടു കൂടി കാണപ്പെടുന്നു. ഇവരിൽ ധർമ്മാത്മാക്കൾക്ക് ദുഃഖത്തിന് കാരണം പൂർവ്വജന്മത്തിൽ അറിഞ്ഞോ അറിയാതെയോ കാഞ്ഞിരത്തൈ നട്ടവർ മദോന്മത്തരായി തന്നുടെ സ്ഥിതിയെ ധനമോഹത്താൽ അറിയാതെ പാപകർമ്മങ്ങൾ ചെയ്തവർ.

പൂർവ്വജന്മത്തിൽ അമൃതബീജം വെച്ചവർ ഇപ്പോൾ വിഷ ബീജങ്ങളെ കണക്കില്ലാതെ വെച്ചുകൊണ്ടിരിക്കുന്നു. ഭക്തന്മാ രായി ധർമ്മനിഷ്ഠയിൽ ഇരുന്ന് പ്രസ്തുത കഷ്ടപ്പെടുന്നവർ ജന്മാന്തരത്തിൽ വിഷബീജം വെച്ചാലും ഏതോ ഒരു വലിയ ദൈവാനുഗ്രഹത്താൽ ഭക്തിയുണ്ടായി ഇപ്പോൾ അമൃതബീജം വെച്ചുകൊണ്ടിരിക്കുന്നു. അല്ലെങ്കിൽ ഇപ്പോൾ മധുരനാരങ്ങ വിത്ത് ഇട്ടുകൊണ്ടിരിക്കുന്നു. കൂടാതെ പൂർവ്വം രാഖി, തിന, കൃഷി ചെയ്ത്

ഇപ്പോൾ നെല്ല് ഗോതമ്പുകൾ വിതക്കുന്ന ദുർമാർഗ്ഗികളായവർക്ക് ഐശ്വര്യത്തിന്ന് കാരണം പൂർവ്വജന്മത്തിൽ എപ്പോഴോ ഓറഞ്ച് അല്ലെങ്കിൽ നെല്ല് ഗോതമ്പ് വിതച്ചതാണ്. ഇപ്പോൾ കാഞ്ഞിരവിത്ത് മുതലായവ വിതക്കുന്നവരെ അവർ മദത്താൽ അറിയാതിരിക്കുന്നു. അതിനാൽ ശ്രദ്ധയുള്ളവൻ കർമ്മത്തെ അതിക്രമിക്കാൻ ശക്തിയുള്ളവൻ, കൂടാതെ ഘടികാരത്തിന് മൂന്ന് മുള്ള് (സൂചികളുണ്ട്) ഒന്ന് മണിസൂചകം. മറ്റേത് നിമിഷസൂചകം. മൂന്നാമത്തേത് സെക്കന്റ് സൂചകം. മണിയെ സൂചിപ്പിക്കുന്ന മുള്ള് ഉദയത്തിൽനിന്ന് അസ്തമന പര്യന്തം ഒരു പ്രദക്ഷിണം ചെയ്യും. ആ സമയത്തിൽ നിമിഷമുള്ള് പന്ത്രണ്ട് ചുറ്റു ചുറ്റും. അപ്പോൾ സെക്കന്റ് മുള്ളാകട്ടെ 720 പ്രദക്ഷിണം ചെയ്യുമല്ലോ. ഇതുപോലെത്തന്നെ ഉത്തമാധികാരി, മധ്യമാധികാരി, കനിഷ്ഠാധികാരികളുടെ വേഗശക്തി. മന്ദപ്രകൃതമുള്ളവർ അനേകം ജന്മങ്ങൾ കഴിഞ്ഞ് പോകുന്നതിനു മുൻപ് ശ്രദ്ധാഭക്തി വൈരാഗ്യമുള്ളവർ ഒരു ജന്മത്തിൽത്തന്നെ തരണം ചെയ്ത് ജന്മസാഫല്യമടയുന്നു. അതിനാൽ മൂഢന്മാരുടെ വാക്ക് കേൾക്കാതെ ഭക്തിവൈരാഗ്യത്തോടെ ഇരുന്ന് സർവ്വദാ പരമദയാലുവായ പരമേശ്വര ധ്യാനത്തിൽ സുഖമായി ഇരിക്കു.

ശ്ലോകം: *വ്യാഘ്രീവതിഷ്ഠതി ജരാവരിതർജ്ജയന്തി*
*രോഗശ്ചശത്രവഇവ പ്രഹരന്തിദേഹാ*
*ആയുഃപരിസ്ത്രവതിഭിന്നഘടാബിവാം ഭോ*
*ലോകസ്തദാപ്യ ഹിതമാചരതീതി ചിത്രം*

താ: വലിയ പുലിയെപ്പോലെ ഇരയെപ്പിടിച്ചുകൊണ്ട് കൊല്ലുവാൻ വരുന്നതുപോലെ അതിഭയങ്കരമായി രോഗങ്ങൾ നാൾക്കുനാൾ ശത്രുക്കളെപോലെ അധികമായി പീഢിപ്പിക്കുകയും ഉടഞ്ഞ ഘടത്തിൽ നിന്ന് നീർ ശ്രവിക്കുന്നതുപോലെ നിമിഷംതോറും നശിക്കുന്നതും കണ്ട് മനുഷ്യൻ ഈ ജനനമരണ മഹാദുഃഖത്തിൽ നിന്ന് രക്ഷപ്പെടുവാനുള്ള മാർഗ്ഗം തേടാതെ കാലത്തെ വ്യർത്ഥമാക്കി കഴിക്കുന്നത് എത്ര ആശ്ചര്യമെന്ന് ഉപനിഷത്ത്. ആഹാ എന്നു ഘോഷിക്കുന്ന നമ്മുടെ സമയമെല്ലാം ആഹാരം നിദ്ര എന്ന രണ്ടു കള്ളന്മാർ അപഹരിച്ച് നശിപ്പിച്ചുകൊണ്ടിരിക്കുന്നു. മുമുക്ഷുക്കൾ ആഹാരനിദ്രയിൽനിന്ന് സമയത്തെ സമ്പാദിക്കേണ്ടതാണ്. അല്ലാതിരുന്നാൽ എങ്ങനെയുള്ളവർക്കായാലും സമയം കിട്ടുന്നതേ അല്ല. നമ്മുടെ സമയം എട്ടുകാലിക്ക് സമമായിട്ടുള്ളതാണ്. ഒരു ചെറിയ

ദ്വാരത്തിൽ നിന്ന് എത്ര ഗജം നൂൽ വേണമോ അതെല്ലാം ആ ജീവി ഉണ്ടാക്കും. കൂടാതെ സമയം റബർപോലെയുള്ളത് എത്ര വലിക്കുന്നുവോ അത്ര നീളത്തിൽ വരും. വിട്ടാൽ വളരെ ചെറുതായി തീരും. അതിനാൽ മുമുക്ഷു ആഹാരനിദ്രയിൽ നിന്ന് സമയം അധികമായി സമ്പാദിക്കേണ്ടതാണ്. ഇതരങ്ങളായ വ്യർത്ഥ സംഭാഷണാദി ചേഷ്ടകളെയെല്ലാം വർജ്ജിക്കേണ്ടതാണ്. വ്യർത്ഥമായി കാലത്തെ കഴിക്കുന്നവരെ കാണുമ്പോൾ നിശ്ചയമായും ഇവർതന്നെ യമദൂതർ എന്നു വിശ്വസിക്കേണ്ടതാണ്. എന്തെന്നാൽ നമ്മുടെ ആയുസ്സ് പരിമിതിയുള്ളത്. അതായത് മുപ്പത്, എഴുപത്, തൊണ്ണൂറ് എന്ന് ഇപ്രകാരം ആയുസ്സ് പ്രമാണമുള്ളതാണ്. ഈ മാനവജന്മത്തിന്റെ ആയുസ്സ് എത്രയോ മഹത്താണ്. ആ പുണ്യസമൂഹങ്ങളുടെ ഫലമെന്നല്ലാതെ അല്പസ്വല്പമല്ല. ഇത്ര വലിയ വസ്തുത നമുക്ക് അറിയാതെതന്നെ ഓട്ടയുള്ള മൺപാത്രത്തിലിരുന്ന ജലം അല്പാല്പമായി ചോർന്നുപോയി നശിക്കുന്നതുപോലെയും ഘടികാരത്തെ പോക്കറ്റിൽ വച്ച് നാം ചുമ്മാതിരുന്നാലും ആ ഘടികാരമുള്ളു ചുറ്റിക്കൊണ്ട് കാലത്തെ കഴിക്കുന്നതുപോലെയും നമ്മുടെ സമയത്തെ കണ്ടുപിടിക്കുന്ന സാമർത്ഥ്യം ഇല്ലാതെ ജന്മം വ്യർത്ഥമായിപ്പോകുന്നു. നമുക്ക് ഭോജനവസ്ത്രാദികൾ എത്ര അധികമായി വേണമോ അത്രയധികമായി ധനംകൂടി സമ്പാദിക്കേണ്ടതാണ്. ധനം അധികമായി സമ്പാദിക്കുന്നതിന് സമയം അധികമായി പ്രപഞ്ചത്തിൽ ചെലവു ചെയ്യേണ്ടതാണ്. പണത്തെ കുറവായി ചെലവുചെയ്താൽ കുറച്ചു സമയം മാത്രം വേലചെയ്ത് ബാക്കി സമയമെല്ലാം പരമാത്മ ധ്യാനത്തോടെ കഴിക്കാം. അപ്പോൾ ശീഘ്രമായി നമുക്ക് ആ പ്രാപ്തി സിദ്ധിക്കും. എന്നാൽ പരബ്രഹ്മധ്യാനനിഷ്ഠ ചെയ്യുവാൻ മാത്രം ശരീരം നില്ക്കുവാൻ ആഹരിക്കണം. ഒരുപക്ഷേ കുടുംബസ്വത്ത് അധികമായിരുന്നാലും വ്യർത്ഥമായി ഭുജിച്ച് മലമാക്കിക്കളയുന്നതിനേക്കാൾ ഇതരരായ ദരിദ്രബ്രഹ്മനിഷ്ഠന്മാർ അന്നാഹാര ങ്ങൾക്ക് എത്ര കഷ്ടപ്പെടുന്നു. അവർക്ക് സ്വല്പം സഹായം ചെയ്താൽ എത്ര വലിയഫലം. അയ്യോ സംസാരത്തിലിരിക്കുന്ന ചിലർ കുക്ഷിപൂർണ്ണ പരായണൻ ഒരുനാൾ ഭുജിക്കുന്ന അന്നാദി വസ്തുക്കളെ നാലു ഭക്തന്മാർക്കു കൊടുക്കാം. ഇവർ മൂന്നുനാലുപ്രാവശ്യം വയറുനിറയെ ആഹാരംകഴിച്ച് ജീർണ്ണമാകാൻവേണ്ടി പാപകരമായ ബ്രാണ്ടി മുതലയാവ കുടിക്കുക, അല്ലെങ്കിൽ അജീർണ്ണമാത്രകൾ കഴിക്കുന്നത് എത്രവലിയ പാപം.

ഇപ്രകാരംതന്നെ സാധുക്കൾ എന്നുപേരുവച്ച ജ്ഞാനഹീനർ കൂടി ബുദ്ധിയില്ലാതെ മേൽപ്പറഞ്ഞ മൂഢന്മാരെപ്പോലെ അമിതമായി ഭുജിച്ച് ജീർണ്ണത്തിനായി കഞ്ചാവ്, അവീൻ മുതലായ വിധിനിഷേധ വസ്തുക്കൾ കൂടി സ്വീകരിച്ച് ജ്ഞാനപത്രിയെന്നും കല്പമെന്നും ഗുരുമൂലികയെന്നും പറഞ്ഞ് സംസാരത്തിലുള്ളവർക്ക് എത്ര ബുദ്ധിമുട്ട് കൊടുക്കുന്നു. ഇത് എത്ര ആശ്ചര്യം. അതിനാലാണ് "അല്പാഹാരഃ സ്വല്പനിദ്ര യോഗിനാം പരമം വ്രതം" എന്നു പറയുവാൻ കാരണം. കൂടാതെ അതീത വൈരാഗ്യവും തീവ്രതര മുമുക്ഷുത്വവും കൂടി യിരിക്കേണ്ടതാണ്.

ശ്ലോകം: *വൈരാഗ്യം ച മുമുക്ഷുത്വം തീവ്രം യസ്യതു വിദ്യതേ*
*തസ്മിന്നേവാർത്ഥവന്തസ്സ്യുഃ ഫലവന്തശ്ശമാദയഃ*
*ഏതയോർമന്തതായത്ര വിരക്തത്വ മുമുക്ഷയോഃ*
*മരൗസലിലവത്തത്രസമാധേർ ഭ്രമ മാത്ര താ.*

താ: യാതൊരു മുമുക്ഷുവിൽ തീവ്രമായ വൈരാഗ്യവും അത്യധികമായ മോക്ഷാഭിലാഷവും ഉണ്ടോ അവനിൽ മാത്രമേ ശമദമാദികളുടെ ഫലമായ ജ്ഞാനം പ്രകാശിക്കൂ. ഈ വൈരാഗ്യ മുമുക്ഷുത്വങ്ങൾ മന്ദമായി ആരിലുണ്ടോ അവന്റെ സമാധി സാദ്ധ്യമായ ബ്രഹ്മജ്ഞാനമരീചികകളായി ഇരിക്കും. നീരുപോലെ തോന്നുന്ന തല്ലാതെ ഉപയോഗത്തിന് ഒന്നും ഉണ്ടാവുന്നതല്ല. അതായത് വേഷം മാത്രമെന്ന് അർത്ഥം. കൂടാതെ

ശ്ലോകം: *അത്യന്ത വൈരാഗ്യ വതസ്സമാധിസ്സമാഹിത സ്യൈവദൃഢപ്രബോധഃ*
*പ്രബുദ്ധതത്ത്വസ്യഹി ബന്ധമുക്തിർമ്മുക്താത് മനോ നിത്യ സുഖാനുഭൂതിഃ*

താ: അതീതമായ വൈരാഗ്യത്തോടുകൂടിയവനു മാത്രമെ ചിത്തസമാധാനമാകൂ. (ഉപരതി) ചിത്തോപരാധി ഉള്ളവനു മാത്രമേ ദൃഢബോധം പ്രകാശിക്കൂ. (നിശ്ചയജ്ഞാനം) ദൃഢബോധം ഉള്ളവനുമാത്രമേ ബന്ധമുക്തി കിട്ടൂ. (കൈവല്യം) മുക്താത്മനായ മഹാനുഭാവനു മാത്രമെ നിരനിശയാനന്ദം കിട്ടൂ. അതായത് വൈരാഗ്യം എല്ലാറ്റിനേക്കാളും വളരെ വലിയത്. ഈ വൈരാഗ്യം സമ്പാദിച്ച് ബ്രഹ്മനിഷ്ഠാഭ്യാസം ചെയ്യുന്ന മുമുക്ഷുക്കൾക്ക് രണ്ടുവിധങ്ങളായ പരീക്ഷകൾ തടസ്സപ്പെടും. അതായത് (അവസ്ഥാഭേദം) അതിൽ ആദ്യമാദ്യം ഭൂതപ്രേതപിശാചുക്കളുടെ പരീക്ഷയാരംഭിക്കും. അകാലത്തിൽ രോഗം, ധനനഷ്ടം, ബന്ധുമിത്രാദികൾക്ക് വിരോധം

മനഃസ്ഥിരത ഇല്ലാതെ പോകുക, ദുർവിഷയാദികളിൽ പ്രവേശിക്കുക, തിന്നാൻ പാടില്ലാത്ത വസ്തുക്കൾ തിന്നാൻ അഭിലാഷമുണ്ടാവുക മുതലായ പ്രതിബന്ധങ്ങൾ ബലമായി തടസ്സമുണ്ടാകും. ഈ അവസ്ഥ യിൽ അനേകർ മോക്ഷമാർഗ്ഗത്തിൽ നിന്ന് വഴുതിവീഴുന്നു. ഇപ്രകാരപ്പെട്ട കഷ്ടനിവാരണത്തിനായി ഭഗവത് ഭക്തി അത്യധിക മായിരിക്കേണ്ടതാണ്. ദേവതകളും ചില സിദ്ധപുരുഷന്മാരും രണ്ടാമത്തെ പരീക്ഷ ആരംഭിക്കുന്നതാണ്. ആ കാലത്തിൽ ബ്രഹ്മനിഷ്ഠന്മാർക്ക് അനേകമായ സിദ്ധികൾ ഏർപ്പെടും. ലോകത്തിലുള്ളവർ ബഹുവിധങ്ങളായി പൂജിക്കും. ബഹുവിധങ്ങളായ ഭോഗങ്ങൾ വന്നുചേരും. ബ്രഹ്മചാരികളായിരിക്കുന്നവർക്ക് വളരെ പണത്തെ കൊടുത്ത് കന്യാദാനംചെയ്യുവാൻ വലിയ വലിയവർ ഹസ്തദൃഢബദ്ധരായി പ്രാർത്ഥിക്കും. സന്യാസികളായിരിക്കുന്നവർക്ക് വലിയ പ്രഭുക്കൾ കൂടിവന്ന് മഠങ്ങളെ കെട്ടിക്കൊടുക്കാനായി ബുദ്ധിമുട്ടിച്ചുകൊണ്ടിരിക്കും. സാധാരണ ബുദ്ധിമാന്മാർ മേൽപ്പറഞ്ഞ കഷ്ടങ്ങളെ സഹിച്ച് ബ്രഹ്മനിഷ്ഠയെ സാധിക്കും. സുഖം വന്നപ്പോൾ അതിനെ അതിക്രമിക്കാൻ സാധ്യമാവാതെ സുഖഭോഗങ്ങളിൽ മഗ്നരായി ആ സുഖത്തിൽ പതിതരാകുന്നതാണ്. ഈ അവസ്ഥയിൽ നിന്ന് രക്ഷ പ്രാപിക്കുവാൻ മഹാത്മാവായ ഗുരുസന്നിധിയിൽ ഇരുന്ന് അവരുടെ കാരുണ്യം സമ്പാദിക്കേണ്ടതാണ്. അതാണ് ശാസ്ത്രത്തിൽ സുഖദുഃഖങ്ങൾ രണ്ടിനേയും ഒരേവിധമായി കാണണമെന്ന് പറയുന്ന തിന്റെ രഹസ്യം. കൃഷി വർഷമില്ലാതെയും നശിക്കും. അതിവർഷത്താലും നശിച്ചുപോകും. ആ സുഖദുഃഖങ്ങളിൽ ഒന്ന് ഇരുമ്പുവിലങ്ങ്, രണ്ടാമത്തേത് പൊൻവിലങ്ങ്. ഇതിൽ ഏതുകൊണ്ടാ യാലും ബന്ധിച്ചാൽ ബന്ധനംതന്നെ. പൊൻസൂചി കൊണ്ടായാലും ഇരുമ്പുസൂചികൊണ്ടായാലും കണ്ണിൽകുത്തിയാൽ കണ്ണു നഷ്ട പ്പെടുന്നത് രണ്ടും സമംതന്നെ.

ശ്ലോകം: *വാസുദേവ മനോയസ്യ, ജപഹോമാർച്ചനാദിഷു*
*തസ്യാഽന്തരായോ മൈത്രേയ ദേവേന്ദ്രത്വാധികംഫലം*

താ: ഹേ മൈത്രേയ മഹർഷി ജപധ്യാന ഹോമാർച്ചനാദി നിഷ്ഠകളെ അഭ്യസിച്ച് വാസുദേവ പരബ്രഹ്മത്തെ അടയുവാൻ മനസ്സ് പ്രയത്നിക്കുന്ന മുമുക്ഷുവായവന്ന് ദേവേന്ദ്രത്വാദി സമസ്ത ഫലഭോഗപ്രാപ്തിയും തന്നുടെ മോക്ഷത്തിന് പ്രതിബന്ധമാണെന്ന് പരാശര മഹർഷി മൈത്രേയന്ന് വിഷ്ണുപുരാണത്തിൽ ഉപദേശിച്ചു.

ശ്ലോകം: *ആരംഭഗുർവീം ക്ഷയണീ ക്രമേണ*
*ലഘ്വീപുരാ വൃദ്ധിമുവൈതിപശ്ചാത്*
*ദിനസ്യപൂർവാർദ്ധ പരാർദ്ധഭിന്നാ*
*ഛായേവമൈത്രീഖലസജ്ജനാനാം.*

താ: ഈ ബ്രഹ്മനിഷ്ഠാദി ഭക്തിമാർഗ്ഗങ്ങളിൽ നല്ല സദ്ഗുണവും യഥാർത്ഥഭക്തിശ്രദ്ധയുമുള്ള സദ്ജനങ്ങൾ മദ്ധ്യാഹ്നാന്തമുള്ള തന്റെ നിഴൽപോലെ പ്രതിദിനം അഭിവൃദ്ധി പ്രാപിക്കുന്നതാണ്. മന്ദഗുണമുള്ള പാമരൻ ഉദയത്തിലിരിക്കുന്ന തന്നുടെ നിഴൽപോലെ ഉയരമായി കാണിക്കപ്പെട്ടാലും മദ്ധ്യാഹ്നം വരുന്തോറും എപ്രകാരം കുറഞ്ഞുകൊണ്ടുവരുമോ അപ്രകാരം ക്രമമായി ധ്യാനജപങ്ങൾ കുറഞ്ഞുവരും. ഇവൻ ഉത്തമഗതിയെ പ്രാപിക്കുന്നതല്ല. ആദ്യം പറഞ്ഞവൻ ശീഘ്രമായി മുക്തിയെപ്രാപിക്കും. അതായത് ഉദയത്തിൽ നമ്മുടെ നിഴൽ എത്രയോ നീളമായിരിക്കുമല്ലോ. സൂര്യൻ ഉയരുന്തോറും കുറഞ്ഞുകുറഞ്ഞ് മദ്ധ്യാഹ്നത്തിൽ ശരിയായ ഛായ ഇല്ലാതെ പോകുമല്ലോ. അപ്രകാരംതന്നെ ദുർജനം പ്രാരംഭത്തിൽ അധികമായിത്തോന്നി ക്രമമായി ഏതുമില്ലാതെ പോകും. സജ്ജനം പ്രാരംഭദിശയിൽ ചെറുതായി ആരംഭിച്ച് പ്രതിദിനവും അധികമധികമായി വൃദ്ധിയായിക്കൊണ്ടിരിക്കും. ഇപ്രകാരം മദ്ധ്യാഹ്നത്തിൽ തന്നുടെ നിഴൽ അല്പാല്പമായി കാണിച്ചാലും വളരെ വൃദ്ധിയായി സായാഹ്നത്തിൽ എത്ര വലുതായിരിക്കുമോ അപ്രകാരമായിരിക്കുമെന്ന് ഭർതൃഹരിയോഗീശ്വരൻ പറയുന്നു.

ശ്ലോകം: *അശ്രദ്ധധാനാഃ പുരുഷാ, ധർമ്മ സ്യാസ്യപരന്തപ*
*അപ്രാപ്യമാം നിവർത്തന്തേ, മൃത്യുസംസാരവർത്മനി*

(ഭ.ഗീ. 9-3)

താ: ഹേ അർജ്ജുന നല്ല ശ്രദ്ധയില്ലാത്ത നരന്മാർ മഹത്തരമായ ഈ മോക്ഷത്തിന്റെ ഫലത്തെ അറിയാതെ ശ്രദ്ധാഭക്തിയോടെ ഭജിച്ച് മുക്തിപ്രാപിക്കാതെ ജനനമരണമെന്ന ഈ ഘോരസംസാര സാഗരമെന്ന ചക്രത്തിൽ കൂടെക്കൂടെ തിരിഞ്ഞു കഷ്ടപ്പെടുമെന്ന് ശ്രീ ഭഗവത്വചനം.

ശ്ലോകം: *അജ്ഞശ്ചാശ്രദ്ദധാനാ ശ്ച സംശയാത്മാ വിനശ്യതി*
*നായം ലോകോസ്തിത പരോനസുഖം സംശയാത്മനഃ*

(ഭ.ഗീ. 4-40)

താ: ആത്മജ്ഞാനമില്ലാത്തവന് ശ്രദ്ധ തീരെയില്ലാത്തവനും ഗുരുവാക്യത്തിലും ശാസ്ത്രങ്ങളിലും സർവ്വദാ സംശയബുദ്ധി യോടുകൂടിയവനുമായ മുമുക്ഷു പൂർണ്ണസുഖത്തെ അനുഭവിക്കാതെ നാശത്തെ പ്രാപിക്കും. അപ്രകാരം ശ്രദ്ധയില്ലാത്തവൻ ഈ ലോകത്തെആയാലും പരലോകസുഖത്തെ ആയാലും പ്രാപിക്കാതെ ഭ്രഷ്ടനാകുന്നതാണ്. അതിനാൽ വളരെ ശ്രദ്ധിക്കേണ്ടതാണ്. അതായത് അന്നദാനത്തിന് സാമ്പാർ ഉണ്ടാക്കുവാൻ പരിപ്പ് കായ്കറി വസ്തുക്കളെ വളരെ സമ്പാദിച്ചാലും കലായി ഇല്ലാത്ത ചെമ്പുപാത്രത്തിൽ തയ്യാർ ചെയ്താൽ ക്ലാവു പിടിച്ചുപോകുമെന്നല്ലാതെ എന്തു പ്രയോജനം. പണനഷ്ടശരീരകഷ്ടവും ബാക്കിയാകുന്നതല്ലാതെ അതിനാൽ ഇഹത്തിലായാലും പരത്തിലായാലും എന്തു പ്രയോജനം ഉണ്ടാകും. അപ്രകാരംതന്നെ അത്യന്തികമായ ശ്രദ്ധയില്ലാതിരുന്നാൽ ജപധ്യാനാദി പുണ്യകർമ്മങ്ങളും വ്യർത്ഥമെന്ന് ശ്രീ വാസുദേവന്റെ ഉപദേശസാരം കൂടാതെ ആഹാരവിഷയങ്ങളിൽക്കൂടി മുമുക്ഷു വളരെ ജാഗരൂകനാ യിരിക്കേണ്ടതാണ്. മനസ്സിനെ സ്വാധീനപ്പെടുത്തിക്കൊള്ളുന്ന വിഷയ ത്തിൽ ആഹാരം വളരെ സഹായംചെയ്യും. ഇതിന് ബഹുദൂരം വിചാരിക്കാൻ അവസരം ഇല്ല. ഒരു പശുവിനേയും പുലിയേയും പരിശോധിച്ചാൽ പെട്ടെന്ന് മനസ്സിലാകും. പശു വലിയൊരു ജീവി യായാലും അതിനെന്തൊരു ശാന്തസ്വഭാവം. പുലി ചെറിയ ജന്തുവാ യാലും അതിന്റെ ക്രൂരസ്വഭാവം നോക്കണം. പശുവിന് സാത്വികമായ ഗുണം ആഹാരത്തിലാണ് ദേവത്വം സിദ്ധിച്ചത്. പുലിക്ക് മാംസഭോജനത്താൽ രാക്ഷസത്വം ഏർപ്പെട്ടതും കൂടാതെ ചെമപ്പ് മണ്ണെണ്ണയാൽ പ്രകാശിക്കുന്ന വിളക്കിന്റെ ഗ്ലാസും വെള്ള മണ്ണെണ്ണ യൊഴിച്ച വിളക്കിന്റെ ഗ്ലാസും പരിശോധിച്ചാൽ ഈ സംഗതി എല്ലാവർക്കും സ്പഷ്ടമാകും. ചെമപ്പു മണ്ണെണ്ണകൊണ്ട് കത്തിച്ച വിളക്കിന്റെ കുപ്പിയെല്ലാം ശീഘ്രമായി പുകയിൽ ആവരണം ചെയ്ത് പ്രകാശം കാണാതെ പോകുമല്ലൊ. വെള്ള മണ്ണെണ്ണയൊഴിച്ച വിളക്ക് എത്ര പ്രകാശമായിരിക്കും. ഇപ്രകാരം തന്നെ നീചഭോജനത്താൽ ഹൃദയം മലിനമായി ജ്ഞാനം ആവരണം ചെയ്യപ്പെടും. ശുദ്ധാഹാരത്താൽ മനോനൈർമ്മല്യം ഏർപ്പെട്ട നിരാവരണ നിരങ്കുശ, ബ്രഹ്മനിഷ്ഠയിൽ ഇരിക്കുന്നതു സുലഭം. ആഹാരദോഷത്താൽ ഉണ്ടായ ഒരു കഥപറയാം. ഏകാഗ്രബുദ്ധിയോടെ കേൾക്ക്. ഈ കഥ കർണ്ണാടകഭാഷയിൽ ഗീതാരഹസ്യമെന്ന ഗ്രന്ഥത്തിൽ ഉള്ളത്.

ബാംഗ്ലൂർ ദേശത്തിൽ രാമചന്ദ്രശാസ്ത്രിയെന്ന ഒരു വൈദികബ്രാഹ്മണൻ ഉണ്ടായിരുന്നു. ഇവൻ വേദവേദാന്ത പാരംഗതനും പരമദയാലുവും മഹാഭക്തനും സാധുസേവയിൽ അത്യധികം പ്രേമമുളളവനും ഏകപത്നീവ്രതനുമായ ഗൃഹസ്ഥൻ. ഇവന്റെ ഭാര്യ മനുഷ്യനെ പിൻതുടരുന്ന നിഴൽപോലെ. ഭർത്താവാജ്ഞയെ പരമപദമെന്ന് വിശ്വസിച്ചിരിക്കുന്ന പതിവ്രതാ ശിരോമണി. ആ ദേശസമീപത്തിൽ ഒരു കുടീരത്തിൽ വാസുദേവാനന്ദ എന്നു പേരുളള ഒരു സന്യാസി ബ്രഹ്മനിഷ്ഠയിൽ ഇരുന്നിരുന്നു. ഇവരാണെങ്കിൽ ശമദയാദി സാധനാചതുഷ്ഠയസമ്പന്നൻ. സർവ്വദാ ബ്രഹ്മനിഷ്ഠയിൽ ഇരിക്കുന്നവർ. ഒരുനാൾ മേൽപറഞ്ഞ രാമചന്ദ്രശാസ്ത്രി ഇവരെ തന്റെ വീട്ടിൽ ഭിക്ഷയ്ക്കായി ക്ഷണിച്ചു. ഇവർ ഉദയത്തിൽ സ്നാനനിഷ്ഠാദി കാര്യങ്ങൾ ചെയ്ത് ഗൃഹസ്ഥന്റെ വീട്ടിൽ വന്നു. ആ ദിവസം ഉദയത്തിൽ തന്റെ ധർമ്മപത്നി വീട്ടിൽ ദൂരമായി പ്രതിദിനവും സാധുശുശ്രൂഷാ പരായണിയായ ആ അമ്മ തന്റെ കൈയ്യാൽ പാചകം ചെയ്തു വയ്ക്കുന്നത് മാമൂൽ. പാചകം ചെയ്തുകൊടുക്കാൻ പറ്റാത്ത സാഹചര്യമായതിനാലും യതിയെ ഭിക്ഷ യ്ക്കു ക്ഷണിച്ച് ഭംഗം ചെയ്യരുതെന്ന് കരുതി ആ അമ്മ മറ്റൊരു ബ്രാഹ്മണസ്ത്രീയാൽ പാചകം ചെയ്യിച്ച് സ്വാമികൾക്ക് ഭക്ഷ്യഭോജ്യങ്ങളോടെ ഭോജനം സുഖമായി നടത്തി. സന്യാസി ഭോജനവേളയിൽ തനിക്ക് വെളളിപ്പാത്രത്തിൽ കൊടുത്ത ക്ഷീരാന്നം ഭുജിച്ച് ആ പാത്രത്തെകൊണ്ടുപോയാൽ നന്നായിരിക്കുമെന്ന് മോഷണബുദ്ധിയുണ്ടായി, കാഷായവസ്ത്രത്തിൽ കെട്ടി ഗൃഹസ്ഥനെ ആശീർവദിച്ച് പർണ്ണശാലയിൽപോയി. ആ ദിവസങ്ങളിലെല്ലാം സന്യാസിക്ക് ഹൃദയത്തിൽ അനേകവിധങ്ങളായ ദുരാലോചനകൾ അടിക്കടി വൃദ്ധിയായിക്കൊണ്ടിരുന്നു. അടുത്ത നാൾ ഉദയത്തിൽ ബഹിർഭൂമിക്കുപോയി സ്നാനം ആചരിച്ച് നിഷ്ഠയിലിരിക്കുന്ന സമയ ത്ത് തന്റെ ഹൃദയത്തിൽ ഇപ്രകാരം വിചാരമുണ്ടായി. ആഹാ! എന്തൊരാശ്ചര്യം. ഇന്നലെ മനസ്സിൽഎത്രവിധങ്ങളായ ദുർബുദ്ധി കളാണ് ബാധിച്ചത്. ഇന്ന് യഥാസ്ഥിതിയായി, ശാന്തമായി സുഖമാ യിരിക്കുന്നു. ഇതുമല്ലാതെ ഇന്നലെ എത്ര വലിയ ഘോരകൃത്യം ആചരിച്ചു. ഹാ പരമാത്മ ഭഗവാനേ, ഗുരുനാഥാ, ഞാൻ എത്ര അധോഗതിയിലേക്ക് വഴുതിവീണു. ഞാൻ ജന്മനാ അസത്യവാചകമോ മോഷണമോ ചെയ്തവനല്ലല്ലോ. എനിക്ക് എപ്രകാരം ഈ പാപകർമ്മം സംഭവിച്ചു. ഞാൻ എത്രയോ

മഹാത്മാക്കളുടെ വായിൽ മണ്ണിട്ട ക്രൂരനായി മാറി. ഇനിമേൽ ഗൃഹസ്ഥന്മാർ സന്ന്യാസികളെ വിശ്വസിക്കുമോ എന്ന് അനേകവിധങ്ങളായി തന്നിൽ താൻ വിചാരിച്ചു. ഇതിന്റെ സംഗതി അറിയുവാൻ രാമചന്ദ്രശാസ്ത്രിയുടെ വീട്ടിൽ പോയി സാഷ്ടാംഗമായി നമസ്ക്കരിച്ച് ദുഃഖാക്രാന്തനായി നിന്നു. ഇതിനെ കണ്ട് പരമഭക്തനായ ശാസ്ത്രി വളരെ ഭയന്നു. അയ്യോ സന്യാസി നമുക്ക് നമസ്ക്കാരം ചെയ്യുന്നുവല്ലോ. നമ്മുടെ പുണ്യമെല്ലാം പോയല്ലോ. അവരെ നാം നമസ്ക്കരിച്ച് പാപം നശിപ്പിച്ചുകൊണ്ട് അവരുടെ പുണ്യത്താൽ പാവനരാകേണ്ടവരല്ലയോ. അതുമല്ലാതെ ഈ യതീശ്വരൻ അസാധാരണ ബ്രഹ്മനിഷ്ഠനാണല്ലോ. ഇന്നലെ ഭിക്ഷാന്നത്തിൽ എന്തു തെറ്റു സംഭവിച്ചുവെന്ന് അന്വേഷിച്ചുകൊണ്ട് സന്യാസിയുടെ പാദങ്ങളെ ബലമായി പിടിച്ചുകൊണ്ട് അപരാധത്തെ ക്ഷമിക്കുവാൻ കരഞ്ഞുപറഞ്ഞു. സന്യാസി ഇവരെ കെട്ടിപ്പിടിച്ചുകൊണ്ട് ബലമായി കരഞ്ഞു. ഈ കോലാഹലം എല്ലാം കണ്ട് അനേകം വലിയവർ വന്ന് സംഗതി അറിയുവാൻ സമാധാനപ്പെടുത്തി, വൃത്താന്തത്തെ ചോദിച്ചു. അപ്പോൾ സന്ന്യാസി തന്റെ ജന്മനാ പരിശുദ്ധതയെയും ധർമ്മനിഷ്ഠയെയും കുറിച്ച് പറഞ്ഞു. ഇന്നലെ നടത്തിയ മോഷണ പ്രവർത്തിയേയുംകൂടി പറഞ്ഞ് വെള്ളിക്കിണ്ണത്തെ കാണിച്ചു. അപ്പോൾ അവരിൽ ഒരു ബുദ്ധിശാലിയായ ബ്രാഹ്മണൻ ഗൃഹസ്ഥനോട് ഭോജന പാചകസംഗതി ചോദിച്ചു. അപ്പോൾ ഗൃഹസ്ഥൻ നടന്ന സംഗതിയെല്ലാം പറഞ്ഞു. ഇവർക്ക് പാചകംചെയ്തു കൊടുത്തിരുന്ന സ്ത്രീക്ക് മോഷണവേലയും ദുർവൃത്തിയും അധികമായി ഉള്ളതിനാൽ അവരുടെ ഹസ്തത്താൽ ഭുജിച്ച അന്നം ഉദരത്തിൽ ഇരിക്കുന്നതുവരെ സന്യാസിക്കും ആ ദോഷം സംഭവിച്ചു. മറുനാൾ ആ അന്നം ജീർണ്ണമായി ബഹിർഗതമായപ്പോൾ തന്നുടെ പൂർവ്വസ്ഥിതി പ്രകാശിച്ചു. അതിനാൽ ഈ കഥയിൽ നിന്ന് എത്രയോ സാരം ഗ്രഹിക്കാനുണ്ട്. ഈ രഹസ്യമറിയാതെ നല്ല ബ്രഹ്മനിഷ്ഠർകൂടി ഗൃഹസ്ഥരുടെ വീട്ടിൽ ചിലദിനങ്ങൾ പോയതിനുശേഷം ദുഷിക്കാൻ കാരണം. അതിനാൽ ഭോജന പദാർത്ഥങ്ങൾ ശുദ്ധമായി പാചകം ചെയ്തുവയ്ക്കുന്നവർ ശുദ്ധരായും പാചകം ചെയ്യുമ്പോഴും വിളമ്പുമ്പോഴും പവിത്ര വിചാരത്തോടെ ഇരിക്കണം. എന്നതുകൂടാതെ ഭുജിക്കുന്നവർ കൂടി ശാന്തരായി ഈശ്വരവിചാരത്തോടെ ഭുജിക്കേണ്ടതാണ്. ഇപ്രകാരം ഇരിക്കുന്നവർക്ക് നിശ്ചയമായും പാവനത്വം ഉണ്ടാകും.

ശ്ലോകം: *അന്നദോഷേണ ചിത്തസ്യ കാലുഷ്യം സർവ്വദാ ഭവേത്*
*കലുഷികൃത ചിത്താനാം ധർമ്മസ്സമൃക്ന ഭാസതേ*

2. *അഭക്ഷസ്യ നിവൃത്ത്യാതു വിശുദ്ധം ഹൃദയം ഭവേത്*
*ആഹാരശുദ്ധൗ ചിത്ത സ്യ വിശുദ്ധിർ ഭവതിസ്വതഃ*

3. *ചിത്ത ശുദ്ധൗക്രമാത് ജ്ഞാനം ത്രുദ്യന്തിഗ്രന്ഥയാഃ സ്പുടം*
*അഭക്ഷ്യം ബ്രഹ്മവിജ്ഞാനവിഹീന സ്യേവ ദേഹിനഃ*

താ: അന്നദോഷത്താൽ ചിത്തത്തിന് മാലിന്യം നിശ്ചയമായും സംഭവിക്കും. കല്മഷ ഹൃദയമുള്ളവന് ധർമ്മരഹസ്യമായ ജ്ഞാനം ഉണ്ടാവുന്നതല്ല. നീചാഹാര വർജ്ജനത്താൽ ഹൃദയം പരിശുദ്ധമാവും. ചിത്തശുദ്ധിയാൽ ജ്ഞാനം ആവരണം ചെയ്തിരിക്കുന്ന ഗ്രന്ഥികൾ (പ്രതിബന്ധങ്ങൾ) നശിച്ച് ജ്ഞാനം വിസ്പഷ്ടമായി പ്രകാശിക്കും. മുമുക്ഷുക്കൾക്ക് അഭക്ഷ്യം നിശ്ചയമായും ബ്രഹ്മജ്ഞാനത്തിന് നാശകാരണമെന്ന് പാശുപതബ്രഹ്മോപനിഷത്ത്. ഈ ഉപനിഷത്ത് വാർത്തയെ മുമുക്ഷുക്കൾ സർവ്വദാ മറക്കാതിരിക്കട്ടെ. അതിനാൽ ശാസ്ത്രത്തിൽ ഒരു പര്യായം. ശുദ്ധാഹാരം ഭുജിക്കുന്നവൻ യോഗിയെന്നും, രണ്ട്, പര്യായം ഭുജിക്കുന്നവൻ ഭോഗി എന്നും (ഗൃഹസ്ഥൻ) മൂന്നു പ്രാവശ്യം കഴിക്കുന്നവൻ രോഗി എന്നും നാലുപ്രാവശ്യം കഴിക്കുന്നവൻ ശാപ്പാട്ടുരാമൻ എന്നും ശവമെന്നും അതായത് പ്രാണനുള്ള ശവമെന്നും അർത്ഥം.

ശ്ലോകം:*ഏകവാരം ചരേത് ഭൈക്ഷ്യം ന പ്രസജ്യോത വിസ്തരേ*
*ഭൈക്ഷ്യപ്രസക്തോഹിയതിർവിഷയേപി സജ്ജനി*

താ: സന്യാസിയാകുന്നവൻ ഏകകാലം മാത്രം ഭോജനം ചെയ്യണം. അധികമായി തിന്നരുത്. അധികമായി തിന്നുന്നതിൽ ആസക്തിയുള്ളവൻ നിശ്ചയമായും വിഷയലോലുപനാവും. ഇവന് ഇന്ദ്രിയനിഗ്രഹം ഉണ്ടാകുന്നതല്ല.

ശ്ലോകം: *ദ്വൗ ഭാഗൗ പൂരയേദന്നൈ സ്തോ യേനൈകപ്ര പൂരയേത്*
*മാരുതസ്യ പ്രചാരാർത്ഥം ചതുർത്ഥ മവശേഷയേത്*

ഉദരത്തെ പകുതിഭാഗം അന്നത്താലും കാൽഭാഗം ജലത്താലും കാൽഭാഗം വായുസഞ്ചാരാർത്ഥമായും വയ്ക്കുന്നവർക്കു നിരങ്കുശ ബ്രഹ്മനിഷ്ഠയിൽ സർവ്വദാ ഇരിക്കാം. ഇവർക്ക് യാതൊരു വ്യാധിയും വരുന്നതല്ല.

ശ്ലോകം:*അനാരോഗ്യ മനായുഷ്യാമസ്വർഗ്യം ചാതിഭോജനം*
*അപുണ്യം ലോകവിദ്വിഷ്ടം തസ് മാതത് പരിവർജ്ജ്യയേത്.*

താ: അതിഭോജനത്താൽ രോഗവൃദ്ധിയും ആയുർക്ഷീണവും, നരകപ്രാപ്തിയും പാപകാരണവും ലോകനിന്ദയും സംഭവിക്കും. അതിനാൽ അതിഭോജനം സർവ്വദാ എല്ലാവർക്കും വർജ്ജനീയമെന്ന് ശ്രീ മനുദേവൻ പറയുന്നു. ഈ വിഷയത്തെപ്പറ്റി അധികമായി ഈ ഗ്രന്ഥത്തിൽ ആഹാരവിഷയത്തെപ്പറ്റി പറഞ്ഞിടത്തുകാണാം. ഈ ആഹാരവിഷയം ദേഹാദ്ധ്യാനം ചെയ്യുന്നവർക്ക് അത്ര ബാധിക്കുന്നതല്ല. അവർക്ക് തങ്ങളുടെ ദേഹകഷ്ടമനുസരിച്ച് ഭോജനം ചെയ്യാം. മുമുക്ഷുവായവൻ തന്നുടെ ജീവിതാവശ്യത്തിന് വേണ്ടത്ര പണം ഇല്ലെങ്കിൽ ഉദരപോഷണത്തിനായി സ്വധർമ്മമനുസരിച്ച് അധിക പാപമില്ലാത്ത വേല നോക്കി ചെയ്യേണ്ടതാണ്. തന്നുടെ ജീവിതയാത്ര ഇതരർക്ക് ഭാരമായിരിക്കരുത്. അത് വലിയതെറ്റ്. "ശരീരം കേവലം കർമ്മ കുർവന്നാപ്നോതികിൽ ബിഷം" എന്ന് ശ്രീ ഭഗവാൻ ഗീതയിൽ ഉപദേശിച്ചു. അതായത് ശരീരപോഷണത്തിന് കുലധർമ്മമായ എന്തുവേല ചെയ്താലും അതിനാൽ ദോഷം സംഭവിക്കുന്നതല്ല. ആ വേലകൂടി തപസ്സിന്റെ ഒരു ഭാഗം. അതിനാൽ അവരവരുടെ ജീവസന്ധാരണത്തിന് സമ്പാദിക്കുവാൻ ആവശ്യമായകർമ്മം ചെയ്യേണ്ടതാണ്. ഇനി മറ്റൊരു വിഷയത്തിൽ മുമുക്ഷു ദൃഷ്ടി വെച്ച് വേല ചെയ്യേണ്ടതാണ്. അത് ബ്രഹ്മചര്യം അത് വളരെ ശക്തിയുള്ളത്. ഈ ബ്രഹ്മചര്യവ്രതത്തിൽ ജാഗരൂകത ഇല്ലാതെപോയാൽ അചേതനമായ തോൽപ്രതിമതന്നെ.

*"ബ്രഹ്മചചര്യേണ സന്തിഷ്ഠേദപ്രമാദേ നമസ്കരീ"*

ശ്ലോകം: *ദർശനം സ്പർശനം കേളി കീർത്തനം ഗുഹ്യഭാഷണം*
*സങ്കല്പോഽധ്യവസായശ്ച ക്രിയാ നിർവൃത്തിരേവച*

2. *ഏതെൻ മൈഥുന മഷ്ടാംഗ പ്രവദന്തിമനീഷിണഃ*
*വിപരീതം ബ്രഹ്മചര്യമനുഷ്ഠേയം മുമുക്ഷുഭിഃ*

(കഠരുദ്രോപനിഷത്ത്)

താ: ബ്രഹ്മനിഷ്ഠൻ സർവ്വദാ പ്രമാദരഹിതമായ ബ്രഹ്മചര്യത്തിലിരുന്ന് നിഷ്ഠയെ പൂർത്തീകരിക്കേണ്ടതാണ്. ഈ ബ്രഹ്മചര്യം എട്ടുവിധം. സ്ത്രീയുടെ മുഖസ്തനങ്ങളെ നോക്കുന്നത്, ഹസ്തങ്ങളാൽ പിടിക്കുന്നത്, നാട്യനർത്തനാദികൾ കാണുന്നത്. (അവരോടു കൂടി

ആടുന്നത്, പാടുന്നത്) വിഷയ സംബന്ധമായ വാക്കുകളെ ഉച്ചരിക്കുന്നത്. അവരോടുകൂടി നിർജ്ജനസ്ഥലത്തിരിക്കുന്നത് വിഷയ സംബന്ധമായ സംഗതിയെ വിചാരിക്കുന്നത് വിഷയപ്രവർത്തന ത്തിനായി മാർഗ്ഗം ഊഹിക്കുന്നത്. സ്ത്രീയിൽ രമിക്കുന്നത് തുടങ്ങിയ ഈ എട്ടും മൈഥുനത്തിൽ ചേരുന്നത്. അതിനാൽ മുമുക്ഷുക്കൾ ഈ എട്ടു സംഗതികളിൽ നിന്നം വിപരീതമായിരിക്കേണ്ടതാണ്. അപ്രകാരമുള്ളവരാണ് നിജമായ ബ്രഹ്മചാരിയെന്നറിയേണ്ടതാണ്. അതായത് ദർശന സ്പർശനമെന്ന രണ്ട് മൂന്ന് സംഗതികളെമാത്രം ഹൃദയത്തിൽ ദുർവിചാരത്തോടെ ചെയ്യരുതെന്ന് ഭാവം ഇതരമായ തുകൂടി ചെയ്യരുത്.ഇത് പുരുഷന്മാർക്കു പറഞ്ഞപ്രകാരം സ്ത്രീകൾകൂടി പുരുഷനിൽ നിന്ന് ബ്രഹ്മചര്യാവ്രതത്തെ അനുഷ്ഠിക്കേണ്ടതാണ്. രാജ്യത്തിൽ രാജാവ് ദുർബലനായാൽ കള്ളന്മാർ, ദുഷ്ടന്മാർ മുതലായ ദുർമാഗ്ഗികളാൽ രാജ്യം അരാജകമാക്കുന്നതുപോലെ ശരീരമെന്ന രാജ്യത്ത് വീര്യം രാജാവിനെപോലെയാണ്. ഇതിന് ഹാനിയേർപ്പെട്ടാൽ ബുദ്ധിബലം നശിച്ച് രോഗാദികളാലും ദുർഗുണങ്ങളാലും ശരീരവും ആത്മാവും പാഴാവും. നൂറ് തുള്ളി രക്തത്തിൽ നിന്ന് ഒരു തുള്ളി വീര്യമുണ്ടാവുന്നു. ബ്രഹ്മചര്യത്താൽ ദൃഢമായ കായം മാത്രമേ സിദ്ധിക്കൂ. ബ്രഹ്മത്തിൽ മനസ്സ് പ്രവേശിപ്പിക്കുനത് നിജമായ ബ്രഹ്മചര്യം

ശ്ലാകം: *മുക്തി മിച്ഛസി ചേത്താത! വിഷയാൽ വിഷവത്ത്യജ*
*ക്ഷമാർജ്ജവ ദയാതേ ഷസ്സത്യം പിയൂഷവത് ഭവ*

താ: ഓ കുഞ്ഞേ നീ മുക്തി പ്രാപിക്കാൻ ആഗ്രഹിച്ചാൽ സമസ്ത വിഷയങ്ങളേയും വിഷംപോലെ ത്യജിക്കേണ്ടതാണ്. മാത്രമല്ല ക്ഷമയും നിശ്ചലബ്രഹ്മനിഷ്ഠയും ഭൂതദയയും സർവ്വദാ സന്തോഷ ബുദ്ധിയും സത്യനിഷ്ഠയും അമൃതംപോലെ സേവിക്കത്തക്കവയെന്ന് ജീവൻമുക്തനായ ശ്രീ ജനകനോട് അഷ്ടാവക്രമുനീന്ദ്രൻ ഉപദേശിച്ചു.

ശ്ലോകം: *മോക്ഷോ വിഷയവൈരസ്യം ബന്ധോവൈഷ യ-*
*കോരസഃഏതാവ ദേവ വിജ്ഞാനം യഥേച്ഛ സിതഥാകുരു.*

താ: ഹേ ജനക മഹാരാജാവേ മോക്ഷമെന്നത് വിഷയ ത്തിൽനിന്ന് വിരക്തി പ്രാപിക്കുന്നത്. ബന്ധമെന്നാൽ വിഷയത്തിലുള്ള രുചി. സമസ്ത വേദശാസ്ത്രങ്ങളിൽ നിന്നും, നിന്റെ ബുദ്ധികൊണ്ട് വിചാരിച്ചു കാണപ്പെടേണ്ടത് ഇതുതന്നെ. ഇനി ഞാൻ പറയേണ്ടുന്നത് യാതൊന്നുമില്ല. ഇതിൽ നിന്റെ ഇഷ്ടം എങ്ങിനെയോ അങ്ങനെ ചെയ്യൂ.

ശ്ലോകം: *മാത്രാസ്വസ്രാ ദുഹിത്രാ വാന വിവിക് താസനോ ഭവേത്*
*ബലവാനിന്ദ്രിയഗ്രാമോ വിദ്വാം സമപികർഷതി*

താ: വിരക്തനായി ബ്രഹ്മനിഷ്ഠ ചെയ്യുന്നവൻ നല്ല പ്രായത്തിൽ ഉള്ള മാതാവോടുകൂടിയായാലും സോദരിയോടു കൂടിയായാലും പുത്രിയോടു കൂടിയായാലും ഏകാന്തസ്ഥലത്ത് ഇരിക്കരുത്. എന്തുകൊണ്ടെന്നാൽ ഇന്ദ്രിയസമൂഹം വളരെ ബലമുള്ളതാണ്. ബ്രഹ്മജ്ഞാനികളുടെ മനസ്സുകൂടി ആകർഷിച്ച് വിഷയത്തിൽ പ്രവേശിപ്പിക്കും. വിരക്തരായ, ബ്രഹ്മനിഷ്ഠ ചെയ്യുന്ന സ്ത്രീകൾ കൂടി വിജനസ്ഥലത്ത് ഇരിക്കുന്ന കാലത്തിൽ, അച്ഛൻ, സോദരൻ, പുത്രൻ തുടങ്ങിയവർ ഇവർ ഇരിക്കുന്ന സ്ഥലത്ത് ഇരിക്കരുതെന്ന് പറയുന്നതിൽ സ്ത്രീകൾക്ക് അച്ഛൻ, സഹോദരൻ, പുത്രൻ, തുടങ്ങിയവരിലും അല്ലെങ്കിൽ അവർക്ക് ഇവരുടെ മേലും എപ്രകാരവുമുള്ള ദുഃസ്സങ്കല്പം ഉണ്ടാവുന്നതല്ലല്ലോ. അപ്രകാരം ഉള്ളവരെക്കൂടി വിശ്വസിക്കരുതെന്ന് മഹർഷിമാർ പറയുമ്പോൾ, ഇതരർ കൂടി ഇരിക്കുന്ന വിഷയമായി മറ്റെന്തു പറയണം എന്നർത്ഥം. ഏത് സമയത്തിൽ എപ്രകാരം നടക്കുമോ എന്ന് ഭയപ്പെട്ട് പറഞ്ഞത്. അപ്രകാരം തന്നെ വിരക്തനായ പുരുഷന്, മാതാവ് സഹോദരികൾ, പുത്രിമാർ ഇവരുടെ മേൽ ഒരു വിധത്തിലുമുള്ള ദുർബുദ്ധി ഉണ്ടാവുന്നതല്ലല്ലോ? അവരെക്കൂടി വിശ്വസിക്കരുതെന്ന് മഹാത്മാക്കൾ ഉപദേശിക്കുന്നതിൽ, മറ്റുള്ള സ്ത്രീകളേയും ശിഷ്യകളാക്കിയവരേയും സമീപത്തിൽ വെച്ചിരിക്കുന്നത് അപായകരം.

ശ്ലോകം: *കായേന മനസാ വാചാ സ്ത്രീണാംതു പരിവർജ്ജതം*
*ഋതോ ഭാര്യാംതഥാ സ്വസ്യ ബ്രഹ്മചര്യം തദുച്യതേ.*

ഇനി ഗൃഹസ്ഥബ്രഹ്മചര്യ നിയമമെന്തെന്ന് ശ്രീജാപാലദർശനോപനിഷത്തിൽ പറയുന്നു.

താ: വാക്കുകൊണ്ടും, മനസ്സുകൊണ്ടും ദേഹം കൊണ്ടും പരസ്ത്രീകളെ വിശേഷമായും വർജ്ജിക്കേണ്ടതാണ്. ഋതുകാലത്തിൽ മാത്രം ധർമ്മപത്നിയോടുകൂടി ചേരുന്നത് ഗൃഹസ്ഥബ്രഹ്മചര്യമെന്ന് പറയപ്പെടുന്നു. അപ്രകാരംതന്നെ സ്ത്രീകൂടി ത്രികരണങ്ങളാൽ പരപുരുഷചിന്തനം ഉപേക്ഷിച്ച് ഋതുകാലത്തിൽ സ്വപതിയോടു കൂടി സന്താനോൽപ്പത്തി വിചാരത്തോടുകൂടിമാത്രം ചേരുന്നത് ബ്രഹ്മചാരിണി എന്നു പറയപ്പെടും. ഈ വിഷയം വിസ്തരിച്ച് ഈ

ഗ്രന്ഥത്തിൽ ബ്രഹ്മചര്യവ്രതത്തിൽ കാണും. കൂടാതെ മുമുക്ഷുക്കൾക്ക് ഇന്ദ്രിയാദിവിഷയജാതമെല്ലാം വളരെ വലിയ ശത്രുക്കളാണ് എന്ന് സമസ്തമഹർഷികളുടെയും സാരമായ അഭിപ്രായം. അതനുസരിച്ച് ശ്രീകൃഷ്ണ ഭഗവാൻ കൂടി അംഗീകരിച്ചിരിക്കുന്നു. അതായത് ഗൃഹസ്ഥർ കൂടി കാമോദ്വേഗത്തോടെ, വിഷയലോലരാകരുത്. അപ്രകാരമായാൽ യോഗ്യസന്താനങ്ങൾ ഉണ്ടാവുന്നതല്ല.

ശ്ലോകം: *ഇന്ദ്രിയസ്യേ ന്ദ്രിയസ്യാർത്ഥേ രാഗദ്വേഷൗവ്യവസ്ഥിതം*
*തയോാന വശമാഗച്ഛേത്തൗഹ്യസ്യപരിപന്ഥിനൗ*

(ഭ.ഗീ. 3-34)

താ. ശബ്ദസ്പർശാദി സമസ്ത ഇന്ദ്രിയങ്ങൾക്കും അതാതിന്റെ വിഷയങ്ങളിൽ രാഗദ്വേഷാദികളുണ്ടാവും അപ്രകാരപ്പെട്ട രാഗദ്വേഷാദികൾക്ക് അധീനനായിത്തീരരുത്. ആ രാഗദ്വേഷവിഷയങ്ങളാണല്ലോ ഇവന്ന് ജ്ഞാനപ്രതിബന്ധങ്ങളായ വലിയ ശത്രുക്കൾ.

ശ്ലോകം: *കുരങ്കാലിപദം ഗേഭാമീനാ സ്തൈ കൈ ക ശോ ഹതാഃ*
*സർ വൈർയുക്കൈതരനർത്ഥൈ സ്തു വ്യാപ്തസ്യാജ്ഞഃകുതഃ സുഖം*

താ: മാൻ, ഭ്രമരം ഇയ്യാംപാറ്റ, ആന, മത്സ്യം ഈ അഞ്ച് ജന്തുക്കളും ഓരോ ഇന്ദ്രിയവിഷയത്തിൽ പ്രവർത്തിച്ച് ബദ്ധരായി മരണമടയുന്നു. അങ്ങനെയിരിക്കെ അഞ്ച് ഇന്ദ്രിയവൃത്തികൾ സമ്പൂർണ്ണമായി പ്രവർത്തിക്കുന്ന മനുഷ്യന്റെ ഗതി എന്തെന്ന് പറയാൻ കഴിയും. അവയിൽ കർണ്ണേന്ദ്രിയാനന്ദത്താൽ മാൻ നാശമടയും.

ശ്ലോകം: *ഗ്രാമ്യഗീതംനശ്രുണുയാദ്യതിർവനചരഃ കചിത്*
*ശിക്ഷേതഹരിണാദ് ബദ്ധാൻ മൃഗയോർഗീത മോഹിതാത്*

താ: ബ്രഹ്മനിഷ്ഠൻ വിഷയങ്ങൾ നാട്യ, നർത്തന, ഗീതാദി, പാമര ശബ്ദാനന്ദം ചെയ്യുന്ന വിഷയത്തിൽ പ്രവർത്തിക്കരുത്. അപ്രകാരം പ്രവർത്തിച്ചാൽ ശബ്ദാനന്ദത്താൽ മെയ്മറന്ന മാനിനെ വേട്ടക്കാരൻ പിടിച്ചുകൊല്ലുന്നതുപോലെ ഇവനും നാട്യഗീതങ്ങളാൽ ബദ്ധനാവുന്നതാണ്. അതായത് അരണ്യത്തിൽ കിരാതൻ പൊന്തകളിൽ ഗുപ്തനായിരുന്ന് മണി, ഓടക്കുഴൽ മുതലായ കർണ്ണാനന്ദശബ്ദത്താൽ മാനുകൾ ആനന്ദപരവശരായിത്തീരുന്ന സന്ദർഭത്തെ നോക്കിവലയിട്ട് പിടിച്ച്കൊല്ലുന്നു.

*ശ്ലോകം: തഥാപിയുവതീം ഭിക്ഷുർന സ്പൃശേദ്ദാര വീമപി*
*സ്പൃശൻ കരീവ ബദ്ധ്യേത കരിണ്യാ അംഗസംഗതഃ*

താ: സ്പർശേന്ദ്രിയത്താൽ ആനബദ്ധനാവുന്നു. അതിനാൽ സ്ത്രീയുടെ ആലിംഗനത്താൽ ഏർപ്പെടുന്ന അപായത്തെ പറയുന്നു. ബ്രഹ്മനിഷ്ഠൻ മേൽപറഞ്ഞപ്രകാരം കല്ല്, മരം മുതലായവ കൊണ്ടുണ്ടാക്കിയ സ്ത്രീ പ്രതിമകളെക്കൂടി സ്പർശിക്കരുത്. സ്പർശിച്ചാൽ പെണ്ണാനയിൽ മോഹിതമായ ആണാന ബദ്ധനാകുന്നതുപോലെ ഇവനും ബദ്ധനാകും. എങ്ങിനെ എന്നാൽ സ്വാധീനം ചെയ്യപ്പെട്ട ആനയെ അരണ്യത്തിൽ വിട്ട് കാട്ടിൽ ഇരിക്കുന്ന ആണാനയെ വശപ്പെടുത്തി, കുഴി മുതലായ തന്ത്രങ്ങളിൽ പ്രവേശിപ്പിച്ച് ജനങ്ങൾ പിടിക്കുന്നു. ആന സ്പർശന സുഖമഗ്നമായ സമയം മെയ് മറന്നു പോകും. ഇതിൽ സ്ത്രീപ്രതിമകൾ കൂടി കാണാൻ പാടില്ലെന്ന് പറയുന്നത് സ്ത്രീയുടെ ആലിംഗനത്താൽ ഉണ്ടാകുന്ന അപായത്താലാണ്.

*ശ്ലോകം: ദൃഷ്ട്വാ സ്ത്രീയം ദേവമായാംതദ്ഭാവൈരജിതേന്ദ്രിയഃ*
*പ്രലോഭിതഃ പതത്യന്ധേതമസ്യഗ്നൗപതംഗവത്*

താ: നേത്രേന്ദ്രിയങ്ങളാൽ നശിച്ചു പോകുന്നു. രാത്രികാലത്തെ അഗ്നികണ്ട് ഇയാംപാറ്റകൾ നല്ല ഭോജന വസ്തു എന്നു കരുതി അതിൽ വളരെ പെട്ടെന്ന് വീഴുന്നതിനാൽ എപ്രകാരം നശിക്കുമോ അപ്രകാരമായി, മായാമയമായ സ്ത്രീകളുടെ മുഖസ്തന വസ്ത്രാഭരണങ്ങളെക്കണ്ട് ഭ്രമിച്ചാൽ അതിൽ പ്രവേശിച്ചാൽ ഈയാംപാറ്റ ഏത് ഗതി പ്രാപിക്കുമോ അതേഗതിയാണെന്ന് മറക്കാതിരിക്കുമാറാകട്ടെ!

*ശ്ലോകം: ജിഹ്വയാഽതി പ്രമാദിന്യാ ജനോരസവിമോഹിതഃ*
*മൃത്യു മൃച്ഛത്യ സദ് ബുദ്ധിർമീ നസ്തു ബഡിശൈർയഥാ*

താ: രസനേന്ദ്രിയത്തിൽ ആശയുള്ളവർ നശിക്കുന്ന വിധം. ജിഹ്വേന്ദ്രിയ ചാപല്യത്താൽ മത്സ്യമാംസാദിഭോജനത്താൽ നരകപ്രാപ്തിയേർപ്പെടും. രസനേന്ദ്രിയ ചാപല്യ മൂഢബുദ്ധിയുള്ളവൻ മരണത്തെ പ്രാപിക്കും. എപ്രകാരമെന്നാൽ ചൂണ്ടയിൽ ഉള്ള മാംസം അല്ലെങ്കിൽ ഇരയെയാലും കണ്ട് മത്സ്യങ്ങൾ സന്തോഷത്തോടെ വിഴുങ്ങുമ്പോൾ അതിനെ ചൂണ്ടക്കാരൻ എപ്രകാരം കൊല്ലുന്നുവോ അപ്രകാരം തന്നെ മത്സ്യമാംസാദികളെ തിന്നുന്നവരെ യമൻ ചൂണ്ടയിൽ വേട്ടയാടുന്നു. കൂടാതെ ഘ്രാണേന്ദ്രിയത്താൽ നശിക്കുന്ന വിധം പറയാം. ചെമ്പക പുഷ്പവാസനയെയറിഞ്ഞു ഭ്രമരം അതിൽ

പ്രവേശിച്ചാൽ ഉടൻ മരിച്ചു പോകും. അപ്രകാരം തന്നെ വളരെ ദുർഗന്ധമുള്ള സ്ത്രീകളുടെ ദേഹത്ത് അത്തർ, പനിനീർ, പുഷ്പം മുതലായ വസ്തുക്കളുടെ വാസന ഗ്രഹിച്ച് അതിലിരിക്കുന്ന വിഷമസ്ഥിതിയറിയാതെ മനുഷ്യർ മരണത്തിൽ പാടുപെടുന്നു. അതിനാൽ ഇന്ദ്രിയവൃത്തികളെ ജയിച്ചവൻ മാത്രമാണ് മുക്തനാവുനത്.

*ശ്ലോകം: ഉത്ഥിതാനുത്ഥിതാനേതാനിന്ദ്രയാരീൻ പുനഃപുനഃ*
*ഹന്യത് വിവേക ദണ്ഡേന വജ്രേണേവ ഹരിർഗിരീൻ*

താ: ദേവേന്ദ്രൻ എപ്രകാരം വജ്രായുധത്തെ കയ്യിലെടുത്ത് തലമേലേ ഉയർത്തിയ പർവ്വതങ്ങളെ അടിക്കടി എങ്ങനെ ഹനനം ചെയ്തുവൊ അപ്രകാരം ബ്രഹ്മനിഷ്ഠൻ ഹൃദയത്തിൽ സ്ഫുരിച്ച ഇന്ദ്രിയങ്ങളെന്ന ശത്രുക്കളെ ജാഗരൂകനായി പുനഃപുനഃ വിവേകദണ്ഡത്താൽ സമൂലമായി അടിച്ചു കൊല്ലേണ്ടതാണ്. എന്ന് ഭഗവാൻ വസിഷ്ഠൻ ശ്രീ രാമചന്ദ്രന് ഉപദേശിച്ചു.

*ശ്ലോകം: ദേഹാഭിമാന പാശേനചിരം ബന്ധോഽസിപുത്രക*
*ബോധോഽഹം ജ്ഞാനഖഡ്ഗേന തന്നികൃത്യസുഖീഭവ*

താ: ഹേ കുഞ്ഞേ നീ ദേഹാഭിമാനമായ പാശത്തിനാൽ അനേക ജന്മങ്ങളായി സംസാരത്തിൽ ബദ്ധനായി ഇപ്പോൾ ദേഹേന്ദ്രിയ മനോബുദ്ധിക്ക് സാക്ഷിയായിരിക്കുന്ന ശുദ്ധബോധമാണ് നീയെന്ന മൂർച്ചയുള്ള വാളാൽ സംസാര ബന്ധങ്ങളെ ച്ഛേദിച്ച് സുഖിയായിരിക്കുമാറാകട്ടെ എന്ന് അഷ്ടവക്രഗീത

*ശ്ലോകം: ന വൈരാഗ്യത്പരോ ലാഭോനബോധാദപരം സുഖ*
*നഗുരോരപരസ്ത്രാതാന സംസാരാത്പരോരിപുഃ*

താ: വൈരാഗ്യത്തിന് സമമായി ലാഭമായ ധനമില്ല. ബ്രഹ്മബോധത്തിന് തുല്യമായി ശരിയായ സുഖമില്ല. സത്ഗുരുവിന് സമമായ രക്ഷകനില്ല. സംസാരത്തിന് സമമായ ശത്രുവുമില്ല.

*ശ്ലോകം: അനാദിമായയാ സുപ്തോ യദാ ജീവ പ്രബുദ്ധ്യതേ*
*അനിദ്രമജമസ്വപ്നമദ്വൈതം ബുദ്ധ്യതേതദാ*

താ: അനാദിയായ, അജ്ഞാനമായ മഹാനിദ്രയിൽ സുഷുപ്തി അടഞ്ഞിരിക്കുന്ന ജീവൻ എപ്പോൾ പ്രബോധം അടയുന്നുവോ അപ്പോൾ, താൻ ജൻമം ഇല്ലാവനെന്നും നിദ്രയില്ലാത്തവനെന്നും സ്വപ്നം ഇല്ലാത്തവനെന്നും സദാ അദ്വയമായ ബ്രഹ്മമെന്ന് ദൃഢബോധമുണ്ടാവും.

ശ്ലോകം: *വൈരാഗ്യതൈല സമ്പൂർണേ ഭക്തിവർത്തി സമന്വിതേ*
*പ്രബോധ പൂർണ്ണ പാത്രേതുജ്ഞപ്തിദീപം വിലോകയേത്*

താ: രാത്രികാലങ്ങളിൽ വീട്ടിൽ ഉള്ള ഇരുട്ട് മാറ്റുവാൻ ദീപം വേണമല്ലോ. ആ ദീപം നിൽക്കുവാൻ ചിരാത്, എണ്ണ, തിരി തുടങ്ങിയവ എപ്രകാരം ആവശ്യമോ അപ്രകാരം ഹൃദയത്തിലുള്ള അജ്ഞാതാന്ധകാരം നശിക്കാൻ ജ്ഞാനദീപം തന്നെ പ്രകാശിക്കണം. ജ്ഞാനദീപത്തിനായി സമ്പൂർണ്ണവൈരാഗ്യമെന്ന എണ്ണയും, ഭക്തിയെന്ന തിരിയും പ്രബോധ പ്രജ്ഞയെന്ന ചിരാതും ഇരിക്കേണ്ടതാണെന്നും ശ്രീ ദക്ഷിണാമൂർത്തി സനകാദിയോഗികൾക്ക് ഉപദേശിച്ചു. ഈ വിഷയം സർവ്വദാ മനനം ചെയ്യേണ്ടതാണ്.

ശ്ലോകം: *യദിതേനേന്ദ്രിയാർത്ഥ ശ്രീ സ്വദതേ ഹൃദിരാഘവ*
*തദപി ജ്ഞാന വിജ്ഞാനഃസമുത്തീർന്നോ ഭവാർണവാത്*

താ: ഹേ രാമചന്ദ്രാ എപ്പോൾ നിനക്ക് സമസ്തങ്ങളായ ഇന്ദ്രിയാദിവിഷയസുഖങ്ങളെ വിഷം പോലെ രുചിക്കാത്തതാകുന്നുവോ അപ്പോൾ നീ ജ്ഞാന വിജ്ഞാന സമ്പന്നനായി ജനനമരണരൂപമായ ഭവാർണ്ണവത്തിൻ നിന്ന് ഉത്തീർണ്ണൻ ആയവൻ എന്ന് ശ്രീ വസിഷ്ഠ ഭഗവാൻ ഉപദേശിച്ചു. ഇത് അന്തിമ ഉപദേശം.

ശ്ലോകം: *യഥാഗ്നീർ ദാരു മധ്യസ്ഥോനോത്തിഷ്ഠേന്മഥനം വിനാ*
*സാവിനാഭ്യാസ യോഗേന ജ്ഞാന ദീപസ്ഥഥാനഹി*

താ: എപ്രകാരം മരത്തിൽ ഉള്ള അഗ്നി മഥനം വിനാ പ്രജ്ജ്വലിക്കില്ലയോ അപ്രകാരം ധ്യാനനിഷ്ഠഭ്യാസമില്ലാതിരുന്നാൽ തന്നിലുള്ള ജ്ഞാനദീപം പ്രകാശിക്കുന്നില്ലെന്ന് യോഗ ശിഖോപനിഷത്ത്.

ശ്ലോകം: *കർണ്ണധാരം ഗുരും പ്രാപ്യ തത്വാക്യം പ്ലവവത് ദൃഢം*
*അഭ്യാസവാസനാ ശക്ത്യാ തരന്തി ഭവ സാഗരം*

താ: മുമുക്ഷുക്കൾ സംസാരസാഗരത്തെ കടക്കുവാൻ ശക്തിയുള്ള ഗുരുവിനെ സമീപിച്ച് അവരുടെ ഉപദേശത്തെ തോണിയായി സ്വീകരിച്ചുകൊണ്ട്, അഭ്യാസവാസനയെന്ന ശക്തിയാൽ സുഖമായി ഭവസാഗരത്തെ തരണം ചെയ്യുന്നു. എന്ന് അന്നപൂർണ്ണോപനിഷത്തിൽ പറയുന്നു

ശ്ലോകം: *യാവദ് സർവ്വംന സന്ത്യക്തം താവദാത്മാന ലഭ്യതേ*
*സർവ്വ വസ്തു പരിത്യാഗേ ശേഷ ആത്മേതി കഥ്യതേ*

താ: ഏതുവരെ ഹൃദയത്തിലുള്ള സമസ്ത വാസനകളേയും വിടുന്നില്ലയോ അതുവരെ പരമാർത്ഥദർശനം സിദ്ധിക്കുന്നതല്ല. സമസ്ത ഇച്ഛകളേയും എപ്പോൾ വിടുന്നുവോ അപ്പോൾ പരമാത്മാവ് മാത്രമായി അവശേഷിക്കുന്നു. ശീതോഷ്ണങ്ങളിൽ ഒട്ടാതെ ഇന്ദ്രിയങ്ങൾക്ക് സുഖകരമായ സമസ്ത ഭോഗങ്ങളെ അനുഭവിച്ച് ശൃംഗാരക്കട്ടിലിൽ മൃദുവായ പട്ടുകിടക്കയിൽ ഭാര്യാഭർത്താവോടെ വീണിരിക്കുന്നവരാരും ലോകരക്ഷ ചെയ്തവരായി ഞാനറിയുന്നില്ല. അപ്രകാരമുള്ള പരമപവിത്രരായവരുടെ ചരിത്രത്തെ ഞാൻ കണ്ടിട്ടില്ല. കൂടാതെ ശീതോഷ്ണങ്ങളെ സഹിച്ച് വലിയ കഷ്ടതകളെ അനുഭവിച്ച് ഇന്ദ്രിയാദിസുഖങ്ങളെല്ലാം, ദുഃഖകരമെന്ന് കരുതി, ഘോരമായ തപസ്സ് ചെയ്തവർ മാത്രം ലോകരക്ഷ ചെയ്ത് അവരും കൃതാർത്ഥരായി അപ്രകാരം ഉള്ളവരുടെ നാമധേയം വായിൽ നിന്ന് പുറപ്പെടുന്നതിന് മുൻപ് മംഗളആരതി കയ്യിൽ പിടിച്ചുനിന്ന് കൊണ്ട് ഇരിക്കുന്നവരെ നാം ലോകത്തിൽ കണ്ടുകൊണ്ടിരിക്കുന്നു. ഇതിന്ന് നമ്മുടെ മഹർഷികൾതന്നെ നിദർശനം. പ്രസ്തുത ശ്രീബുദ്ധഭഗവാൻ, ക്രിസ്തുദേവൻ ശ്രീ നമ്മാൾവാർ, ശ്രീ തരികൊണ്ട വെങ്കമ്മ, ശ്രീ ഗുരുനാനാക്ക്, ശ്രീരാമകൃഷ്ണ പരമഹംസർ, ശ്രീ നാരായണഗുരു മുതലായവർ സാക്ഷികൾ. ഇവ അവസാന വാർത്തകൾ മത്സ്യങ്ങളെ പിടിക്കാൻ ചൂണ്ടയിൽ ഇരിക്കുന്ന ഇരയും പക്ഷികളെ പിടിക്കാൻ വലയിൽ ഉള്ള മാംസവും എലിയെപ്പിടിക്കാൻ പെട്ടിയിൽവെക്കുന്ന പലഹാരങ്ങളും എപ്രകാരമോ അപ്രകാരംതന്നെ ബ്രഹ്മനിഷ്ഠന്മാരെ വശപ്പെടുത്തുവാൻ സ്ത്രീയും പണവും സുഖഭോജനങ്ങളും ജനങ്ങൾ കാണിച്ചു വശപ്പെടുത്തുന്നു.

ശ്ലോകം: *മനോഹരാണാം ഭോ ജ്യാനാം യുവതീനാം സുവാസസാം*
*വിത്തസ്യാപിച സാന്നിദ്ധ്യാച്ചലേച്ചിത്തം സതാമപി*

താ: രുചികരങ്ങളായ ഭോജനവസ്തുക്കളും, വസ്ത്രാദികളാൽ അലംകൃതരായ യൗവ്വനസ്ത്രീകളും ധനവും ബ്രഹ്മജ്ഞാനികളുടെ മനസ്സ് കൂടി വശപ്പെടുത്തുമെന്ന് യോഗകല്പദ്ധുമ ഭാഷ്യത്തിൽ പറഞ്ഞിരിക്കുന്നു. മഹാത്മാക്കളുടെ മനസ്സുകൂടി വശീകരിക്കുമെന്ന് പറയുമ്പോൾ സാധാരണക്കാരുടെ കാര്യം എന്ത് പറയേണ്ടു? എന്ന് ഭാവം കൂടാതെ മുമുക്ഷുക്കൾക്ക് ബ്രഹ്മനിഷ്ഠ ചെയ്യുവാൻ കാറ്റ് നന്നാ

യിട്ടുള്ള ഒരു മുറി ഉണ്ടായാൽ വളരെ നല്ലത്. ആ മുറിയിൽ മഹാത്മാക്കാളുടെ പടങ്ങളും, ചെറിയ സ്ഥിതിയിൽ നിന്ന് വളരെ വൈരാഗ്യമാശ്രയിച്ച് മഹാജ്ഞാനികളായവരുടെ പടങ്ങളും വലിയ ധനികനായി വൈരാഗ്യമവലംബിച്ച് മഹാസിദ്ധനായവരുടെ ചിത്രങ്ങളും ദയാമൂർത്തികളായ ഈശ്വരന്റെ പടങ്ങളും വെക്കേണ്ടേതാണ്. വലിയ മഹാത്മാക്കളുടെ പടങ്ങളെകാണുമ്പോൾ, ആ സ്ഥിതി ഉണ്ടാവാൻ മനസ്സ് പ്രയത്നിക്കും. മറ്റ് ആരായാലും അവിടെ വരുമ്പോൾ അവർക്ക് അതുതന്നെ ഒരു വലിയ ഉപദേശമാകും. കൂടാതെ അതിൽ സുഗന്ധ വസ്തുക്കളെ വെക്കുന്നത് വളരെ നല്ലത്. നിഷ്ഠയോടു കൂടി മാത്രം അതിൽ പ്രവേശിക്കണം. അതിൽ നിദ്ര ചെയ്യാതിരിക്കുന്നത് വളരെ നല്ലത്. ക്രൂരനായ യോദ്ധാവിന്റെ പടങ്ങളോ നീചദേവതകളുടെ ചിത്രങ്ങളോ ദുഷ്ടഗ്രന്ഥങ്ങളൊ അതിലിരിക്കാൻ പാടുള്ളതല്ല.മനസ്സിൽ ഏതു വസ്തുവെ കാണുന്നുവോ ആ വസ്തുക്കളുടെ ഗുണകർമ്മ സ്വഭാവം ഹൃദയത്തിൽ പ്രതിബിംബിക്കും. ആ മുറിയിൽ പ്രാപഞ്ചികമായ കൃത്യങ്ങൾ ഒന്നും നടത്തരുത് ദുഷ്കൃത്യം ചെയ്യുന്ന മനുഷ്യർ പോലും അതിൽ പ്രവേശിക്കാതിരിക്കുന്നത് വളരെ നല്ലത്. അപ്രകാരമുള്ള പരിശുദ്ധസ്ഥലത്ത് നിഷ്ഠചെയ്യുന്നവർക്ക് പെട്ടെന്ന് മനശുദ്ധി ഉണ്ടാവും. ക്രമമായി അ സ്ഥലത്തിൽ ഒരു ദിവ്യശക്തി ഉണ്ടാവും. അപ്രകാരമുള്ള സ്ഥലമില്ലാത്തവർ അവരവർക്ക് അനുകൂലമായിരിക്കുന്ന പ്രദേശത്ത് നിഷ്ഠ ചെയ്യാം. സ്ഥലം മുഖ്യമല്ല. മനസ്സാണ് പ്രധാനം. നിഷ്ഠ ചെയ്യുന്നതിൽ പ്രാതഃസന്ധ്യാകാലങ്ങൾ നല്ലത്. ഇപ്രകാരമായി ധ്യാനം ചെയ്യുവാൻ പ്രതിബന്ധമുള്ളവർ രാത്രി മാത്രം ഭോജനം കുറച്ച് എല്ലാവരും കിടന്നുറങ്ങുന്ന സമയം ധ്യാനം ചെയ്യുന്നത് ശ്രേഷ്ഠം. അപ്പോൾ യാതൊരു വിധ ചിന്തയും ഉണ്ടാവുന്നതല്ല. അർക്കും ഭയപ്പെടേണ്ടതില്ല. പരമാത്മാധ്യാന ത്തിന് നിശ്ചലമായ മനസ്സാണ് ശരിയായ സമയം. കൂടാതെ ബ്രഹ്മനിഷ്ഠന്റെ ആഹാരാദികൾ മറ്റുള്ളവർക്ക് കഷ്ടമുണ്ടാവാതെ ചെയ്യുന്നതും തന്നുടെ നിഷ്ഠയ്ക്ക് ഹാനി ഇല്ലാത്തതായിരിക്കേണ്ടതുമാണ്. മുമുക്ഷു തിന്നാനായി ജീവിക്കരുത്. ജീവിക്കാൻ വേണ്ടി തിന്നണം. മറ്റൊരു പ്രധാന വിഷയം അപരോക്ഷമായ ജ്ഞാനം പ്രത്യക്ഷമായി കിട്ടിയാ ലും എത്രതന്നെ വലിയവനായാലും കൂടി വിവിക്തവാസവും, യുക്താ ഹാര ബ്രഹ്മനിഷ്ഠയും ശരീര പതനപര്യന്തം വിടരുത്. ഈ വിഷ യത്തെക്കുറിച്ച് ആര് എന്തു ചോദിച്ചാലും, ഗുരുവിന്റെ ആജ്ഞയെന്ന് സമാധാനം പറയണം. ഈ മൂന്ന് സംഗതികളെ എത്ര കാലം വരെ

അനുഷ്ഠിക്കുന്നുവോ അതുവരെ അവർ ഗുരു സമീപത്തിലിരുന്നാലും ദൂരത്തിരുന്നാലും സന്നിധാനത്തിലിരുന്നാലും മഹാശുശ്രൂഷ ചെയ്യുന്നവനാണ് ഈ മൂന്ന് വിഷയങ്ങളെ എപ്പോൾ ഉപേക്ഷിക്കുന്നുവോ, അപ്പോൾ അവൻ ഗുരുദ്രോഹിയാകുന്നതാണ്. ഈ സംഗതി എത്രയോ ദീർഘവിചാരത്തോടുകൂടി പറഞ്ഞതാണ്. അതിനാൽ ജാഗരൂകനായി ഇരിക്കേണ്ടതാണ്. ഇതിന് ജ്ഞാനരക്ഷയെന്ന് പേർ. അല്ലാതെ ചിലർ നിങ്ങൾ ചന്ദ്രനെപ്പോലെ കുളിർമ്മ ഉള്ളവനെന്നും, സൂര്യനെപ്പോലെ പ്രകാശമുള്ളവനെന്നും മഹാമേരുസമനായ ധീരനെന്നും, സമുദ്രം പോലെ ഗംഭീരനെന്നും പറയും. നിങ്ങൾ എവിടെ ഇരുന്നാലെന്ത്? എല്ലാം തന്നുടെ സ്വരൂപമായി താനായി നിറഞ്ഞവനെന്ന് സ്തുതിക്കുന്നവരുടെ വാക്കുകളെല്ലാം അവർക്ക് ഏതോ കാര്യലാഭത്തിനായി അവരുടെ വീട്ടിൽ ഇരിക്കുന്നതിനായി പറയുന്ന സംഗതികൾ എന്ന് മറക്കരുത്. അനേകർ ദുഷിച്ചു പോകുന്നതിന് സംഗതികൾ നാം കേട്ടതും കണ്ടതും നമുക്ക് അനുഭവമുള്ളതുമാണ്. ഒരാൾ ദുഷിച്ചുപോയാൽ ഹാനിയില്ല. നമ്മെ കണ്ട് പഠിച്ചുകൊണ്ട് അനേകം പേർ മോക്ഷമാർഗ്ഗത്തിന്റെ പടികയറുന്നു. നാം ദുഷിച്ചാൽ അവരെല്ലാം ഭ്രഷ്ഠരാകുന്നതാണ്. അതിനാൽ ഉഷാറായിരിക്കേണ്ടതാണ്. പത്തു പേർക്ക് നല്ല വഴി കാണിക്കുന്നവൻ ഒരു ചീത്തവൃത്തിയിൽ ഏർപ്പെട്ട് ചീത്തയാകുന്നതിനേക്കാൾ അരണ്യമദ്ധ്യത്തിൽ പ്രവേശിച്ച് പാഷാണം തിന്ന് ചത്തു പോകുന്നതാണ് നല്ലത്. എന്തെന്നാൽ ചത്താൽ ഇവന്, ഒരുവന് ഹാനിയെന്നല്ലാതെ മറ്റുള്ളവരെല്ലാം ധന്യരാകുന്നതാണ്. മേൽ സംഗതിയെ നേരിടുമ്പോൾ ശ്രീകൃഷ്ണഭഗവാൻ ഉപദേശിച്ച ഗംഭീരമായ അർത്ഥത്തെ സ്മരിക്കേണ്ടതാണ്. " സ്വധർമ്മ നിധനം ശ്രേയ" എന്തെന്നാൽ തന്റെ മാർഗ്ഗത്തിൽ നിന്നുകൊണ്ട് പ്രാണൻ പോയാലും മംഗളകരം തന്നെ.

ശ്ലോകം: *അസമ്മാനത്തപോ വൃദ്ധിഃ സമ്മാനാത്തപസഃക്ഷയഃ*
*അർച്ചിതഃപൂജിതോ വിപ്രോ ദുഗ്ധാഗൗരിവസീദതീ*

താ: ബഹുമാനസൽക്കാരാദി പൂജകൾക്ക് അടിമപ്പെട്ടാൽ തപസ്സ് (ജ്ഞാനം) കൃഷ്ണപക്ഷചന്ദ്രനെപ്പോലെ ക്ഷയിച്ച് അജ്ഞാനാന്ധകാരത്തിൽപെടുന്നതാണ്. സൽക്കാര പൂജാദികൾക്ക് ഉൾപ്പെടാത്തവന് ശുക്ലപക്ഷചന്ദ്രനെപ്പോലെ ജ്ഞാനം ദിനംദിനം വൃദ്ധിയാവും. പാദപൂജാദി ബഹുമാനങ്ങൾക്ക് ബ്രഹ്മനിഷ്ഠൻ കീഴ്പ്പെട്ടാൽ പാലുകറന്നെടുത്ത പശുവിന്റെ അകിടുപോലെ ചുങ്ങിപ്പോകും.

ശ്ലോകം: *ഘൃത കുംഭസമാനാരി തപ്താംഗാര സമഃപുമാൻ*
*തസ്മാത് ഘൃതം ച വഹ്നിംച നൈകത്ര സ്ഥാപയേത്ബുധഃ*

താ: സ്ത്രീ നെയ്പ്പാത്രം പോലെ, പുരുഷൻ എരിഞ്ഞു കൊണ്ടിരിക്കുന്ന അഗ്നിക്ക് തുല്യം. അതിനാൽ ബുദ്ധിമാൻ നെയ്യ് അടുപ്പിനടുത്ത് വെക്കാത്തതുപോലെ, ബ്രഹ്മനിഷ്ഠരായ സ്ത്രീകൾ പുരുഷന്മാരുടെ പക്കൽ ഇരിക്കരുത്. അപ്രകാരമിരുന്നാൽ അഗ്നിസമീപമിരിക്കുന്ന നെയ്യ് ഉരുകുന്നതുപോലെ മനസ്സ് പരവശമാകും.

ശ്ലോകം: *നിസ്സംഗതാ മുക്തിപദം യതീനാം*
*സംഗാദശേഷാപ്രഭവന്തി ദോഷാഃ*
*ആരൂഢയോഗേപി നിപാത്യതേധ*
*സംഗേന യോഗീകിമുതാല്പസിദ്ധിഃ*

താ: ബ്രഹ്മനിഷ്ഠന്മാർക്ക് സംഗരാഹിത്യം തന്നെ മോക്ഷപദം. എത്രവലിയവനായാലും പ്രാപഞ്ചിക മനുഷ്യരുടെ സംസർഗത്താൽ അനേകമായ ദോഷണങ്ങൾ ഉണ്ടാവും. യോഗാരൂഢൻകൂടി വിഷയാസക്തരായ മനുഷ്യരുടെ സംഗത്താൽ അധഃപതിക്കുന്നതാണ്. അപ്രകാരം ഇരിക്കുമ്പോൾ അല്പസിദ്ധിയുള്ള മുമുക്ഷുകളുടെ കാര്യത്തെപ്പറ്റി എന്തുപറയാൻ എന്ന് ശങ്കരാചാര്യാർ ഉപദേശിച്ചിരിക്കുന്നു.

ശ്ലോകം: *ആശായായേ ദാസാസ്തേ ദാസാ സർവ്വലോകസ്യ*
*ആശാ ദാസീയേഷാംതേഷാം ദാസായതേലോകഃ*

താ: ആശയെന്നതിന് ആര് ദാസനായിരിക്കുന്നുവോ അവൻ ലോകത്തിലുള്ള എത്രയോ ചെറിയ സ്ഥിതിയിലിരുന്ന് നികൃഷ്ട കൃത്യങ്ങൾ ചെയ്യുന്നവർക്കും കൂടി ദാസനായി ജീവിക്കേണ്ടിവരുന്നു. ആശയെന്ന ദാസി ആർക്ക് ദാസിയായിരിക്കുന്നുവോ അവന്ന് ലോകത്തിലിരിക്കുന്നവരെല്ലാം ദാസന്മാരാണെന്ന് രാജയോഗ രത്നാകരം.

ശ്ലോകം: *മനോനാമമഹാവ്യാഘ്രോ വിഷയാരണ്യഭൂമിഷു*
*ചരത്യത്രത ഗച്ഛന്തു സാധവോ ഹേ മുമുക്ഷവഃ*

താ: വിഷയമെന്ന മഹാരണ്യത്തിൽ മനസ്സെന്ന വലിയ പുലി സഞ്ചരിച്ചുകൊണ്ടിരിക്കുന്നു. അതിനാൽ സാധുക്കളായ മുമുക്ഷുക്കളെ നിങ്ങൾ ആയിടത്തിൽ പോകാതിരിക്കണം. എന്ന് വിവേക ചൂഡാമണി,

കുഞ്ഞേ, സംസാരസാഗരം കടന്ന് ശാശ്വതമായ മോക്ഷത്തെ പ്രാപിക്കാൻ മഹാത്മാവായ ഗുരുവിൽ അത്യധികം ഭക്തിയുണ്ടായിരിക്കേണ്ടതാണെന്ന് അദ്വൈതാരോപനിഷത്ത്.

ശ്ലോകം: *ഗുരുരേവപരം ബ്രഹ്മഗുരുരേവ പരാഗതിഃ*
*ഗുരരേവ പരാവിദ്യാ ഗുരുരേവ പരായണം*
*ഗുരുരേവ പരാ കാഷ്ഠാ ഗുരുരേവപരംധനം*
*യസ്മാത്തദുപദേഷ്ടാ f സൗ തസ്മാത്ഗുരുതരോ ഗുരു*
*മുമുക്ഷവിന്റെ കർത്തവ്യം സമ്പൂർണ്ണം*

## *ഗുരു വലിയവനായിരിക്കേണ്ടതാണ്*

ഗുരു വലിയവനായിരിക്കേണം. അല്ലാതിരുന്നാൽ ശിഷ്യൻ ഉന്നതസ്ഥിതിയിലേക്ക് വരുന്നത് കഷ്ടം. ഗുരുവിന്റെ ചര്യകൾ ശിഷ്യനുണ്ടാകുന്നത് സഹജം, എപ്രകാരമെന്നാൽ തീവണ്ടി എഞ്ചിൻ എത്ര വേഗത്തിൽ പോകുന്നുവോ അതിനോട് ചേർത്തിരിക്കുന്ന ബോഗികൾക്കും അത്ര വേഗത്തിൽ പോകാൻ സാധിക്കും. ആ എഞ്ചിൻ മെയിൽ, സാധാരണ, ഗുഡ്സ് എന്ന് മൂന്ന് വിധങ്ങൾ. ഇത് സാധാരണസംഗതി. ഇനി വിശേഷ സംഗതിയെന്ന മറ്റൊരു മാർഗ്ഗമുണ്ട്. ഈ മാർഗ്ഗം സാധാരണക്കാർക്ക് സാദ്ധ്യമല്ല. എപ്രകാരമെന്നാൽ ദീപത്തിൽനിന്ന് പന്തത്തെക്കൂടി കൊളുത്താം. അല്ലെങ്കിൽ ഒരു ചെറിയ ദീപത്തിൽനിന്ന് കൊളുത്തിയ അഗ്നികൊണ്ട് വലിയ തീ ഉണ്ടാക്കാം. അതുപോലെ ഗുരു സാധാരണയായാലും ശിഷ്യൻ വളരെ വലിയവനാകാം. ഇത് ദുർലഭം. ഇപ്രകാരമുള്ളവരിൽ ശ്രീ ശങ്കരാചാര്യർ, ശ്രീ രാമാനുജൻ, ശ്രീ മാധ്വാചാര്യർ, ശ്രീ യേശു, കബീർ ദാസ്, ശ്രീനാരായണഗുരു തുടങ്ങിയവർ മുഖ്യൻമാർ. ഇപ്രകാരം ആവുന്നത് ദുസ്സാദ്ധ്യം. മേൽ ഉദാഹരിച്ച തീവണ്ടിമാർഗ്ഗങ്ങൾ സാധാരണയായി ഉണ്ടാവും. അതിനാൽ ഗുരു മഹാ വൈരാഗ്യശീലനും വലിയ ജ്ഞാനിയുമായിരിക്കേണ്ടതാണെന്ന് ശ്രുതിശാസനം. ഇതിന്ന് ഒരു കഥ പറയാം സാവധാനം കേൾക്കൂ.

ദക്ഷിണദേശത്ത് രാഗയ്യയെന്നും ദാമയ്യ എന്നും രണ്ടു ഗുരുപുത്രന്മാർ ഉണ്ടായിരുന്നു. ഇവർ പരസ്പരം വളരെ സുഹൃത്തുക്കൾ. രാഗയ്യയുടെ ഗുരു വലിയവനായിരുന്നാലും, സംസാരത്തിലോ, ആഹാരാദി വിഷയത്തിലോ നിഷ്ക്കർഷ ഇല്ലാത്ത

ആളായിരുന്നു. ദാമയ്യയുടെ ഗുരു പരമവൈരാഗ്യത്തോടുകൂടിയവനും വളരെ ബ്രഹ്മനിഷ്ഠനുമായിരുന്നു. മേൽ പറയപ്പെട്ട ശിഷ്യൻമാർ ചെറുപ്പക്കാരും ബുദ്ധിമാൻമാരും നന്നായി പഠിച്ചവരുമായിരുന്നു. ഇവർ രണ്ടുപേരും ശ്രീ കാശിയാത്രയ്ക്കായി പുറപ്പെട്ടു. ചില ദിനങ്ങൾ അവിടവിടെ പുണ്യക്ഷേത്രങ്ങളേയും സേവിച്ച് കൊണ്ടുപോയി. രണ്ടുമൂന്നു ദിനങ്ങൾ മനുഷ്യരില്ലാത്ത അരണ്യത്തിലൂടെ സഞ്ചരിച്ച് ഭോജനത്തിന് കഷ്ടപ്പെട്ട് അന്ത്യത്തിൽ ഒരു ഗ്രാമത്തിൽ എത്തിച്ചേർന്നു. അവിടെ എന്തോ വിശേഷകാര്യം നടന്നുകൊണ്ടിരുന്നു. ഒരു വീട്ടിൽ ഭോജനത്തിന് പോയപ്പോൾ അവർ മാംസം തിന്നുന്നവരായിരുന്ന തിനാൽ വിഭവങ്ങളെല്ലാം മാംസ സംബന്ധമായിരുന്നു. യാത്ര ചെയ്യുന്നവർ രണ്ടുമൂന്നു നാൾ അന്നമില്ലാതിരുന്ന കാരണത്താൽ, ക്ഷുത്ബാദ സഹിക്കാതെ അന്നം ചോദിച്ചതിനാൽ വീട്ടുകാർ ഞങ്ങൾ മാംസാഹാരം കഴിക്കുന്നവർ, ഞങ്ങളുടെ ഭോജനം കഴിക്കുന്നതാ യാൽ കൊടുക്കാമെന്ന് പറഞ്ഞു. ഈ വാക്കുകളെ കേട്ടതും ദാമയ്യ യുടെ ഹൃദയം വിഷമിച്ചു, ഹാ വിശപ്പിന്റെ ബാധ പറയാൻ പറ്റിയതല്ല. ഈ സമയത്ത് രാഗയ്യ ഹിതോപദേശം ആരംഭിച്ചു. എന്താ ശരീരം പോയശേഷം എന്തു പുണ്യം സമ്പാദിക്കുന്നു. എന്റെ ഗുരു മഹാനല്ലേ. അദ്ദേഹം ഇതെല്ലാം തിന്നുന്നില്ലേ? സാധുക്കളായശേഷം ഇതെല്ലാം നോക്കേണ്ടുന്ന ആവശ്യമെന്ത് "യദൃശ്ചാലാഭസന്തുഷ്ട" എന്ന് ഗീതാശാസ്ത്രം പറയുന്നു. നാം വേണമെന്ന് വിചാരിക്കരുതെന്നല്ലാതെ ഏതു കിട്ടിയാലും തിന്നാം. ഇപ്രകാരം ബഹുവിധങ്ങളായ ബോധനം ചെയ്തതിനാൽ ദാമയ്യ അതിനെ അനുസരിച്ച് ഇരുവരും ഭോജനത്തിന്നായി ഇരുന്നു. ഓരോ വസ്തുക്കളേയും വിളമ്പുമ്പോൾ ദാമയ്യയുടെ ഹൃദയം വളരെ പരിതപിച്ചു. അവന്റെ ഹൃദയത്തിൽ ഇപ്രകാരമുള്ള സങ്കല്പങ്ങൾ ഉത്ഭവിക്കാൻ ആരംഭിച്ചു. ആഹാ, എന്താശ്ചര്യം ഞാനാര്? എന്തു കാര്യാർത്ഥമായി താൻ വന്നു. നമ്മുടെ ഗുരു എത്ര പരിശുദ്ധാത്മാവ്. അത്യന്ത വൈരാഗ്യമുള്ള അദ്ദേഹം എനിക്ക് എത്ര ബോധനം തന്നു. നീചാഹാരത്താൽ നീച സ്വഭാവം തന്നെ ഏർപ്പെടുമെന്നും ബ്രഹ്മനിഷ്ഠന്മാർ നിർമ്മലമായിരി ക്കേണ്ടതാണെന്നും ഉപദേശിച്ച വചനങ്ങളെവിടെ അന്തർദാന മായി? ഇപ്പോൾ ചെയ്യുവാൻ തുടങ്ങിയ വൃത്തി എന്താണ്? എന്ന് തന്നിലെ താൻ തർക്കിച്ചുകൊണ്ടിരുന്നു. "സ്വധർമ്മേ നിധനം ശ്രേയ" എന്ന് ഭഗവാൻ തന്നെ ഉപദേശിച്ച സംഗതിയല്ലയോ, ഗുരു എനിക്ക് ഉപദേശിച്ചുതന്നത് എന്ന് നിശ്ചയിച്ച് ഉടനെ എഴുന്നേറ്റു. രാഗയ്യയ്ക്ക്

എത്രതന്നെ ധർമ്മരഹസ്യം ഉപദേശിച്ചാലും രാഗയ്യ തന്റെ ഗുരുവിനെ സാക്ഷ്യം കൊടുത്തുകൊണ്ട് സമ്പൂർണ്ണമായി ഭുജിച്ചു. പിന്നീട് മാർഗ്ഗത്തെ പിടിച്ച് പ്രായാണമാരംഭിച്ചു. പിന്നീട് അരണ്യകാരണത്താൽ ബഹുദൂരം ജലം കൂടി കിട്ടാതെ കഷ്ടപ്പെട്ട് നടക്കുന്ന സമയത്ത് ഒരു കള്ളുകട കാണപ്പെട്ടു. അവിടെ ജലത്തിന് അന്വേഷിച്ചപ്പോൾ ജലമില്ലെന്നും കള്ളുവേണമെങ്കിൽ തരാമെന്നും പറഞ്ഞു. കള്ള് കടക്കാരൻ സാധാരണയായി വെള്ളം അടുത്തുവെയ്ക്കുന്ന പതിവില്ല. അതെന്തെന്നാൽ ദാഹാർത്ഥികൾ വെള്ളം കുടിച്ചാൽ കള്ള് ചെലവാകില്ലെന്ന് സൂത്രം. അപ്പോഴും ദാമയ്യയുടെ മനസ്സ് വളരെ പരിതപിച്ചു. അതിനാൽ പ്രാണൻ പോയാലും തന്റെ ഗുരുചര്യയെ വിടരുതെന്ന് നിശ്ചയിച്ച് സഹനത്തോടെ ഇരുന്നു. ആ സ്ഥലത്തുകൂടി, രാഗയ്യാ അതുവരെ സുരാപാനം ചെയ്യാത്തവനായിരുന്നാലും, മാംസഭക്ഷണത്താൽ മനസ്സിൽ ചില തമോഗുണവൃത്തിയായി തന്റെ ഗുരുവിന്റെ ചര്യയെ ഊഹിച്ചു നന്നായി കുടിച്ചു. കുറച്ചുകഴിഞ്ഞ് വീണ്ടും യാത്രയാരംഭിച്ചു, നടന്നു. രാത്രിയായതിനുശേഷം മാർഗ്ഗമദ്ധ്യത്തിലുള്ള ഒരു സത്രത്തിലെത്തിച്ചേർന്നു. മഞ്ഞ് അധികമായി ഉള്ളതിനാലും കുളിരിൽ പുതയ്ക്കുവാൻ ഒന്നും ഇല്ലാതിരുന്നതിനാലും, ഉണ്ടായ കഷ്ടം പറയത്തക്കതല്ല. ആ സത്രത്തിൽ വേറെ യാത്രികളാരും അന്ന് വന്നില്ല. സത്രത്തിൽ അന്നദാനം ഒന്നും ഇല്ല. അതിനാൽ വരുന്നവർക്ക് പാത്രങ്ങൾ കൊടുക്കുവാനും, മുറികൾ ശുദ്ധീകരിക്കു വാനും ഒരു സ്ത്രീയെ സത്രക്കാർ നിയമിച്ചിരുന്നു. ആ സ്ത്രീ യൗവ്വന യുക്തയായിരുന്നു. സ്വല്പം വ്യഭിചാരശീലവും ഉണ്ടായിരുന്നു. യാത്രികളായിവന്ന രാഗയ്യ, ദാമയ്യമാർക്ക് സ്വല്പം സൽക്കാരം ചെയ്ത് വന്നിരുന്ന്, എന്തെങ്കിലും പാട്ടോ പദ്യമോ പാടാൻ പറഞ്ഞു. യാത്രികൾ നല്ല ചെറുപ്പക്കാരും സുന്ദരന്മാരുമായിരുന്നു. രാഗയ്യ സുരാപാനത്താൽ ബോധഹീനനായി സ്വല്പം സംഗീതം അറിഞ്ഞിരുന്നതിനാൽ അത് പ്രകടിപ്പിക്കാൻ തുടങ്ങി. ആ സമയത്തിൽ ദുർഗുണമുള്ള ആ സ്ത്രീയുടെ മനസ്സിൽ ചില മാറ്റങ്ങൾ ഉണ്ടാവുന്നത് കണ്ട് അന്നാഹാരങ്ങൾ ഇല്ലാത്തവനായ ദാമയ്യ തന്റെ മിത്രം നശിച്ചുപോകുന്ന കാലം അടുത്തിരിക്കുന്നു എന്ന് കരുതി രാഗയ്യയോട് നാം ഇവിടെ ഇരിക്കരുതെന്നും പുറത്ത് എവിടേക്കെങ്കിലും പോകാമെന്നും പറഞ്ഞു.

ശ്ലോകം: *അഗ്നികുണ്ഡ സമാനാരീഘൃത കുംഭസമോനരഃ*
*സംസർഗേണ വിലിയേത തസ്മാത്താം പരിവർജ്ജയേത്.*

താ: കുഞ്ഞേ സ്ത്രീ അഗ്നികുണ്ഡത്തിന്ന് സമമായത് പുരുഷൻ നെയ്പ്പാത്രം പോലെ. അതിനാൽ അഗ്നിസമീപത്തിൽ ഉള്ള നെയ്യ് ഉരുകുന്നതുപോലെ. സ്ത്രീസമീപത്തിലിരിക്കുന്നവൻ എത്ര ബുദ്ധിമാനായാലും അവന്റെ മനസ്സ് ചലിക്കും. അതിനാൽ ആ സ്ഥലത്തെ വിടണമെന്ന് ശ്രീ ദത്താത്രേയൻ. അതുകൊണ്ട് നാം ഇവിടെ ഇരിക്കുന്നത് നല്ലതല്ലെന്ന് രാഗയ്യയോട് എത്ര പറഞ്ഞിട്ടും കേട്ടില്ല. ഇതെല്ലാം കണ്ടുകൊണ്ടിരുന്ന കാമപീഡിതയായ ആ സ്ത്രീ ദാമയ്യയോട് സത്രത്തിൽനിന്നും പുറത്തുപോകാൻ പറഞ്ഞു. പുറത്തു മഞ്ഞാണെങ്കിലും പ്രാണൻ പോയാലും ഇതുവരെ അനുഷ്ഠിച്ചുവന്ന ബ്രഹ്മചര്യ ഈ നിമിഷത്തിൽ നശിച്ചുപോകരുതെന്ന് രാഗയ്യയോട് പറഞ്ഞിട്ടും കേൾക്കാത്തതിനാൽ തന്നുടെ അതീത വൈരാഗ്യമുള്ള ഗുരുവിനെ നമസ്ക്കരിച്ച് ആ മഞ്ഞിൽ സത്രത്തിൽനിന്ന് പുറത്തുപോയി കിടന്നു. പിന്നീട് രാഗയ്യയുടെ സംഗതി പറയേണ്ടതില്ല. ഉദയത്തിന് ദാമയ്യ എഴുന്നേറ്റു കാശിയാത്രയ്ക്കായി മിത്രമായ രാഗയ്യായെ വിളിച്ചു. പക്ഷേ രാഗയ്യ സ്ത്രീയോടുകൂടി വിഷയാസക്തനായി അവിടെത്തന്നെ ഇരുന്നു. അവസാനം രണ്ടുമൂന്ന് കുട്ടികളെ സൃഷ്ടിച്ച് ഘോരസംസാരത്തിൽ വീണുനശിച്ചുപോയി. ദാമയ്യ തന്റെ ഗുരുചരണാരവിന്ദങ്ങളെ ധ്യാനിച്ച് ശ്രീ കാശിയിൽ പ്രവേശിച്ച് ബ്രഹ്മധ്യാനത്തിൽ മഗ്നനായി. ഈ കഥയുടെ രഹസ്യമെന്തെന്നാൽ അതീതവൈരാഗ്യമുള്ള ഗുരുവാണെങ്കിൽ ശിഷ്യൻ വിചാരശീലനായിരുന്നാൽ എപ്രകാരമുള്ള ദുർഘടങ്ങൾ ഉണ്ടായിരുന്നാലും, ആ ഗുരുവിന്റെ ചര്യകൾ ഇവനെ ദുർമാർഗ്ഗത്തിൽ നിന്ന് രക്ഷിക്കും. ഇതൊന്ന് രണ്ടാമതെന്തെന്നാൽ എത്രതന്നെ പരിശുദ്ധനായാലും നീചാഹാരത്താൽ തമോഗുണവൃത്തിയായി ക്രമത്തിൽ അജ്ഞാനാന്ധകൂപത്തിൽ വീഴുന്നതാണ്. രാഗയ്യയുടെ ഗുരുകൂടി വളരെ വലിയവനും അതീതജ്ഞാനിയും ആയിരുന്നിട്ടും അവരുടെ ആന്തരിക സ്ഥിതിയെ ശിഷ്യൻ അറിയാതെ പോയി. അവരുടെ ബഹിരംഗവൃത്തി ഇവൻ കണ്ടതെന്നല്ലാതെ ഇതരസംഗതികൾ അറിയാതെ പോയി. അതിനാൽ മഹാത്മാക്കൾ ശുചിആചാരങ്ങൾ തങ്ങൾക്ക് ആവശ്യമില്ലെന്ന് അറിഞ്ഞാലും ഇതരർ ദുഷിച്ചുപോകുമെന്ന് കരുതി സത്യധർമ്മനിഷ്ഠയിൽ ഇരിക്കുന്നു. വലിയ അഗ്നിയിൽ പച്ചവിറകുകൾ വെച്ചാലും എരിയുമെന്നല്ലാതെ ചെറിയ അഗ്നിയിൽ പച്ചവിറകു വെച്ചാൽ ഉള്ള അഗ്നികൂടി അണഞ്ഞുപോകും. ഈ തത്വമറിയാതെ

പോയതാണ് ഇപ്പോൾ ഉള്ള ബ്രഹ്മനിഷ്ഠാഭ്യാസികൾ ദുഃഖിച്ചു പോകുന്നതിന് കാരണം.

ശ്ലോകം: *യദ്ധ്വന്മന്ത്രബലോപേതഃ ക്രീഡൻ സർപ്പൈർനദസ്യതേ*
*ക്രീഡന്നലിപ്യതേ ജ്ഞാനീതദ്വതിന്ദ്രിയ പന്ന ഗൈഃ*

താ: മന്ത്രൗഷധ ബലത്തോടുകൂടിയവൻ എപ്രകാരം സർപ്പങ്ങളെപ്പിടിച്ച് ആടിച്ച് കളിപ്പിച്ചാലും അവനെ അവ കടിക്കുന്നില്ലയോ അപ്രകാരം ബ്രഹ്മജ്ഞാനിയായ മഹാൻ ശാസ്ത്രവിഹീനങ്ങളായ കർമ്മങ്ങളെ ഇന്ദ്രിയങ്ങളാൽ ചെയ്യിച്ചാലും ബദ്ധനാവുന്നതല്ലെന്ന് ശാസ്ത്രത്തിൽ ഒരു മാർഗ്ഗമുണ്ട്. മന്ത്രൗഷധങ്ങളെ അറിയാത്തവൻ നാഗസർപ്പങ്ങളെപ്പിടിച്ചാൽ അതിനാൽ കടിക്കപ്പെട്ട് മൃതിയടയുന്നതുപോലെ, പരിപക്വതയില്ലാത്തവൻ ജ്ഞാനിയെന്ന് നടിച്ച്, നിഷിദ്ധകർങ്ങളെ ചെയ്താൽ ബദ്ധനാവും.

ശ്ലോകം: *അഭക്ഷ്യ ഭക്ഷണേ ശ്രദ്ധാതഥാഗ് ഭക്ഷ്യസ്യ ഭക്ഷണം*
*അഭക്ഷ്യം ബ്രഹ്മവിജ്ഞാന വിഹീന സൈവ്യദേഹിന*

താ: ശാസ്ത്ര നിഷിദ്ധ മാംസാദിഭക്ഷണത്തിൽ ആശയും അപ്രകാരം നീചാഹാരത്തെ തിന്നുന്നതും ബ്രഹ്മജ്ഞാനത്തിന്നു ഹാനികരമാകും. എപ്രകാരം അഗ്നി സ്വല്പമായാലും സമിത്തുക്കളാലും നെയ്യിനാലും വൃദ്ധിയാകുന്നുവോ അതുപോലെ വലിയ ജ്വാലയായാലും ചെളിവെള്ളത്തെ ഒഴിച്ചാൽ എപ്രകാരം നശിച്ചുപോകുന്നുവോ അതുപോലെ വലിയ ജ്ഞാനിയായാലും അധഃപതിക്കുമെന്ന് പാശുപത ബ്രഹ്മോപനിഷത്തിൽ പറയുന്നു.

ശ്ലോകം: *ജ്ഞാനേമമോദിതേ ഭോഗാഃ കിം കുർവന്തീതിയേവിദുഃ*
*ഭോഗേ സംഗം മതേർ ഭംഗം ജ്ഞാന ശൈഥില്യമാപ്നുയുഃ*

താ: ജ്ഞാനം ഏർപ്പെട്ടശേഷം അവരെ ഒന്നും ചെയ്യില്ലെന്ന് ഏതെങ്കിലും വിചാരശൂന്യർ കരുതിയിരുന്നാൽ വിഷയഭോഗങ്ങളാൽ മനസ്സ് ദുഷിച്ചുപോകുമെന്നും ജ്ഞാനം കൂടി കാറ്റാൽ മേഘം ശിഥിലമാകുന്നതുപോലെ നശിക്കുമെന്നും ഗ്രഹിക്കേണ്ടതാണ്. ഈ വിഷയം, സന്യസിച്ച് നമ്മുടെ പ്രാന്തത്തിലുള്ള ശുഷ്ക്ക വേദാന്തികൾ തൈരിൽ നിന്നെടുത്ത വെണ്ണ പിന്നീട് മോരിൽ എപ്രകാരം കലരുമെന്ന് വാദിക്കുന്നു. ഇതിന്ന് ഭഗവാൻ ശ്രീരാമകൃഷ്ണദേവൻ ഉപയോഗിച്ചതെന്തെന്നാൽ പാൽ തൈരാക്കി കഷ്ടപ്പെട്ട് മർദ്ദിച്ചെടുത്ത വെണ്ണ

പിന്നീട് മോരിൽ വെച്ചാൽ രണ്ടുമൂന്ന് നാൾ കഴിഞ്ഞാൽ ദുർഗന്ധം പിടിച്ച് ചീത്തയായിപ്പോകും. അതിനാൽ വെണ്ണ എടുത്ത ഉടനെ ശുദ്ധവെള്ളത്തിൽ വെക്കേണ്ടതാണ്. അല്ലെങ്കിൽ ഉടൻ ഉരുക്കി നെയ്യാക്കിയാൽ പിന്നീട് ഒരിക്കലും കെട്ടുപോകുന്നതല്ല. ഈ വിഷയം അതീവ ജ്ഞാനമുള്ള ശ്രീരാമകൃഷ്ണദേവന്റെ വചനമെന്ന വിചാരത്തിൽ വിശ്വാസമുള്ളവർ ധന്യരാവുന്നതാണ്.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

## മനോനിഗ്രഹ രഹസ്യം

പ്രശ്നം: ഹേ നിരതിശയാനന്ദ പ്രദാദാവായ സ്വാമിജി, അങ്ങയുടെ കരുണാകടാക്ഷ വീക്ഷണാമൃതവൃഷ്ടിയിൽ എന്റെ മനോഭാവാനലൻ അണഞ്ഞു, ധന്യനായിരിക്കുന്നു. എന്റെ സോദരന്മാരുടെ മനസ്സ് സ്വരൂപാനന്ദാനുസന്ധാനത്തിൽ സ്ഥിരമായിരിക്കുന്ന മാർഗ്ഗം അനുഗ്രഹിക്കേണമേ. എനിക്ക് ശാസ്ത്രാനുഭവം കുറവ് ആയതിനാൽ ശരിയായ യുക്തിയോടെ കനിവുണ്ടാകേണമേ

ഉ: ഹേ നിരങ്കുശ, ബുദ്ധിയുള്ള സോദരാ, നല്ലത്, നിന്റെ പ്രശ്നത്താൽ വിദ്യയില്ലാത്തവർക്കുകൂടി അറിയും പ്രകാരം പറയാം.ജാഗരൂകനായി കേൾക്കൂ.മനോനിഗ്രഹം അല്പസ്വല്പമായ സംഗതിയല്ല. ഇത് എത്രയോ വലിയവർക്കുകൂടി ദുസ്ഥിരം. ഈ പ്രശ്നത്തെ അർജ്ജുനൻ ശ്രീകൃഷ്ണഭഗവാനിൽ നിന്നും ശ്രീരാമചന്ദ്രൻ ശ്രീ വസിഷ്ഠനിൽ നിന്നും നിദാഘൻ ഋഭുമുനിയിൽ നിന്നും കേട്ടത്. ഇതു കൂടാതെ മഹർഷികൾ ഗുരു ശിഷ്യസംവാദമായിക്കൂടി ചർച്ച ചെയ്തിരിക്കുന്നു.

ശ്ലോകം: ദാനം സ്വധർമ്മോ നിയമോയമശ്ച
ശ്രുതാനി കർമ്മാണിച സദ് വ്രതാനി
സർവ്വേ മനോനിഗ്രഹ ലക്ഷണാന്താഃ
പരോഹിയോഗോ മനസസ്സമാധിഃ

താ: അന്നദാനാദിസമസ്ത ദാനങ്ങളും സ്വധർമ്മാനുഷ്ഠാന നിഷ്ഠയും യമനിയമാദി, അഷ്ടാംഗയോഗങ്ങളും സമസ്തവേദാന്ത പ്രവർത്തനം തപോയജ്ഞാദികർമ്മങ്ങളും പുണ്യങ്ങളായ വ്രതങ്ങളും കൂടാതെ മറ്റ് എന്തെന്ത് അനുഷ്ഠാനങ്ങൾ ഉണ്ടോ അതെല്ലാം മനോനിരോധനത്തിനായി ഉണ്ടായവ മനസ്സിന്റെ സമാധിയെ ഉത്കൃഷ്ടമായ യോഗമെന്ന് പറയപ്പെടുന്നു. എന്ന് ഭാഗവത ഏകാദശ സ്കന്ധം.

ശ്ലോകം: ചഞ്ചലം ഹിമനഃ കൃഷ്ണപ്രമാഥി ബലവദ് ദൃഢം
തസ്യാഹം നിഗ്രഹം മന്യേ വായോരിവ സുദുഷ്ക്കരം
(ഭ.ഗീ. 6-34)

താ: ഹേ കൃഷ്ണപരമാത്മാവേ ഈ മനസ്സ് വളരെ ചഞ്ചലമായത് സർവ്വേന്ദ്രിയങ്ങളെ ക്ഷോഭിപ്പിക്കുന്നത്. ബഹിർമുഖമായി സഞ്ചരിക്കുന്നതും സഹബലമായതും വിഷയങ്ങളിൽ ദൃഢമായതും കൂടാതെ വായുവിനെ നിരോധിക്കുന്നത് എത്ര കഷ്ടമോ അപ്രകാരപ്പെട്ട

കഷ്ടതരമായിരിക്കുന്നത് എന്ന് അർജ്ജുനൻ അറിയിച്ചു. ഇതിന് ശ്രീവാസുദേവൻ മനോനിരോധസൂത്രം ഉപദേശിച്ചു.

ശ്ലോകം: *അസംശയം മഹാബാഹോ മനോദുർനിഗ്രഹം ചലം,*
*അഭ്യാസേനതുകൗന്തേയവൈരാഗ്യേണ ചഗൃഹ്യതേ*

(ഭ.ഗീ.:6-35)

താ: ഹേ അർജ്ജുനാ നീ പറഞ്ഞത് ശരി തന്നെ. മഹാത്മാക്കളെല്ലാവരും മനസ്സിനെ ജയിച്ചവരാണ്. നീ പറഞ്ഞതു പോലെ മനസ്സ് നിരോധിക്കുന്നത് ദുഷ്ക്കരമെന്നും അത് ചഞ്ചല സ്വഭാവമുള്ളതെന്ന് പറയുന്നത് വാസ്തവം തന്നെ സംശയമില്ല. പക്ഷെ അഭ്യാസത്താലും വൈരാഗ്യത്താലും നിരോധിക്കാം. അഭ്യാസമെന്നാൽ പരബ്രഹ്മാനുസന്ധാനമായ തീവ്ര, നിഷ്ഠ. വൈരാഗ്യമെന്നാൽ സമസ്തവിഷയങ്ങളിലും വിരക്തി, ഈ അർത്ഥത്തെ ശ്രീ പതഞ്ജലി ഭഗവാൻ യോഗദർശനത്തിൽ സൂത്രീകരിച്ചിരിക്കുന്നു. കൂടാതെ ഭ്രൂമദ്ധ്യഹൃദയാദി സ്ഥാനങ്ങളിൽ മനസ്സിനെ നിശ്ചലമാക്കി ബ്രഹ്മത്തിൽ ഐക്യപ്പെടുത്തി ധ്യാനിക്കുന്നതു കൂടി അഭ്യാസമെന്ന്പറയപ്പെടുന്നു.

സൂത്രം: അഭ്യാസ വൈരാഗ്യാഭ്യാം തൻ നിരോധഃ

താ: അഭ്യാസവൈരാഗ്യങ്ങളാൽ മനോനിരോധം ചെയ്യാം. അഭ്യാസമെന്നാൽ പരിശുദ്ധഹൃദയങ്ങളായി യമനിയമാദി അഷ്ടാംഗയോഗങ്ങളെ സാംഗമായി അഭ്യസിക്കുന്നത്. വൈരാഗ്യമെന്നാൽ ഇന്ദ്രിയാദി വിഷയങ്ങളിലുള്ള ക്ലേശം കണ്ടുപിടിച്ച് അതിൽ നിന്ന് മനസ്സിനെ വശീകരിച്ച്, ശാശ്വത സുഖകരമായ ബ്രഹ്മനിഷ്ഠയിൽ ലയപ്പെടുത്തുന്നത്. കൂടാതെ നിനക്ക് ഈ വിഷയത്തിൽ വിദ്യ അധികമില്ലാത്ത കാരണത്താൽ അനേകം ദൃഷ്ടാന്തങ്ങളെക്കൊണ്ട് ബോധിപ്പിക്കാം. ആദ്യമായി മനസ്സ് ഏതേത് വിഷയങ്ങളെ അഭിലഷിച്ചു ബഹിർമുഖങ്ങളായി പോകുമോ, ആ വിഷയങ്ങളിൽ ഇരിക്കുന്ന ദുഃഖങ്ങളെ ദീർഘമായി വിചാരിച്ചാൽ മനസ്സ് അതാത് വിഷയങ്ങളിൽ നിന്ന് പിന്നിലേക്കുവന്ന് ബ്രഹ്മനിഷ്ഠയിൽ സ്വസ്ഥിരമായി ലയിക്കും. എപ്രകാരമെന്നാൽ ഒരു വ്യാപാരി പോയി ഒരു സാധനത്തിന് വില പറയുമ്പോൾ നൂറ്രൂപ ആ വസ്തുവിന് വിലയെന്ന് അവർ പറഞ്ഞാൽ നൂറ് രൂപായ്ക്ക് ആ വസ്തുവിനെ വാങ്ങി വീട്ടിൽ വന്നുചേരുവാൻ കൂലിവകകൾ എല്ലാം കണക്കു വെച്ചുനോക്കിയാൽ, അതിനാൽ നഷ്ടം ഏർപ്പെടും എന്നു തോന്നിയാൽ, തന്നെ, അവർ നിർബന്ധിച്ചാലും ആ വ്യാപാരത്തിന്മേൽ മനസ്സ് പോകുന്നതല്ലല്ലോ. ഇപ്രകാരമുള്ള

ബുദ്ധിവിചാരം ചെയ്യാതെ മനുഷ്യർ വിഷയങ്ങളിൽ മഗ്നരാകുന്നു. കൂടാതെ വളരെ വിശപ്പുള്ളവനായിരുന്നാലും നല്ല ക്ഷീരാന്നം കിട്ടിയാലും അതിൽ വിഷമുണ്ടെന്നറിഞ്ഞാൽ ആര് എത്ര തന്നെ നിർബന്ധിച്ചാലും കഴിക്കുമോ? മനസ്സ് അതിനെ ആഗ്രഹിക്കുമോ? ഇപ്രകാരം തന്നെ ഇന്ദ്രിയാദി വിഷയങ്ങളെ ഓരോന്നായി പരിശോധിച്ച് അതിൽ ഇരിക്കുന്ന വിഷമസ്ഥിതിയെ അറിഞ്ഞു, മനസ്സ് തനിയെ നിന്നുപോകും. മറ്റൊരു സൂത്രം സാധനങ്ങൾ തൂക്കുന്ന ത്രാസിൽ ഏത് സാധനം അധികമായിരിക്കുമോ? ആ തട്ട് താഴോട്ടും കുറഞ്ഞത് മേൽഭാഗത്തും ഉണ്ടായിരിക്കും. അങ്ങിനെയിരിക്കുമ്പോൾ അതിന്റെ മുളള് ശരിയായി നിൽക്കാതെ ജാസ്തിസാധനങ്ങൾ ഉള്ള ഭാഗത്തേക്ക് മുള്ളു ചാഞ്ഞിരിക്കും. ഈ മുള്ളു മനസ്സായും, ത്രാസ് പിടിക്കുന്ന പിടിയെ ബ്രഹ്മമെന്നും അറിയണം. അപ്പോൾ ആ മുള്ളിനെ ശരിപ്പെടുത്തുവാൻ രണ്ട് മാർഗ്ഗങ്ങൾ ഉണ്ട്. ഒന്ന് ഭാരമായ തട്ടിൽ നിന്ന് സാമാനത്തെ അല്പാല്പമായി എടുത്തുവെക്കുക. അല്ലെങ്കിൽ സാധനത്തെ മുഴുവൻ വേണമെങ്കിൽ, മറ്റേ തട്ടിൽ കട്ടികൾ വെക്കുകയോ ചെയ്താൽ മുളള് ശരിയായി മധ്യസ്ഥാനത്തിൽ വന്നുനിൽക്കും. അപ്രകാരം തന്നെ ഹൃദയത്തിൽ പ്രപഞ്ചവാസന ഒരു തട്ടായും ജ്ഞാനഭാഗം മറ്റൊരു തട്ടായും പെട്ടിരിക്കുന്നു. മനസ്സൊരു ത്രാസ് പോലെയാണ്. പ്രപഞ്ചവാസന ജ്ഞാനവാസനയേക്കാൾ അധികമായി ഹൃദയത്തിൽ ഇരുന്നാൽ മനസ്സ് നിഷ്ഠയിലിരിക്കാതെ വിഷയത്തിൽ പൊയ്ക്കൊണ്ടിരിക്കും. അപ്പോൾ വിചാരശീലമുള്ളവൻ എന്തെന്ത് വിചാരത്തിന്മേൽ മനസ്സ് പൊയ്ക്കൊണ്ടിരിക്കുന്നുവോ അതിനെ കണ്ടുപിടിച്ച് വൃത്തിയെ അല്പാല്പമായി വിടുവിച്ചുകൊണ്ടുവരേണ്ടതാണ്. ഇത് സാധനം താഴേക്ക് എടുത്തു വെക്കുന്നതുപോലെ. അല്ലെങ്കിൽ ഈ വൃത്തികളെ വിടുവിച്ച് വെച്ച് ജീവിക്കുന്നത് കഷ്ടമായിത്തോന്നുന്നുവെങ്കിൽ ഇതരതട്ടിലേക്ക് കട്ടികൾ വെക്കുന്നതുപോലെ ദിവസംതോറും അത്യധികമായി ധ്യാനനിഷ്ഠ ചെയ്യേണ്ടതാണ്. അപ്പോൾ മനസ്സ് ചാഞ്ചല്യരഹിതമായിരിക്കും. ഇനി മറ്റൊരു പ്രയത്നം, ഒരു കൃഷിസ്ഥലത്ത് നെല്ല് മുതലായ വിളവ് നന്നായി പുഷ്ക്കരമായിരിക്കുന്നത് കണ്ട് ഒരാൾ സമീപുള്ള കാടിനെ വെട്ടി വിത്തിനങ്ങൾ വിതച്ചാലും അവർ വിതച്ച വിത്തുകൾ മുള വരുന്നതിനു മുൻപ് തന്നെ കാടുകളും മുള്ളുകളും ശക്തിയായി മുളച്ചുപൊങ്ങി കൃഷി കാണാൻ പ്രയാസമാകും. ആ വർഷം സ്വല്പമായ വിളവുണ്ടാകുന്നത് തന്നെ ദുഷ്ക്കരമാകും. അപ്പോൾ അവൻ ആദ്യത്തെ

ഭൂമിയിൽ നല്ല വിളവ് ഉണ്ടായതിന്റെയും തന്റെ ഭൂമിയിൽ വിളവ് ഉണ്ടാകാത്തതിന്റെയും കാരണം കണ്ടുപിടിക്കാതെ അതിനെ ഉപേക്ഷിച്ചാൽ അത് യഥാപ്രകാരം വീണ്ടും ആരണ്യമായിപ്പോകും. തന്റെ ഭൂമിയിൽ മുമ്പ് അനേകം കാട്ടു ചെടികളുടെ വിത്തുകൾ വീണിരിക്കുന്നതിനാലും ചെടികളുടെ വേരുകൾ ഇരിക്കുന്ന കാരണത്താലും ആണ് വിളവുണ്ടാകാത്തത്എന്ന് നിശ്ചയിച്ച് വളരെ പ്രയാസത്തോടെ അതിലുള്ള വേരുകളെ നീക്കുവാൻ പ്രയത്നിച്ചാൽ വരുന്നവർഷം ഇപ്പോൾ ഉള്ളതിനേക്കാൾ അധികം വിളവ് ഉണ്ടാവും. പുനഃപുനഃ ഭൂമിശുദ്ധം ചെയ്തുകൊണ്ടിരുന്നാൽ പിന്നെ പിന്നെ വരുന്ന ചില വർഷങ്ങൾക്കുശേഷം അടുത്തുള്ള പഴയ കൃഷിസ്ഥലത്തി ലെന്നപോലെ ഇതിലും കൂടി വിളവ് നന്നായി ഉണ്ടാവുന്നതും പുല്ല് മുതലായവ ഇല്ലാതെയും ഇരിക്കും. അടുത്തുള്ള ഭൂമിയും ഇതുപോലെ ത്തന്നെ ഉണ്ടായതാണ്. ബഹുകാലങ്ങളായി പരിശ്രമിച്ചതിനാൽ പവിത്രമായതാണ്. ഇപ്പോൾ ഒരു മഹാൻ നിർവികാരനായി പരബ്രഹ്മാനുഭവത്തോടെ കാണപ്പെടുന്നു. മറ്റൊരുവൻ, അല്പനേരം നിഷ്ഠയിലിരിക്കാനാരംഭിച്ചാൽ അനേകം വൃത്തികൾ വന്നു മനസ്സിനെ ബഹുവിധങ്ങളായി ഓടുവാൻ പ്രേരിപ്പിക്കുന്നു. കാരണം എന്തെന്നാൽ ഇവന്റെ ഹൃദയങ്ങളിൽ ബഹുജന്മങ്ങളിൽ നിന്ന് വന്ന കർമ്മബീജങ്ങൾ നശിച്ചിട്ടില്ല. അതുമല്ലാതെ ഇവൻ പുതിയ അരണ്യത്തിൽവിത്തു വിതച്ചിരിക്കുന്നതുപോലെ ഇപ്പോഴാണ് അജ്ഞാനാരണ്യത്തെ വെട്ടിനുറുക്കി ബ്രഹ്മബീജമായ നിഷ്ഠയെ അഭ്യസിക്കുവാനായി തീരുമാനിച്ചിരിക്കുന്നത്. നിശ്ചലനായ ബ്രഹ്മവേത്തർ ഇതേ വിധമായി ഇരുന്നവരായാലും പഴയഭൂമിപോലെ ജന്മാന്തരത്താൽ ഇരുന്നവരായാലും ചുരുങ്ങിയ കാലത്തിൽ ഇരുന്നായാലും മനോവൃത്തികളും നാശം ചെയ്യുവാനായി പ്രയത്നം ചെയ്തവരാണ്. അതിനാൽ മനോനിരോധനം ഉണ്ടാവുന്നതുവരെ അഭ്യാസം ബലമായി ശീലിക്കേണ്ടതാണ്. ഈ വിഷയത്തെപ്പറ്റി ശ്രീരാമകൃഷ്ണപരമഹംസർ ഇപ്രകാരം പറഞ്ഞിരിക്കുന്നു. എണ്ണപ്പലഹാരങ്ങൾ ഉണ്ടാക്കുമ്പോൾ അതിലിരിക്കുന്ന വെള്ളം നശിക്കുന്നതുവരെ തിളക്കുന്ന എണ്ണയിൽ ശബ്ദമായിരിക്കും. വെള്ളം നശിച്ചശേഷം നിശ്ശബ്ദമായിരിക്കുന്നതുപോലെ ഹൃദയം ബ്രഹ്മവിചാരത്താൽ നിറഞ്ഞു ഹൃദയത്തിൽ പ്രപഞ്ചവിഷയം നശിക്കുന്നതു വരെ മനസ്സ് ചഞ്ചലിച്ചുകൊണ്ടിരിക്കും. കൂടാതെ ഗംഗരിത്തുകാർ കാളയെ എപ്രകാരം വശീകരിച്ചുകൊണ്ട് പറയുന്നതുപോലെ ആട്ടവും പാഠവും പഠിപ്പിച്ചുകൊണ്ടിരിക്കുന്നി

ല്ലയോ? ആ ജന്തുക്കൾ കാലങ്ങളിൽ കാളമാടായി തിരിഞ്ഞു കൊണ്ടിരുന്ന കാലത്ത് എത്ര പോക്കിരിയായിരുന്നാലും അവരുടെ അഭ്യാസശിക്ഷണങ്ങളാൽ എത്ര സ്വാധീനമായിരിക്കുന്നു. അപ്രകാരം തന്നെ മനസ്സിനെ കൂടി ചിരകാലാഭ്യാസത്താൽ വശപ്പെടുത്തി ക്കൊള്ളാൻ പറ്റും. പരമഘോരാരണ്യത്തിൽ മഹാപരാക്രമത്തോടു കൂടിയ ആനയെ തന്ത്രത്താൽ പിടിച്ചുകൊണ്ട് ചങ്ങലയാൽ ബന്ധിച്ച് മിതമായ തീറ്റകൊടുത്ത് പാപ്പാൻ പ്രതിദിനം അഭ്യാസത്താൽ പഠിപ്പിച്ച് വശപ്പെടുത്തി അവൻ പറഞ്ഞതുപോലെ ആജ്ഞയിൽ നിർത്തി. എത്രയോ ശാന്തസ്ഥിതിക്ക് കൊണ്ടുവരുന്നുവോ അപ്രകാരം തന്നെ സംസാരാരണ്യത്തിൽ സഞ്ചരിക്കുന്ന മനസ്സിനെ ഗുരോരാജ്ഞയെന്ന ചങ്ങലവെച്ച് സാത്വികമായ ആഹാരം മിതമായി ഭുജിച്ചു പ്രതിദിനം അഭ്യാസനിഷ്ഠ ശീലിച്ചാൽ എത്രതന്നെ ദുഷ്ടമനസ്സായാലും ക്രമമാ യി വശപ്പെടും. മൃഗം കൂടി ഇപ്രകാരം സ്വാധീനപ്പെടുമ്പോൾ അറിവുള്ള മനുഷ്യന് എന്തുകൊണ്ട് മനസ്സിനെ വശപ്പെടുത്തി എടുക്കുവാൻ കഴി യില്ല? കപില (കാളയെകെട്ടി ഏത്തം എടുക്കുന്നത്) ഓടുവാൻ തുണ്ടം കയറിൻകീഴിൽ വച്ചിരിക്കുന്ന മരത്തടിയോ കല്ല് തന്നെ ആയാലും ആ കയറിനാൽ എപ്രകാരം തേഞ്ഞ് രണ്ടായിഭേദിച്ചിരിക്കുമോ അപ്രകാരം കല്ലു കൂടി ക്രമമായി കയറിനാൽ അറുക്കപ്പെടുമ്പോൾ മനസ്സിന്ന് എന്തുകൊണ്ട് തേയ്മാനം സംഭവിച്ചുകൂട. കൂടാതെ മനസ്സ് നശിക്കാൻ മറ്റൊരു ഉപായം പറയാം. ഇത് വളരെ ബുദ്ധിമാന്മാർക്ക് ഗോചരമാകും.

ശ്ലോകം: *ആത്മനോഽന്യന്നഹികാപി ആത്മനോഽന്യംതൃണം നഹി*
*ആത്മനോഽന്യത്തുഷം നാസ്തി സർവ്വമാത്മമയംജഗത്*

താ: പരമാത്മാവിൽ നിന്ന് അന്യമായി ഏതും എവിടേയുമില്ല. പരമാത്മാവിന്നന്യമായി തൃണം കൂടി ഇല്ല. ആത്മാവിന്നന്യമായി രേണു കൂടി ഇല്ല. ഈ ജഡമെല്ലാം പരമാത്മമയമെന്ന് തേജോബിന്ദു ഉപനിഷത്ത് പറയുന്നു. എല്ലാം ബ്രഹ്മമയമായി കാണുവാനുള്ള ശക്തി ഏർപെട്ടാൽ പിന്നീട് മനസ്സ് എവിടെ പോകും. മാത്രമല്ല മനസ്സ് തന്നെ ഇല്ലല്ലോ എന്ന വിചാരം സ്ഥിരമാകുവാൻ അതീവബുദ്ധി യുള്ളവനുമാത്രമെ സാദ്ധ്യമാകൂ.

ശ്ലോകം: *ചിദാത്മാഽഹം പരാത്മാഽഹം നിർഗുണോഽഹം പരാത്പരഃ*
*ആത്മമാത്രേണയത്തിഷ്ഠേത്സ ജീവൻമുക്ത ഉച്ചതേ*

താ: ഞാൻ ചിതാത്മാവാണ്. ഞാൻ പരമാത്മാവാണ്. ഞാൻ നിർഗുണൻ ഇതെല്ലാം ആത്മാവ് തന്നെ. അതിനന്യം ഏതുമില്ലെന്ന് അനുഭവത്തിൽ കൊണ്ടുവന്ന് ആത്മരൂപനായി ആരു നില്ക്കുന്നുവോ, അവൻ മുക്തൻതന്നെ എന്നതിൽ സംശയമില്ല.

*"സർവ്വം ഖല്വിദം ബ്രഹ്മ" സർവ്വം ബ്രഹ്മമയം ജഗത്"*

*"വാസുദേവ മയം സർവ്വം" "സർവ്വം ശിവമയം ജഗത്"*

ഇപ്രകാരമുളള വേദവാണിയെ ചിന്തനം ചെയ്താൽ അപ്പോൾത്തന്നെ മനസ്സ് ഇല്ലാതെ പോവും. ഇത് അതീതസ്ഥിതി. അത്ര പരിശുദ്ധ വിചാരം ചെയ്യാൻ ശക്തിയില്ലാതിരുന്നാൽ ഒരു പടി താഴ്ന്ന ക്രിയപറയാം.

ശ്ലോകം: *ദേഹത്രയാദിരിക്തോഽഹം ശുദ്ധചൈതന്യമസ്മ്യഹം*
*ബ്രഹ്മാഹമിതിയസ്യാന്തഃ സജീവൻമുക്ത ഉച്യതേ.*

താ: ആർക്ക് താൻ ദേഹത്രയാതീതനെന്നും, ശുദ്ധ ചൈതന്യ മാത്രനായ ബ്രഹ്മമെന്നും അന്തഃക്കരണത്തിൽ സ്ഥിരബുദ്ധിയുണ്ടോ അവൻ മുക്തൻ. ഇത് "ബ്രഹ്മാസ്മി"യെന്ന മഹാവാക്യചിന്തനം.

ശ്ലോകം: *നാഹം ദേഹോ നച പ്രാണോനേന്ദ്രിയാണി മനോനഹി*
*സദാസാക്ഷിത്വ രൂപത്വാച്ഛിവ ഏവാസ്മികേവലഃ*

താ: ഞാൻ ദേഹമല്ല, പഞ്ചപ്രാണനുമല്ല. മനസ്സ് മുതലായ അന്തഃക്കരണ ഇന്ദ്രിയങ്ങളുമല്ല. എന്തുകൊണ്ടെന്നാൽ ഇവയെല്ലാറ്റിനും സാക്ഷിരൂപനായതിനാൽ ഞാൻ കേവലശിവൻ. സാക്ഷിയായിരിക്കുന്നതിനാൽ ഘടദൃഷ്ടാ ന്യായരീതിയായി ഇവയ്ക്ക് അന്യനാണ്. അപ്പോൾ ഘടാതിവസ്തുക്കൾ ദൃശ്യങ്ങൾ. ഞാൻ ദൃക്കായിരിക്കുന്നുവല്ലോ.

ശ്ലോകം: *നമേ ചിത്തം നമേ ബുദ്ധിർനാഹംങ്കാരോനചേന്ദ്രിയ*
*നമേ ദേഹഃ കദാ ചിദ്വാനമേ പ്രാണാദയഃ ക്വചിത്*

താ: എനിക്ക് ചിത്തമില്ല. ബുദ്ധിയില്ല, അഹങ്കാരമില്ല. ഇന്ദ്രിയങ്ങളൊന്നുമില്ല. ദേഹമില്ല, പ്രാണനിവർഗ്ഗങ്ങൾ കൂടി ഇല്ല. കേവല ശുദ്ധബോധസ്വരൂപൻ എന്ന് ചിന്തനം ചെയ്താൽ വൃത്തിരാഹിത്യം പ്രാപിക്കാം. ഇത് "പ്രജ്ഞാനം ബ്രഹ്മ" എന്ന മഹാവാക്യാർത്ഥ വിചാരണം. അതിനാൽ

*"ഗുരവേ ബുദ്ധി സാക്ഷിണേ"*

*"സർവ്വധീസാക്ഷിഭൂതം"* എന്ന് ആദ്യമായി ഗുരുമന്ത്രം പഠിപ്പിച്ചുകൊടുക്കുന്ന രഹസ്യം. ഈ സ്ഥിതിയിൽ സ്ഥിരമായി നിൽക്കുവാൻ ശക്തിയുള്ളവരെ യാതൊരു വൃത്തികളും ബാധിക്കുന്നതല്ല. ദീപത്തെ ഇരുട്ട് ബാധിക്കാത്തതുപോലെ ദേഹാദി ഇന്ദ്രിയ ജഡവസ്തുക്കൾ ബാധിക്കുന്നതല്ല.. ദേഹേന്ദ്രിയാദികളിൽ ആത്മ ബുദ്ധിയുണ്ടെങ്കിൽ വൃത്തി ഏർപ്പെട്ടു കൊണ്ടിരിക്കും. വിചാരണ ചെയ്താൽ തനിക്ക് താൻ വിലക്ഷണൻ.

ശ്ലോകം: *അനാത്മ ഭൂതേ ദേഹാ ദാവാത്മ ബുദ്ധിസ്തു ദേഹിനാം*
*സാവിദ്യാതത്കൃതോ ബന്ധോ തന്നാശേ മോക്ഷ ഉച്യതേ*

താ: എന്ന് വേദവചനം. അനാത്മഭൂതങ്ങളായ ദേഹാദികളിൽ ജീവികൾക്ക് ആത്മബുദ്ധി ഏതുണ്ടോ അതുതന്നെ അവിദ്യ. അതിനാൽ ബദ്ധനാകും. ഇവയുടെ നാശമാണ് മോക്ഷമെന്ന് പറയപ്പെടുന്നത്. ഇതിനൊരു ദൃഷ്ടാന്തം പറയാം. വിദ്യുച്ഛക്തി ദീപാദിയന്ത്രങ്ങളെല്ലാം പ്രവർത്തിയിൽ ഇരിക്കുമ്പോൾ അതെല്ലാം ചേതനാരൂപങ്ങൾ. ആ ദീപാദിയന്ത്രത്തിൽ നിന്ന് തന്തുക്കളോട് ചേർന്നിരിക്കുന്ന മറയെ തിരിച്ചാൽ ദീപങ്ങളെല്ലാം ജഡങ്ങളായി നിന്നുപോകും. ആ യന്ത്രത്തിന് നാലു ഭാഗങ്ങൾ ഉണ്ട്. ആദ്യത്തേത് മിഷ്യൻ (വിദ്യുച്ഛക്തി) രണ്ടാമത് ആ ശക്തിയെ ആകർഷിച്ച് നിക്ഷേപിക്കുന്ന പെട്ടി. മൂന്നാമത് തന്തു. നാലാമത് തിരിഞ്ഞുകൊണ്ടിരിക്കുന്ന യന്ത്രങ്ങൾ. അപ്പോൾ ആദ്യത്തെ മറയെ നിർത്തിയാൽ കമ്പിയും പെട്ടിയും, പെട്ടിയിലിരിക്കുന്ന വിദ്യുച്ഛക്തിയും കൂടി ചേതനങ്ങളാകുന്ന തിരിഞ്ഞുകൊണ്ടിരിക്കുന്ന യന്ത്രം അചേതനമാകും. തന്തുവിനോട് ചേർന്നിരിക്കുന്ന മറയെ വേർപെടുത്തിയാൽ പെട്ടികൂടി ജഡമാകും. അപ്പോൾ വിദ്യുത്ച്ഛക്തിയ ന്ത്രം മാത്രം ചേതനരൂപമായിരിക്കും. അപ്രകാരം ഈ ദേഹമെന്ന യ ന്ത്രത്തിന്നുകൂടി നാലു തട്ടുകൾ. പ്രജ്ഞാനഘനമായ ബ്രഹ്മത്തിൽ നിന്ന് മനോബുദ്ധികളും അന്തഃകരണപ്പെട്ടിയും അതിൽനിന്ന് ഇന്ദ്രിയാദിതന്തുക്കളും തന്തുക്കളിൽനിന്ന് ദേഹാദികരചരണങ്ങളും വേലചെയ്യുന്നു. അതിനാൽ ദേഹത്തിൽ നിന്ന് ബുദ്ധിയെ വേർപെടുത്തിയാൽ ജഡമായി പ്രത്യക്ഷമായി കാണപ്പെടും. അപ്രകാരം ഇന്ദ്രിയങ്ങളിൽനിന്ന് ബുദ്ധിയെ വേർപെടുത്തിയാൽ ഇന്ദ്രിയങ്ങൾ ജഡങ്ങളാകും. അപ്പോൾ മനോബുദ്ധി ചിത്താഹങ്കാരമാ യിരിക്കുന്ന പെട്ടി ചേതനമായിരിക്കും, ബുദ്ധിക്ക് സാക്ഷിയായ ആത്മാവ് ഇരിക്കുന്നതിനാൽ ബുദ്ധിയുടെ നിശ്ചയാത്മവൃത്തികളെ

അറിഞ്ഞുകൊണ്ടിരിക്കുന്നു. അതിൽ നിന്നുകൂടി അതിക്രമിച്ചാൽ ഇവയെല്ലാം ജഡങ്ങൾ. ഇതുതന്നെ വൃത്തിശൂന്യമായ ആത്മശക്തി. ഇതുതന്നെ കൈവല്യം. ഇതുതന്നെ ജീവൻമുക്തി. അതിനാൽ വിചാരശൂന്യരെ മാത്രം വൃത്തികൾ ബാധിക്കും. വിചാരശീലൻ വൃത്തിരഹിതൻ. ഈ അവസ്ഥയിൽ നിൽക്കുന്നത് ബുദ്ധിയുള്ളവന് മാത്രം സാദ്ധ്യമാണ്. ഇതുതന്നെ ആത്മാനാത്മ വിചാരഫലം. ഈ വിചാരരഹസ്യമറിയാതെ ശുഷ്ക്കവേദാന്തികൾ ഇന്ദ്രിയങ്ങൾ അവയുടെ വേലചെയ്തുകൊണ്ടിരിക്കുന്നു എന്നല്ലാതെ അവർ ചെയ്യുന്നവരല്ലെന്ന് പറഞ്ഞു നീചമായ വേലചെയ്യുകയും കപടമറിയാത്ത പരമഭക്തകളായ നാരീമണികളെക്കൂടി ഭ്രഷ്ടരാക്കുകയും ചെയ്തുകൊണ്ടിരിക്കുന്നു.

ശ്ലോകം: *നിർവാസനം ഹരിം ദൃഷ്ട്വാ തൂഷ്ണീം വിഷയദന്തിനഃ*
*പലായന്തേന ശക്താസ്തേ സേവന്തേ കൃതചാരവഃ*

താ: വാസനാരഹിതമെന്ന സിംഹത്തെ കണ്ടാൽ മദോന്മത്തരായ വിഷയഗജങ്ങൾ നിശ്ചലമായി അടങ്ങിപ്പോകും. അല്ലെങ്കിൽ ആരണ്യത്തിൽ നിന്ന് ഓടിപ്പോകും. ആ സ്ഥിതിയടഞ്ഞവന് ഇഷ്ടാനുസാരമായി സേവ ചെയ്യുമെന്ന് അഷ്ടാവക്രഗീത. അതായത് സിംഹത്തെ കണ്ട ആനകൾ നിശ്ചലമായിരിക്കുന്നതുപോലെ താൻ, വാസനാരഹിതനായ ശുദ്ധബോധമെന്ന, ബുദ്ധിയുള്ളവരുടെ ഇന്ദ്രിയങ്ങൾ അതാത് സ്ഥാനങ്ങളിൽ ലയിച്ചുപോകും എന്നുള്ളതല്ലാതെ അവ വിഷയങ്ങളിൽ പ്രവർത്തിക്കുന്നതല്ല. ചെന്നായയെക്കണ്ട മാനിനെപ്പോലെ നിജബോധമുള്ളവരുടെ ഇന്ദ്രിയങ്ങൾ സ്വസ്ഥാനത്ത് നിന്നുപോകും. അതായത് താൻ ദേഹേന്ദ്രിയാതീതനെന്ന ബോധം ഏർപ്പെടേണ്ടതാണ്.

ശ്ലോകം: *ദേഹേന്ദ്രിയ മനോബുദ്ധി പ്രകൃതിഭ്യോ വിലക്ഷണം*
*തത്‌വൃത്തി സാക്ഷിണം വിദ്യാദാത്മാനം രാജവത്സഭ.*

താ: താൻ ദേഹേന്ദ്രിയമനോബുദ്ധി പ്രകൃതിയിൽനിന്നും വിലക്ഷണൻ എന്നും ഇതിനെല്ലാം സാക്ഷിയെന്നും എപ്രകാരമെന്നാൽ ഭൃത്യരിൽ നിന്ന് രാജാവ് വിലക്ഷണനായി അവരുടെ ഗുണാഗുണങ്ങളെ കാണുന്നപോലെ, ആത്മാവെ അറിഞ്ഞാൽ യാതൊരു വൃത്തികളും ബാധിക്കുന്നതല്ല. അതായത് രാജാവ് സിംഹാസനത്തിൽ ഇരിക്കുമ്പോൾ എപ്രകാരം നിശ്ചലരായി സ്വസ്ഥാനത്തിലിരിക്കുന്നുവോ അപ്രകാരം ഈ ദേഹമെന്ന രാജ്യത്തിൽ മനഃശ്ചിത്ത ബുദ്ധികൾ എന്ന മന്ത്രികളോടും ഇന്ദ്രിയങ്ങൾ എന്ന വൃത്തികളോടും കൂടി

മോക്ഷസാമ്രാജ്യത്തെ പരമാത്മാവ് പരിപാലിച്ചുകൊണ്ടിരിക്കുന്നു. ഇതുതന്നെ രാജയോഗത്തിന്റെ രഹസ്യസംഗ്രഹം. രാജാവിന്ന് അധീനരായി ഭൃത്യർ പ്രവർത്തിക്കുന്നതുപോലെ ആത്മാവിന്ന് അധീനമായി വൃത്തികളെ നിർത്തുന്നത് രാജയോഗമെന്ന് പറയപ്പെടുന്നു. ഇപ്രകാരമല്ലാതെ ഭൃത്യർക്ക് അധീനനായ രാജാവിന്റെ രാജ്യം എപ്രകാരം അരാജകമോ അപ്രകാരം വൃത്തികൾക്ക് ഉൾപ്പെട്ട് അതിന്ന് വശമായി ഓടുന്ന രാജയോഗികൾ എന്ന് പറയുന്ന ചില ദുരാചാരന്മാരുടെ ഗതി ദുർഗതിയാകും. ഈ രഹസ്യമറിയാതെതന്നെ മനസ്സ് ചലിക്കും അതിനാൽ മേൽപറഞ്ഞ പ്രകാരം വിചാരിച്ചാൽ മനോനിരോധം ശീഘ്രത്തിൽ സിദ്ധിക്കും. കൂടാതെ ഹൃദയത്തിൽ സങ്കല്പമിരുന്നാൽ മനസ്സ് ഉദയമാകും. അപ്പോൾ തൽക്ഷണം തന്നെ സങ്കല്പനാശനം ചെയ്താൽ എളുപ്പത്തിൽ നിരോധനമാകും. ഇല്ലെങ്കിൽ മനസ്സ് ഹൃദയത്തിൽ നിന്ന് ഇന്ദ്രിയങ്ങളിൽ വ്യാപിച്ചാൽ ബലം സഹസ്രഭാഗം അധികമാകും. ഇന്ദ്രിയത്തിൽനിന്ന് കർമ്മത്തിൽ പ്രവേശിച്ചാൽ അതിന്റെ ബലം ലക്ഷം ഇരട്ടി അധികമാകും. അവിടെനിന്ന് ലോകത്തിൽ പ്രവേശിച്ചാൽ കോടി ഭാഗങ്ങൾ അധികരിക്കും. എപ്രകാരമെന്നാൽ ഒരു വലിയ നൂൽയന്ത്രം അതിന്റെ ആദ്യഎഞ്ചിൻചക്രം ഒരു പ്രാവശ്യം ചുറ്റുമ്പോൾ ഉപചക്രങ്ങൾ നൂറുപ്രാവശ്യം ചുറ്റും. അതിനേക്കാൾ ഉപചക്രങ്ങൾ സഹസ്രലക്ഷങ്ങൾ അധികമായിചുറ്റും. ആദ്യം കറങ്ങുന്ന എഞ്ചിന്റെ സ്വിച്ച് നിർത്തുവാൻ ചെറിയ കുട്ടിക്ക്കൂടി സുലഭസാദ്ധ്യം. എന്നാൽ മറകളെ തിരിച്ചശേഷം, ഉപചക്രങ്ങളെ പിടിച്ചുനിർത്താൻ ആർക്ക് സാധിക്കും. അതിനാൽ സങ്കല്പം സ്ഫുരിച്ചാൽ അപ്പോൾത്തന്നെ നശിപ്പിക്കണം. ഇത് സാധാരണക്കാർക്ക് കഷ്ടസാദ്ധ്യം. വിചാരപുരുഷന്മാർക്ക് ക്ഷിപ്രസാദ്ധ്യം. ഒരു പുളിച്ചെടി മുളയെടുക്കുമ്പോൾ നഖങ്ങളാൽ നുള്ളിക്കളയാം. വലിയ വൃക്ഷമായതിന്നുശേഷം നശിപ്പിക്കുക എത്ര വിഷമം. ഇപ്രകാരം തന്നെ ചിത്തം ചലിക്കുന്നത് കണ്ടുപിടിച്ച് അപ്പോൾത്തന്നെ നശിപ്പിക്കുക എളുപ്പമാണ്. അല്ലെങ്കിൽ ഇന്ദ്രജാല ക്കാരന്റെ മാവുപോലെ ഒരു നിമിഷത്തിൽ കിളിർത്ത് പുഷ്പിച്ച്, വലിയ വൃക്ഷമായി കായ കാണപ്പെടുന്നതുപോലെ മനസ്സ് അത്രപെട്ടെന്ന് വൃദ്ധിയാകും. അതിനാൽ ഒരു മഹാൻ ജീവൻ മുക്തി പ്രകാശികയിൽ ഇപ്രകാരം പറയുന്നു.

ശ്ലോകം: *കാമ! ജാനാമിതേ മൂലം സങ്കല്പാത്കില ജായതേ*
*നത്വാം സങ്കല്പ യിഷ്യാമി സമൂലസ്ത്വം വിനശ്യസി.*

താ: ഹേ കാമമേ (മനമേ) നിന്റെ മൂലം അറിഞ്ഞ് കഴിഞ്ഞല്ലോ. നീ സങ്കല്പത്തിൽ നിന്നല്ലയോ ഉല്പത്തിയായത്. ഇനിമേൽ ഞാൻ സങ്കല്പം ചെയ്യുന്നതല്ല. അപ്പോൾ നീ സമൂലമായി നശിക്കുമല്ലോ. കൂടാതെ ചിത്തം പഞ്ചാവസ്ഥകളോട് കൂടിയത്. ഒന്ന് മൂഢം, രണ്ട് ക്ഷിപ്തം, മൂന്ന് വിക്ഷിപ്തം, നാല് ഏകാഗ്രം, അഞ്ച് നിരുദ്ധം എന്ന് അഞ്ച് വിധങ്ങൾ. അതിൽ മൂഢമെന്നാൽ തമോഗുണ പ്രധാനമായി കൃത്യാകൃത്യ വിവേകമില്ലാതെ കാമക്രോധാതികാര്യങ്ങളിൽ പ്രവർത്തിക്കുന്നത്. ഇത് പിശാച്. രാക്ഷസഗുണങ്ങൾ ഉള്ളവർക്ക് ഉണ്ടാവും. രണ്ട്, ക്ഷിപ്തമെന്നാൽ ദൈത്യദാനവരുടെ ഗുണമുള്ളവർക്ക് ഉണ്ടാവും. ഇത് രജോഗുണപ്രധാനമായി, സുഖദുഃഖാതി വിഷയങ്ങളിൽ പ്രവർത്തിക്കും. ഇത് വളരെ ചഞ്ചലമായിരിക്കും. ഇതിന്ന് കഷായമെന്ന് നാമാന്തരമുണ്ട്. മൂന്ന്, വിക്ഷിപ്തമെന്നാൽ സത്വഗുണത്തിൽ കൂടി സുഖസാധനാദികളിൽ പ്രവർത്തിക്കും. ഇത് ദേവതകളുടെ സ്വഭാവമുള്ളവർക്ക് ഉണ്ടാവും. നാല് ഏകാഗ്രം ബാഹ്യത്തിൽ പ്രസരിക്കാത്ത മനസ്സ് പരബ്രഹ്മധ്യാനത്തിൽ നില്ക്കുന്നത്. ഇത് മഹാന്മാരുടെ ഗുണമുള്ളവർക്ക് ഉണ്ടാവും. അഞ്ച് നിരോധം. വൃത്തികളും സംസ്ക്കാരങ്ങളും ഇല്ലാത്ത ചിത്തം ഇത് ജീവൻമുക്തരായ സിദ്ധപുരുഷന്മാർക്ക് ഉണ്ടാവും. ഈ പഞ്ചാവസ്ഥകളിൽ മൂഢ, ക്ഷിപ്ത, വിക്ഷിപ്തമെന്ന മൂന്ന് അവസ്ഥകൾ ഉള്ളവർക്ക് മനോനിരോധം ഏർപ്പെടുന്നത് പ്രയാസം. ഇവ മൂന്നും സംസാരത്തിൽ ചേർന്നത്. ബാക്കി ഏകാഗ്രനിരുദ്ധ ചിത്തങ്ങൾ മാത്രം ബ്രഹ്മനിഷ്ഠാ സമാധിയെഉണ്ടാക്കും. അതിനാൽ അവരവരുടെ അവസ്ഥകൾ അവരവർ കണ്ടുപിടിച്ച് മനസ്സിനെ ശരിപ്പെടുത്തിക്കൊള്ളേണ്ടതാണ്. ഈ സ്ഥിതിയിൽ ഇപ്പോൾ ഉള്ള ദുരാചാരപൊരുളായ രാജയോഗി കളുടെ ചിത്തം ഏതിൽ ചേർന്നതാണെന്ന് നീ തന്നെ ചിന്തിച്ചു കൊള്ളുക. മേൽപറഞ്ഞ സംഗതികൾ പതഞ്ജലി ഭഗവാന്റെ യോഗ ശാസ്ത്രഭാഷ്യത്തിൽ കാണപ്പെടും. മനസ്സിന്റെ എത്രയെത്ര നിരോധ ബലങ്ങളാൽ ആത്മസാന്നിദ്ധ്യം പ്രാപിക്കുമോ അത്രയ്ക്കത്ര ബ്രഹ്മാകാരമായി മാറും. എപ്രകാരമെന്നാൽ ഇരുമ്പിനെ കരുവാൻ അഗ്നിയിൽവെച്ച് ഉലയാൽ ഊതുമ്പോൾ ഇരുമ്പുകൂടി അഗ്നിമയ മായി മാറുന്നതുപോലെയും, ഉപ്പ് ജലത്തോട് ഐക്യമാകുന്നതു പോലെയും ജ്ഞാനത്തിൽ മനസ്സ് ചേർന്ന് ബ്രഹ്മാകാരമാകുന്ന സംഗതി അറിഞ്ഞുകൊള്ളാം. മനസ്സ് പ്രവൃത്തി, നിവൃത്തി എന്ന രണ്ടുഗുണങ്ങളോടുകൂടിയത്. മനസ്സ് കണ്ണാടിപോലുള്ളത്. കണ്ണാടി

യുടെ എതിരിൽ തന്റെ മുഖം പിടിച്ചാൽ തന്റെ ശരീരം അതിൽ കാണുമെന്നല്ലാതെ പ്രപഞ്ചമൊന്നും കാണുന്നതല്ല.. ആ കണ്ണാടിയെ പ്രപഞ്ചമുഖമായി പിടിച്ചാൽ തന്റെ ശരീരം അല്പംകൂടി അതിൽ കാണില്ല. അപ്പോൾ അതിൽ ഈ പ്രപഞ്ചമെല്ലാം സ്ഫുരിക്കുമല്ലൊ? ഇപ്രകാരം മനസ്സ് നിരോധം അടഞ്ഞ് അന്തർമുഖമായിത്തിരിഞ്ഞാൽ അപ്പോൾ ആത്മരൂപം മാത്രം അതിൽ പ്രകാശിക്കും. വിഷയവാസന യാൽ പ്രപഞ്ചമുഖമായി തിരിച്ചാൽ താൻ ആരെന്നറിയാതെ ഇന്ദ്രിയ ഭോഗം തന്നെ പരമപുരുഷാർത്ഥം എന്ന് വിശ്വസിക്കും. ഇതിന്ന് ഊർദ്ധകുണ്ഡലി എന്നും അധഃകുണ്ഡലിയെന്നും പേരുകൾ. അതിനാൽ മനസ്സ് അന്തർമുഖമായി ബ്രഹ്മനിഷ്ഠൻ യോഗബലത്താൽ അന്തർമുഖമാക്കി തിരിച്ചുപിടിക്കണം. ഇതിന്ന് അഭ്യാസം ആവശ്യം. അപ്രകാരം മനസ്സിനെ പരമസമാധിയിൽ നിർത്തുവാൻ കഷ്ടമുണ്ടെങ്കിൽ ശ്രീ ഗീതയിൽ ശ്രീ വാസുദേവൻ പന്ത്രണ്ടാമദ്ധ്യായത്തിൽ ഉപദേശിച്ച പ്രകാരം അനുഷ്ഠിക്കേണ്ടതാണ്. മനസ്സിനെയും ബുദ്ധിയേയും പരബ്രഹ്മ ധ്യാനത്തിൽ ലയം ചെയ്യുന്നത് ഉത്തമമാർഗ്ഗം. അപ്രകാരം ബ്രഹ്മനിഷ്ഠയിൽ ലയം ചെയ്യാൻ പരിശുദ്ധി ഇല്ലാതിരുന്നാൽ യോഗാഭ്യാസത്താൽ ലയിപ്പിക്കണം. ഇത് മദ്ധ്യമാധികാരിക്ക് പറയപ്പെട്ടത്. ഇതിന്നും സാദ്ധ്യമല്ലെങ്കിൽ, ഈശ്വര പ്രതീകമായ സത്പ്രയത്നം ചെയ്യേണ്ടതാണ് ഇത് കനിഷ്ഠമാർഗ്ഗം. ഇതിന്നുകൂടി സാദ്ധ്യമല്ലെങ്കിൽ പരമാത്മാവിനെ ശരണംചെയ്ത് സമസ്ത കർമ്മഫലങ്ങളേയും ഉപേക്ഷിക്കണം. ഇതിന്നു കൂടി സാദ്ധ്യമല്ലെങ്കിൽ ശക്ത്യാനുസാരമായി പുണ്യകർമ്മം ചെയ്യണം. ഇതിന്നു കൂടി ശക്തി ഇല്ലെങ്കിൽ പുണ്യകഥകൾ പഠിക്കുന്നവരുടെ അടുത്തെങ്കിലും പോകണം. പാപകാര്യം ചെയ്യാതിരിക്കണം. ഇതിന്നും സാധ്യമാവാതിരുന്നാൽ പുണ്യകർമ്മങ്ങൾ ചെയ്യുന്നവർക്ക് ദേഹം കൊണ്ടെങ്കിലും സഹായം ചെയ്യണം. ഇതിന്നും സാദ്ധ്യമല്ലെങ്കിൽ പുണ്യകർമ്മങ്ങളെ ചെയ്യുന്നത്കണ്ട് സന്തോഷപ്പെടണം. ഇതിന്നും സാദ്ധ്യമല്ലെങ്കിൽ വ്യർത്ഥ ഭാഷണങ്ങൾക്ക് കിട്ടുന്ന സമയത്തിൽ നല്ല വാർത്തകൾ സംസാരിക്കുക. ഇതിൽ ഏത് നിനക്ക് സാധിക്കുമോ അതുതന്നെ ചെയ്തുകൊണ്ടുവന്നാൽ ക്രമത്തിൽ ഓരോപടി കയറി പർവ്വതോപരിഭാഗം ചെന്ന്ചേരുന്നതുപോലെ മനോനിരോധം ചെയ്ത് മോക്ഷത്തെ പ്രാപിക്കാം. ഈ പറഞ്ഞ സംഗതികളിൽ ഏതെങ്കിലും സാദ്ധ്യമല്ലെങ്കിൽ ഒന്നും ചെയ്യാതിരിക്കുന്നത് വളരെ നല്ലത്. ഇതിന്ന് കീഴെ ഉള്ളവർ സംസാരദുഃഖമെന്ന ചക്രത്തിൽ ചുറ്റിചുറ്റി

എപ്പോഴോ ഏതുകാലമോ മേൽവരുമെന്ന സംഗതി എനിക്കറിയില്ല.

ശ്ലോകം: *കർത്താകാരയതാ ചൈവ പ്രേരകശ്ചാനുബോധകഃ*
*പുണ്യകാര്യേ പാപകാര്യേ ചത്വാരസ്സമഭാഗിനഃ*

താ: ചെയ്യിക്കുന്നവൻ, ചെയ്യുന്നവൻ, പ്രേരണ ചെയ്യുന്നവൻ, കണ്ട് സന്തോഷിക്കുന്നവൻ ഈ നാലുപേരും പുണ്യകാര്യത്തിലായാലും പാപകാര്യത്തിലായാലും സമപങ്കാളികളാണ്.

ശ്ലോകം: *മയ്യേവമന ആധത്സ്വമയി ബുദ്ധീം നിവേശയ*
*നിവസിഷ്യസി മയ്യേവ അത ഊർദ്ധ്വം ന സംശയഃ* (ഭ.ഗീ.12-8)

*അഥചിത്തം സമാധാതും ശക്നോഷിമയിസ്ഥിരം*
*അഭ്യാസയോഗേന തതോ മാമിച്ഛാപ്തും ധനഞ്ജയ*
(ഭ.ഗീ. 12-9)

*അഭ്യാസേഽപ്യസമർത്ഥോസി മൽകർമ്മ പരമോഭവ*
*മദർത്ഥമപി കർമ്മാണി കുർവ്വൻസിദ്ധിമവാപ്സ്യസി*
(ഭ.ഗീ. 12-10)

*അഥൈതദപ്യശക്തോഽസികർത്തും മദ്യോഗമാശ്രിതഃ*
*സർവ്വകർമ്മഫലത്യാഗം തതഃ കുരുയതാത്മവാൻ*
(ഭ.ഗീ. 12-11)

താ: ഇതിനെക്കാൾ ഇനി എന്താണ്, ആ കരുണാനിധിയായ പരമാത്മാവ് കാരുണ്യം കാണിക്കേണ്ടിയിരിക്കുന്നത്. ഇതിന്റെ അർത്ഥം ഈ ഗ്രന്ഥത്തിൽ മറ്റൊരിടത്തിൽ പറഞ്ഞിരിക്കുന്നു. മേൽപറഞ്ഞത് ഇതിന്റെ സാരംതന്നെ. ഇനിയൊരു രഹസ്യം പറയാം. തന്നിൽ ഇരിക്കുന്ന ഓരോ വൃത്തിയേയും വെളിക്ക് തള്ളിവിട്ടാൽ ആത്മസന്നിധാനത്തിൽ ഓരോരോ പടി കയറിക്കൊണ്ടിരിക്കുന്നുവെന്നും അപ്രകാരംതന്നെ സമസ്ത വൃത്തികളേയും തള്ളിവിട്ടാൽ എല്ലാ പടികളേയും കയറി ആത്മസ്ഥാനത്തെ പ്രാപിക്കാമെന്നും മറക്കാതിരിക്കട്ടെ.

## ശരീരപരിണാമം

പ്രശ്നം: ഓ സത്യനിഷ്ഠനായ സ്വാമിജി, ഹീനജാതിയിൽ ഉള്ളവൻ മഹാത്മാക്കളായാലും ആത്മസിദ്ധിയാൽ ബ്രാഹ്ണനായാലും ശരീരത്തിന്റെ നീചത്വം എപ്രകാരംപോകും. ഇപ്പോൾ അവൻ മാംസാദി നീചവസ്തുക്കൾ തിന്നാതിരുന്നാലും ചെറുപ്പം മുതലേ മാംസാദി കളോടുകൂടിയുണ്ടായ ശരീരമാണല്ലോ. അല്ലെങ്കിൽ അവൻ

ജന്മനാ മാംസാഹാരം തിന്നാതിരുന്നാലും അവന്റെ മാതാപിതാക്കൾ മാംസാദികൾ ഭുജിച്ചിരുന്നതിനാൽ ആ രക്തശുക്ലത്തിനാൽ ഏർപ്പെട്ട ശരീരത്തിന് മാറ്റമില്ലല്ലോ. അപ്പോൾ ശരീരത്തിനു അങ്ങ് പറഞ്ഞ പ്രകാരം ബ്രഹ്മത്വം എപ്രകാരം ഉണ്ടാവും. വേപ്പിൻവിത്ത് ശർക്കരയിൽ ഇട്ട് ക്ഷീരത്താൽ അഭിഷേകം ചെയ്താലും കയ്പ് പോയ് മധുരിക്കില്ലല്ലോ. അപ്രകാരം ഇരിക്കുമ്പോൾ അങ്ങ് പറയുന്നത് ബുദ്ധിശാലികൾ വിശ്വസിക്കുമോ?

ഉത്തരം: ഹേ വിവേകശീലനായ സോദരാ ഈ വിഷയത്തെപ്പറ്റി നീ അഗാധവിചാരം ചെയ്യാതെ കേവല ജഡബുദ്ധികൾ പറയുന്നത് കേട്ടതിലപ്പുറം ചിന്തിക്കുന്നില്ല. എങ്കിലും ഈ പ്രശ്നം വളരെ വലുത്. ഈ വിഷയമായി അനേകം പേർക്ക് സംശയം ഉണ്ട്. അതിനെ വിശദീകരിക്കാം. ഹേ കുഞ്ഞേ ഇപ്രകാരമുള്ള വിചാരശൂന്യരാൽ അല്ലയോ നമ്മുടെ ലോകത്തിന് ഈ ഹീനസ്ഥിതി വന്നത്. ജഡങ്ങളായ വൃക്ഷാദിവസ്തുക്കളെക്കൊണ്ട് ചേതനങ്ങളായ മനുഷ്യരെ ഉപമാനമായി പറയുന്നതുകേട്ട് എന്റെ ഹൃദയം വളരെ പരിതപിച്ചുകൊണ്ടിരിക്കുന്നു. ഈ വിഷയം അറിയുന്നതിനായി വിജ്ഞാനശാസ്ത്രം ഒന്നിരിക്കുന്നു. അതിൽ കേവലം അചേതനങ്ങളായ വൃക്ഷാദികൾക്ക് സമാനമായി ചൈതന്യമുള്ള മനുഷ്യാദികളെ ഉപമിക്കുന്നത് വളരെ അന്ധകാരാവസ്ഥയെന്ന് തീർച്ചയാകും. ഈ ശരീരത്തിൽ പ്രതിക്ഷണത്തിൽ വൃദ്ധിക്ഷയമുണ്ട്. അതായത് ശരീരത്തിലിരിക്കുന്ന പഴയഭാഗം നശിച്ച് നൂതനശരീരം അണുക്കളാൽ വൃദ്ധിയാകുന്നത് ഇപ്പോൾ സ്ഥൂലാകാരമായി കാണപ്പെടുന്നു. ഈ ശരീരം സമ്പൂർണ്ണമായിഏഴുവർഷം കൊണ്ട് മാറിപ്പോയി പുതിയ ശരീരം ഉണ്ടാവും. ഈ പരിണാമം ആഹാരവസ്തുക്കളിലൂടെ വന്നു ചേരും. അതായത് അന്നാദിവസ്തുക്കൾ രസങ്ങളായി മാറി രസത്തിൽ നിന്ന് രക്തവും രക്തത്താൽ മാംസവും മാംസത്താൽ മജ്ജയും മജ്ജയാൽ ഞരമ്പുകൾ, എല്ലുകൾ, വീര്യം മുതലായ സപ്തധാതുക്കളായി ദേഹാകാരം ആകുന്നു. ഇപ്രകാരംതന്നെ പ്രതിനിമിഷത്തിൽ പഴയ ശരീരം മാറിക്കൊണ്ടുതന്നെ ഇരിക്കും. ഒരു അഹോരാത്രത്തിൽ ഇരുപത്തിഒന്നായിരത്തി അറുന്നൂറ് ശ്വാസോച്ഛ്വാസം നടന്നുകൊണ്ടിരിക്കും. അപ്പോൾ പ്രാണവായുവാൽ ശരീരമെല്ലാം ആവിയായി മാറി ക്ഷയിച്ചുകൊണ്ടുവരും. ശേഷിച്ച സമാനവായു നാഭിസ്ഥാനത്തുനിന്ന് ആഹാരത്തിൽ നിന്ന് അന്നാദിരസങ്ങളെ രക്തമാക്കി മാറ്റി ശരീരത്തെ പോഷിപ്പിക്കുന്നു. ഇപ്രകാരം പ്രാണാദി

പഞ്ചവായുക്കളുടെ . പ്രയത്നത്താൽ വൃദ്ധിക്ഷയങ്ങൾ സർവ്വഥാ നടന്നുകൊണ്ടിരിക്കും. ഇത് സ്ഥൂലദൃഷ്ടിയാൽ വിചാരിച്ചാലും കാണാൻ കഴിയും. എപ്രകാരമെന്നാൽ ഒരു പാത്രത്തിൽ ജലംവെച്ച് അഗ്നിയാൽ ചൂടാക്കുമ്പോൾ അഗ്നിയുടെ ഉഷ്ണത്താൽ ജലം ആവിയായി മാറുന്നതും ജലം കുറഞ്ഞുപോകുന്നതും കാണാം. അപ്രകാരം ശരീരംകൂടി പ്രാണാഗ്നിയാൽ പ്രതിനിമിഷം ക്ഷയിച്ചുകൊണ്ടിരിക്കും. കൂടാതെ നഖകേശങ്ങളും ചർമ്മരോമങ്ങളും ശരീരം എത്രയോ വേഗം മാറ്റപ്പെട്ടുകൊണ്ടിരിക്കുമോ എന്ന വിചാരത്താൽ അറിഞ്ഞുകൊള്ളേണ്ടതാണ്. ഒരുവർഷം ക്ഷൗരം ചെയ്യാതിരുന്നാൽ ഈ സംഗതി സുലഭമായി ഗോചരമാകും. ഒരുമാസം സ്നാനം ചെയ്യാതെ ഇരുന്ന് പുതുതായി സ്നാനം ചെയ്യുമ്പോൾ ശരീരത്തിലിരുന്ന ചർമ്മം എത്രയോ പൊഴിഞ്ഞുപോകുന്നതു കാണാം. കൂടാതെ വിഷയികളായിരിക്കുന്ന പുരുഷന്മാർക്ക് രേതസ്സിനാലും സ്ത്രീകൾക്ക് ഋതുകാലത്ത് രക്തത്തിനാലും പഴയ ശരീരം നശിച്ചുകൊണ്ടിരിക്കും. ആ നശിച്ച ശരീരഭാഗം ആഹാരത്തിൽ നിന്ന് വന്നുചേരും. ഇതുതന്നെ ഒരുവൻ രോഗത്തിലിരിക്കുമ്പോൾ അവന്റെ ശരീരം ക്ഷീണിക്കുന്നതിനു കാരണം അത് ഏതെന്നാൽ രോഗിയായിരിക്കുമ്പോൾ ആഹാരം വളരെ കുറവായിരിക്കുമല്ലോ. അപ്പോൾകൂടി ശരീരത്തിൽനിന്ന് പ്രാണവായുവാൽ പഴയ ശരീരം മാമൂലായി ക്ഷയിച്ചുകൊണ്ടുതന്നെ ഇരിക്കും. ആ ക്ഷയിച്ചതു മുഴുവൻ ആഹാരത്തിൽനിന്നും വരുന്നതല്ല. അതാണ് ആ ശരീരം ക്ഷീണിക്കാൻ കാരണം. ഈ രഹസ്യമാണ് യോഗിയായവൻ സമാധിനിഷ്ഠയിൽ ഏത്രകാലമിരുന്നാലും ശരീരത്തിന് യാതൊരു ഹാനിയും ഇല്ലാതിരിക്കുവാൻ കാരണം. അതായത് നിർവ്വികല്പ സമാധി സമയത്തിൽ പ്രാണവായു നിശ്ചലമായിരിക്കും. അതിനാൽ ശരീരം ക്ഷീണിക്കുവാൻ കാരണമില്ല. യോഗാഭ്യാസം ചെയ്യുന്നവർക്ക് മേൽപറഞ്ഞ ഏഴുവർഷങ്ങളിലും കൂടി ശരീര പരിണാമത്തിന്ന് അവസരമില്ല; അഭ്യാസശക്തിയാൽ ബഹുശീഘ്രമായി ശരീരാണുക്കൾ മാറിക്കൊണ്ടിരിക്കും. അതിനാലാണ് അഭ്യാസകാലത്തിൽ നെയ്യ്, പാൽ മുതലായ ശരീരപോഷണവസ്തുക്കൾ കഴിക്കുവാൻ വിധിച്ചത്. ഇപ്പോൾ ക്കൂടി ബ്രഹ്മനിഷ്ഠന്മാർക്ക് ആഹാരാദികൾ കുറവായി ഒരു വാരം ഇരുന്നാലും അവരുടെ ശരീരം അത്രതന്നെ ശുഷ്ക്കിക്കുന്നില്ല. എന്തെന്നാൽ അവർക്ക് സംസാരിജനങ്ങളെപ്പോലെ വീര്യനഷ്ടം ഇല്ലാതെ പ്രാണവായുകൂടി അത്രയ്ക്കു ദീർഘമായി ചലിക്കാത്ത കാരണത്താൽ ശരീരം പുഷ്ടിയായിരിക്കും.

യോഗാഭ്യാസത്താൽ ശീഘ്രമായി ശരീര പരിണാമം ഏർപ്പെടും എപ്രകാരമെന്നാൽ ഒരു പാത്രത്തിൽ സ്വല്പം വെള്ളം വെച്ച് നന്നായി തീ കൊടുത്താൽ അതിലിരുന്ന ജലം ശീഘ്രമായി ആവിയായി പോകുന്നതുപോലെ യോഗാഭ്യാസം ചെയ്യുന്നവരുടെ കായിക മാനസിക സ്ഥിതിഗതികൾ വേഗമായി മാറാൻ കാരണം. അല്ലെങ്കിൽ ദുർഗന്ധമായ ജലാശയത്തിൽ പരിശുദ്ധമായ നീർ വരുവാൻ ഒരു ഓവ് ഏർപ്പെടുത്തിയും, ദുഷിച്ച നീര് പോകുവാൻ മറ്റൊരു ഓവ് ഏർപ്പെടുത്തിയുമിരുന്നാൽ നിർമ്മലജലം അതിൽ വന്നുചേർന്ന് കൽമഷജലം പോയി ചിലനാളുകൾക്ക് ആ ജലാശയത്തിൽ ഉള്ള ജലമെല്ലാം പരിശുദ്ധമാകുന്നതുപോലെ ഒരുവൻ നീചമായ ആഹാരം ഭുജിച്ചുകൊണ്ടുവന്നാലും ചിലകാലത്തിൽ ആ ശരീരം പോയി സാത്വികാഹാരമുള്ളവന്റെ ശരീരസ്ഥിതി ഇവർക്ക് ഏർപ്പെടും. അതിനാൽത്തന്നെ ആദികാലമഹർഷികൾ എല്ലാ ജാതിയിൽ ചേർന്നവരും ഒന്നായി ചേരാൻ കാരണം. അവർ സൂക്ഷ്മദൃഷ്ടികൾ ഉള്ളവരായതിനാൽ ഇപ്പോൾ ഉള്ള സ്ഥൂലദൃഷ്ടി ഉള്ളവരെപ്പോലെ ഹീനബുദ്ധി അവർക്കില്ല. അപ്രകാരംതന്നെ മലിനമനസ്സുള്ളവർകൂടി നിർമ്മലമായ സദ്ഗുണങ്ങളെ അനുഷ്ഠിച്ചാൽ മനസ്സ് കാലക്രമത്തിൽ മാറിപ്പോകും. ഇതിനുകൂടി സ്ഥൂലദേഹം പോലെ പരിണാമം ഉണ്ട്. അതിനാൽത്തന്നെ സൂക്ഷ്മശരീരം എന്ന് പേരുണ്ടായത്. ജീർണ്ണിച്ചു നശിച്ചുപോകുന്നതിനാൽ ശരീരമെന്ന് പേരുവന്നത്. ഇതിനു ദൃഷ്ടാന്തം. ഇപ്പോൾ ചില പരമഭക്തന്മാർ ദൂരസ്ഥരായി ഇരുന്നാലും എത്രയോ ശാന്തതയോടുകൂടി പരമഭക്തന്മാരായി കാണപ്പെട്ടിരിക്കുന്നു. ഈ മനസ്സിന്റെ മാറ്റങ്ങളെ ശരീരത്തിന്റെ മാറ്റങ്ങളെക്കാൾ അതിശീഘ്രമായി ബുദ്ധിമാന്മാർക്ക് പരിണാമം പ്രാപിക്കുന്നു. എപ്രകാരമെന്നാൽ പുളിപ്പ്, ചവർപ്പുള്ള മാവിൻതൈയ്ക്ക് ഒട്ടു കെട്ടിയാൽ നീചഗുണം പോയി അതിൽ നല്ല കായ ഉണ്ടാകുന്നതുപോലെ എത്രതന്നെ ദുർമാർഗ്ഗിയായാലും മഹാത്മാക്കളുടെ സംസർഗ്ഗം ശരിയായി പ്രയോഗിച്ചാൽ അതായത് അവർ ഉപദേശിക്കുന്ന പരമാത്മാവിനോട് മനസ്സ് ലയപ്പെടുത്തിയാൽ ജീവത്വം പോയി ദേവത്വം ഉണ്ടാകും. ഇതിന് ശ്രീ വാത്മീകി മഹർഷി ദൃഷ്ടാന്തം.

അതിനാൽ കുഞ്ഞേ വിചാരശൂന്യന്മാരുടെ വാക്കുകൾ കേട്ട് നീചകുലത്തിൽ ജനിച്ചവർ എന്ന കാരണത്താൽ മഹാത്മാക്കളെ ആദരിക്കാതെ പോയാൽ ഘോരനരകം നിശ്ചയം. കരുണാനിധിയായ ഭഗവാൻ തന്നുടെ ഭക്തന്മാർ എന്തുകുലത്തിൽ ജനിച്ചവർ ആയാലും

പൂജാർഹർ എന്നും അവരുടെ മനസ്സ് വേദനിപ്പിച്ചാൽ അവരെ ശിക്ഷിക്കാതെ വിടില്ലെന്നും ശഠിച്ചിരിക്കുന്നു.

ശ്ലോകം: *മദ്ഭക്തംശ്വപചം വാപിനിന്ദാം കുർവന്തിയേനരഃ*
*പത്മകോടി ശതേനാപിനാ ക്ഷമാമിവസുന്ധരേ*

(വരാഹപുരാണം)

ഹരിഃ ഓം

## ജനനരഹസ്യം

പ്രശ്നം: സ്വാമിജീ, പരമഭക്തനായ ഒരുവൻ എന്നോട് ഇപ്രകാരം ചോദിച്ചു "ഞാൻ കീഴ്ജാതിയിൽ ജനിച്ചവൻ, ബുദ്ധി വരുന്നതിനു മുൻപേ മാംസാദിവസ്തുക്കളെ തിന്നിരുന്നവൻ." എന്നും അവരുടെ മാതാപിതാക്കൾ ഇപ്പോഴും മാംസാദികളെ ഭുജിക്കുന്നവർ എന്നും ബുദ്ധി വന്നശേഷം മാംസാദിനീചവസ്തുക്കളെ തിന്നുന്നത് പാപകരമെന്നും നീചജന്മം ഉള്ളവർ ഭുജിക്കുന്നു എന്നല്ലാതെ ഉത്തമർക്ക് ശരിയല്ലെന്നും അതിനെ തിന്നുന്നതിൽ മനസ്സ് വളരെ ക്രൂരസ്വഭാവമായിരിക്കുന്നതു കൂടാതെ നമ്മെപ്പോലെ ജീവനുള്ള ആ സാധുജന്തുക്കളുടെ പ്രാണൻ വാങ്ങുന്നത് വളരെ സങ്കടമെന്നും ജന്മാന്തരപുണ്യവശത്താൽ അറിവുണ്ടായി. ഇപ്രകാരമുള്ള നീചമായ ആഹാരം തിന്നാതെ ബഹുരുചികരമായതും ബുദ്ധിവികാസം ഉണ്ടാക്കുന്നതും ജിതേന്ദ്രിയത്വം സിദ്ധിക്കുന്നതും യാതൊരു പാപവുമില്ലാത്തതും സുലഭമായി കിട്ടുന്നതുമായ ശാഖാദിവസ്തുക്കളെ ഭുജിച്ചുകൊണ്ട് പരമാത്മ ധ്യാനജപഭക്തി ചെയ്തുകൊണ്ടിരുന്നു. ഇവൻ ഇപ്രകാരമുള്ള ഭക്തിമാർഗ്ഗത്തിൽ ഇരിക്കുന്നതു കണ്ട് ക്രൂരസ്വഭാവമുള്ള അവന്റെ പിതാവ് ബഹുവിധബാധകൾ ഉണ്ടാക്കിയാലും തന്നുടെ ധർമ്മബുദ്ധി വിടാതെ ധ്യാനനിഷ്ഠയെ അനുഷ്ഠിച്ചുകൊണ്ടിരുന്നു. ഇവന്റെ ഭക്തി ശുക്ലപക്ഷ ചന്ദ്രൻപോലെ വൃദ്ധിയാകുന്നതു കണ്ട് പിതാവ് സഹിക്കാൻ കഴിയാതെ ഇപ്രകാരമൊരു ദുരാലോചന ചെയ്തു. അതെന്തെന്നാൽ പതിവ്രതാശിരോമണിയും ധമ്മനിഷ്ഠയും ഉള്ള തന്റെ ഭാര്യയെ വിളിച്ച് ഇപ്രകാരം പറഞ്ഞു. നിന്റെ പുത്രൻ ഞാൻ പറയുന്നതൊന്നും അനുസരിക്കുന്നില്ല. അവൻ എനിക്കുണ്ടായവനല്ല. എനിക്കുണ്ടായതാണെങ്കിൽ എന്റെ സ്വഭാവം ഉണ്ടായിരിക്കേണ്ടതാണല്ലോ. ഞാനും നീയും മാംസാദി നല്ല

ആഹാരങ്ങൾ കഴിക്കുമ്പോൾ എനിക്ക് ജനിച്ചവനാണെങ്കിൽ ഇവൻ എന്തുകൊണ്ട് കഴിക്കുന്നില്ല. അതിനാൽ നിന്റെ വ്യഭിചാരത്താൽ ഏതോ സാധുവിന് ജനിച്ചവൻ ഇവൻ. കുമാരനെ നമ്മുടെ ഭോജനം കഴിപ്പിച്ചാൽ എന്റെ കുമാരൻ തന്നെ അല്ലെങ്കിൽ വ്യഭിചാരിയായ നിന്നെ കൊല്ലുമെന്ന് ആക്രോശിച്ചു. പുളിച്ചെടി പുളിക്കുമെന്നല്ലാതെ മധുരനാരങ്ങപോലെ എങ്ങിനെ മധുരിക്കും. ഇതുതന്നെ ദൃഷ്ടാന്തം ജാഗ്രതയായിരിക്കൂ എന്ന് ഭയപ്പെടുത്തി. അപ്രകാരം സതിയായ ആ ഭാര്യ ഭയപ്പെട്ട് മകനോട് ഇപ്രകാരം ദുഃഖാക്രാന്തയായി പറഞ്ഞു. കുഞ്ഞേ, ഞാൻ പരപുരുഷനെ നോക്കുന്നവൾ കൂടിയല്ല. നീ ജനിച്ചതിനാൽ ഇപ്രകാരപ്പെട്ട പാപവാക്യം കേൾക്കാൻ കാരണമായിരിക്കുന്നു. നിന്റെ അച്ഛൻ എന്നെ ജീവനോടെ വിടില്ല. നീ മാതൃഹത്യക്കു കാരണക്കാരനായി പിറന്നിരിക്കുന്നു. അതിനാൽ "മാതൃദേവോ ഭവ, പിതൃദേവോ ഭവ" എന്ന് വേദം പറയുമ്പോൾ നീ എന്നെ കഷ്ടപ്പെടുത്തി എന്തു ഗതി പ്രാപിക്കുമോ? എന്ന്, അമ്മ പറഞ്ഞതുകേട്ട് ഭക്തനായ കുമാരൻ വളരെ ഭയാക്രാന്തനായി ഒന്നും അറിയാതെ ഇപ്രകാരം പറഞ്ഞു. മാതൃവാക്യപരിപാലനം ചെയ്യാതിരുന്നാൽ മാതൃഹത്യ സംഭവിക്കും. മാതൃആജ്ഞപാലിച്ചാൽ തന്നുടെ നിഷ്ഠയ്ക്ക് ഭ്രഷ്ട് സംഭവിക്കും. അതിനാൽ ഈ ധർമ്മസങ്കടത്തിൽ എപ്രകാരമിരിക്കണമോ അത് പറഞ്ഞു തരുമാറാകണം.

ഉത്തരം: ഹേ സാധുവായ പ്രിയ സോദരാ ഇതും നല്ല പ്രശ്നംതന്നെ, അതിനാൽ ലോകോപകാരം ഇവിടെ ജീവദേഹങ്ങളെ വിചാരം ചെയ്താൽ ഈ സംശയനിവൃത്തി ഉണ്ടാവും. അവരുടെ അച്ഛൻ കേവലബുദ്ധിഹീനൻ, ശരീരമാണ് ആത്മാവെന്ന് പാപചിന്തയുള്ളവൻ. അമ്മയായാലും അച്ഛനായാലും ഗുരുവായാലും അല്ലെങ്കിൽ ഈശ്വരൻ തന്നെയായാലും, ആജ്ഞാപിച്ചാലും ധർമ്മത്തോടു ചേർന്നതുമാത്രം അനുഷ്ഠിക്കത്തക്കതെന്നല്ലാതെ, അധർമ്മമായാൽ അവരെക്കൂടി നിഷേധിക്കാം. ഇതിൽ യാതൊരുവിധ ദോഷവുമില്ല. ഉത്തമരായ മാതാപിതാഗുരുവാണെങ്കിൽ കുമാരന്റെ ശ്രേയസ്സിനെ കാംക്ഷിക്കുമെന്നല്ലാതെ, ദുഃഖത്തിന്ന് കാരണമായ പാപകാര്യം കാംക്ഷിക്കുന്നതല്ലല്ലോ. ഇതിൽ ശ്രീ പ്രഹ്ളാദൻ തന്നെ സാക്ഷി. ഭഗവത് നാമോച്ചാരണം ചെയ്ത് ജന്മസാഫല്യമടയുവാൻ മാതാപിതാ ഗുരുക്കളെ കൂടി തള്ളിപ്പറഞ്ഞില്ലേ. കൂടാതെ വിഭീഷണൻ തന്റെ വംശമെല്ലാം നശിപ്പിക്കുവാൻ ശ്രീരാമപരമാത്മാവിനെ സഹാ

യിച്ചു. മാതാപിതാക്കൾ മോഷണം ചെയ്യാൻപറഞ്ഞാൽ അപ്രകാരം ചെയ്യുന്നത് നീതിയാണോ? മാതാപിതാക്കൾക്ക് ശുശ്രൂഷ ചെയ്യുന്നത് മക്കളുടെ മുഖ്യധർമ്മം. ധർമ്മസംബന്ധമായ ഏതൊരു വേല പറഞ്ഞാലും അവശ്യം ചെയ്ത് അവരെ തൃപ്തിചെയ്യുന്നത് പുത്രന്മാരുടെ പ്രധാനകർത്തവ്യം എന്നതല്ലാതെ അധർമ്മം ചെയ്യേണ്ടുന്ന ആവശ്യം ഇല്ല. ഇതിൽ പറയപ്പെട്ട അച്ഛന്റെ മേൽപറഞ്ഞ പുളിങ്ങാദൃഷ്ടാന്തം ശരിയല്ല. പുളിങ്ങ, പുളിച്ചെടിയുടെ അംശമെന്നത് ശരിതന്നെ പക്ഷെ അപ്രകാരം തന്നെ മാതാപിതാക്കളുടെ അംശ ശരീരമെന്നതല്ലാതെ, ജീവൻ ശരീരവിലക്ഷണനാണ്. ഇപ്രകാരപ്പെട്ട എത്രയോ ജന്മങ്ങൾ എടുത്തവൻ മനുഷ്യന്റെ സുകൃതദുഷ്കൃത ഗുണങ്ങൾ ജീവനിൽ ഇരിക്കുന്നതല്ലാതെ ശരീരത്തിൽ ഉണ്ടാവുന്നതല്ല.

ശ്ലോകം: *ദേഹിനോഽസ്മിൻ യഥാ ദേഹേ കൗമാരം,യൗവനം ജരാ*
*തഥാദേഹാന്തര പ്രാപ്തിർ ധീരസ്തത്ര ന മുഹ്യതി.*

(ഭ. ഗീ. 2-13)

താ: ദേഹത്തിന് വിലക്ഷണൻ ജീവൻ എന്ന സംഗതി കൊച്ചുകുഞ്ഞുങ്ങൾ കൂടി അറിഞ്ഞ വിഷയമാണ്. അതിനാൽ ഇതിന്ന് ശാസ്ത്രം അനാവശ്യം. കൂടാതെ അച്ഛനാകട്ടെ മാതൃഹത്യ ചെയ്യുന്നതല്ല. ഇവന്റെ നിഷ്ഠയെ ഭംഗപ്പെടുത്തുവാൻ പറഞ്ഞു, ഭയപ്പെടുത്തിയിരിക്കുന്നതല്ലാതെ, അവനുമാത്രം അറിയില്ലേ. അവൻ സംസാര താപത്രയത്താൽ പുത്രൻ സംസാരമെല്ലാംവിട്ട് വിരോധിയായി എവിടെക്കെങ്കിലും പോകുമോയെന്ന് സംശയിച്ച് അപ്രകാരം പറഞ്ഞിരിക്കാം. കൂടാതെ മാതാപിതാക്കളുടെ അംശമാണ് പുത്രന്റെ ശരീരമെങ്കിലും ജീവൻ അനാദിയാണ്. അവനവന്റെ സുകൃത ദുഷ്കൃതമനുസരിച്ച് ഈ ലോകത്തിൽ പ്രവേശിച്ചിരിക്കുന്നു എന്നതല്ലാതെ മാതാപിതാക്കളുടെ സ്വഭാവം ഉണ്ടാവണമെന്ന് നിർബന്ധമില്ല. പ്രഹ്ളാദൻ അസുരകുലത്തിൽ ജനിച്ചാലും മഹാഭാഗവതോത്തമനായത് മാതാവിന്റെ വ്യഭിചാരദോഷം എന്ന് ആരെങ്കിലും കരുതുമോ. ഇപ്പോൾ പണ്ഡിതന്റെ മക്കൾ പാമരന്മാരായും പാമരന്മാരുടെ മക്കൾ പണ്ഡിതന്മാരായും ദരിദ്രന്റെ മക്കൾ ധനവാന്മാരായും ധനവാന്റെ പുത്രൻ ദരിദ്രനായും ജ്ഞാനിയുടെ മകൻ ജ്ഞാനഹീനനായും, അജ്ഞാനിയുടെ പുത്രൻ മഹാജ്ഞാനിയായും, കുരുടൻ, ഊമയ്ക്ക് സാംഗമുള്ള മക്കളും സാംഗമുള്ളവർക്ക് അംഗഹീനരായ മക്കളും, ജനിക്കുന്നത് എല്ലാവർക്കും അറിയുന്ന

വിഷയം. അപ്രകാരം ജനിക്കുന്നതിൽ മാതാവിന്റെ വ്യഭിചാരദോഷം എന്ന് കരുതുന്നവർ ആരെങ്കിലുമുണ്ടോ? ഇല്ലല്ലോ. അതിനാൽ ശരീരവിലക്ഷണൻ തന്നെ ജീവൻ എന്ന് പറയുവാൻ ഇതുതന്നെ ദൃഷ്ടാന്തം. അപ്രകാരം ജനിക്കുന്നത് പൂർവ്വജന്മ ഋണാനുബന്ധം അനുസരിച്ചിരിക്കും. സ്വപ്നാവസ്ഥയിൽ ശരീരം ജഢമായി കിടന്നാലും അനേക സ്ഥലങ്ങളിൽ സഞ്ചരിച്ച് അനേകവിധങ്ങളായ സുഖദുഃഖങ്ങളെ അനുഭവിച്ചതുപോലെ ഇരിക്കുന്നവൻ, അവൻ ശരീരത്തിൽ കാണപ്പെടുന്നത് നിദർശനം. മാതാപിതാക്കളുടെ അംശമായി പുളിച്ചെടി നിദർശനമായാൽ, പുളിച്ചെടി ഉണ്ടായി ഭൂമിയിൽ ലയിച്ചു പോകുംപോലെ മാനവൻകൂടി അപ്രകാരമായാൽ പുണ്യപാപകർമ്മ ഫലങ്ങളെ ആരനുഭവിക്കും. ഇപ്രകാരം പറയുന്നത് ശാസ്ത്രവിരുദ്ധം. ശാസ്ത്രവിരുദ്ധമൊരിക്കലും ചെയ്യരുത്. ശാസ്ത്രം ദൈവനിയമം. ശരീരം കഷ്ടപ്പെട്ടു ധർമ്മമാർഗ്ഗം കൊണ്ട് മാതാപിതാക്കൾക്ക് സേവ ചെയ്യുന്നത് വളരെ ഫലം ചെയ്യും. മാതാപിതാക്കളുടെ അനുഗ്രഹം അടയാത്തവൻ ഇഹസുഖമായാലും പരസുഖമായാലും പ്രാപിക്കാതെ ദുഃഖസാഗരത്തിൽ മുങ്ങി ദുഃഖിക്കും. അതിനാൽ മാതാ പിതാക്കന്മാർക്ക് ദുഃഖമുണ്ടാകുന്നതു പോലെ ചെയ്യരുത്. മേലെ പറയപ്പെട്ടതിന്റെ അർത്ഥത്തെ ശരിയായി ഗ്രഹിക്കാതെ പോയാൽ പ്രമാദത്തിന് കാരണം ആകുന്നതുകൂടാതെ ജന്മം കൂടി വ്യർത്ഥമാകും.

ശ്ലോകം: *ഭൂപ്രദക്ഷിണഷട്കേന കാശിയാത്രാഽയുതേനച*
*സേതുസ്നാന ശതൈര്യച്ച തത്ഫലം മാതൃവന്ദനേ*

ഹരി ഓം.

## മോക്ഷത്തിന് ശാസ്ത്രം മാത്രം മതിയാവുന്നതല്ല

പ്രശ്നം:ശാസ്ത്രജ്ഞാനമില്ലാത്തവർക്ക് മോക്ഷം കിട്ടുന്നതല്ലെന്ന് പണ്ഡിതന്മാർ ഗർവ്വിഷ്ഠരായി ശാസ്ത്രജ്ഞാനമില്ലാത്ത പരമഭക്തന്മാരെ ഭയപ്പെടുത്തുന്നുവല്ലൊ. അപ്രകാരം നിജമാണോ?

ഉത്തരം: ശാസ്ത്രജ്ഞാനം ഉത്തമന്മാർക്ക് മോക്ഷത്തിന്ന് അല്പം സഹായം ചെയ്യുമെന്നല്ലാതെ ഗർവ്വിഷ്ഠന്മാർക്ക് ആ ശാസ്ത്രം അസ്ത്രംപോലെ വിഘ്നം സൃഷ്ടിക്കും. മുക്തി പ്രാപിക്കാൻ ജ്ഞാനം തന്നെ പ്രധാനം. ഈ ജ്ഞാനം ജന്മാന്തര സുകൃതത്താൽ മഹാത്മാക്കളുടെ അനുഗ്രഹം കൂടി സിദ്ധിക്കേണ്ടതാകുന്നു. ശാസ്ത്രം ഇല്ലാത്തവർക്ക്, മോക്ഷം ഇല്ലെന്ന് പറയുന്നവർ, വൈദ്യശാസ്ത്ര

പാണ്ഡിത്യമില്ലാത്തവർ, ഔഷധം സേവിച്ചാലും രോഗശാന്തി ആകുന്നതല്ലെന്നും വൈദ്യശാസ്ത്രം പഠിച്ചവർക്ക് ഔഷധപഥ്യങ്ങൾ ഇല്ലാതിരുന്നാലും രോഗം സൗഖ്യമാകുമെന്ന് പറഞ്ഞാൽ ആർ വിശ്വസിക്കുമോ അവരോട് പറയേണ്ടുന്ന സംഗതിയാണ്.

മോക്ഷത്തിന്ന് പഠിച്ചവരും പഠിക്കാത്തവരും സമാനാധികാരികൾ തന്നെ. ഈ സംഗതിയിൽ പഠിപ്പെന്നാൽ പുസ്തകങ്ങളെ പഠിക്കുക എന്ന അർത്ഥമല്ല. മുക്തിക്കായി മനോനിർമ്മലംതന്നെ മുഖ്യകാരണം. സമസ്തശാസ്ത്രങ്ങൾ പഠിച്ചാലും അഗ്രജന്മത്തിൽ പിറന്നവരായാലും മനോ നിർമ്മലത്വം ഇല്ലാതിരുന്നാൽ പ്രയോജനമില്ല. അതായത് ഉൽകൃഷ്ടകുലത്തിൽ ജനിച്ച വേദാംഗങ്ങളെ പഠിച്ച ഒരുവൻ, അന്ത്യജാതിയിൽ പിറന്ന മറ്റൊരുവൻ ഏതു ശാസ്ത്രത്തേയും പഠിക്കാത്തവൻ, ഇവർ ഇരുവർക്കും ഒരേവിധമായ പാണ്ഡുരോഗം പിടിച്ചിരുന്നു. ആ വ്യാധിനിവാരണത്തിന്ന് അഗ്രജാതിയിൽ ജനിച്ച് സമസ്ത ശാസ്ത്രങ്ങളെ പഠിച്ചവനായാൽ മരുന്ന് കഴിച്ച് പഥ്യം ഇല്ലാതിരുന്നാൽ രോഗം ഭേദമാകുമോ? അന്ത്യജാതിയിൽ ജനിച്ച് പഠിപ്പില്ലാത്തവനായാലും, ഔഷധ, പഥ്യങ്ങളോട് കൂടിയിരുന്നാൽ രോഗശാന്തി ഇല്ലാതെ പോകുമോ. അതിനാൽ അജ്ഞാന രോഗത്താൽ പീഡിതനായവൻ ബ്രഹ്മനിഷ്ഠയെന്ന ഔഷധവും ശമദമാദി ഗുണങ്ങൾ എന്ന പഥ്യവും വേണമെന്നതല്ലാതെ മറ്റൊന്നും വേണ്ട. ഇതില്ലാതിരുന്നാൽ മറ്റെല്ലാം ഈ ബ്രഹ്മനിഷ്ഠയ്ക്ക് ഉപയോഗ പ്പെടുന്നതല്ല. ബ്രഹ്മജ്ഞാനം ശാസ്ത്രത്തെ പഠിച്ചാൽ വരുന്നതല്ല. അത് ഹൃദയത്തിൽ ഉദിച്ചശേഷം ശാസ്ത്രങ്ങൾ ആ ഹൃദയത്തിൽനിന്ന് ഉരുകി വെളിയിൽ വരുന്ന സാരം, ശാസ്ത്രം പഠിച്ചാൽ ജ്ഞാന മുണ്ടാകുമെന്ന് പറയുന്നവർ ആ സംഗതി അറിയുന്നതേയില്ല. ശാസ്ത്രം പഠിച്ച് ജ്ഞാനം ഉണ്ടായാൽ ശ്രീശങ്കരാചാര്യരും, ശ്രീരാമാനു ജാചാര്യരും, ശ്രീ മാധ്വാചാര്യരും, ശ്രീ ബുദ്ധദേവനും ശ്രീ കീർത്തി ദേവനും, നബിയും, ഗുരുനാനാക്കും, ശ്രീ രാമകൃഷ്ണനും ശ്രീ നാരായ ണഗുരുവും രചിച്ച ഗ്രന്ഥങ്ങളെ പഠിച്ച് ഇന്നുവരെ ആരുംതന്നെ ഉദാഹരിച്ചാലും അവരുടെ സ്ഥിതി പ്രാപിക്കുന്നതല്ല. കൂടാതെ വിദ്യയെ ന്നതിന്റെ അർത്ഥം ഗ്രന്ഥങ്ങളെ പഠിക്കുന്നതല്ലെന്ന് ശ്രീ കൃപാനിധി യായ വാസുദേവൻ ഗീതയിൽ ഉപദേശിച്ചു. "അദ്ധ്യാത്മവിദ്യാ വിദ്യാനാം".

അതായത് വിദ്യകളിൽ ആത്മവിദ്യയാണ്, വിദ്യയെന്നത് കൂടാതെ ഉപനിഷത്തുകൂടി ഇപ്രകാരം പറയുന്നു.

ശ്ലോകം: *അനേകാനീച ശാസ്ത്രാണി സ്വല്പായുർ വിഘ്നകോടയഃ*
*തസ്മാത്സാരം വിജാനീയാത് ഹംസഃ ക്ഷീരമിവാം* ഭ സി.

താ: ശാസ്ത്രങ്ങൾ അനന്തങ്ങൾ. ആയുസ്സ് അത്യല്പം. ഇതിലും കോടിക്കണക്കായ വിഘ്നങ്ങൾ, അതിനാൽ ശാസ്ത്രസാരങ്ങൾ മഹാത്മാക്കളെ ആശ്രയിച്ച് ഗ്രഹിക്കേണ്ടതാണ്. എപ്രകാരമെന്നാൽ രാജഹംസം നീരുംപാലും ഒന്നായി കലർത്തിവെച്ചാലും നീരിൽനിന്ന് ക്ഷീരത്തെ മാത്രം ഗ്രഹിക്കുന്നതുപോലെ സാരത്തെ ഗ്രഹിക്കേണ്ട താണ്.

ശ്ലോകം: *അധീത്യ ചതുരോ വേദാൻ ധർമ്മശാസ്ത്രാണ്യനേ കശഃ*
*ബ്രഹ്മതത്വം ന ജാനാതി ദർവീ പാക രസംയഥാ*

താ: നാല് വേദങ്ങളെ പഠിച്ചാലും സമസ്ത ധർമ്മശാസ്ത്രങ്ങളെ നോക്കിയാലും ബ്രഹ്മതത്വം സദ്ഗുരുവിനെ പ്രാപിച്ച് അറിയാതെ പോയാൽ അവൻ അനേകപക്വാന്നാദികളിൽ തിരിയുന്ന ചട്ടുകം, അതിന്റെ രുചി എപ്രകാരം അറിയുന്നില്ലയോ, അവനും ആ ചട്ടുകത്തിന് സമം തന്നെ.

ശ്ലോകം: *ബഹുശാസ്ത്രകഥാ കന്ധാരോമന്ഥേന വൃഥൈവകിം*
*അന്വേഷ്ടവ്യം പ്രയത്നേന തത്വജ്ഞോ ജ്യോതിരാന്തരം.*

താ: അനേക ശാസ്ത്രങ്ങളെ അടിക്കടി പാഠപ്രവചങ്ങളാലും മറ്റും ആവർത്തിച്ചാൽ പ്രയോജനമൊന്നുമില്ല. തത്വജ്ഞരായ സത്പുരുഷ ന്മാരാൽ തന്റെ ഹൃദയപുണ്ഡരീകത്തിൽ ഉള്ള സ്വപ്രകാശരൂപമായ പരബ്രഹ്മത്തെ പ്രയത്നപൂർവ്വമായി അറിഞ്ഞുകൊള്ളേണ്ടതാണ്.

ശ്ലോകം: സ പുരാണാൻ പഞ്ചവേദാൻ –
ശാസ്ത്രാണിവിവിധാനിച
ജ്ഞാത്വാഽപ്യനാത്മവിത്തേന നാര –
ദോഽതിശു ശോചഹാ

താ: ശ്രീനാരദമഹർഷികൾ സർവ്വപുരാണങ്ങളും പഞ്ചവേദങ്ങളും തർക്കവ്യാകരണാദി സമസ്തശാസ്ത്രങ്ങളേയും പഠിച്ചിട്ടും ആത്മജ്ഞാനം ഉണ്ടാകാത്ത കാരണത്താൽ അതിദുഃഖിതനായി, അതായത് ശാസ്ത്രാഭ്യാസം ചെയ്തിട്ടും, താപത്രയാദി ദുഃഖങ്ങൾ പൂർവ്വാധികം വൃദ്ധിയായിക്കൊണ്ടുതന്നെയിരുന്നു.

ശ്ലോകം:*വേദാഭ്യാസാത്പുരാ താപത്രയ മാത്രേണ ശോകിതഃ*
*പശ്ചാത്വഭ്യാസ വിസ്മാര ഭംഗഗർവൈശ്ചശോകിത.*

താ: ആ നാരദൻ വേദങ്ങളെ അഭ്യസിക്കുന്നതിന് മുൻപ് താപത്രയങ്ങളാൽ മാത്രം ദുഃഖമുള്ളവനായിരുന്നു. വേദശാസ്ത്രങ്ങൾ പഠിച്ചശേഷം ഒന്ന് വേദപാഠാദ്യാവർത്തനത്താലും, രണ്ട് പഠിച്ചത് മറന്നു പോകുന്നതിനാലും, മൂന്ന് തന്നേക്കാൾ അധികം തിരസ്ക്കാരം അടയുന്നതിനാലും, നാല് തന്നേക്കാൾ വിദ്യയില്ലാത്തവനെക്കാണുമ്പോൾ, താൻ വലിയവൻ എന്ന് അഹങ്കാരബുദ്ധി ഉണ്ടാവുന്നതിനാലും, ദുഃഖം അത്യധികമെന്ന് കാണപ്പെട്ടത് ആ ശാസ്ത്രപഠനത്തിനുമുൻപ് അജ്ഞാനമെന്ന ദുഃഖം ഒന്നുമാത്രമെ ഉണ്ടായിരുന്നുള്ളു..പിന്നീട് മൂന്ന് ദുഃഖങ്ങൾ അധികമായവയെന്ന് ഭാവം. ഒരു പടി കുത്തിയാലും അരപ്പടി നല്ല ബീജം കിട്ടുന്നതല്ലെന്ന ന്യായം പോലെ ശാസ്ത്രാഭ്യാസത്താൽ ഗർവ്വം അധികരിച്ച് നശിക്കുമെന്ന് അർത്ഥം. ഇതിന്ന് തുഷാവഘാത ന്യായം എന്ന് പഞ്ചദശി.

ശ്ലോകം: *അവിജ്ഞാതേ പരേതത്വേ ശാസ്ത്രാധീതിസ്തു നിഷ്ഫലാ*
*വിജ്ഞാതേഽപിപരേതത്വേ ശാസ്ത്രാധീതിസ്തുനിഷ്ഫലാ*

താ: പരമാത്മാനുഭാവം അറിയാത്തവന് ശാസ്ത്രാഭ്യാസം നിഷ്പ്രയോജനം. അപ്രകാരം തന്നെ പരമാത്മാനുഭവം പ്രാപിച്ചവൻ കൂടി ശാസ്ത്രാഭ്യാസം നിഷ്പ്രയോജനമെന്ന് ശ്രീ ശങ്കരാചാര്യർ പറയുന്നു. വിദ്യാഗർവ്വത്താൽ എപ്രകാരം പാപം സംഭവിക്കുമോ, അതിനെ കേട്ട് വിദ്യ ഇല്ലാത്തവൻ മഹാജ്ഞാനിയായിരുന്നാലും, ജ്ഞാനഹീനൻ വിദ്യ ഉള്ളവനായിരുന്നാലും ആ മഹാത്മാവിനെ കുതർക്ക വാദങ്ങളാൽ തിരസ്ക്കരിക്കുമ്പോൾ ആ മഹാത്മാവിന്റെ മനസ്സ് വേദനിച്ചാൽ ഘോരപാപമല്ലേ. ഉരുക്കിന്റെ ഉളികൊണ്ട് തങ്കത്തെ തുണ്ടംതുണ്ടമായി വെട്ടാമെന്നല്ലാതെ പൊന്നിന്റെ ഉളികൊണ്ട് ഉരുക്ക് മുറിക്കാൻ പറ്റില്ല. കൂടാതെ വ്യാഘ്രത്താൽ ഗോവ് ഹതമാകുമെന്നല്ലാതെ ഗോവിനാൽ പുലി കൊല്ലപ്പെടുമോ. ഇല്ലല്ലോ. ഇപ്രകാരം തന്നെ ക്രൂര, കുതർക്ക വാദികൾ മഹാന്മാരെ വിവാദം ചെയ്ത് ജയിച്ചാലും സദ്ബുദ്ധികളായ ബുദ്ധിശാലികൾ സത്യാസത്യം അറിഞ്ഞു കൊള്ളുന്നതാണ്. അതിനാൽ ശാസ്ത്രവാദത്താൽ ജയം പ്രാപിക്കുന്നത് വലിയ കാര്യമല്ല. അനുഭവമാണ് വലിയ കാര്യം. ഒരു ഊമ പഞ്ചാമൃതഭക്ഷണത്താൽ തൃപ്തനായിരുന്നാലും ഇതരർക്ക്

പറഞ്ഞുകൊടുക്കാൻ കഴിയാത്തതിനാൽ അവൻ പഞ്ചാമൃത വസ്തുക്കളുടെ രുചിയറിയാത്തവനെന്നും വിശപ്പിനാൽ തപിക്കുന്ന വനെന്നും കരുതുന്നത് എത്ര ബുദ്ധിഹീനമോ അതുപോലെ മഹാത്മാക്കൾ അനുഭവത്താൽ ബ്രഹ്മാനന്ദമഗ്നരായി ആനന്ദ ഭരിതരായിരുന്നാലും ശാസ്ത്രാഭ്യാസമില്ലാത്ത കാരണത്താൽ വിവാദം ചെയ്യാൻ ശക്തിയില്ലാതിരുന്നാലും തന്റെ അനുഭവത്തിന്ന് യാതൊരു വിധ ഹാനിയുമില്ല. അവർ ജീവൻ മുക്തർ അല്ലോ

ശ്ലോകം:*അന്യവിദ്യാപരിജ്ഞാനമവശ്യം നശ്വരം ഭവേത്*
*ബ്രഹ്മവിദ്യാപരിജ്ഞാനം ബ്രഹ്മപ്രാപ്തികരം ഭവേത്*

താ: എത്രതന്നെ കഷ്ടപ്പെട്ടായാലും ബ്രഹ്മവിദ്യക്ക് അന്യമായ പഠിപ്പ് തന്നുടെ വയറ്റിന്നു വേണ്ടിയുള്ളതാണ്. ശരീരാവസാനത്തിലൂടെ ആ വിദ്യയും മൃതി പ്രാപിക്കും. ബ്രഹ്മവിദ്യമാത്രം ശരീരത്തോട് കൂടി യിരുന്നാലും ശരീരപതനാനന്തവും ഉപയോഗകരമായത് ആബ്രഹ്മ വിദ്യ മാത്രം. ദുഃഖനിവൃത്തിക്കും ആനന്ദപ്രാപ്തിക്കും കാരണ ഭൂതംഎന്ന് ശുകരഹസ്യോപനിഷത്ത് പറയുന്നു. വിദ്യയെന്ന ശബ്ദത്തിന്, അവിദ്യയെ നശിപ്പിക്കുന്ന ജ്ഞാനം എന്ന് പേര്. വിദ്യ പഠിച്ചും ഈ ജ്ഞാനം ഇല്ലാത്തവൻ നിരക്ഷരകുക്ഷിയെന്നും, വിദ്യാഭ്യാസം ഇല്ലാതിരുന്നാലും അദ്ധ്യാത്മജ്ഞാനം പ്രാപിച്ചവൻ വേദാന്തങ്ങളെ പഠിച്ചവർ എന്നും മറക്കാൻ പാടില്ല.

ശ്ലോകം: *ഇദം ജ്ഞാനമിദം ജ്ഞേയം യത്സർവ്വം ജ്ഞാതുമിച്ഛതി*
*അപിവർഷ സഹസ്രായുഃ ശാസ്ത്രാന്തം നാധിഗച്ഛതി.*

താ: ഇത് ജ്ഞാനം ഇത് ജ്ഞേയം എന്ന് ഇപ്രകാരം സമസ്ത ശാസ്ത്രങ്ങളെ അറിഞ്ഞുകൊള്ളുവാൻ പ്രയത്നിച്ചാൽ ആയിരം വർഷങ്ങൾ ആയാലും മതിയാവുന്നതല്ല. അതായാത് ശാസ്ത്രമെല്ലാം പഠിച്ച് സാരംഗ്രഹിക്കുവാൻ ആയിരം ജന്മങ്ങളെടുത്താലും സാധ്യമല്ല. നമ്മുടെ ജീവിതമാകട്ടെ സ്വല്പകാലം, അതിലും അനേകം വിഘ്നങ്ങൾ, അതിലിരിക്കുന്ന അത്യല്പമായ ജീവിതകാലം വ്യർത്ഥമാക്കാതെ, പരമാത്മതത്വമറിഞ്ഞ്, മുക്തനാകുന്നതിന്നായി പ്രവർത്തിക്കണം എന്ന് ശ്രീകൃഷ്ണസ്വാമി ഉത്തരഗീതയിൽ ഉപദേശിച്ചു.

ശ്ലോകം: *വിജ്ഞേയോഽക്ഷരസ്സന്മാത്രോ ജീവിതം ചാപിചഞ്ചലം*
*വിഹായസർവ്വശാസ്ത്രാണിയത് സത്യം തദു പാസ്യതാം*

താ: സമസ്ത ശാസ്ത്രങ്ങളേയും വിട്ട് സത്താ മാത്രമായ അക്ഷരപരബ്രഹ്മത്തെ അതിശീഘ്രമായി ഗ്രഹിക്കത്തക്കത് ജീവിതമോ? ജലത്തിനുപരിയുള്ള കുമിളപോലെ ക്ഷണഭംഗുരം. അതിനാൽ സത്യമായി നിത്യമായി ആനന്ദഘനമായ ബ്രഹ്മത്തെ ഉപാസിക്കണം.

ശ്ലോകം: *വിഷയാശാ മഹാപാശാദ്യോ വിമുക്തസ്സു ദുസ്ത്യജാത്*
*സ ഏവകല്പതേ മുക്ത്യൈനാന്യഃ ഷഡ്ശ്ശാസ്ത്ര വേദ്യപി.*

താ: അതിവേഗമായി വിഷയാശയായ മഹാപാശത്തിൽ നിന്ന് ആർ മുക്തനാകുന്നുവോ, അവൻ ഒരുവൻ മാത്രം മോക്ഷാർഹൻ, അല്ലാത്ത ഇതരർ ഷഡ്ശാസ്ത്രജ്ഞാനിയായാലും വിഷയാസക്തി വിടാതിരുന്നാൽ മുക്തനാകുന്നതല്ല. ഇപ്രകാരം പറയുന്നതിനാൽ വിദ്യ ആവശ്യമില്ലെന്ന ഭാവമല്ല. വിദ്യാഭ്യാസം അവശ്യം ഇരിക്കേണ്ടതാണ് അല്ലെങ്കിൽ ശാസ്ത്രത്തിൽ ഉള്ള സാരം കണ്ടുപിടിക്കാൻ കഷ്ടം.

ശ്ലോകം: *വിദ്യാനാമനരസ്യരൂപ മധികം പ്രച്ഛന്നഗുപ്തം ധനം*
*വിദ്യാഭോഗകരീയശഃ സുഖകര'വിദ്യാഗുരൂണാം ഗുരു*
*വിദ്യാബന്ധുജനോ വിദേശ ഗമനേ വിദ്യാപരാദേവതാ*
*വിദ്യാരാജസുപൂജ്യതേ നഹീധനം വിദ്യാവിഹീനഃ പശുഃ*

താ: മാനവന് എല്ലാ രൂപങ്ങളെക്കാളും വിദ്യ അതിമനോഹരമായ സൗന്ദര്യം. അത് കള്ളന്മാരാൽ അപഹരിക്കപ്പെടാൻ കഴിയാത്ത ധനം. ദാനം ചെയ്ത് ചെയ്ത് അത്രക്കത്ര അഭിവൃദ്ധിയാകുന്നത്. വിദ്യ എല്ലാ ഭോഗങ്ങളേയും കൊടുക്കും. യശസ്സിനെ ദാനം ചെയ്യും സുഖത്തെ കൊടുക്കും, വിദ്യ ഗുരുക്കന്മാർക്ക് ഗുരു, വിദേശഗമനത്തിൽ വിദ്യ ബന്ധുവിനെപ്പോലെ സഹായം ചെയ്യും. വിദ്യ എല്ലാ ദേവതകളേക്കാളും വലിയ ദേവത. വിദ്യ രാജാക്കന്മാരാൽ പൂജിക്കപ്പെടുന്നത്.

ഈ ധനം ധനമല്ല. വിദ്യാധനംതന്നെ ധനം. വിദ്യയില്ലാത്തവൻ പശുവിന്ന് സമമെന്ന് ശ്രീ ഭർതൃഹരി പറഞ്ഞിരിക്കുന്നു.

ശ്ലോകം:*ശുനഃ പുച്ഛമിവ വ്യർത്ഥം ജീവിതം വിദ്യയാവിനാ*
*ന ഗോപയതി ഗോപ്യാംഗം നിവാരയതിമക്ഷികാൻ*

താ: വിദ്യയില്ലാത്ത മാനവജന്മം നായയുടെ വാലുപോലെ വ്യർത്ഥം. അതായത് നായ വാലിനാൽ അതിന്റെ മർമ്മസ്ഥാനം മൂടിവെക്കുന്നതിനോ, ദേഹത്തിൽ വന്നിരിക്കുന്ന പ്രാണികളെ ഓടിക്കുന്നതിനോ പ്രയോജനപ്പെടുന്നതല്ല. ഇതരജന്തുക്കളുടെ വാലുകളാൽ ഈച്ചകളെ ഓടിക്കുവാനും ഗോപ്യസ്ഥലത്തെ മറയ്ക്കുവാനും ഉപയോഗപ്പെടും അതിനാൽ വിദ്യയില്ലാത്തവൻ കേവലം ഭാരമെന്നല്ലാതെ ഉപയോഗപ്പെടുന്നതല്ല.

ശ്ലോകം: *ഗ്രന്ഥമഭ്യസ്യമേധാവി ജ്ഞാനവിജ്ഞാനതത്പരഃ*
*പലാലമിവധാന്യാർത്ഥീത്യജേത്ഗ്രന്ഥമശേഷതഃ*

താ: ബുദ്ധിമാൻ ശാസ്ത്രാഭ്യാസം ചെയ്ത് ജ്ഞാന വിജ്ഞാന തൽപരനായി കർഷകൻ ധാന്യത്തെ മെതിച്ച് മണിയാക്കിയതിന്നുശേഷം, പുല്ല് ദൂരത്തെറിയുന്നതുപോലെ ശാസ്ത്രത്തിന്റെ സാരത്തെ ഗ്രഹിച്ചശേഷം ശാസ്ത്ര ബുദ്ധിയെ വിടേണ്ടതാണ്. അതായത് കരിമ്പുതോട്ടക്കാരൻ കരിമ്പാട്ടി സത്തിനെ എടുത്തശേഷം ചണ്ടിയെ വീശിക്കളയുന്നതുപോലെ ശാസ്ത്രസാരത്തെ ഗ്രഹിച്ച് പരമാർത്ഥ ധ്യാനത്തിലിരിക്കുവാൻ ശാസ്ത്രവിചാരം കൂടി വിടേണ്ടതാണ്. അല്ലാതിരുന്നാൽ ശാസ്ത്രവാസന പ്രതിബന്ധത്തെ ഉണ്ടാക്കും.

ശ്ലോകം: ഉൽക്കാഹസ്തോയഥ കശ്ചിത്ദ്രവ്യമാലോക്യതാംത്യജേത്,
ജ്ഞാനേനജ്ഞേയമാലോക്യജ്ഞാനം പശ്ചാത് പരിത്യജേത്

താ: മേധാവിയായവൻ ശാസ്ത്രം പഠിച്ചാൽ സാരമായ ജ്ഞാനത്താൽ ജ്ഞേയമായ പരബ്രഹ്മത്തെ അറിഞ്ഞശേഷം ആ ശാസ്ത്രവിചാരം കൂടി വിടേണ്ടതാണ്. എപ്രകാരമെന്നാൽ ഇരുട്ടുള്ള മുറിയിൽ ഇരിക്കുന്ന വസ്തുവെ കണ്ടെത്താൻ ദീപത്തെ കൈയ്യിൽ പിടിച്ചുകൊണ്ടു പോയി, ആ സാധനത്തെ കൈക്കൊണ്ടശേഷം ദീപത്തെക്കൂടി വിടുന്നതുപോലെ ചെയ്യേണ്ടതാണെന്ന് ഭാവം.

ശ്ലോകം: നാവാർത്ഥീഹിഭവേത്താവത് യാവത്പാരം ന ഗച്ഛതി
ഉത്തീർണേരു സരിത് പാരേ നാവാകിം വാ പ്രയോജനം

താ: നദിയെ കടക്കാൻ ആഗ്രഹമുള്ളവൻ അക്കരയിൽ ചെന്ന് ചേരുംവരെ തോണിയെ എപ്രകാരം ഉപയോഗകരമായി രക്ഷിക്കുമോ

അപ്രകാരം സംസാരസാഗരതരണപര്യന്തം ശാസ്ത്രവിചാരമായ തോണിയെ വിടരുത്. തരണം ചെയ്തശേഷം തോണി ആവശ്യമില്ലെന്ന് ശ്രീ വാസുദേവൻ ഉത്തരഗീതയിൽ ഉപദേശിച്ചു.

ഓം തത് സത്.

# ഹരി ഓം

# സർവ്വസംഗ്രഹം

ജ്ഞാനികൾ വിധിയെ അനുസരിക്കുക എന്ന വിഷയത്തെപ്പറ്റി ജിതേന്ദ്രിയനായ സോദരാ സ്വല്പം സാവധാനമായി കേൾക്കൂ.

ശ്ലോകം: *ഉച്ഛാസ്ത്രം ശാസ്ത്രിതം ചേതി ദ്വിവിധം പൌരുഷം സ്മൃതം*
*തത്രോച്ഛാസ്ത്ര മനർത്ഥായ പരമാർത്ഥായ ശാസ്ത്രിതം*

താ: പുരുഷന്മാരുടെ പ്രയത്നം ശാസ്ത്രീയമെന്നും അശാസ്ത്രീയമെന്നും രണ്ടുവിധം. അവയിൽ അശാസ്ത്രീയം നരകത്തിന് മാർഗ്ഗവും ശാസ്ത്രീയം മോക്ഷത്തിന് കാരണവുമെന്ന് ശ്രീ വസിഷ്ഠൻ ഉപദേശിച്ചു. ഇപ്രകാരംതന്നെ ഗീതയിൽ ശ്രീകൃഷ്ണ ഭഗവാൻ ഉപദേശിച്ചു.

ശ്ലോകം: *യശ്ശാസ്ത്രവിധിമുത്സൃജ്യവർത്തതേകാമ കാരതഃ*
*നസസിദ്ധിമവാപ്നോതിന സുഖം നപരാംഗതിം.*

താ: ആർ ശാസ്ത്രത്തിൽ പറയപ്പെട്ട വിധികളെ അതിക്രമിച്ച് യഥേച്ഛയായി മടിയനായി സഞ്ചരിക്കുന്നുവോ അവൻ തത്വജ്ഞാനത്തെ അടയുന്നതല്ല. സ്വർഗ്ഗഫലത്തെക്കൂടി അനുഭവിക്കുന്നതല്ല. ഇഹലോക സുഖത്തെക്കൂടി അനുഭവിക്കുന്നതല്ല. മറ്റെന്തെന്നാൽ നരകത്തിൽ പ്രവേശിക്കും. യഥേഷ്ടാചരണമെന്നാൽ സാധുക്കളായവർ ജിതേന്ദ്രിയത്വം പ്രാപിക്കാതെ കേവലം പൈശാചികവൃത്തിയായ, മദ്യമാംസാദികളെ ഭുജിച്ച് മദോന്മത്തരായി അതിനാൽ ദോഷമില്ലെന്ന് പുണ്യപുരുഷന്മാരോട് വാദിക്കുന്നത്.

ശ്ലോകം: *സർവ്വേ ബ്രഹ്മവദിഷ്യന്തിസംപ്രാപ്തേതു കലൗ യുഗേ*
*നാനുതിഷ്ഠന്തിമൈത്രേയ! ശിശ്നോദര പരായണാഃ*

താ: ഹേ മൈത്രേയ കലിയുഗം പ്രബലമാകുമ്പോൾ എല്ലാവരും വേദാന്തികളാകും. സർവ്വദാ അചലഭാവമായ ബ്രഹ്മഭാവം മാത്രം പറയും. ബ്രഹ്മനിഷ്ഠന്മാർ ചെയ്യുന്ന അനുഷ്ഠാനനിഷ്ഠാദികളെ തീരെ ചെയ്യുന്നതല്ല. കൂടാതെ എപ്രകാരമിരിക്കുമെന്നാൽ ശിശ്നോദര പരായണരായി പ്രബലമായി തിരിഞ്ഞുകൊണ്ടിരിക്കുമെന്നു പരാശരമഹാമുനി.

ശ്ലോകം: *സുഖമിച്ഛന്തിയേമൂഢാഃനേച്ഛന്തിസുഖകാരണം*
*നേച്ഛന്തി ദുഃഖലേശംവാ തദ്ധേതോസ്സതനംയതാഃ*

താ: വിവേകശൂന്യരായ ജനങ്ങൾ സുഖത്തെ സർവ്വദാ അപേക്ഷിച്ചുകൊണ്ടിരിക്കുന്നു. അതിനാൽ സുഖം എപ്രകാരം ഉണ്ടാകുമോ അതിന്റെ കാരണത്തെ വിചാരണചെയ്യുന്നില്ല. ദുഃഖത്തെ അശേഷവും അഭിലഷിക്കുന്നില്ല. പക്ഷേ ദുഃഖകാരണമായ പാപകർമ്മം മാത്രം തന്നുടെ ശക്തിക്ക് അധികമായും ചെയ്യും. ആഹാ എന്തൊരാശ്ചര്യം. മധുരനാരങ്ങ തിന്നാനുള്ള അഭിലാഷത്തിൽ കാഞ്ഞിരവിത്ത് വിതയ്ക്കുന്നു. ഗംഗാസ്നാനം ചെയ്യാൻ കാശിക്ക് പോകണമെന്ന അഭിലാഷം ദിക്ഭ്രമം കൊണ്ട് ദക്ഷിണത്തിലേക്ക് വേഗമായി നടക്കുന്നു. ദിക്ഭ്രമമെന്നാൽ മലകളുടെ മദ്ധ്യത്തിൽ പോയ വർക്ക് കിഴക്ക് പടിഞ്ഞാറായും വടക്കുതെക്കായും തോന്നും എന്ന് വാസിഷ്ഠം.

ശ്ലോകം: *പുണ്യസ്യഫലമിച്ഛന്തി പുണ്യം നേച്ഛന്തിമാനവാഃ*
*നപാപ ഫലമിച്ഛന്തിപാപം കുർവന്തിയത്നതഃ*

താ: മാനവന്മാർ പുണ്യഫലമായ സുഖത്തെ അഭിലഷിക്കുന്നു. പക്ഷെ അതിന്ന് കാര്യമായ വേലയൊന്നും ചെയ്യുന്നില്ല. പാപകരമായ ദുഃഖത്തെ ആരുംതന്നെ ആശിക്കുന്നതല്ല. പക്ഷെ പ്രയത്നപൂർവ്വമായി പാപകാര്യത്തെ വിശേഷമായി ചെയ്യും. ആഹാ എന്തൊരാശ്ചര്യം ഇത് ഇപ്പോൾ ദൃഷ്ടാന്തമാണല്ലോ. കർത്താക്കൾ ഗുരു പുത്രന്മാർ, വിചാരമോ പരമപവിത്രമായ മോക്ഷത്തെപ്പറ്റി, പക്ഷേ ഗുരു ആരാധനയിൽ ചെയ്യുന്ന കൃത്യങ്ങൾ മാത്രം ഘോരനരകത്തിന്ന് കാരണമായ പ്രാണിഹിംസയും, അസുരന്മാർ സേവിക്കുന്ന ദോഷകരമായ മദ്യപാനവും.

ശ്ലോകം: *ബോധാ ദൂർദ്ധ്വംചതദ്ധേയം ജീവൻ മുക്തി പ്രസിദ്ധയേ*
*കാമാദിക്ലേശ ബദ്ധേന യുക്തസ്യ നഹി മുക്ത താ.*

താ: ബ്രഹ്മനിഷ്ഠാഫലത്താൽ തത്വബോധമായ ബ്രഹ്മജ്ഞാനം ഉണ്ടായ ശേഷവും കൂടി ജീവൻ മുക്തി ദൃഢപ്പെടുന്നതുവരെ തുടർച്ചയായി ബ്രഹ്മചിന്തനം തതേകധ്യാനം അവശ്യമായി ചെയ്യേണ്ടതാണ്. രാഗദ്വേഷങ്ങൾ നികൃഷ്ടഭോജനങ്ങളിൽ അഭിലാഷം മുതലായ വിഷയാസക്തിയോടുകൂടിയ മനസ്സുള്ളവന് മേൽ പ്രസ്താവിച്ച ബ്രഹ്മബോധം കൃഷ്ണ പക്ഷചന്ദ്രനെപ്പോലെ ക്ഷീണിച്ച് മുക്തി സിദ്ധിക്കാതെ

ബദ്ധനാവുന്നതാണെന്ന് ശ്രീ വിദ്യാരണ്യ ഗുരു പഞ്ചദശിയിൽ പറഞ്ഞിരിക്കുന്നു.

ശ്ലോകം: *തത്വം ബുദ്ധ്വാപി കാമാദീൻ നിശ്ശേഷം ന ജഹാസിചേത്*
*യഥേഷ്ഠാചരണം തേ സ്യാദ്ധർമ്മ ശാസ്ത്രാതിലംഘിനഃ*

താ: ബ്രഹ്മനിഷ്ഠൻ പരതത്വം അറിഞ്ഞും (ബ്രഹ്മബോധം ഉണ്ടായിട്ടും) വിഷയാസക്തി, കാമക്രോധാതികളെ വിടാതെയിരുന്നാൽ, ധർമ്മ ശാസ്ത്രത്തെ അതിക്രമിച്ച കാരണത്താൽ ജ്ഞാനഭ്രഷ്ഠനായി, സ്വേച്ഛാപ്രവർത്തനം ഉണ്ടാകും. അതായത് ബ്രഹ്മജ്ഞാനിയെന്ന അഹങ്കാരമുണ്ടായി വിധിനിഷേധരൂപമായ ധർമ്മശാസ്ത്രത്തെ അതിക്രമിച്ചു, കർമ്മാദി വിഷയങ്ങളിൽപ്പെട്ടു നശിച്ചുപോകും. അതിനാൽ യഥേഷ്ഠാചരണം പാടില്ലതന്നെ. അപ്രകാരമുള്ള യഥേഷ്ഠാചരണം ധൂർത്തലക്ഷണമെന്ന് അർത്ഥം. അതിനാൽ നിശ്ശേഷമായി വാസനാരാഹിത്യം ഉള്ളവനായിരിക്കേണ്ടതാണ്.

ശ്ലോകം: *ബുദ്ധാദ്വൈത തത്വസ്യ യഥേഷ്ടാചരണംയദി*
*ശൂനാം തത്വദൃശാം ചൈവ, കോ ഭേദോശുചിഭക്ഷണേ*

താ: അദ്വൈത പരബ്രഹ്മജ്ഞാനികൾ സ്വേച്ഛാചരണം പ്രാപിച്ച് വിധിനിഷേധങ്ങളെ അതിക്രമിച്ച്, മദ്യമാംസാദി ഭക്ഷിക്കുന്നതായാൽ നായയ്ക്കും പരമപാവനനായ മഹാത്മാവിന്നും എന്താണ് ഭേദം. അതായത് മഹാത്മാക്കൾ അപ്രകാരപ്പെട്ട നികൃഷ്ടവേലകൾ ചെയ്യുന്നതല്ലെന്ന് ശ്രീസുരേശ്വരാചാര്യർ വേദാന്തവാർത്തികത്തിൽ എഴുതിയിരിക്കുന്നു.

ശ്ലോകം: *തിതിക്ഷാജ്ഞാന വൈരാഗ്യശമാദിഗുണവർജ്ജിതഃ*
*ഭിക്ഷാമാത്രേണയോ ജീവേത്, സപാപീ യതി വൃത്തിഹാ*

താ: ആർ ഇന്ദ്രിയനിരോധം, ജ്ഞാനം, വിഷയവൈരാഗ്യം, ശമദമ ഉപരതി തിതിക്ഷ സമാധാനം മുതലായ സത്ഗുണങ്ങൾ ഇല്ലാത്തവനായി വലിയവൻ എന്ന് പേർ പറഞ്ഞു, നീചാചാരത്തോടെ ജീവിക്കുന്നുവോ, ആ മഹാപാപി മഹാത്മാക്കളുടെ മാർഗ്ഗത്തെ ഉപേക്ഷിച്ച കാരണത്താൽ ഘോരമായ നരകത്തിൽ പതിക്കുന്നതാണെന്ന് ഉപനിഷത്ത്വാണി.

ശ്ലോകം: *യദാമനസി വൈരാഗ്യം ജാതം സർവേഷു വസ്തുഷു*
*തദൈവസന്യസേത് വിദ്വാനന്യഥാ പതിതോ ഭവേത്.*

താ: എപ്പോൾ ഇന്ദ്രിയാദി സമസ്തവസ്തുക്കളിൽ സമ്പൂർണ്ണ വൈരാഗ്യമുണ്ടാകുമോ അപ്പോൾത്തന്നെ സന്യസിക്കണം. ഗൃഹത്തെ ത്യജിക്കേണ്ടതാണ്. വിഷയവിരക്തി സമ്പൂർണ്ണമായി ഇല്ലാതിരുന്നാൽ സന്യസിച്ചശേഷം വിഷയവാസന ഉണ്ടായാൽ അധോഗതിക്ക് പാത്രമാകുന്നതാണെന്ന് ആത്മബോധോപനിഷത്തിൽ പറയുന്നു.

ശ്ലോകം: *വാസനായാസ്തഥാവഹ്നേ ഋണവ്യാധി ദ്വിഷാമപി*
*സ്നേഹവൈരാ വിഷാണാംച ശേഷഃ സ്വല്പോഽപി ബാധതേ*

താ: വിഷയവാസന, അഗ്നി, കടം,. വ്യാധി, ശത്രു പുത്രകളത്രാദികളിൽ വാത്സല്യം, ഇതരരിൽ വിരോധം, വിഷം ഇവ അല്പമെങ്കിലും ബാക്കി ഇരുന്നാൽ ക്രമമായി, വൃദ്ധിയായി ബാധിക്കും. എന്നാൽ വീടായാലും കാടായാലും ദഹിക്കുമ്പോൾ അഗ്നിയെ അണച്ചാലും ഒരു തീപ്പൊരി ബാക്കിയുണ്ടായാൽ പിന്നീട് കാറ്റിനാൽ വൃദ്ധി പ്രാപിച്ച് എല്ലാം ദഹിക്കുന്നതാണ്. അപ്രകാരം തന്നെ ബ്രഹ്മനിഷ്ഠന്റെ ഹൃദയത്തിൽ സ്വല്പമായാലും, വിഷയവാസന യുണ്ടായാൽ പ്രപഞ്ചജനസംസർഗ്ഗമെന്ന കാറ്റിനാൽ വൃദ്ധിചെയ്ത് സമ്പാദിച്ച ജ്ഞാനമെല്ലാം നശിക്കുമെന്ന് അന്നപൂർണ്ണോപനിഷത്ത്. ഒരു തടാകത്തിൽ ജലം പൂർണ്ണമായിരിക്കുമ്പോൾ ചെറുദ്വാരത്തിലൂടെ തണ്ണീർ പൊയ്ക്കൊണ്ടിരുന്നാൽ ഉടൻ ആ ദ്വാരത്തെ അടക്കേണ്ടതാണ്. അല്ലെങ്കിൽ ക്രമേണ അധികരിച്ച് തടാകത്തെ മുറിച്ച് ജലമെല്ലാം പോകുമല്ലോ. അപ്രകാരംതന്നെ ജ്ഞാനം മുതലായ ജലം ഹൃദയ ത്തിൽ നിറഞ്ഞിരുന്നാലും വിഷയവാഞ്ഛയെന്ന ദ്വാരം സ്വല്പമാ യിരുന്നാൽ തൽക്ഷണം നിവൃത്തിചെയ്യേണ്ടതാണ്, അല്ലാതിരുന്നാൽ ഇത്രകാലം കഷ്ടപ്പെട്ട് സമ്പാദിച്ചതെല്ലാം വഴുതിപ്പോകും.

സൂത്രം: *ആ വൃത്തിരസകൃതുപദേശാത്*

താ: അവിദ്യ നിവൃത്തി ഉണ്ടായാൽ ആനന്ദപ്രാപ്തി പര്യന്തം; വിഷയവാസനയിരുന്നാൽ, കൂടക്കൂടെ സ്മരണ, നിധിധ്യാസം മുതലായവ അവശ്യമായി ചെയ്യേണ്ടതാണെന്ന്, വേദശാസനമുണ്ടെന്ന്, ശ്രീ വേദവ്യാസമഹർഷി വേദാന്ത (ബ്രഹ്മ) സൂത്രത്തിൽ പറഞ്ഞിരിക്കുന്നു.

ശ്ലോകം:*സ്വശരീരേ സ്വയം ജ്യോതിസ്വരൂപം സർവ്വസാക്ഷിണം*
*ക്ഷീണ ദോഷാ: പ്രപശ്യന്തി നേതരേ മായയാ വൃതാഃ*

താ: തന്റെ ഹൃദയത്തിൽ സർവ്വസാക്ഷിയായി സ്വയം ജ്യോതി സ്വരൂപമായ, ആത്മാവിനെ സമസ്തദോഷങ്ങൾ നശിച്ച് ബ്രഹ്മനിഷ്ഠന്മാർ ദർശിക്കുന്നതാണ്. വിഷയവാസന അല്പമെങ്കിലു മുള്ളവർക്ക് ആത്മദർശനം സിദ്ധിക്കുന്നതല്ല. അതായത് നേത്രരോഗ മുള്ളവർ, പ്രകാശമുള്ള സൂര്യനെ ദർശിക്കുമോ.

ശ്ലോകം:*അവാസനത്വാ ത്സതതം യദാന മനുതേ മനഃ*
*അമനസ്കാതഥോ, ദേതി പരമോപശ മപ്രദാ*

താ: എപ്പോൾ സമസ്ത വിഷയവാസനയും നശിച്ച് മനസ്സ് വിഷയങ്ങളെ മനനം ചെയ്യുന്നില്ലയോ, അപ്പോൾ സമസ്തദുഃഖ രാഹിത്യമായ ബ്രഹ്മാനന്ദ പ്രാപ്തിയായ അമനസ്കം പ്രകാശിക്കുമെന്ന് അന്നപൂർണ്ണോപനിഷത്ത്; വൃത്തികളുടെ സമൂഹത്തെ മനസ്സ് എന്നു പറയും. ആ, വൃത്തികൾ ഓരോന്നും നശിച്ചാൽ മനോനാശം തന്നത്താനെ ഉണ്ടാവും. ഇതുതന്നെ അമനസ്ക്കമെന്നും അചലമെന്നും നമ്മുടെ രാജയോഗികൾ പറയുന്ന ഉയർന്ന അവസ്ഥ.

ശ്ലോകം:*ജന്മാന്തര ശതാഭ്യസ്താ മിഥ്യാസംസാര വാസനാ*
*സാദിനാഭ്യാസ യോഗേന വിനാനക്ഷീയതേകചിത്*

താ: ജീവികൾക്ക് മിഥ്യ എന്ന സംസാരവിഷയവാസന അനേക ശതവർഷകാലങ്ങളായി പ്രവത്തകമായി വരുന്നു. അത് ബഹുദിന അഭ്യാസയോഗധ്യാനങ്ങളാൽ നശിക്കുമെന്നല്ലാതെ വേറെ മാർഗ്ഗ ങ്ങളില്ലെന്ന് മുക്തികോപനിഷത്ത്. ഇപ്പോൾ നമ്മുടെ രാജയോഗികൾ താരക സാംഖ്യങ്ങളും അനാവശ്യമെന്നും അമനസ്കം ഒന്ന് മാത്രം മതിയെന്നും പറയുമ്പോൾ ആശ്ചര്യം ഏർപ്പെടാത്തവർ ആരെങ്കിലും ഉണ്ടോ?

ശ്ലോകം: *ബ്രഹ്മാനന്ദേ നിമഗ്നസ്യ വിഷയാ ശാന തത്ഭവേത്*
*വിഷം ദൃഷ്ട്വാമൃതം ദൃഷ്ട്വാവിഷം ത്യ ജതിബുദ്ധിമാൻ*

താ: ബ്രഹ്മാനന്ദത്തിൽ മഗ്നനായി അമൃതത്തെ കണ്ടവൻ അമൃതത്തെ ഭുജിക്കാതെ വിഷം അനുഭവിക്കുമോ? അപ്രകാരം തന്നെ ബുദ്ധിമാൻ വിഷയത്തിലുള്ള വിഷമസ്ഥിതിയെ ധ്യാനത്തിലുള്ള ആനന്ദാമൃതത്തെ കണ്ടശേഷം, വിഷയത്തിൽ പ്രവർത്തിക്കാതെ ജ്ഞാനാമൃതമായ ധ്യാനത്തെ ചെയ്യുമെന്നതല്ലാതെ വിഷയങ്ങളിൽ പ്രവർത്തിക്കുന്നതല്ല എന്ന് ആത്മബോധോപനിഷത്ത് പറയുന്നു.

ശ്ലോകം: *ഊർദ്ധ്വബാഹുർ വദാമ്യേഷനചകശ്ചിച്ഛൃണോതിമാം*
*ധർമ്മാദർത്ഥശ്ച കാമശ്ച സധർമ്മഃ കിംന സേവതേ.*

താ: ഞാൻ രണ്ടുകൈകളും ഉയർത്തിപ്പിടിച്ചുകൊണ്ട് പറയുന്നു. ധർമ്മമാർഗ്ഗത്തിൽ പ്രവർത്തിക്കുന്നവന് ചതുർവിധ പുരുഷാർത്ഥങ്ങ ളുണ്ടാകും. അധർമ്മപ്രവർത്തിയായ, പ്രാണിഹിംസ, മദ്യപാനം എന്നിവ ചെയ്യുന്നവർക്ക് നരകപ്രാപ്തിതന്നെ ഉണ്ടാകും. അയ്യോ എന്റെ വാക്ക് ആരും വിശ്വസിക്കുന്നില്ലല്ലോ. എത്രകഷ്ടം ജനങ്ങൾ ധർമ്മത്തെ സേവിക്കുന്നില്ലെന്ന് വേദവ്യാസമഹർഷി രണ്ടു കൈകളേയും മേലോട്ടുയർത്തി ദുഃഖത്തോടുകൂടി വിളംബരപ്പെടുത്തിയിരിക്കുന്നു.

ശ്ലോകം: *യഥാനിരിന്ധനോ വഹ്നിഃ സ്വയമേവോപശാമ്യതി*
*തഥാവൃത്തിക്ഷയാച്ചിത്തം സ്വയമേവോ പശാമ്യതി*

താ· എപ്രകാരം വിറകു തീരുമ്പോൾ അഗ്നി സ്വയമായി നശിക്കുമോ അപ്രകാരം വൃത്തികൾ നശിക്കുമ്പോൾ മനസ്സും ഇല്ലാതെയായിത്തീരും.

ശ്ലോകം: *അങ്കുശേനവിനാമത്തോയഥാ ദുഷ്ടമതം ഗജഃ*
*വിജേതും ശക്യതേ, നൈവ തഥായുക്ത്യാവിനാമനഃ*

താ: മദമുള്ള ദുഷ്ടആന അങ്കുശമില്ലാതെ എപ്രകാരം സ്വാധീനപ്പെടാതിരിക്കുന്നുവോ അപ്രകാരം വിഷയങ്ങളിൽ പ്രവർത്തിക്കുന്ന മനസ്സ് വൈരാഗ്യപരമായ ധ്യാനനിഷ്ഠാഭ്യാസം വിനാ സ്വാധീനപ്പെടാതിരിക്കുന്നു. അതായത് മനോനിരോധത്തിന്ന് വൈരാഗ്യപരമായ ധ്യാനയോഗമാണ് മുഖ്യസഹായം.

ശ്ലോകം: *ഉത്തമാം വൃത്തിമാശ്രിത്യ നീചവൃത്തി സമാശ്രിതഃ*
*ആരൂഢപതിതോ ജ്ഞേയഃ സർവ്വകർമ്മബഹിഷ്കൃതഃ*

താ: ആർ പരമപാവനമായ ബ്രഹ്മനിഷ്ഠാദിസദ്വൃത്തികളെ ആശ്രയിച്ച് പിന്നീട് നീചവൃത്തിയായ മദ്യമാംസാദി ഭോജന പരായണരായി, വിഷയലോലുപരായി ഇരിക്കുന്നുവോ അവൻ ആരൂഢപതിതർ എന്ന് അറിയേണ്ടതാണ്. കൂടാതെ അവർ സമസ്തകർമ്മങ്ങളിൽ നിന്ന് ബഹിഷ്ക്കരിക്കപ്പെട്ടവർ. അതായത് ഭ്രഷ്ടടൻ എന്ന് ഭാവം.

ശ്ലോകം: *ഇന്ദ്രിയാണാം വിചരതാം വിഷയേഷു സ്വഭാവതഃ*
*ബലാദാഹരണം തേഷാം പ്രത്യാഹാരസ്സ ഉച്യതേ*

താ: ഇന്ദ്രിയങ്ങൾക്ക് സ്വാഭാവികമായി വിഷയങ്ങളിൽ സഞ്ചരിക്കുന്നത് നിജഗുണം. ആ ഇന്ദ്രിയങ്ങളെ ധ്യാനബലമായ ബുദ്ധികൊണ്ട്, ആകർഷിച്ച്, പരബ്രഹ്മനിഷ്ഠയിൽ നിർത്തുന്നത് പ്രത്യാഹാരമെന്ന് അറിവുള്ളവർ പറയുന്നു.

ശ്ലോകം: *ഏകോവിശുദ്ധബോധോഽഹമിതിനിശ്ചയവഹ്നിനാ*
*പ്രജ്ജ്വാല്യാഽജ്ഞാന ഗഹനം വീത ശോകഃ സുഖീഭവ*

താ: മനോനിഗ്രഹത്തിനായി അഷ്ടാവക്രമുനീശ്വരൻ ജനകനെ ഇപ്രകാരം ഉപദേശിച്ചു. ഹേ കുഞ്ഞേ നീ ഏകമായ വിശുദ്ധ ബോധരൂപമെന്ന് നിശ്ചയമായ ജ്ഞാനാഗ്നിയാൽ അജ്ഞാനാ രണ്യത്തെ ദഹനം ചെയ്ത് ശോകരഹിതനായി സുഖിച്ചിരിക്കു മാറാകട്ടെ! എന്ന് അനുഗ്രഹിച്ചു.

ശ്ലോകം: *യാവന്നാധിഗതം ജ്ഞേയം യാവത്ക്ഷീണാനചിത്തഭൂഃ*
*യാവത്തീർണോന സംസാരസ്താവന്നഃകുശലംകുതഃ?*

താ: ഏതുകാലംവരെ ജ്ഞേയമായ ബ്രഹ്മത്തെ പ്രാപിക്കുന്ന തില്ലയോ, ഏതുവരെ ചിത്തത്തിലിരിക്കുന്ന വൃത്തികൾ, നശിക്കുന്നി ല്ലയോ, ഏതുവരെ സംസാരസാഗരത്തെ തരണം ചെയ്യുന്നില്ലയൊ അതുവരെ യാതൊരു പ്രാണിക്കും സുഖമുണ്ടാവുന്നതല്ല.

ശ്ലോകം: *ശാസ്ത്രാർത്ഥൈർബുദ്ധ്യതേ നാത്മാഗുരോർ, വചന, തോ നച*
*ബുദ്ധ്യതേ സ്വയമേ വൈഷ സ്വബോധ വശ തത്സ്വയം*

താ: ഈ ബ്രഹ്മം ബഹുവിധ ശാസ്ത്രചർച്ചകളാൽ പ്രാപിക്കാൻ സാദ്ധ്യമല്ല. മഹാഗുരുക്കന്മാരുടെ ഉപദേശത്താലും സിദ്ധിക്കുന്നതല്ല. മറ്റ് എപ്രകാരം സിദ്ധിക്കുമെന്നാൽ വിഷയവാസനാരഹിതമായ പ്രബോധന ബുദ്ധിയുള്ളവന് മനഃശൂന്യമായ ധ്യാനബലത്താൽ സ്വയമായി ബോധ്യം വരും. അതായത് വലിയ ഗുരോപദേശം ഉണ്ടാ യാലും, അനേകം ശാസ്ത്രങ്ങൾ പഠിച്ചാലും മനഃപരിശുദ്ധി ഇല്ലാതിരുന്നാൽ ജ്ഞാനം ഉണ്ടാവുന്നതല്ലെന്ന് ഭാവം.

ശ്ലോകം: *മുക്തിസ്തു ബ്രഹ്മണസ്തത്വജ്ഞാനാ ദേവാസ്യനാന്യഥാ*
*സ്വപ്രബോധം വിനാനൈവ സ്വ സ്വപ്നോഹീയതേ കഥം*

താ: മോക്ഷാഭിലാഷം ഉള്ളവർക്ക് ബ്രഹ്മതത്വം ജ്ഞാനോദയ ത്താൽ മാത്രം മുക്തി ഉണ്ടാവുമെന്നല്ലാതെ ഇതരങ്ങളായ യാതൊരു

വിദ്യകളാലും തരപ്പെടുന്നതല്ല. എപ്രകാരമെന്നാൽ സ്വപ്നത്തിൽ കണ്ട സ്വപ്നകാര്യങ്ങൾ, ജാഗ്രതാവസ്ഥയുണ്ടാകാതെ, എപ്രകാരം നശിക്കുന്നതില്ലയോ അപ്രകാരം മിഥ്യാഭൂതമായ സംസാരസ്വപ്നം നശിക്കുവാൻ ബ്രഹ്മപ്രബോധം ഉണ്ടാകേണ്ടതാണ്.

ശ്ലോകം: *അസ്തി ബ്രഹ്മേതി ചേദ്വേദ പരോക്ഷ ജ്ഞാനമേവതത്*
*അഹം ബ്രഹ്മേതി ചേദ്വേദസാക്ഷാത്ക്കാരഃ ന ഉച്യതേ.*

താ: ദേഹത്രയ വിലക്ഷണനായി, സർവ്വ സാക്ഷിയായ ആത്മാവാണ് താനെന്ന് വേദാന്തശ്രവണം ചെയ്യുന്നത് പരോക്ഷ ജ്ഞാനം മാത്രമാണ്. ആ ശുദ്ധബ്രഹ്മമാണ് താനെന്ന് ദൃഢബോധ മനന നിധിധ്യാസനങ്ങളാൽ സ്വാനുഭവം ഉണ്ടാവുന്നതാണ് എന്ന് ഉപനിഷത്തുക്കളുടെ അഭിപ്രായം. പരോക്ഷജ്ഞാനമെന്നാൽ ഈ രോഗത്തിന് ഇന്ന ഔഷധമെന്ന് അറിഞ്ഞുകൊള്ളുന്നത്. പിന്നീട് പഥ്യത്തോടെ രോഗശാന്തിയാകുന്നത്വരെ ഔഷധം സേവിച്ച് സുഖമായിരിക്കുന്നത് അപരോക്ഷ ജ്ഞാനമെന്ന് വേദാന്തമതം. ഇപ്പോൾ ഉള്ള ശുഷ്കവേദാന്തികൾ ശ്രവണത്താൽ സമ്പൂർണ്ണരായവർ എന്ന്സന്തോഷിക്കുന്നു. അതായത് രോഗത്തിനുള്ള ഔഷധത്തിന്റെ പേരിൽമാത്രം തൃപ്തിയായാൽ രോഗം നശിക്കുമോ?

ശ്രുതി: *ആത്മാവാരേദ്രഷ്ടവ്യഃ ശ്രോതവ്യോ മന്തവ്യോ നിദിധ്യാസിതവ്യഃ*
*തമേവം വിദിത്വാതി മൃത്യുമേതി നാന്യഃ പന്ഥാവിദ്യതേഽയനായ*

താ: ഹേ മൈത്രേയി ആത്മാവായ പരബ്രഹ്മം ആദ്യം ശ്രവിക്കത്തക്കത്. രണ്ടാമത് മനനം ചെയ്യേണ്ടത്, മൂന്നാമത് നിധിധ്യാസനം ചെയ്യേണ്ടത്, നാലാമത് ദർശിക്കാവുന്നത് എന്ന് നാലു പടികളായി യാജ്ഞവൽക്യമഹർഷി പറയുന്നു. ഇപ്പോൾ മനനനിധിധ്യാസനങ്ങൾ സാക്ഷാൽദർശനം ഈ മൂന്നും ചെയ്യുന്നവർ ഇല്ലാതെ പോയിരിക്കുന്നു. ശ്രവണമാത്രത്താൽ ധന്യരായിരിക്കുമെന്ന് കരുതുന്നു.

ശ്ലോകം: *ഗുഹായാംനിഹിതം സാക്ഷാദക്ഷരം വേദചേന്നരഃ*
*ച്ഛിത്വാഽവിദ്യാമഹാഗ്രന്ഥിം ശിവം ഗച്ഛേൽ സനാതനം*

താ: നരൻ ഹൃദയഗുഹയിൽ ഗൂഢമായിരിക്കുന്ന അക്ഷര പരബ്രഹ്മം അറിഞ്ഞാൽ അവിദ്യാഗ്രന്ഥികൾ നശിച്ച് ശാശ്വതമായ ശിവതത്വം പ്രാപിക്കുമെന്ന് ഋഭുഗീത.

ശ്ലോകം: *നകർമ്മണാ നപ്രജയാന ചാന്യേനാപികേന ചിത്*
*ബ്രഹ്മവേദന മാത്രേണ ബ്രഹ്മാപ് നോത്യേവമാനവഃ*

താ: മാനവൻ മുക്തിയടഞ്ഞു സുഖിക്കുന്നത് കർമ്മത്താൽ സാദ്ധ്യമാകില്ല. പുത്രസന്താനത്താലും സിദ്ധിക്കുന്നതല്ല. കൂടാതെ ഇതരങ്ങളായ എന്ത്‌വിദ്യകളാലും സാധ്യമാവുന്നതല്ല. പിന്നെ എപ്രകാരം സിദ്ധിക്കുമെന്നാൽ ബ്രഹ്മജ്ഞാനമെന്ന ഒരേ മാർഗ്ഗത്താൽ പരബ്രഹ്മത്തെ പ്രാപിച്ചു ശാശ്വതസുഖം ഉണ്ടാകുമെന്ന് കഠരുദ്രോപനിഷത്തിൽ പറയുന്നു.

ശ്ലോകം: *യസ്മിൻ കാലേസ്വമാത്മാനം യോഗീജാനാതികേവലം*
*തസ്മാത്കാലാത്സമാരഭ്യജീവൻ മുക്തോഭവേദസൗ*

താ: ബ്രഹ്മനിഷ്ഠൻ ഏത് സമയത്തിൽ കേവലമായ തന്റെ ആത്മാവിനെ ശുദ്ധബ്രഹ്മമെന്ന് അറിഞ്ഞുകൊള്ളുന്നുവോ അതുമുതൽ മുക്തനായവൻ എന്ന് യാജ്ഞവൽക്യോപനിഷത്ത്. അതായത് യോഗിയായവൻ ബ്രഹ്മജ്ഞാനം ഉണ്ടായ സമയത്തിൽത്തന്നെ സമാധിസ്ഥനായിരിക്കുന്നു. ദേഹപതനം സമാധിയല്ലെന്ന് അഭിപ്രായം. ഈ രഹസ്യം അറിയാതെ ഉത്തരായണ, ദക്ഷിണായനാദി വിഷയമായി ഭക്തന്മാർ ഭ്രമിച്ചുകൊണ്ടിരിക്കുന്നു.

ശ്ലോകം: *മൗനാന്ന മുനീർഭവതിനാരണ്യ വസനാൻ മുനിഃ*
*സൽലക്ഷണംതുയോവേത്തോസമുനിശ്രേഷ്ഠ ഉച്യതേ.*

താ: സംസാരിക്കാതിരിക്കുന്നതിനാൽ മാത്രം അവൻ മുനിയാവുന്നതല്ല. അരണ്യത്തിലും, മലഗുഹകളിലും ഇരിക്കുന്നതുകൊണ്ട് മൗനിയാവുന്നതല്ല. പിന്നെ സത്താ മാത്രമായ ബ്രഹ്മത്തെ അറിഞ്ഞവൻ ഗൃഹസ്ഥാശ്രമത്തിലിരുന്നാലും അവൻ ശ്രേഷ്ഠനായ മഹർഷിയെന്ന് ഉപനിഷത്ത് വചനം.

ശ്ലോകം: *ഏകമേവാദ്വിതീയം യദ്ഗുരോർ വാക്യേന നിശ്ചിതം*
*ഏതതേകാന്തമിത്യുക്തം ന മഠോനവനാന്തരം*

താ: ഏകമേവ ദ്വിതീയമായ പരബ്രഹ്മത്തെ ഗുരോർ അനുഗ്രഹത്താലും തന്നുടെ സ്വബോധത്താലും അറിഞ്ഞുകൊള്ളുന്നത് ഏതെന്നുള്ളതോ അത് ഏകാന്തമെന്ന് പറയപ്പെടുന്നു. ഈ രഹസ്യമറിയാതെ സംസാരത്തെ വിട്ട് അരണ്യത്തിലിരിക്കുന്നത്, നദീതീരത്തിൽ വസിക്കുന്നത്, മഠത്തെ കെട്ടി അതിലിരിക്കുന്നത്

മുതലായവ ഏകാന്തമല്ല. ഏകാന്തമെന്നാൽ, മനസ്സിതര സങ്കല്പമില്ലാതെ, ഏകമായ ബ്രഹ്മത്തിൽ സ്ഥിരമായി ഇരിക്കുന്നത്. ഇപ്രകാരം ഇരിക്കുന്നവൻ അനേകജനമദ്ധ്യത്തി ലിരുന്നാലും ഏകാന്തതയിലിരിക്കുന്നവനാണ്. ഏകാന്തമായ അരണ്യത്തിലിരുന്നാലും, ഹൃദയത്തിൽ ഇതര സങ്കല്പങ്ങൾ ഇരുന്നാൽ അവൻ അനേകജനങ്ങളുടെ മദ്ധ്യേ ഇരിക്കുന്നവൻ എന്ന് മൈത്രേയോപനിഷത്ത്. ഉപനിഷത്ത് ഇപ്രകാരം പറയുന്നതിനാൽ ഈ കാലത്തെയനുസരിച്ച് അന്നം കഴിക്കാതെ പലഹാരങ്ങളെ തിന്നുന്നവരേയും, മൗനത്തിൽ ഇരിക്കുന്നവരേയും നന്നായി പരീക്ഷിച്ചതിനുശേഷം സമീപത്തിൽ ചേരേണ്ടതാണ്. അപ്രകാരം ഉള്ളവരിൽ ഇപ്പോൾ ഉന്നതന്മാർ കുറവായിരിക്കുന്നു. ഒരുപക്ഷേ ഉണ്ടായാലും അവർ എവിടെയും ചുറ്റിത്തിരിയാതെ ഒരു സ്ഥലത്തുതന്നെ നിവസിച്ചുകൊണ്ടിരിക്കുന്നു. അപ്രകാരംതന്നെ വിശേഷ ജടകളും വിഭൂതിയും മെതിയടിയും യോഗദണ്ഡും മാൻതോലുമുള്ളവരെ കൂടി വളരെ പരീക്ഷിക്കേണ്ടതാണ്. രാവണനും അർജ്ജുനനും സന്യാസികളായ കഥകളെ കേട്ടിട്ടുണ്ട്. ഒരു പതിവ്രതാ ശിരോമണിയായ നാരീരത്നത്തിന് വസ്ത്രാഭരണാദികൾ എപ്രകാരം ഉണ്ടാവും, ദുർവൃത്തിയുള്ള വേശ്യക്ക് വസ്ത്രാഭരണാതികൾ എപ്രകാരം ഉണ്ടാവുമെന്ന് വിചാരിച്ചാൽ ഈ സംഗതി വെളിവാകും. വലിയ മഹാത്മാക്കൾ രൂപാ നോട്ടുകൾ പോലിരിക്കും. എന്തെന്നാൽ അതിൽ യാതൊരു ശൃംഗാരവുമില്ലാതിരുന്നാലും ആ കടലാസു തുണ്ടിന്ന് ആയിരത്തിൽ ആയിരം വിലയുണ്ട്. സോപ്പു തുണ്ടിന് മേലിരിക്കുന്ന ശൃംഗാരകടലാസ്സ് ഒരു പൈസക്ക് കൂടി വേല ചെയ്യുന്നതല്ല.

ഈ സംഗതി ജനങ്ങൾ അറിഞ്ഞാൽ സുഖമായി കാലംകഴിക്കാം. ബ്രഹ്മനിഷ്ഠ പൂർത്തീകരിക്കണമെന്ന് അഭിപ്രായമുള്ളവർ ധർമ്മനിഷ്ഠയിൽ ഇരിക്കുന്ന ഒരു ബ്രാഹ്മണവിധവയെ ഗുരുവായി ഭാവിക്കാം. ആ അമ്മ സുമംഗലിയായിരിക്കുമ്പോൾ എപ്രകാരമിരുന്നു, ഈ സ്ഥിതിക്കു വന്നപ്പോൾ എന്തെന്ത് ഉപേക്ഷിച്ചു എന്ന് ദീർഘമായി വിചാരിച്ചാൽ ഭക്തൻ എപ്രകാരമിരിക്കണമെന്ന് അറിഞ്ഞുകൊണ്ട് മുക്തി അടഞ്ഞു സുഖിക്കാം.

ശ്ലോകം: *യഥാഗാധ നിധേർലാഭേനോപായഃ ഖനനം വിനാ*
*മല്ലാഭേപി തഥാ സ്വാത്മചിന്താം മുക്ത്വാന ചാ പരഃ*

താ: ഭൂമിയുടെ അഗാധഭാഗത്തിലുള്ള ധനനിക്ഷേപം എടുക്കുവാൻ കൂന്താലി മുതലായവകളെ കൂടാതെ മറ്റൊരുപായം എപ്രകാരമില്ലയോ അതു പോലെ ബുദ്ധിഗുഹയിലിരിക്കുന്ന ജ്ഞാനധനം കിട്ടുവാൻ ബുദ്ധിയെന്ന കട്ടപ്പാരയാൽ തദേകജ്ഞാനമായ നിരന്തരചിന്തനം ഇല്ലാതെ വേറെ ഉപാധിയില്ല എന്ന് ആത്മഗീത പറയുന്നു.

ശ്ലോകം:*വിചാരിതമലം ശാസ്ത്രം ചിരമുദ്ഗാഹിതം മിഥഃ*
*സംത്യക്തവാസനാൽ മൗനാദൃതേ നോസ്ത്യുത്തമം പദം*

താ: ഞങ്ങൾ ഗുരുശിഷ്യന്മാർ മൂലമായി ശാസ്ത്രങ്ങളെ ബഹുവിധങ്ങളായി കൂടെക്കൂടെ ചർച്ചചെയ്തു. അതിൽ മുഖ്യമായത് എന്തെന്നാൽ വാസനാരഹിതമായ മനസ്സ് സ്വരൂപാനന്ദത്തിൽ ഇരിക്കുന്നതിനേക്കാൾ ശ്രേഷ്ഠമായ പദം യാതൊന്നും കാണുന്നില്ലെന്ന് ശ്രീ വിദ്യാനന്ദഗുരു പറയുന്നു.

ശ്ലോകം: *തപസാ പ്രാപ്യതേ സത്യം സത്യാത്സം പ്രാപ്യതേമനഃ*
*മനസാപ്രാപ്യതേഹ്യാത്മാആത്മനാന നിവർത്തതേ.*

താ: ഇന്ദ്രിയനിരോധമായ തപോധ്യാനങ്ങളാൽ രജോഗുണ തമോഗുണങ്ങൾ നശിച്ച് ശുദ്ധസത്വം ഉണ്ടാകും. ശുദ്ധസത്വം ഉണ്ടാകുമ്പോൾ മനസ്സ് പ്രശാന്തമായി സ്വാധീനമാകും. സ്വാധീനമായ മനസ്സിനെ ബ്രഹ്മധ്യാനത്തിൽ പ്രവേശിപ്പിച്ചാൽ ആത്മസ്വരൂപം കാണപ്പെടും. ആ സ്ഥിതിയെ പ്രാപിച്ചവർക്ക് പുനരാവർത്തി രഹിതമായ മോക്ഷം ലഭിക്കും.

ശ്ലോകം:*മനസശ്ചേന്ദ്രിയാണാം ച ഏകാഗ്ര്യം പരമം തപഃ*
*തജ്ജ്യായഃ സർവ്വധർമ്മേഭ്യഃസധർമ്മഃ പര ഉച്യതേ*

താ: കൃച്ഛ്രചാന്ദ്രായണാദി അനേക വിധങ്ങളായ തപസ്സുകളിൽ ദശേന്ദ്രിയങ്ങളോട് മനസ്സിനെ ഐക്യപ്പെടുത്തി നിർവിചാര ബ്രഹ്മനിഷ്ഠയിൽ ഇരിക്കുന്നത് വലിയ തപസ്സെന്ന് പറയപ്പെടുന്നു. ഇത് എല്ലാ ധർമ്മങ്ങളെക്കാളും ശ്രേഷ്ഠതമമായ ധർമ്മം. ഇതിനേക്കാൾ വലിയതപസ്സ് മറ്റൊന്നുമില്ലെന്ന് മനുസ്മൃതി.

ശ്ലോകം: *ധർമ്മോപദേശസമയേ ജനാ സ്സർവ്വേഽപിപണ്ഡിതാഃ*
*തദനുഷ്ഠാനസമയേമുനയോഽപിന പണ്ഡിതാഃ*

താ: മറ്റുള്ളവരെ ഉപദേശിക്കുന്ന സമയത്ത് ജനങ്ങളെല്ലാം മഹാപണ്ഡിതന്മാരാണ്. പക്ഷേ താനുപദേശിച്ച പ്രകാരം

അനുഷ്ഠിക്കുന്ന വിഷയത്തിൽ മുനീശ്വരൻ കൂടി അസമർത്ഥനാണ്. അതായത് ഒരുവൻ നമ്മളോട് വേദാന്ത പ്രസംഗം ചെയ്യുമ്പോൾ, അവൻ അപ്രകാരമാണോയെന്ന് ശ്രദ്ധിച്ച് ആചരിക്കേണമെന്ന് ഭാവം.

ശ്ലോകം: പരോപദേശേ പാണ്ഡിത്യം സർവ്വേഷാംസുകരം നൃണാം
ധർമ്മേ സ്വ കീയേഽനുഷ്ഠാനം കസ്യചിത്തുമഹാത്മനഃ

താ: വേദാന്തം മറ്റുള്ളവർക്ക് ഉപദേശിക്കുവാൻ എല്ലാവർക്കും ബഹുസുലഭം. അപ്രകാരം ചൊല്ലപ്പെടുംവിധം അല്പം അനുഷ്ഠാനത്തിൽ ഉള്ള മഹാത്മാവ് എവിടെയെങ്കിലും ഒരുവൻ മാത്രം കാണപ്പെടും. അതിനാൽ ഗുരുക്കളെ വളരെ പരീക്ഷിക്കണമെന്ന് ഭാവം. അല്ലാതിരുന്നാൽ ചില വിധങ്ങളായ തടസ്സങ്ങൾ ഉണ്ടാകും.

ശ്ലോകം: *അന്ധേനൈവയഥാ ചാന്ധാനീയ മാനാസ്സുദാരുണേ*
*അന്ധാഃ കൂപേ പതത്യേ വ തഥാ പാപരതാ ജനാഃ*

താ: എപ്രകാരം ഗാഢാന്ധകാരത്തിൽ കുരുടനെ ആശ്രയിച്ച് അവനാൽ ഇതരരായ ജന്മാന്ധന്മാർക്ക് വഴികാണിക്കപ്പെട്ടാൽ എല്ലാവരും കൂപത്തിലായാലും കുഴിയിലായാലും കാട്ടിലായാലും പോയി വീണ് കഷ്ടപ്പെടുന്നതുപോലെ, അപ്രകാരം പാപകൃത്യങ്ങളായ മധു, മാംസം, കഞ്ചാവ് മുതലായവ സേവിക്കുന്നവരെ ആശ്രയിച്ചാൽ ഇപ്പോഴുളളതിനേക്കാൾ ഇനിയും സംസാരകൂപത്തിൽ വീണു പോകുന്നു. കഞ്ചാവ് പിടിക്കുന്നവരുടെ സമീപത്തിൽ സംസാരത്തിലുള്ള സദാചാരന്മാർ പോയാൽ ജ്ഞാന പത്രിയെന്ന് പറഞ്ഞു മെല്ലെ മെല്ലെ കുറേശ്ശെ പഠിപ്പിച്ച് മോശം ചെയ്യും. എന്തിനാണ് അപ്രകാരം പഠിപ്പിച്ചു കൊടുക്കുന്നതെന്നാൽ നാളേക്ക് അവൻ കൊണ്ടുവരുവാനുള്ള സൂത്രം, കഞ്ചാവ് പിടിച്ച് ശീലിച്ചവൻ പിന്നീട് പിടിക്കാതിരിക്കാൻ വിഷമം. ഇത് മാംസത്തിന്നുവേണ്ടി പക്ഷികളെ പിടിക്കുന്ന തന്ത്രമായ വലപോലെ ഉള്ളത്. എപ്പോൾ ഒരു വിധമായ വിചാരത്തിലിരിക്കുന്ന സമയത്തിൽ വളരെ ഇഷ്ടമുള്ളവരോ വളരെ ഉന്നതന്മാരോ ബന്ധുസമീപത്തിൽ നിൽക്കുമ്പോൾ അവരെ സമാധാനപ്പെടുത്തുവാൻ നൂറുപ്രാവശ്യം, എന്താ ഇവിടെ ഒരു വാക്കെങ്കിലും പറയേണ്ടതല്ലേ എന്ന് വീണ്ടും വീണ്ടും വിചാരം ചെയ്താലും പറയുവാൻ മനസ്സുണ്ടാവുന്നതില്ലയോ. അപ്രകാരം തന്നെ ആഹാരകാലമതിക്രമിച്ചാലും വളരെ പ്രിയമുള്ളവർ നല്ല ഭോജന വസ്തുക്കൾ സമീപത്തിൽ കൊണ്ടുവന്ന് വെച്ച് തിന്നുവാൻ

പ്രാർത്ഥിച്ചാലും മനസ്സ് നിരോധസുഖത്തിൽ നിന്ന് ബഹിർമുഖമായി ഭുജിക്കാൻ കൂടി വളരെ കഷ്ടമായിതോന്നുന്നത്. ഇരുന്നസ്ഥലത്ത് വെയിൽ, മഴയാൽ വിഷമമുണ്ടായാലും അവിടെനിന്ന് എഴുന്നേറ്റ് മറ്റൊരു സ്ഥലത്തിരിക്കുവാൻ കൂടി വളരെ ബാധകരമായിതോന്നുന്നത്. എപ്പോൾ സ്വസ്ഥമാകുമോ അപ്പോൾ മനസ്സ് പ്രകൃതിയെ അതിക്രമിച്ച് മനോനിരോധമായ ആനന്ദം അനുഭവിച്ചു കൊണ്ടിരിക്കുമെന്ന് അറിഞ്ഞുകൊളളാം. എപ്രകാരമെന്നാൽ കന്നുകുട്ടിയെ വീട്ടിൽ കെട്ടിവെച്ച് മേച്ചിലിനായി വിട്ട തളളപ്പശു സന്ധ്യാസമയം വരുമ്പോൾ പാലുകറക്കാൻ കന്നുകുട്ടിയെ വിടുവിച്ചു അകിടിൽ പാൽ നിറഞ്ഞിരിക്കുമ്പോൾ ആ കന്നുകുട്ടിയെ പിന്നിലേക്ക് വലിച്ചാൽ കന്നുകുട്ടിക്ക് ആ അകിടിനെ വിട്ടുവരാൻ എത്ര സങ്കടം തോന്നുമോ അപ്രകാരം തന്നെ മനസ്സ് നിരോധധ്യാനസുഖത്തിൽ നിന്ന് ബഹർമുഖമായി തിരിയാൻ കഷ്ടപ്പെടും. ഇത് ബ്രഹ്മാനന്ദ സുഖത്തിന്റെ ലേശം മാത്രമെന്ന് അറിഞ്ഞുകൊളളണം. ഈ സ്ഥിതി ഏർപ്പെടുവാൻ മടിയന്മാരായി തിരിയുന്നവർക്ക് സാദ്ധ്യമാകുന്നതല്ല. എപ്രകാരമെന്നാൽ പാത്രത്തിന്ന് ചൂട് പിടിക്കാതെ ആഹാരം വേവുമോ, അതായത് ശരീരമെന്ന പാത്രം ധ്യാനശക്തിയെന്ന അഗ്നി യാൽ ചൂടായി മനസ്സെന്ന ജലം തിളച്ചാൽ പിന്നീട് കർമ്മബീജങ്ങളായ കടല വേവുമെന്നല്ലാതെ ആലസ്യപുരുഷന്മാരുടെ കർമ്മം നശിച്ച് മുക്തൻമാരാകുന്നതല്ല. അതായത് ശരീരത്താൽ കഷ്ടപ്പെട്ട് മനോ നിരോധം ചെയ്ത് ധ്യാനനിഷ്ഠ ചെയ്യുന്നവർ ധന്യരാകുന്നതാണ്.

ശ്ലോകം: *അഹിംസാ സത്യമസ്തേയമകാമക്രോധ ലോഭതാ*
*ഭൂതപ്രിയഹിതേഹാ ച ധർമ്മോ ſയം സാർവ്വവർണ്ണികഃ*

താ: അഹിംസാ സത്യം, അപരിഗ്രഹം, കാമരാഹിത്യം ക്രോധ രഹിതം, ലോഭമില്ലാതിരിക്കുന്നത്, സമസ്ത ഭൂതങ്ങളിലും ദയ, കരുണാ മുതലായ സദ്ഗുണങ്ങൾ എല്ലാ വർണ്ണത്തിലുളളവർക്കും, എല്ലാ ആശ്രമത്തിലുളളവർക്കും സർവ്വ മതസ്ഥർക്കും, സമാനമായി അനുഷ്ഠി ക്കേണ്ടതായ പ്രധാനധർമ്മങ്ങളെന്ന് ശ്രീ ശുകൻ ആജ്ഞാപിച്ചിരിക്കുന്നു.

ശ്ലോകം: *അഹിംസാ സത്യമസ്തേയം ബ്രഹ്മചര്യപരിഗ്രഹൗ*
*അക്രോധോ ഗുരു ശുശ്രൂഷാശൗചം ദുർഭുക്തിവർജ്ജനം*

താ: ഹിംസ ചെയ്യാതിരിക്കുന്നത് സത്യം, അസ്തേയം, ബ്രഹ്മചര്യം, പരിഗ്രഹവർജ്ജനം, കോപം ഇല്ലാതിരിക്കുന്നത്, ഗുരു

ശുശ്രൂഷ, ബഹിരന്തരശുദ്ധി, നീചാഹാരവർജ്ജനം, ഈ ഗുണങ്ങൾ ബ്രഹ്മനിഷ്ഠന്മാർക്ക് അവശ്യമായിരിക്കേണ്ടതാണ്.

ശ്ലോകം: *ബ്രഹ്മ ലോകതൃണീകാരോ*
*വൈരാഗ്യസ്യാവധിർമ്മതഃ*
*ദേഹാത്മവദ് പരാത്മത്വ ദാർഢ്യേ*
*ബോധഃസമാപ്യതേ*

താ: വൈരാഗ്യം ഏതുവരെ വേണമെന്ന പ്രശ്നത്തിനും, ധ്യാനനിഷ്ഠ ഏതുവരെ ചെയ്യണമെന്ന പ്രശ്നത്തിനും, വിദ്യാരണ്യ സ്വാമികൾ സമാധാനം പറയുന്നു. ബ്രഹ്മലോകം വരെയുള്ള സമസ്തലോകങ്ങളെ നിഷേധിക്കുന്നതു വൈരാഗ്യത്തിന്റെ അവധിയെന്നും മൂഢനായവൻ ദേഹം തന്നെ താനെന്ന് ദൃഢവിശ്വാസത്തിലിരിക്കുന്നതുപോലെ ശുദ്ധ ചൈതന്യബ്രഹ്മമാണ് താനെന്ന ദൃഢബോധം ഉണ്ടാകും പര്യന്തം ബ്രഹ്മവിചാരനിഷ്ഠ ചെയ്യേണ്ടുന്നതാണ്.

ശ്ലോകം: *കിം വിദ്യയാകിം തപസാ കിം ത്യാഗേന ശ്രുതേ നവാ*
*കിം വിവിക്തേന മൗനേന സ്ത്രീ ഭിർയസ്യമനോഹൃതം*

താ: ആരുടെ മനസ്സ് വിഷയവാസനയാൽ, സ്ത്രീകളാൽ, ഹരിക്കപ്പെടുന്നുവോ, അവന്ന് വിദ്യകൊണ്ടും തപസ്സുകൊണ്ടും സന്യാസം കൊണ്ടും വേദാന്തശ്രവണം കൊണ്ടും ഏകാന്തവാസം കൊണ്ടും മൗനനിഷ്ഠകൊണ്ടും എന്ത് പ്രയോജനം അതായത് വിഷയവിരക്തി ഇല്ലാതിരുന്നാൽ മേൽപറഞ്ഞതെല്ലാം നിഷ്പ്രയോജനമെന്ന് ശ്രീ ശുകൻ ഉപദേശിച്ചു.

ശ്ലോകം: *പ്രതിബന്ധോ വർത്തമാനോ വിഷയാസക്തിലക്ഷണം*
*പ്രജ്ഞാമാന്ദ്യം കുതർക്കശ്ചവിപര്യയദുരാഗ്രഹഃ*

താ: പ്രതിബന്ധങ്ങൾ ഉണ്ടായാൽ ജ്ഞാനം അനുഭവത്തിന്ന് വരുന്നതേ അല്ല. പ്രതിബന്ധങ്ങൾ മൂന്നു വിധങ്ങൾ. അവ, വർത്തമാന പ്രതിബന്ധം എന്നും ഭൂതപ്രതിബന്ധംഎന്നും ഭവിഷ്യത് പ്രതിബന്ധം എന്നും പറയപ്പെടുന്നു. ഇവ വേദാന്ത പഞ്ചദശിയിൽകാണപ്പെടും. അവയിൽ വർത്തമാന പ്രതിബന്ധം വലുത്. ഇതിൽ എല്ലാറ്റിനേക്കാളും വലുത് വിഷയാസക്തി കാണപ്പെടുന്നത്. രണ്ടാമത് പ്രജ്ഞാമാന്ദ്യം. മൂന്നാമത്, കുതർക്ക ബുദ്ധി. നാലാമത് എല്ലാറ്റിനും വിപരീതമായി അർത്ഥം ചെയ്യുന്നത്. അഞ്ചാമത് നീചവസ്തുക്കളെ ഭുജിക്കാൻ

ആസക്തിയുണ്ടാവുന്നത്. ഇവ പ്രതിബന്ധങ്ങൾ എന്ന് ബ്രഹ്മ നിഷ്ഠന്മാർ ശ്രദ്ധിച്ച്, വൈരാഗ്യത്തോടെ വിട്ടാൽ ധന്യരാകുന്നതാണ്.

ശ്ലോകം: *വൈരാഗ്യഹീനസ്യന സാംഖ്യവേദനം*
*ന മുക്തി സിദ്ധിർ ന ച ബന്ധനച്ഛിദാ*
*നധർമ്മ സിദ്ധിശ്ച തതഃ പുരാതനൈ*
*രിദം വിശിഷ്ടം കഥിതം ശ്രുതേർ ബലാത്*

താ: എല്ലാറ്റിനും വൈരാഗ്യം മുഖ്യകാരണമെന്ന് പറയുന്നു. തീവ്രവൈരാഗ്യമില്ലാത്തവർക്ക് സാംഖ്യതത്വമായ ബ്രഹ്മം കാണപ്പെടുന്നതല്ല. മുക്തിസിദ്ധിയും ഉണ്ടാകുന്നതല്ല. എന്ന് പുരാതനമായ വേദം ബലമായി ശക്തിയായി നിശ്ചയമായും പറയുന്നു.

ശ്ലോകം: *അവിജ്ഞാതഃ പശുസ്സോഹി സൃഷ്ടിധർമ്മ സമാശ്രിതഃ*
*വിജ്ഞാതഃ ശാശ്വതഃ ശുദ്ധഃ സശിവോനാത്ര സംശയഃ*
*ന ജീവോ ജീവവത് ഭാതി സാക്ഷാൽ ബ്രഹ്മൈവ കേവലം*
*അജ്ഞാനാജ്ജീവരൂപേണ, ഭാസതേനസ്വഭാവതഃ*

താ: വൈരാഗ്യം അവലംബിച്ച് ആത്മാനാത്മ വിചാരം ചെയ്യാത്ത കാരണത്താൽ ശുദ്ധബ്രഹ്മമായ താൻ സൃഷ്ടി ധർമ്മമായ മായയെ ആശ്രയിച്ച് ജീവനെന്നും താൻ പശുപ്രായനെന്നും ജനനമരണങ്ങൾ ഉളളവനെന്നും, നിത്യസംസാരിയെന്നും ഭ്രമിച്ചു ദുഃഖിച്ചു കൊണ്ടിരിക്കുന്നു. ആത്മാനാത്മവിചാരം ചെയ്തു ജ്ഞാനം ഉണ്ടാകുമ്പോൾ താൻ ശാശ്വതൻ എന്നും ശുദ്ധൻ എന്നും ശിവൻ എന്നും ബോധനിശ്ചയം ഉണ്ടാവും. ഇതിൽ അല്പം പോലും സംശയ മില്ല. ജീവൻപോലെ കരുതുന്നവൻ വാസ്തവത്തിൽ ജീവനല്ല സാക്ഷാൽ ബ്രഹ്മം തന്നെ. അജ്ഞാനത്താൽ ജീവരൂപമായി തോന്നിയാലും കേവലശിവൻതന്നെ. ഇത് എപ്രകാരമെന്നാൽ

ശ്ലോകം: *ഗ്രഹാവിഷ്ടോ ദ്വിജഃ കശ്ചിച്ഛൂദ്രോഽഹമിതിമന്യതേ*
*ഗൃഹനാശാത് പുനഃസ്വീയം ബ്രാഹ്മണ്യം മന്യതേയഥാ.*
*മായാവിഷ്ടസ്തതോജീവോ ദേഹോഽഹമിതി മന്യതേ*
*മായാ നാശാത്പുനഃ സ്വീയംരൂപം ബ്രഹ്മാഽസ്മിമന്യതേ*

താ: ഒരു വേദബ്രാഹ്മണന് ശൂദ്രപ്രേതം പിടിച്ചുകൊണ്ട് ആവേശസമയത്തിൽ, ആരെന്ന് ചോദിച്ചാൽ ശൂദ്രൻ എന്ന് പറയുമല്ലൊ? അവന്നുകൂടി ആവേശസമയത്തിൽ ബ്രാഹ്മണൻ എന്ന ബുദ്ധി പോയ തിനാൽ ശൂദ്രൻ തന്നെ എന്ന ബുദ്ധി ഉണ്ടാവും. ആ പിശാച്

വിട്ടശേഷം എപ്രകാരമുളള ബ്രാഹ്മണനാണ് താനെന്നുളള നിജബോധം നിശ്ചയമായും ഉണ്ടാകുമോ അപ്രകാരം മായ എന്ന പിശാചിനാൽ ജീവൻ പിടിക്കപ്പെട്ടതിനാൽ താൻ ദേഹമെന്നും ബദ്ധനെന്നും അല്പനായ ജീവനെന്നും കരുതി ദുഃഖിക്കുന്ന ആ മായ വിട്ടു പോയാൽ പിന്നീട് നിജരൂപമായ ബ്രഹ്മത്വം പ്രകാശിച്ച് താൻ നിത്യമുക്തനെന്നും ബ്രഹ്മമാണെന്നും ബോധമുണ്ടാകും. എന്ന് ഗരുഡപുരാണം.

ശ്ലോകം: *സംസാര ദീർഘ രോഗസ്യ സുവിചാരോ/യമൗഷധം*
*കോ/ഹം കസ്യചസംസാരോ വിവേകേന വിലീയതേ*

താ: ആ ബ്രഹ്മാകാരസ്ഥിതിയടയുവാൻ പറയുന്നു. ഈ സംസാരമെന്ന ദീർഘരോഗത്തിന്ന്, ബ്രഹ്മവിചാരം ഒന്നല്ലാതെ വേറെ ഔഷധമില്ല. വിവേകബുദ്ധിയാൽ, ഞാൻ ആര്, ഈ സംസാരം ആരുടേത്, എനിക്കും ഈ ദേഹത്തിന്നും സംബന്ധം എപ്രകാരം ഉണ്ടായിരിക്കുന്നു എന്ന് വിചാരിച്ചാൽ രോഗം നശിക്കും. ഇതിന്ന് ഗുരുശിഷ്യന്മാർ ഇരുവരും യോഗ്യന്മാരായിരിക്കേണ്ടതാണ്.

ശ്ലോകം: *ജ്ഞാനം പ്രത്യക്ഷമേവേദം ഗുരുശിഷ്യപ്രയോജനം*
*ഉഭാവപിയതോ യോഗ്യാ സർവ്വേഷാമി ദൃശാമപി*

ശ്ലോകം:*ശിഷ്യപ്രജ്ഞൈവഃ ബോധസ്യകാരണം ഗുരുവാകൃതഃ*
*മലത്രയ, മപക്വംചേത് കഥം ബുദ്ധ്യതി പക്വവത്*

താ: ഈ ബ്രഹ്മജ്ഞാനം സ്വബോധമാകാൻ ഗുരുവും ശിഷ്യനും സമാനസമർത്ഥമായിരിക്കേണ്ടതാണ്. അല്ലാതിരുന്നാൽ ജ്ഞാനം ഉണ്ടാവുന്നതല്ല. ഇത് എല്ലാ വിഷയത്തിനും സമാനമായ ധർമ്മം. ഇതിൽ ഗുരുവാക്യം ധാരണ ചെയ്യുവാൻ ശിഷ്യന്റെ മഹാപ്രജ്ഞതന്നെ മുഖ്യകാരണം. മലത്രയം നശിക്കാതെ ശിഷ്യനായാൽ ബോധമുണ്ടാവാൻ കഷ്ടം. പരിപക്വബുദ്ധിയുളളവന് പ്രകാശിക്കുന്നതു പോലെ മന്ദവൈരാഗ്യത്തോടെ വിഷയവാഞ്ഛയുളളവന്ന് പ്രകാശിക്കുന്നതല്ല. എപ്രകാരമെന്നാൽ എണ്ണയിൽ നനച്ച കടലാസിൽ നന്നായി എഴുതിയാലും എപ്രകാരം പ്രകാശിക്കുന്നില്ലയോ അതുപോലെയാണ് വിഷയവാഞ്ഛയുളളവന് ബോധം ചെയ്താൽ.

ശ്ലോകം: *ധ്യാതൃധ്യനേ പരിത്യജ്യക്രമാദ്ധ്യൈക ഗോചരം*
*നിവാതദീപവച്ചിത്തം സമാധി രഭിധീയതേ*

താ: ധ്യാനനിഷ്ഠ ചെയ്യുന്നവൻ താൻ ധ്യാനിക്കുന്ന ബ്രഹ്മവും ധ്യാനം ചെയ്യുന്ന താനും എന്ന ഭേദം നശിച്ച് ധ്യേയാകാരം മാത്രം ഗോചരമായി കാറ്റില്ലാത്തിടത്തിരിക്കുന്ന ദീപംപോലെ സ്വസ്വരൂപമായി ഇരിക്കുന്ന സ്ഥിതി യാതൊന്നുണ്ടോ അത് സമാധിയെന്ന് പറയപ്പെടുന്നു. ഇതുതന്നെ നിജമായ ബ്രഹ്മാകാരമായ സ്ഥിതി.

ശ്ലോകം: *ബ്രഹ്മൈ വാസ്മീതി സദ് വൃത്യാ നിരാലംബത യാസ്ഥിതിഃ*
*ധ്യാനശബ്ദേന വിഖ്യാതാ പരമാനന്ദ ദായിനി*

താ: കേവലമായ സത്താമാത്ര ബ്രഹ്മമാണ് താനെന്ന് സർവ്വസാക്ഷിമാത്രമായി സ്വസ്വരൂപത്തിൽ സ്ഥിരമായി നിൽക്കുന്നതാണ് ധ്യാനശബ്ദമായ അർത്ഥം. ഈ സ്ഥിതിതന്നെ പരമാനന്ദ പദമായ പരബ്രഹ്മധ്യാനം.

ശ്ലോകം:*നിർവികാരതയാവൃത്ത്യാ ബ്രഹ്മാകാരതയാ പുനഃ*
*വൃത്തിവിസ്മരണം സമ്യക് സമാധിഃ ജ്ഞാനസജ്ഞകഃ*

താ: നിർവികാരവൃത്തി (വിഷയാനുസന്ധാനമില്ലാത്ത മനസ്ഥിതി കൂടാതെ) ബ്രഹ്മാകാരമായി നന്നായി (അല്പം പോലും ബ്രഹ്മാകാരവൃത്തിക്ക് അന്യം തോന്നാതിരിക്കുന്നത്) ധ്യാനധ്യേയമെന്ന വൃത്തിശൂന്യമായിരിക്കുന്ന (ദ്വൈതാനുസന്ധാനം ഇല്ലാതിരിക്കുന്നത്) ഏതുള്ളതോ അത് ജ്ഞാനമെന്ന സമാധിയാകും എന്ന് അപരോക്ഷാനുഭൂതി. ഈ സ്ഥിതി ധ്യാനയോഗത്താലും ബ്രഹ്മവിചാര ജ്ഞാനത്താലും പ്രാപിക്കത്തക്കത്.

ശ്ലോകം: *അസാദ്ധ്യഃ കസ്യ ചിദ്യോഗഃ കസ്യചിത് ജ്ഞാനനിശ്ചയഃ*
*പ്രകാരൗ, ദ്വൗതതോ, ദേവോ ജഗാദ പരമേശ്വരഃ*

താ: ഒരുവന് യോഗാഭ്യാസാനുഷ്ഠാനം സാദ്ധ്യമല്ലാതെ പോകാം. മറ്റൊരുവന് ബ്രഹ്മവിചാരധ്യാനത്തിന് അഭിരുചിയില്ലാതെയിരിക്കാം. അതിനാൽ ഇവ രണ്ടിൽ, ഏതെങ്കിലും ഒന്നു മാത്രം വൈരാഗ്യബലമായി അനുഷ്ഠിച്ചാൽ മുക്തി പ്രാപിക്കാം എന്ന് ശ്രീപരമശിവൻ ആദ്യമേ രണ്ട് മാർഗ്ഗങ്ങളെ ഉപദേശിച്ചു. അതൊന്ന് രാജയോഗം, മറ്റൊന്ന് സന്യാസയോഗം. ഇരുവരും സമമായ വൈരാഗ്യത്തോടെ അനുഷ്ഠിച്ചാൽ ഒരേ സ്ഥാനത്തിൽ ചേരുന്നതാണ്. അവർ ഇരുവരുടെ പ്രയാണ മാർഗ്ഗം വെവ്വേറെയിരുന്നാലും വിരോധമില്ല. ആ മാർഗ്ഗങ്ങൾ വൃത്താകൃതിയിലുള്ള പാതപോലുള്ളത്. ഒരുവൻ ദക്ഷിണഭാഗ

മായും മറ്റൊരുവൻ വാമഭാഗമായും പ്രയാണം ചെയ്താൽ മദ്ധ്യസ്ഥലത്തിൽ ഇരുവരും ചേരുന്നതാണല്ലോ. പക്ഷേ നടക്കുന്നത് മാത്രം ഇരുവർക്കും സമാനകാര്യം ഇതിന് വൈരാഗ്യം ആദ്യസാധനം.

ശ്ലോകം:*ആദൗത്യജ ഭവാസക്തീം ദാരാൻസുതഗൃഹാൻ ധനം*
*വിസ്മൃത്യ വിഷയാൻ സർവ്വാൻ രാഗദ്വേഷൗവിഷം യഥാ*

താ: ബ്രഹ്മ വിചാരത്താൽ ആദ്യമാദ്യം വിഷയാസക്തിയെ വിടേണ്ടതാണ്. പിന്നീട് പുത്രകളത്രഗൃഹ ധനങ്ങളിൽ ഇരിക്കുന്ന ആശയെന്ന പാശങ്ങളെ അറുക്കേണ്ടതാണ്. പിന്നീട് വസ്ത്രാഭരണ സുഖഭോജനാദിരാഗദ്വേഷങ്ങളെ വിഷം പോലെ വിടേണ്ടതാണ്.

ശ്ലോകം: *സംപ്രബോധവതീ തീഷ്ണാകളങ്കരഹിതാമതിഃ*
*സർവ്വസാമഗ്ര്യഹീനാ പി പദമാസാദയത്യലം*

താ: സമസ്തവിഷയമാലിന്യരഹിതമായ മനസ്സും തീഷ്ണമായ ബുദ്ധിയും പ്രബോധ ബോധമായ മനസ്സും ഉള്ളവർക്ക് ഇതരങ്ങളായ യോഗാനുഷ്ഠാന നിഷ്ഠകൾ ഇല്ലാതിരുന്നാലും ആത്മവിചാര മുണ്ടായാൽ മോക്ഷം നിശ്ചയമായും സിദ്ധിക്കും. അതായത് വൈരാഗ്യം പൂർണ്ണമായിരുന്നാൽ മറ്റനുഷ്ഠാനങ്ങളെ പറ്റി കാര്യമില്ല. മറ്റ് അനുഷ്ഠാനങ്ങൾ അനേകവിധം ഉണ്ടായാലും വൈരാഗ്യ മില്ലാതിരുന്നാൽ വ്യർത്ഥമെന്ന് ഭാവം.

ശ്ലോകം: *സർവ്വാശാഃ കിലസംത്യജ്യഫല മേതദവാപ്യതേ*
*യേനാശാ വിഷ വല്ലീനാം മൂലമാലാ വിലീയതേ.*

താ: അന്യവസ്തുക്കളിലുള്ള അഭിലാഷത്തെ നന്നായി ത്യജിക്കപ്പെട്ട്, വിഷയതന്തികളെ സമൂലമായി വൈരാഗ്യ കത്തിയാൽ ഛേദിച്ചാൽ അവർക്ക് മോക്ഷപദം തന്നത്താൻ വന്നുചേരും. എന്നാൽ വിഷയസമാനമായ വിഷക്കമ്പികളെ സമൂലമായി പാഴാക്കിയവരുടെ സമീപത്തിൽ മോക്ഷപദം എന്നെ സ്വീകരിക്കൂ എന്ന് പ്രാർത്ഥിക്കും. എന്ന് സിദ്ധഗീത.

ശ്ലോകം: *സ ശാന്ത സർവ്വ സങ്കല്പായാശിലാ വദവസ്ഥിതിഃ*
*ജാഗ്രന്നിദ്രാവിനിർമുക്താ സാ സ്വരൂപ സ്ഥിതിഃപരാ*

താ: സമസ്ത സങ്കല്പങ്ങളും നശിച്ച് ജാഗ്രത് നിദ്രയില്ലയെന്ന് ശിലപോലെ വിഗ്രഹം പോലെ, നിർവികാര നിശ്ചലസ്ഥിതിയും, സ്വസ്വരൂപം മാത്രം താൻ എന്ന് ശേഷിക്കുന്ന സ്ഥിതി യാതൊന്നുണ്ടോ

അതുതന്നെ പരമമായ ബ്രഹ്മാകാരം എന്നാൽ അതായത് ചിത്രപ്രതിമ പോലിരിക്കുന്നത് തന്നെ വൃത്തി രഹിതന്റെ ലക്ഷണം.

ശ്ലോകം: *വേദാസ്ത്യാഗശ്ച യജ്ഞാശ്ചനിയമാശ്ച തപാംസിച*
*നൈവാഽജിതേന്ദ്രിയ സ്യേഹസിദ്ധിർ ഗച്ഛതികർഹിചിത്*

താ: ഇന്ദ്രിയനിഗ്രഹം ഇല്ലാത്തവർക്ക് വേദാദ്ധ്യയനത്താലും സന്യാസത്താലും യജ്ഞാദി കൃതങ്ങളാലും യമനിയമാദി അഷ്ടാംഗ യോഗത്താലും, തപസ്സിനാലും ഒരിക്കലും മോക്ഷം കിട്ടുന്നതല്ലെന്ന് അഷ്ഠാവക്രമുനീന്ദ്രൻ ജനകനോട് പറഞ്ഞു.

ശ്ലോകം: *മണിമന്ത്രൗഷധൈർവഹ്നിഃ സുദിപ്നോഽപിയഥേന്ധനം*
*പ്രദഗ്ധും നൈവശക്തഃ സ്യാത്പ്രതിബദ്ധസ്തഥൈവച*
*ജ്ഞാനാഗ്നിരപിസം ജാതഃ പ്രദീപ്തം സുദൃ ഢോഽപിച*
*പ്രദഗ്ധും നൈവ ശക്തഃ സ്യാത്പ്രതി ബദ്ധസ്തു കല്മഷം*

താ: എരിഞ്ഞുകൊണ്ടിരിക്കുന്ന അഗ്നിയെ മണി മന്ത്ര ഔഷധങ്ങളാൽ നിയന്ത്രിക്കുമ്പോൾ എപ്രകാരം ദാഹകശക്തി ഇല്ലാതെപോകുമൊ അപ്രകാരം തന്നെ ജ്ഞാനാഗ്നി പ്രകാശിച്ച് ദൃഢബോധം ഉണ്ടായാലും വിഷയവാസന ഇരുന്നാൽ കർമ്മ ബീജങ്ങളെ ദഹിപ്പിക്കാൻ ശക്തിയുണ്ടാകുന്നതല്ല. അതിനാൽ വിഷയ വാസന അത്ര ദോഷമെന്ന് പരാശരമതം.

ശ്ലോകം: *സ്മൃത്വാഽപിശുദ്ധ ചൈതന്യമാത്മാന മതിസുന്ദരം*
*ഉപസ്ഥേഽത്യന്തസംസക്തോ മാലിന്യമധിഗച്ഛതി*

താ: അതിമനോഹരമായ പരമാത്മാവിനെ ശുദ്ധചൈതന്യമായ ആത്മാവെന്ന് നിനച്ചാലും ആത്മതത്വമറിഞ്ഞാലും ഉപസ്ഥേന്ദ്രിയ ങ്ങളാൽ സംസർഗ്ഗം ഏർപ്പെട്ട്, വിഷയാസക്തനായാൽ ജനനമരണമായ സംസാരമായയിൽ പതിതനാകുന്നതാണ്.

ശ്ലോകം: *അന്യഥാസന്തമത്മാനം യോഽന്യഥാ പ്രതിപദ്യതേ*
*കിം തേന കൃതം പാപം ചോരേണാത്മാപഹാരിണാ*

താ: മഹാത്മാക്കൾ വിഷയവിരക്തി, സദാചാരപരമായി അനുഷ്ഠിക്കുന്നവർ മോക്ഷാർഹരെന്ന് പറഞ്ഞുകൊണ്ടിരിക്കുമ്പോൾ ശുഷ്കവേദാന്തികൾ മേൽപ്പറഞ്ഞ വിഷയവിരക്ത്യാദികൾ, ആവശ്യമില്ലെന്ന് പറയുന്നതും പൈശാചിക വൃത്തിയിലിരിക്കുന്നതും രാജയോഗമെന്ന് ബോധിപ്പിക്കുന്നത് എത്രയോ പാപം. ആ ആത്മവഞ്ചകരായ മഹാപാപികളായ അവർ മറ്റ് എന്ത് പാപത്തെ

ചെയ്യാതിരിക്കും അതായത് ദൈവകൃതമായ വേദത്തിന്ന് വിരുദ്ധാർത്ഥം പറയുമ്പോഴും ഋഷിപരമ്പരയിൽ വരുന്ന സദാചാരനിഷ്ഠകളെ നിരസിക്കുമ്പോഴും ഇതരപാപകാര്യങ്ങൾ ചെയ്യുന്നതിൽ സംശയമിരിക്കുമോ എന്ന് ഭാവം.

## ജീവൻമുക്തി പ്രകാശിക

ശ്ലോകം: *കുശലാബ്രഹ്മമാർത്തായാം വൃത്തിഹീനാഃ സുരാഗിണഃ*
*തേപ്യജ്ഞാനതമാനൂനം പുനരായാന്തിയാന്തിച*

താ: ബ്രഹ്മത്തെ പറ്റി പറയുന്നതിൽ മഹാസമർത്ഥന്മാരും പരിശുദ്ധമായ സദാചാര, ഹീനരും, വിഷയാസക്തരുമായി ആരുണ്ടോ അവർ നിശ്ചയമായും അജ്ഞാനാന്ധകാരമായ തമസ്സിൽ ഇരുന്ന് അടിക്കടി മരിക്കുകയും ജനിക്കുകയും ചെയ്യുമെന്നല്ലാതെ മോക്ഷത്തെ പ്രാപിക്കുന്നതല്ല.

ശ്ലോകം: *ഏഷാം വൃത്തിഃ സമാവൃദ്ധ്യാ പരിപക്വാചസാ പുനഃ*
*തേവൈസത് ബ്രഹ്മതാം പ്രാപ്ത, നേതരേ ബ്രഹ്മവാദിനഃ*

താ: ആരുടെ മനോവൃത്തി ബ്രഹ്മസമമായ വൃദ്ധി പ്രാപിച്ചും പരിപക്വമായതായും ഇരിക്കുന്നുവോ അവർ മാത്രമേ സത്താ മാത്രമായബ്രഹ്മത്തെ പ്രാപിക്കുകയുള്ളു. വിഷയാസക്തരായ ബ്രഹ്മവാദികളായ കള്ളവേദാന്തികൾ ബ്രഹ്മത്തെ അറിഞ്ഞവരല്ല.

ശ്ലോകം: *യേഹിവൃത്തിവിഹായൈനാം ബ്രഹ്മാഖ്യാം പാവനീം പരാം*
*വൃഥൈവതേനു ജീവന്തി പശുഭിശ്ചസമം നരാഃ*

താ: ആർ ഈ ശ്രേഷ്ഠവും പരിശുദ്ധവുമായ ബ്രഹ്മധ്യാന മുക്തിയെ ത്യജിച്ച്, വിഷയലോലുപരായി വേദാന്തം പ്രസംഗം ചെയ്യുന്നുവോ, പശുക്കൾക്ക് സമാനരായ അവർ വ്യർത്ഥമായി ജീവിച്ചുകൊണ്ടിരിക്കുന്നു എന്ന് ജഗത്ഗുരു ആയ ശങ്കരാചാര്യരുടെ അപരോക്ഷാനുഭൂതിയിൽ പറയുന്നു.

ശ്ലോകം: *ബുദ്ധ്വാ പൃത്യന്ത വൈരസ്യംയഃ പദാർത്ഥൈ ഷുദുർ മതിഃ*
*ബധ്നാതിഭാവനാം ഭൂയോനരോ നാ സൗസ ഗർധഭഃ*

താ: ഇന്ദ്രിയാദി വിഷയങ്ങളിൽ വൈരാഗ്യം അടഞ്ഞ് വേദാന്തശാസ്ത്രങ്ങളെ ശ്രവണം ചെയ്തും അല്പകാലം ബ്രഹ്മ വിചാരം ചെയ്ത് പിന്നീട് വിഷയങ്ങളിൽ പ്രവർത്തിക്കുന്ന മൂഢൻ ആരിരിക്കുന്നുവോ അവൻ മാനവനല്ല. മറ്റ് ആരെന്നാൽ വലിയ കഴുതയ്ക്ക് സമം എന്ന് ഉപശമപ്രകരണം.

ശ്ലോകം: *യഥാഭർജ്ജിത ബീജസ്യ പ്രരോഹിത്വംവിനശ്യതി*
*തഥാത്മജ്ഞാനിനോ നിത്യം ജഗദ് ബുദ്ധീർ വീലീയതേ.*

താ: എപ്രകാരം അഗ്നിയിൽ വറുത്ത വിത്തിന് അങ്കുരം നശിക്കുന്നുവോ അപ്രകാരം മായ നശിച്ച ആത്മജ്ഞാനി പ്രപഞ്ചവാഞ്ഛാ ശൂന്യമായിരിക്കുന്നു. അതായത് വറുത്ത വിത്തും പച്ച വിത്തും കാണുമ്പോൾ ഒരേ വിധമായിരുന്നാലും വറുക്കാത്ത വിത്ത് വെള്ളത്തിൽ നനച്ചാൽ അങ്കുരിക്കും. വറുത്ത വിത്ത് ഭൂമിയിലായാലും തണ്ണീരിലായാലും അങ്കുരിക്കാതെ അപ്രകാരംതന്നെ ഇരുന്ന് നശിച്ചുപോകും. ബ്രഹ്മനിഷ്ഠനായ മഹാത്മാവ്, ബദ്ധനായ മനുഷ്യനും ഒരേ വിധമായിരുന്നാലും ജ്ഞാനിക്ക് വൃത്തി നശിച്ചിരിക്കും. അജ്ഞാനിക്ക് വിഷയാനുകൂലസമയം സംഭവിക്കുമ്പോൾ വിഷയബുദ്ധി അല്പാല്പമായി പുറത്തുവരും. മണ്ണിര ചെളിയിലിരുന്നാലും ചെളി അതിൽ ഒട്ടാതെയും താമരയില വെള്ളത്തിലിരുന്നാലും നനയാത്തത് പോലെയും മോരിൽ നവീനതവും കലരാതിരിക്കുന്നതുപോലെയും ജ്ഞാനികൾ, ബ്രഹ്മവിത്തുകൾ സംസാരത്തിലിരുന്നാലും ബദ്ധനാകുന്നതല്ലെന്ന് ശ്രുതി പറയുന്നു. ഈ ശ്രുതി സാധാരണയായി ഉദാഹരിച്ച് ശുഷ്കവേദാന്തികൾ വിഷയത്തിൽ പ്രവർത്തിച്ചാലും ബദ്ധരാകുന്നതല്ലെന്ന് പറഞ്ഞ് കപടമറിയാത്ത പരമഭക്തരായ നാരിമണികളുടെ ഉള്ളംകൂടി ഭംഗപ്പെടുത്തിക്കൊണ്ടിരിക്കുന്നു. ഈ കാര്യം എനിക്ക് നേരിൽ അറിവുള്ളതാണ്. അപ്പോൾ ഞാൻ പവിത്രമായ ഏകാന്തത്തിൽ ഇരുന്ന് എന്നുടെ മനസ്സിലെ ഞാൻ തന്നെ ഇപ്രകാരം വിതർക്കം ചെയ്തു. ശാസ്ത്രത്തിൽ മണ്ണിര ചെളിയിലിരുന്നാലും ചെളി ഒട്ടാതിരിക്കുന്നതുപോലെയും പാലിൽ നിന്നെടുത്ത വെണ്ണ പിന്നീട് അതിൽ കലരാതിരിക്കുന്നതുപോലെയും ജ്ഞാനിയായവർ സംസാരത്തിലിരുന്നാലും ബദ്ധരാകുന്നതല്ലെന്ന് ശാസ്ത്രങ്ങളിൽ ചിലയിടങ്ങളിൽ ജ്ഞാനിക്ക് വൃത്തിയില്ലെന്ന് പറയപ്പെട്ടിരിക്കുന്നു. ഇതിന്റെ നിജാർത്ഥം എപ്രകാരമിരിക്കുമോ എന്നും മറ്റും ഇപ്പോൾ ശുഷ്കവേദാന്തികൾ ദുരാചാര പൂരിതകുക്ഷികളായിരുന്നാലും മഹാജ്ഞാനികളുടെ സ്ഥിതിയെ, വാർത്തകളെ ഉച്ചരിച്ച് കൊണ്ട് താൻ വിഷയത്തിൽ പ്രവർത്തിച്ചാലും മണ്ണിരപോലെയും, മോരിലെ വെണ്ണ പോലെയും ഇരിക്കുന്നവനാണെന്ന് പറഞ്ഞുകൊണ്ടിരിക്കുന്നത് എന്റെ മനസ്സിനെ വളരെ ബാധിച്ചു. ഇപ്രകാരമിരിക്കുമ്പോൾ, അഗാധ വിചാരത്തിലിരിക്കുമ്പോൾ ദൈവകൃപയാൽ അതിന്റെ നിജാർത്ഥം ഉദയമായി. അതെന്തെന്നാൽ വേവിച്ച കടലയും, പച്ചക്കടലയും കാഴ്ചക്ക് ഒരേ വിധമായിരുന്നാലും, വെള്ളത്തിൽ കുതിർത്തപ്പോൾ പച്ചയ്ക്ക് മുള വരും. വേവിച്ചതിന് മുളവരുന്നതല്ല. അപ്രകാരംതന്നെ ബ്രഹ്മജ്ഞാനി

പ്രാപഞ്ചിക ജനമദ്ധ്യേയിരുന്നാലും വിഷയാസക്തരായ ജനമദ്ധ്യ ത്തിലിരുന്നാലും നിർവികാരനായി ചിത്രബൊമ്മപോലെയിരിക്കും. മണ്ണിര ചെളിയിലിരുന്നാലും, ചെളിയോട് സംബന്ധമില്ലാതിരിക്കുന്നതു പോലെ, വേശ്യാജനമദ്ധ്യത്തിൽ ജ്ഞാനി ഇരുന്നാലും വികാര രഹിതനായിരിക്കും. അവിടെ വിഷയബുദ്ധിയുണ്ടായാൽ മണ്ണിരയുടെ സ്ഥിതി അന്തർദാനമായി കമ്പിളിപ്പുഴു ആകുമെന്നും, അതേ രീതി യിൽ മോരിൽ ഉള്ള വെണ്ണയുടെ സംഗതിയും ഗ്രഹിക്കേണ്ടതാണ്. അതായത് വിഷയബുദ്ധിയുണ്ടായാൽ മോരിൽ വെണ്ണയല്ല, ചുണ്ണാമ്പാണെന്ന് ഗ്രഹിക്കണം. അതായത് ചുണ്ണാമ്പ് തണ്ണീരിൽ ലയിച്ചുപോകും. അപ്രകാരം വിഷയത്തിൽ മനസ്സ് ചലിച്ചാൽ ജ്ഞാനിയല്ല അജ്ഞാനിയെന്ന് ഗ്രഹിക്കേണ്ടതാണ്. ഈ വലിയ സംഗതി സാധാരണക്കാർക്ക് ഗോചരമാകുന്നതല്ല.

ശ്ലോകം: *യേന ലബ്ധോദ്വയശ്ചാത്മാതസ്യ ഭോഗരതിഃകൃതഃ*
*തത്ബ്രഹ്മാഹമിതി ജ്ഞാത്വാദീനതാംസ കിമാവഹേത്*

താ: ആർക്ക് അദ്വിതീയമായ പരമാത്മ സ്വാനുഭവമായി ലഭിക്കുമോ, ആ മഹാത്മാവിന് ഭോഗവാസന എപ്രകാരമുണ്ടാകും. സാക്ഷാൽ ശുദ്ധമായ ആത്മസ്വരൂപമേതെന്ന് അറിഞ്ഞുകൊണ്ടശേഷം അവൻ നിന്ദ്യമായ ഹീനകൃത്യങ്ങൾക്ക് എപ്രകാരം പോകും. അതായ ത് അമൃതം ഭുജിച്ച് തൃപ്തിയടഞ്ഞവൻ, അമേദ്യം തിന്നാൻ തിരി യുമോ എന്ന് വിചാരമാലയിൽ പറയുന്നു.

ശ്ലോകം: *ചാതകോധാവിതോ ധൂമം മത്വാ സ്വാതീയവിപ്ളുഷം*
*മൗർ ഖ്യാദ്വിചാരത് പതനേദൃശോസ്ഥത്രാന്ധതാഭവേത്*

താ: ചാതകപക്ഷി മൂർഖബുദ്ധിയാൽ പുകയെകണ്ട് കറുത്ത മേഘമെന്ന് കരുതി താൻ അതിൽ ആനന്ദത്താൽ പ്രവേശിച്ചശേഷം പുകകൊണ്ടും ചൂടുകൊണ്ടും നേത്രം കാണാതെ കീഴെയുള്ള അഗ്നി യിൽ വീഴുന്നതുപോലെ, വിചാരശൂന്യരായ മനുഷ്യർ ദുഃഖകരമായ വിഷയത്തെക്കണ്ട് ആനന്ദമുണ്ടാകുമെന്ന് ഭ്രമിച്ചു അതിൽ പ്രവേശിച്ച ശേഷം ദിക്കറിയാതെ മോഹാന്ധരായി മരിക്കുന്നു.

ശ്ലോകം: *യത്രയത്ര ഭവേത്തൃഷ്ണാ സംസാരം വിദ്ധിതത്രവൈ*
*പ്രൗഢ വൈരാഗ്യമാശ്രിത്യ വീതതൃഷ്ണഃ സുഖീ ഭവഃ*

താ: ആരുടെ ഹൃദയത്തിൽ എത്രകാലം വരെ വിഷയവാസന ഇരിക്കുമോ അതുവരെ സംസാരം ഇരുന്നുതന്നെ തീരും. അതിനാൽ

വളരെ ബലമായ വൈരാഗ്യം അവലംബിച്ച് വീതതൃഷ്ണയുള്ളവനായി ഇരിക്കുമാറാകട്ടെയെന്ന് ജനകന് തന്റെ ഗുരുവായ അഷ്ടാവക്രമുനീന്ദ്രൻ ഉപദേശിച്ചു. ഈ ജീവൻ മുക്തനായ ജനകനെ നമ്മുടെ രാജയോഗികൾ ദൃഷ്ടാന്തം പറഞ്ഞുകൊണ്ടിരിക്കുന്നു. സൂര്യനെവിടെ? മിന്നാമിനുങ്ങെവിടെ. സമുദ്രമെവിടെ, ജലബിന്ദുവെവിടെ, മഹാമേരു എവിടെ, മണൽത്തിട്ടയെവിടെ, ജനകൻ എത്രകാലം തപസ്സുചെയ്തു എന്ന് ശാസ്ത്രം പഠിച്ചവർക്കല്ലയോ അറിയാൻ കഴിയുന്നന്നത്.?

ശ്ലോകം: *യസ്ത്വാത് മസുഖമൃത് സൃജ്യസുഖം ബാഹ്യമപേക്ഷതേ*
*കരസ്ഥം പായസം ത്യക്ത്വാസമൂഢോ ലേഢികൂർഭരം*

താ: ഏതൊരുവൻ ആത്മസുഖമായ ബ്രഹ്മാനന്ദമുപേക്ഷിച്ച് ബാഹ്യസുഖമായ ഇന്ദ്രിയാദി വിഷയങ്ങളിൽ ഉണ്ടാകുന്ന ആനന്ദത്തെ അനുഭവിക്കുന്നുവോ ആ മുഢൻ കയ്യിലുള്ള ക്ഷീരാന്നത്തെ ദൂരത്തെറിഞ്ഞ് മുഴംകൈ നക്കുന്ന വിവേകശൂന്യനെപ്പോലുള്ളവൻ.

ശ്ലോകം: *യത്കിം ചിതപിസങ്കല്പ്യനരോ ദുഃഖേനിമജ്ജതി*
*നകിഞ്ചിതപി സങ്കല്പ്യ സുഖമക്ഷയമശ്നുതേ.*

താ: നരൻ സ്വല്പംപോലും വിഷയസങ്കല്പം ചെയ്താൽ നിശ്ചയമായും ദുഃഖസാഗരത്തിൽ മുഴുകും. സങ്കല്പത്തെ സമൂലമായി നാശം ചെയ്ത് നിസ്സങ്കല്പനായാൽ അക്ഷയമായ ശാശ്വത മോക്ഷത്തെ പ്രാപിക്കുന്നതാണ്.

ശ്ലോകം: *ഭോഗൈശ്വര്യ പ്രസക്താനാം തയാപഹൃതചേതസാം*
*വ്യവസായാത്മികാബുദ്ധിഃ സമാധൗ ന വിധീയതേ*
(ഭ.ഗീ.2-44)

താ: വിഷയഭോഗങ്ങളിലും ധനാദി ഐശ്വര്യങ്ങളിലും ആസക്തിയുള്ളവർക്കു ഹൃദയം വാസനാസഹിതമായിരിക്കുന്നതിനാൽ സമാധിനിഷ്ഠയിൽ ബുദ്ധി സുസ്ഥിരമായി നിൽക്കാൻ സാദ്ധ്യമല്ല എന്ന് ശ്രീകൃഷ്ണഭഗവാൻ ഗീതയിൽ ഉപദേശിച്ചു.

ശ്ലോകം: *ഇന്ദ്രിയാണാം പ്രസംഗേന ദോഷാനൃച്ഛത്യസംശയം*
*സന്നിയമ്യതുതാന്യേവതതഃ സിദ്ധിംനിഗച്ഛതി*

താ: ചക്ഷുശ്രവണാദി ഇന്ദ്രിയങ്ങൾ അവയുടെ വിഷയങ്ങളിൽ പ്രവർത്തിച്ചുകൊണ്ടിരുന്നാൽ അനേകവിധങ്ങളായ ദോഷങ്ങൾ വിഷയങ്ങളിൽ നിന്ന് നിശ്ചയമായും കൊണ്ടുവരും. അതിനാൽ ആ ഇന്ദ്രിയ

ങ്ങളെ ഹൃദയത്തിൽ നിയമിച്ച് ധ്യാനം ചെയ്താൽ ആത്മസിദ്ധിയെ പ്രാപിക്കാം.

ശ്ലോകം: *യാവദ് വിഷയഭോഗാശാ ജീവാഖ്യാതാവതാത്മനഃ*
*അവിവേകേന സമ്പന്നാ യാസാപ്യാശാനതു സ്വതഃ*
*വിവേക വശതോയാതാ ക്ഷയ മാശാ യദാതദാ*
*ആത്മജീവത്വ മുത്സൃജ്യബ്രഹ്മതാമേത്യനാമയഃ*

താ: ബ്രഹ്മനിഷ്ഠരുടെ ഹൃദയത്തിൽ ഏതുവരെ വിഷയാദി ഭോഗേച്ഛ ഉണ്ടോ അതുവരെ ആത്മാവിന് ജീവൻ (സംസാരിയെന്ന്) പേര്. ആ ഭോഗാസക്തി വിവേകശൂന്യത്വത്താൽ ഉണ്ടായതല്ലാതെ സ്വയമായി ആത്മാവിന് വിഷയാശ തീരെ ഇല്ല. ആത്മാനാത്മ, വിവേക ബലത്താൽ എപ്പോൾ വിഷയാസക്തി സമ്പൂർണ്ണമായി നശിക്കുന്നോ അപ്പോൾ അനാമയനായ ആത്മാവ് ജീവത്വം മായയെ വിട്ടു സ്വയമായി ബന്ധത്തെ ഉടച്ച് ബ്രഹ്മതത്വം പ്രാപിക്കും. അതായത് വിഷയവാസനയോടു കൂടിയിരിക്കുമ്പോൾ ജീവൻ എന്നും വാസനാരഹിതനായാൽ മുക്തനെന്നും പറയുന്നു. എന്ന് ശ്രീ വസിഷ്ഠമുനീന്ദ്രൻ നിർവ്വാണ പ്രകരണത്തിൽ ഉപദേശിച്ചു.

ശ്ലോകം: *അബ്ധിവദ്ധൃത മര്യാദാഭവന്തിവിഗതാശയാഃ*
*നിയതിംന, വിമുഞ്ചന്തി, മഹാന്തോ ഭാസ്കരായിവ*

താ: മഹാത്മാക്കളായ വിഗതാശയർ സമുദ്രംപോലെ മര്യാദയെ സംരക്ഷിക്കും. മഹാത്മാക്കൾ സൂര്യനെ പ്പോലെ വിധിപ്രകാരം മാർഗ്ഗത്തെ തെറ്റാതെ നടക്കുന്നു. എന്ന് ശ്രീവസിഷ്ഠമതം. എങ്ങിനെയെന്നാൽ, സമുദ്രം അപാരശക്തിയുള്ളതായിരുന്നാലും ചെറുതായ കരയെ എപ്രകാരം കടക്കാതെ സ്വസ്ഥാനത്തിൽത്തന്നെ നിന്നിരിക്കുന്നോ അപ്രകാരമായി മഹാജ്ഞാനി ശക്തി പ്രാപിച്ചവനായാലും താൻ ഇരിക്കേണ്ടുന്ന വിധിപ്രകാരം ഇരിക്കുമെന്നല്ലാതെ ശാസ്ത്ര നിഷിദ്ധങ്ങളായ മധുമാംസാദിനീചാഹാരികളായി, സ്വേച്ഛാവിഹാരികളായി നടക്കുന്നതല്ല. കൂടാതെ എത്രയോ അപാരശക്തിയുള്ള സൂര്യാദി ഗ്രഹങ്ങൾ തന്നുടെ നിശ്ചയമാർഗ്ഗങ്ങളായ ജ്യോതിശ്ചക്രത്തിൽ നിൽക്കുന്നതുപോലെ, അപാരയോഗശക്തി ഉണ്ടായാലും വലിയവർ ശാസ്ത്രനിഷിദ്ധമാർഗ്ഗത്തിൽ സഞ്ചരിക്കുന്നതല്ല. ഇതിനെക്കാണുമ്പോൾ നമ്മുടെ രാജയോഗികൾ അഗ്നിയിൽ എന്ത് വസ്തു ഇട്ടാലും ദഹിക്കുന്നതുപോലെ, രാജയോഗികൾ ചെയ്ത പാപമെല്ലാം നശിക്കുമെന്ന് പറഞ്ഞുകൊണ്ട് പാപകൃത്യങ്ങൾ ചെയ്യുന്നത് എത്ര

തെറ്റായ പണി. അഗ്നിയിൽ വിറക് മുതലായവ ദഹിക്കുമെന്നല്ലാതെ, കളിമണ്ണും വെള്ളവും കലക്കി ഒഴിച്ചാൽ ഉള്ള അഗ്നി കൂടി അണഞ്ഞുപോകുന്നതുപോലെ നികൃഷ്ടവേല ചെയ്യുന്ന പാപത്താൽ ഉള്ള ജ്ഞാനംകൂടി നശിച്ച് നരകത്തിൽ പ്രവേശിക്കുന്നതാണ്.

ശ്ലോകം: *മുകുരേ രവിസം യോഗാ ദ്യഥോദ് ഗച്ഛതി പാപകഃ*
*ശിഷ്യാനുഭവ നൈർമല്യം തഥാസദ്ഗുരുസംഗതഃ*

താ: സൂര്യകാന്തത്തിന്മേൽ സൂര്യരശ്മി പെടുമ്പോൾ അഗ്നി ജ്വലിക്കുന്നതുപോലെ നിർമ്മല ഹൃദയമുള്ള ശിഷ്യന് സദ്ഗുരു കൃപ യാൽ ജ്ഞാനാഗ്നി പ്രജ്ജ്വലിക്കും. അതായത് സൂര്യരശ്മി ഭൂമിയിൽ എല്ലായിടത്തിലും ഒരേ വിധമായി പ്രസരിച്ചാലും തറയിലും പാറ യിലും മഞ്ഞിന്മേലും എപ്രകാരം അഗ്നിജ്വാലയുണ്ടാകാതെ സൂര്യ കാന്തത്തിന്മേൽ, സൂര്യരശ്മി വിടുമ്പോൾ പ്രജ്ജ്വലിക്കുന്നോ, അപ്ര കാരം മഹാത്മാവായ ഗുരു,ശിഷ്യന്മാർക്ക് എല്ലാവർക്കും ഒരേവിധ മായി ഉപദേശിച്ചാലും വിഷയവാസനയുള്ള ഹൃദയത്തിൽ ജ്ഞാനം പ്രകാശിക്കുന്നതല്ല. വൈരാഗ്യജ്ഞാനതത്പ്പരർക്ക് മാത്രമെ ജ്ഞാനമുണ്ടാകൂ. അതിനാൽ ഒരു ഗുരുവിന് ചില ശിഷ്യന്മാർ വലിയ വനായും ചിലർ അയോഗ്യന്മാരായും കാണപ്പെടും. ആ ഭേദം ഗുരുവിന്റെ ദോഷമല്ല. ശിഷ്യന്മാരുടെ പരിപക്വതാരതമ്യം അനുസരി ച്ചിരിക്കും. അപ്രകാരംതന്നെ പരബ്രഹ്മം സമസ്ത ജനങ്ങളുടെ ഹൃദയ ത്തിലിരുന്നാലും നിർമ്മലഹൃദയത്തിൽ മാത്രമാണ് പ്രകാശിക്കുന്നത്.

ശ്ലോകം:*ചന്ദ്രകാന്തമണി സ്സോമംദ്രവദേ ചന്ദ്രസന്നിധൗ*
*ശിഷ്യാനുഭവ നൈർമ്മല്യം തഥാസത്ഗുരുദർശനാത്*

താ: ചന്ദ്രകാന്തമണി മാത്രം ചന്ദ്രോദയസമയത്തിൽ അമൃതധാര വർഷിക്കുമെന്നതല്ലാതെ ഇതരങ്ങളായ കല്ലിൽ ചന്ദ്രിക പെട്ടാലും എപ്രകാരം അമൃതബിന്ദു കാണപ്പെടുന്നില്ലയോ അപ്രകാരം പരിശുദ്ധ ഹൃദയമുള്ള ശിഷ്യന്മാർക്ക് മാത്രമെ സദ്ഗുരു സാന്നിദ്ധ്യത്താൽ ആനന്ദാമൃതം പ്രവഹിക്കൂ. അല്ലാതെ വിഷയാസക്തരായി, ധ്യാനനിഷ്ഠ ചെയ്യാത്തവർക്ക് ഉണ്ടാകുന്നതല്ല. അതും ഗുരുവിന്റെ ഭേദബുദ്ധിയെ ന്ന് പറയാൻ പാടില്ല. മനഃശുദ്ധിയുടെ ഭേദമാണ്. ചന്ദ്രന്റെ ചന്ദ്രിക ഭൂമി യിൽ എല്ലായിടത്തും ഒരേവിധമായിരുന്നാലും അമൃതധാരാവസ്തു ഭേദത്താൽ ഉണ്ടാകും. ആകാശത്തിൽനിന്ന് മേഘജലം ഭൂമിയിൽ എല്ലായിടത്തും ഒരേവിധമായി വർഷിച്ചാലും ക്ഷാരഭൂമി ഗന്ധകഭൂമി, ചുണ്ണാമ്പുഭൂമി, നല്ല ഭൂമി തുടങ്ങിയവയിൽ ഉണ്ടാകുന്ന ഭേദം പോലെ

സദ്ഗുരു എല്ലാവരുടെ മേലെയും സമദൃഷ്ടി വെച്ചാലും മനപ്പക്വ മനുസരിച്ച് ശിഷ്യന്മാർക്ക് മാറ്റമുണ്ടാകുന്നതാണ്.

ശ്ലോകം: *ജ്ഞാനേ മ മോദിതേ ഭോഗഃ കിംകുർവന്തീതിയേവിദുഃ*
*ഭോഗേ സംഗംമതേർ ഭംഗം ജ്ഞാനശൈഥില്ല്യമാപ്നയുഃ*

കുബുദ്ധരായവർ ആരായാലും ജ്ഞാനമുണ്ടായശേഷം വിഷയ ഭോഗങ്ങളിൽ പ്രവർത്തിച്ചാൽ എന്ത് വിരോധം എന്ന് ചോദിച്ചാൽ, വിഷയഭോഗങ്ങളായ പ്രവർത്തിമാർഗ്ഗമായി മനസ്സ് തിരിഞ്ഞു ചിത്തം ദുഷിച്ച് പോയി ജ്ഞാനം നശിക്കുമെന്ന് ഗ്രഹിക്കേണ്ടതാണ്. എപ്രകാരമെന്നാൽ പശുവിൻപാല് നന്നായി കാച്ചി പഞ്ചസാരയിട്ട് കുടിച്ചാൽ സുഖകരമാകും. ഉപ്പിട്ടാൽ പിരിഞ്ഞുപോയി അതുതന്നെ വിഷമാകും. അത് കുടിച്ചാൽ രോഗമുണ്ടാകും. അതുപ്രകാരം ജ്ഞാനമുണ്ടായാലും വൈരാഗ്യത്തോടെയിരിക്കുന്നവൻ നിത്യസുഖി കളായും വിഷയലോലുപരായാൽ നാശവുമുണ്ടാകും.

ശ്ലോകം: *തസ്മാദ്വാസനയായുക്തം മനോ ബദ്ധം വിദുർബുധാഃ*
*സമൃഗ്വാസനയാത്യക്തം മുക്ത മിത്യഭി ധീയതേ.*

താ: അതിനാൽ വിഷയവാസനയോടുകൂടിയ മനസ്സുള്ളവർ നിശ്ചയമായും ബദ്ധരായിത്തീരുന്നതാണെന്ന് വേദ വേദാന്തമറിഞ്ഞ വലിയവർ അറിഞ്ഞുകൊണ്ടിരിക്കുന്നു. അതിനാൽ വിശേഷമായി വിഷയവാസന നശിച്ച മനസ്സുള്ളവർ മാത്രമേ മുക്തരാകൂ എന്ന് വേദം ഘോഷിക്കുന്നു. എന്ന് മുക്തികോപനിഷത്ത്.

ശ്ലോകം: *രാഗോപിംഗമബോധസ്യ ചിത്തവ്യായാമഭൂമിഷു*
*കുതഃശാദ്വലതാ തസ്യ യസ്യാഗ്നിഃ കോടരോതരോഃ*

താ: ഈ ശ്ലോകത്താൽ മുക്തന്റെയും ബദ്ധന്റെയും ഭേദം വിശദീകരിക്കപ്പെട്ടിരിക്കുന്നു. ബ്രഹ്മബോധം സംഭവിക്കാത്തവരുടെ മനസ്സ് വിഷയഭോഗത്തിൽ പ്രീതിയോടുകൂടി വിഷയാനന്ദത്താൽ സന്തോഷഭരിതനായിരിക്കും. ബ്രഹ്മബോധത്താൽ നിജാനന്ദമടഞ്ഞ മുക്തൻ വിഷയാദികളിൽ തുച്ഛബുദ്ധികൊണ്ട് ആത്മധ്യാനപരനായി ബ്രഹ്മാനന്ദഭരിതനായിരിക്കും. ദൃഷ്ടാന്തമെന്തെന്നാൽ നല്ലപോലെ മുറ്റിയ മരത്തിന്റെ ദ്വാരത്തിൽ അഗ്നി എരിഞ്ഞുകൊണ്ടിരുന്നാൽ ആ വൃക്ഷത്തിൽ എപ്രകാരം ഫലപല്ലവപുഷ്പാദികൾ ഉണ്ടാവുന്നില്ലയോ അപ്രകാരം വൈരാഗ്യത്തോടുകൂടി പരിപക്വതയുണ്ടാകുന്ന ഹൃദയ ത്തിൽ ജ്ഞാനാഗ്നി പ്രജ്വലിച്ചുകൊണ്ടിരുന്നാൽ ഇന്ദ്രിയാദി വിഷയ

ഭോഗങ്ങളായ ക്രോധാദികൾ എന്ന കാമപുഷ്പ പല്ലവാദികൾ എപ്രകാരം ഉണ്ടാകുമെന്ന് വിചാരമാല, വിചാരം ചെയ്യണമെന്ന് പറയുന്നു.

ശ്ലോകം: *തപോദാനാദി നഷ്ടാഘോനീരാഗോഹൃദിശീതലഃ*
*ഭോഗാനാം വാസനാം ഹിത്വാമുമുക്ഷുർ ബഹുഭാഗ്യവാൻ*

താ: തപോദാനാദിധ്യാനയോഗങ്ങളാൽ പാപം ശമിച്ചവനും വിഷയരാഗം ഇല്ലാത്തവനും ഹൃദയത്തിൽ കുളിർമയുള്ളവനും, സമസ്ത വിഷയഭോഗവാസനകളെ വിവേകബലത്താൽ ദുരീകരിച്ച വരുമായവർ ആരായിരുന്നാലും ആ പുണ്യാത്മാവ് മഹാഭാഗ്യവാൻ തന്നെ.

ശ്ലോകം: *അവിനാശിനമാത്മാന അപാരമജരാദ്വയം*
*ജാനതസ്ഥേ ജഗത് സക്തിർനോചിതാശ്രുണു തത്വതഃ*

താ: അവിനാശിയായി അദ്വയമായി, അജരനായി അപാര സുഖരൂപിയായി ആത്മാവിനെ അനുഭവിച്ചുകൊണ്ടിരിക്കുന്ന മഹാന്മാർക്ക് ജഗത്തിലുള്ള വിഷയവാസനാദികൾ ഉണ്ടായിരിക്കാൻ അർഹതയില്ല. ഇതിനെ നന്നായി കേൾക്കൂ. എപ്രകാരമെന്നാൽ ഒരു സംസാരി വീട്ടിൽ കുറവർ കുലത്തിലുള്ള ഒരു പെണ്ണ് കാലത്തുപോയ്, അമ്മാ എനിക്ക് വിശപ്പ് സഹിക്കുന്നില്ല. എനിക്ക് നിങ്ങളുടെ പഴയ ചോറ് തരണം. നിങ്ങൾക്ക് വിശപ്പില്ലാതിരിക്കുന്നതിനായി ഒരു മരുന്ന് തരാം എന്ന് പറഞ്ഞതുപോലെയിരിക്കുന്നു. ദുരാചാരികളായ ചില രാജയോഗികളുടെ ഇപ്പോൾ ഉള്ള സ്ഥിതി, അതായത് അവർ വിഷയ ലോലുപരായിരുന്നാലും ഇതരരായ സംസാരികൾക്ക് പരിപൂർണ്ണം ബോധിപ്പിക്കാമെന്ന് പറയുന്നത്.

ശ്ലോകം: *യാവദാത്മാന ലബ്ധോഽയംശുദ്ധോ ജ്ഞാനം ചനോദിതം*
*മലിനവിഷയേ രാഗസ്താവദ ജ്ഞാനിനോ ഭവേത്*

താ: എത്രകാലം വരെ പരിശുദ്ധമായ ആത്മസ്വരൂപം ലഭ്യപ്പെടുന്നതല്ലയോ അതുവരെ ശുദ്ധമായ ബ്രഹ്മജ്ഞാനം ഉദയം ചെയ്യുന്നതല്ല. എത്രകാലംവരെ അതിമലിനമായ വിഷയാദികളിൽ ആസക്തിയുണ്ടാകുമോ (അതായത് മാംസഭക്ഷണം, മദ്യപാനം സ്ത്രീവിഷയം മുതലായ നികൃഷ്ടവിഷയങ്ങൾ) അതുവരെ കേവലം അജ്ഞാനിയെന്ന് നിശ്ചയിക്കേണ്ടതാണെന്ന് വിചാരമാല പറയുന്നു.

ശ്ലോകം: *അധീത്യവേദാൻചതുരോ, വിധുരോ ജ്ഞാനസംപദാ,*
*വിജ്ഞേയഃ കർമ്മഹീനസ്തേവ ബ്രാഹ്മണഗർദ്ദഭഃ*

താ: നാലു വേദങ്ങളും വേദാംഗോപനിഷത്തുകളും നന്നായി പഠിച്ച് അതിന്റെ അർത്ഥങ്ങളെ നന്നായി പറയാൻ സമർത്ഥനായാലും സദാചാര ഹീനനായിരുന്നാൽ അവൻ ബ്രഹ്മജ്ഞാനിയാകുന്നതല്ല. പിന്നെ ആരെന്നാൽ മാനവവേഷത്തെ ധരിച്ച കഴുത.

ശ്ലോകം: *ജ്ഞാനമുത്പദ്യതേ പുംസാക്ഷയാത്പാപസ്യകർമ്മണഃ*
*യഥാffദർശതലപ്രഖ്യേപശ്യത്യാത്മാനമാത്മനി*

താ: മനുഷ്യർക്കു പാപം നിശ്ശേഷമായി നശിച്ചപ്പോൾതന്നെ ജ്ഞാനോദയം കിട്ടും. എപ്രകാരമെന്നാൽ കണ്ണാടിയിൽ ഉള്ള ധൂളിയെ ശുദ്ധീകരിച്ചാൽ നിർമ്മലമായ കണ്ണാടിയിൽ തന്നുടെ മുഖം സ്പഷ്ട മായി കാണുന്നതുപോലെ പാപങ്ങൾ നശിച്ച ഹൃദയത്തിൽ തന്നുടെ ആത്മതേജസ്സ് സ്വയമായി പ്രകാശിക്കും.

ശ്ലോകം: *രസസിദ്ധം യഥാതാമ്രം ഹേമത്വം പ്രതിപദ്യതേ*
*തഥാffത്മ ജ്ഞാനസംബദ്ധഃശിവത്വം പ്രതിപദ്യതേ.*

താ: എപ്രകാരം രസവിദ്യകൊണ്ട് ചെമ്പ് പൊന്നാകുമോ അപ്രകാരം മലിനമനസ്സുള്ളവൻ ആയാലും ജ്ഞാനനിഷ്ഠാഭ്യാസത്താൽ ജീവത്വം പോയി ശിവത്വം (ബ്രഹ്മത്വം) പ്രാപിക്കും. എന്നാൽ ഇതിൽ രണ്ടു വലിയ രഹസ്യമുണ്ട്. അതെന്തെന്നാൽ താമ്രത്തിൽ ക്ലാവ് ഉണ്ട്. ആ താമ്രം സുവർണ്ണമായശേഷം താമ്രാവസ്ഥയിലുള്ള മാലിന്യം എപ്രകാരമിരിക്കുന്നതല്ലയോ അപ്രകാരം ജീവദശയിൽ മായാ സംബന്ധവിഷയവാസന ഉണ്ടായിരുന്നാലും ബ്രഹ്മാഭ്യാസത്താൽ ജ്ഞാനിയായ ശേഷം വിഷയവാഞ്ഛ ശൂന്യമായി ശുദ്ധബോധ സ്വരൂപനായിത്തീരും. ഇതുതന്നെ ജ്ഞാനിക്കും അജ്ഞാനിക്കുമുള്ള താരതമ്യം. അതായത് താമ്രത്തിനും പൊന്നിനുമുള്ള ഭേദം പോലിരിക്കും.

ശ്ലോകം: *ജ്ഞപ്തിസ്സാ സാക്ഷിണീവിദ്യാ കുര്യാത് സർവ്വശ്രുതീരിതാ*
*വിഷയജ്ഞപ്തി സംത്യാഗാത് പ്രാപ്യതേ വിബുധൈഃ സ്വതഃ*

താ: സമസ്തവേദശാസ്ത്രങ്ങളാൽ പറയപ്പെട്ട വിദ്യ(ജ്ഞാനം) ജ്ഞപ്തി (ബോധം) എന്ന് പറയപ്പെടുന്നു. അതുതന്നെ സർവ്വസാക്ഷി അതുതന്നെ തുരിയം, അതുതന്നെ ബ്രഹ്മം. ഈ ജ്ഞാന ജ്ഞപ്തി, വിഷയവാസനയായ ചിന്തയെ സമൂലമായി ത്യജിച്ചതിനാൽ പ്രബോധ, ബുദ്ധിമാൻമാർ സ്വയമായി പ്രാപിക്കപ്പെടും.

ശ്ലോകം: *നിർമ്മമത്വം വിരാഗായ വൈരാഗ്യാത്‌യോഗ സംഗതിഃ*
*യോഗാച്ഛജായതേജ്ഞാനം ജ്ഞാനാൻമുക്തിഃ പ്രജായതേ.*

താ: ബ്രഹ്മവിചാരം ചെയ്യുന്നവർക്ക് മമത്വശൂന്യത്വത്താൽ വൈരാഗ്യമുണ്ടാകും. വൈരാഗ്യത്താൽ യോഗം സിദ്ധിക്കും യോഗനിഷ്ഠയാൽ ജ്ഞാനവും ജ്ഞാനത്താൽ ജീവൻമുക്തിയും സിദ്ധിക്കും.

ശ്ലോകം: *പ്രാപ്യചാപ്യുത്തമം ജന്മ ലബ്ധ്വാചേന്ദ്രിയസൗഷ്ഠവം*
*നവേത്യാത്മഹിതം യസ്തുസ ഭവേന്ദാത്മഘാതകഃ*

താ: ഉത്തമമായ മാനവജന്മം കിട്ടിയാലും ചക്ഷുശ്രവണാദി സർവ്വേന്ദ്രിയങ്ങളും പുഷ്ടിയായിരുന്നാലും ഏതൊരുവൻ ആത്മജ്ഞാനത്തിന്ന് പ്രയത്നം ചെയ്യാതിരിക്കുന്നുവോ അവൻ, ആത്മഘാതകൻ എന്ന് പറയപ്പെടുന്നു.

ശ്ലോകം: *ദേഹോഽയംമാനുഷോ ജന്തോഃ ബഹുകർമ്മൈക സാധനം*
*സദാസത്കർമ്മസേവേത ദുഷ്ക്കർമ്മസതതം ത്യജേത്.*

താ: എൺപത്തിനാല് ലക്ഷങ്ങളായ ജീവകോടികളിൽ ഈ മാനവജന്മം കിട്ടുന്നത് അനേകം പുണ്യകർമ്മങ്ങളുടെ സഞ്ചയത്താൽ സിദ്ധിച്ചതാണ്. ഈ ജന്മം പുണ്യകർമ്മങ്ങൾ ചെയ്ത് കര ചേരുന്നതിന്ന് നല്ല സമയം. പാപകർമ്മവിഷയമായി ചിന്തിക്കുന്നതു കൂടി വളരെ ദോഷം.

ശ്ലോകം: *ധീരോഽപ്യതി ബഹുജ്ഞോഽപികുലജോഽപിമഹാനപി*
*തൃഷ്ണായാ ബദ്ധ്യതേജന്തുഃസിംഹഃശൃംഖലയായഥാ*

താ: വളരെ ബുദ്ധിശാലിയായാലും അനേകവിധശാസ്ത്രസാരം അറിഞ്ഞവനായാലും, വലിയകുലത്തിൽ ജനിച്ചവനായാലും മഠാധിപതിയായാലും, വിഷയാവസ്ഥയിരുന്നാൽ നിശ്ചയമായും ബദ്ധനാകുന്നതാണ്. എപ്രകാരമെന്നാൽ വലിയ പരാക്രമമുള്ള സിംഹമായാലും കൂടി ചങ്ങലയിൽ ബന്ധിക്കപ്പെട്ടാൽ എപ്രകാരം ദുഃഖത്തിന്ന് കാരണമാകുമോ അപ്രകാരം തന്നെ വിഷയവാസനയെന്ന ചങ്ങലയാൽ ആർക്കായാലും ദുഃഖം തന്നെ ഉണ്ടാകും.

ശ്ലോകം: *ലോകഏഷവിഷയാനുരംജനം*
*ദുഃഖഗർഭമപിമന്യതേസുഖം*
*ആമിഷം ബഡിശ ഗർഭമപ്യഹോ*
*മോഹതോഗ്രസതിയദ്വദണ്ഡജഃ*

താ: മനുഷ്യർക്ക് വിഷയഭോഗങ്ങൾ മഹാദുഃഖഭൂയിഷ്ഠമായവ ആയാലും, സുഖകരമെന്ന മോഹത്താൽ നിനച്ച് വിഷയഭോഗത്താൽ നശിക്കുന്നു. എപ്രകാരമെന്നാൽ മത്സ്യങ്ങൾ, മാംസഖണ്ഡം ഇര മുതലായവയുടെ അന്തർഭൂതമായിരിക്കുന്ന ചൂണ്ടയെ അറിയാതെ സുഖഭോജ്യവസ്തുവെന്ന് ഭ്രമിച്ച്, ഭുജിച്ചു ചാകുന്നതുപോലെ മനുഷ്യരുടെ സ്ഥിതി. ആഹാ! എന്തൊരാശ്ചര്യം

ശ്ലോകം: *യഥാഖഗോബലിംദൃഷ്ട്വാസ്വയം ബന്ധായ ഗച്ഛതി*
*തഥാ ഭോഗസുഖം ലബ്ധ്വാ വശ്യതാം യാതി മൂഢധീഃ*

താ: എപ്രകാരം വേടൻ വലയിൽ വെച്ച ആഹാരത്തെ, അതായത് പക്ഷികളെ പിടിക്കാൻ വച്ച തീറ്റയെക്കണ്ട് പക്ഷികൾ ഭ്രമിച്ച് ബന്ധനത്തിൽ കുടുങ്ങി നശിക്കുന്നുവോ അപ്രകാരംതന്നെ വിവേകശൂന്യൻ വിഷയ ഭോഗത്തിലുളള വിഷമസ്ഥിതിയറിയാതെ സംസാരവലയിൽ ബന്ധപ്പെടുന്നു. ഇതിപ്പോൾ പ്രത്യക്ഷാനുഭവം. ചിലർ വിരക്തന്മാരാ യിരുന്ന്, ഗൃഹസ്ഥരുടെ വീട്ടിൽ സുഖഭോജനത്തെ ക്കണ്ട് നിന്ന്പോകുന്നതിനാൽ ദുഷിച്ചുപോയിരിക്കുന്നു.

ശ്ലോകം: *സ്വാതന്ത്ര്യാത് സുഖമാപ്നോതി*
*സ്വാതന്ത്ര്യാല്ലഭതേപരം*
*സ്വാതന്ത്ര്യാന്നിർവൃതീം ഗച്ഛേത്*
*സ്വാതന്ത്ര്യാത് പരമംപദം*

താ: ഇവക്ക് അധീനരാകാതെ സ്വതന്ത്രരായിരിക്കുന്നവർ നിത്യസുഖത്തെ പ്രാപിക്കുന്നു. സ്വാതന്ത്ര്യത്താൽ പരമപദം ലഭിക്കും. സ്വാതന്ത്ര്യത്താൽ നിർവാണം പ്രാപിക്കുന്നു. അതിനാൽ ഭോജന സുഖാദികളെകണ്ട് മുമുക്ഷുക്കൾ ഇതരരുടെ അധീനത്തിൽ ഇരിക്കരുതെന്ന് അഷ്ടാവക്രമുനീന്ദ്രൻ പറയുന്നു. അതായത് മഹാത്മാ ക്കളായ ഗുരുക്കന്മാരെ സേവ ചെയ്യാതെ ഇരുന്നാൽ ദുഷിച്ചു പോകുന്നു. ഇവിടെ ഭോജനസുഖത്തെ ആശിച്ച് സംസാരികളുടെ വീട്ടിൽ ഇരിക്കരുതെന്ന് ഭാവം. കൂടാതെ ഇതിന്റെ ഗൂഢാർത്ഥം ഇന്ദ്രി യാദികൾക്കുൾപ്പെടാതെ സ്വസ്വരൂപത്തിൽ സ്വതന്ത്രനായി ഇരിക്കേണ്ട താണെന്ന് ഭാവം. കിളികളെ കൂട്ടിലിട്ട് പഴം, തേൻ, പാൽ, ശർക്കരാദികൾ കൊടുത്താലും അവയ്ക്കു സുഖമില്ല. അവയ്ക്ക് സ്വേഛമായി ആകാശത്തിൽ വിഹരിച്ച് ഇലകളൊ വെളളമൊ കിട്ടിയ ാലും പരമാനന്ദം. അപ്രകാരംതന്നെ, നിജമായ ബ്രഹ്മനിഷ്ഠന്മാർക്ക് മറ്റുളളവർക്ക് വശപ്പെട്ടിരിക്കുന്ന പാൽ, പഴം പലഹാരാദികൾ യഥേ

ഷ്ടം കിട്ടിയാലും സുഖമുണ്ടാവുന്നതല്ല. ഏകാകിയായി ഇലയോ വെള്ളമോ സ്വല്പമായ ഭിക്ഷാഹാരമോ കിട്ടിയാലും ഏകാന്തത്തിലിരുന്ന് ബ്രഹ്മനിഷ്ഠ ചെയ്യുന്നത് മഹാസുഖകരം.

ശ്ലോകം: *സുഖാർത്ഥിനഃ കുതോവിദ്യാ*
*കുതോ വിദ്യാർത്ഥിനസ്സുഖം.*
*സുഖാർത്ഥിവാ തൃജേത് വിദ്യാം*
*വിദ്യാർത്ഥിവാതൃജേത്സുഖം*

താ: ഇന്ദ്രിയാദി വിഷയങ്ങളോടുകൂടിയ വിഷയസുഖാഭിലാഷമുള്ളവർക്ക് (വിദ്യ) ജ്ഞാനം എവിടെ? വിദ്യാഭിലാഷമുള്ളവർക്ക് സുഖം എവിടെ? സുഖാഭിലാഷിയായാൽ വിദ്യ അഭ്യസിക്കാ തിരിക്കുന്നത് നല്ലത്. അല്ലാതിരുന്നാൽ വിദ്യാർത്ഥിയായി ഉന്നത സ്ഥിതിയിൽ എത്തിച്ചേരണമെന്ന് വിവേകമുണ്ടെങ്കിൽ ഇന്ദ്രിയാദി സുഖങ്ങളെ വിടേണ്ടതാണെന്ന് ശ്രീ വ്യാസവചനം.

ശ്ലോകം: *തൃക്ത സംഗോജിത് ക്രോധോലഘ്വാഹാരോജിതേന്ദ്രിയഃ*
*പിധായ ബുദ്ധ്യാ ദ്വാരാണി മനോധ്യാനേ നിവേശയേത്.*

താ: ബ്രഹ്മവിചാരം ചെയ്യുന്നവൻ സംഘരഹിതനായി ജിതക്രോധനായി, അല്പാഹാരിയായി, ഇന്ദ്രിയങ്ങളെ സ്വാധീനപ്പെടുത്തിക്കൊള്ളുന്നവനായി ഇരുന്ന്, സർവ്വേന്ദ്രിയ വൃത്തികളെ വിവേകബുദ്ധിയാൽ നിരോധിച്ച് മനസ്സിനെ അന്തർമുഖമാക്കി ധ്യാനം ചെയ്യേണ്ടതാണ്.

ശ്ലോകം: *തൃജ ദുർജന സംസർഗം ഭജ സാധുസമാഗമം*
*കുരുപുണ്യമഹോരാത്രം സ്മര നിത്യമനിതൃതാം.*

താ: മദ്യമാംസ കഞ്ചാവ് മുതലായ നീചാചാരമുള്ള ദുർജനങ്ങളുടെ സംഘം വിട്ട് ശമദമാദി ജീവകാരുണ്യ ജിതേന്ദ്രിയരായ സാധുക്കളോട് സംസർഗ്ഗം ചെയ്യേണ്ടുന്നതാണ്. രാത്രിയും പകലും സാദ്ധ്യമായത്ര പുണ്യകാര്യം മാത്രം ചെയ്യേണ്ടതാണ്. സർവ്വദാ പുത്രമിത്രകളത്രഗേഹാദിസമസ്ത വസ്തുക്കളെയും അശാശ്വതമെന്ന് മറക്കാതിരിക്കേണ്ടതാണ്. എന്തിനിപ്രകാരം പറഞ്ഞുവെന്നാൽ തപോധ്യാനനിഷ്ഠാദികൾ ചെയ്യുന്നവരെ ഭംഗപ്പെടുത്തുവാൻ ചില ചൈതന്യമുള്ള വിഘ്നദേവതകൾ ഉണ്ട്. അവരുടെ വിഘ്നത്തിൽ നിന്ന് രക്ഷപ്പെടുന്നതിനായി മന്ത്രങ്ങളാൽ ദിക്ബന്ധനം ചെയ്ത് കവചവും ജപിച്ച് താപസന്മാർ തപോധ്യാനത്തിലിരിക്കുന്നു. ഈ വിഘ്ന

ദേവതകളിൽ ഇപ്പോൾ ചിലർ സ്ഥൂലമായ മാനവദേഹങ്ങളെ ധരിച്ചിരിക്കുന്നു. അവരാരെന്നാൽ നീചാചാരപരരായി ഇരുന്ന് പുണ്യകർമ്മങ്ങൾ ചെയ്യുന്നവരെക്കൂടി ചെയ്യിപ്പിക്കാതിരിക്കുന്നത് ചെയ്തുകൊണ്ട്, രാജയോഗികൾ എന്ന് പറയുന്ന ഇവർ പരിശുദ്ധമായ നിർമ്മലാചാരത്തോടുകൂടി പരബ്രഹ്മധ്യാനം ചെയ്യുന്നവരെ നശിപ്പിക്കുവാൻ സഞ്ചരിച്ചുകൊണ്ടിരിക്കുന്നു. അതിനാൽ മുമുക്ഷുക്കൾ വളരെ ജാഗരൂകരായിരിക്കേണ്ടതാണ്. ഇവർ പുണ്യകാര്യങ്ങളെയെല്ലാം നിഷേധിക്കും. മദ്യമാംസഭോജനപ്രിയന്മാരായിരിക്കും. ഇന്ദ്രിയങ്ങൾ അതാതിന്റെ ജോലി ചെയ്യുന്നുവെന്നല്ലാതെ താൻ യാതൊന്നും, ചെയ്യുന്നവനല്ലെന്ന് ഉപദേശിച്ച് നികൃഷ്ടകൃത്യങ്ങൾ ഗുപ്തമായി ചെയ്യും. ഇവരുടെ കൃത്യങ്ങളെല്ലാം പരീക്ഷിച്ചാൽ പൈശാചിക വൃത്തികളായിരിക്കും.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

## ജീവകാരുണ്യം

"മദ്യപാനരതോ ദൈത്യഃ" അതായത് സുരാപാനരതരായ മനുഷ്യരൂപി അസുരരും "മാംസാശിച നിശാചരഃ" അതായത് മൃഗങ്ങളെകൊന്ന് ഭക്ഷിക്കുന്നവർ, മാനവരാക്ഷസരുമാകുന്നു. (നാരായണസ്മൃതി) ആഹാ മനുഷ്യർക്ക് തിന്നുവാൻ സർവ്വേശ്വരൻ സാരമുള്ള അരി, ഗോതമ്പ് മുതലായ എത്രയോ ധാന്യങ്ങളും മധുരമുള്ള അനേക വിധങ്ങളായ ഫലങ്ങളും മനോബലവും ദേഹബലവും കൂടി ഉണ്ടാക്കുന്ന ഉരുളക്കിഴങ്ങ് മുതലായ എത്രയോ വിധങ്ങളായ കിഴങ്ങുവർഗ്ഗങ്ങളും, തുവരപ്പരിപ്പ് മുതലായ ബുദ്ധിവികാസം ഉണ്ടാക്കത്തക്ക അനേക വിധമായ പരിപ്പ്വർഗ്ഗങ്ങളും സൃഷ്ടിച്ചിരിക്കുന്നതിനാൽ ഇവയെല്ലാം കഴിച്ച് മനുഷ്യരെ പോലിയിരിക്കാതെ, ഒരു ചാൺ വയറ്റിന്നായി ലക്ഷക്കണക്കിന്ന് ജീവികളെ കൊന്നുതിന്നുന്നത് എത്ര ഘോരകൃത്യം. എന്തു ക്രുരകൃത്യം "പന്തിമ്പുരദമേച്ചു പന്നിരുമേച്ചുനാ? വിശ്വദാഭിരാമ വിനുരവേമ" എന്ന് വേമണ്ണാ യോഗീന്ദ്രൻ ഉപദേശിച്ചു. പന്നിക്ക് അത്തർ, പനിനീർ, കസ്തൂരി മുതലായവയാൽ അഭിഷേകം ചെയ്താലും അതിന്ന് ദുർഗന്ധമായ ചേറിൽ ഉരുളുന്നത് സന്തോഷം. അപ്രകാരംതന്നെ നമ്മുടെ രാജയോഗികളിൽ ചിലർ അവർക്ക് അനേകവിധമായ പലഹാരങ്ങളോടുകൂടെ

ഭോജനം കൊടുത്താലും ശിഷ്യരുടെ മേൽ പ്രീതിയില്ല. മാംസമില്ലാതിരുന്നാൽ അവർക്ക് തൃപ്തിയില്ല. ക്രൂരസ്വഭാവമുള്ള പുലിക്കുകൂടി ആഴ്ചയിൽ ഒരു പ്രാവശ്യം ഒരു ജന്തുവിനെ കിട്ടിയാൽ പിന്നീട് പത്തുനാൾക്ക് ആഹാരം ആവശ്യമില്ല. നമ്മുടെ രാജയോഗികൾ എത്ര ജന്തുഹിംസ ഒരു വാരത്തിന്നുള്ളിൽ നടത്തിക്കൊണ്ടിരിക്കുന്നു. നോക്കൂ, അപ്പോൾ ക്രൂരജന്തുക്കളായ നരി, പുലി തുടങ്ങിയവ വലുതോ, രാജയോഗിയാണോ നീചനെന്ന് ചിന്തിക്കേണ്ടതാണ്. അഹോ ജന്തുക്കളുടെ കഴുത്തിനെ അറുക്കുമ്പോഴും കഴുത്ത് ഞെരിക്കുമ്പോഴുമുള്ള അതിന്റെ ചരമദുഃഖവും ഘോരദീനരോദനവും കാൽ കൈകൾ പിടഞ്ഞ് ചുറ്റിത്തിരിയുന്നതും മഹാഭയങ്കരമായി രക്തത്തെ ചിന്തുന്നതും തുടങ്ങിയ ഭയങ്കരമായ കൃത്യത്തെ കണ്ടാൽ ഏത് പാപാത്മാവിന്റെ ഹൃദയമായാലും അലിയാതിരിക്കുമോ? ഹാ ഘോരകൃത്യം.

ആ - *ജീവി ജീവിജംപി ജീവികിവേയഗാ*
*ജീവിവലനയേമി ജിക്കിയുണ്ടു*
*ജീവഹിംസ കുലകുജിക്കുനാമോക്ഷംബു?*
*വിശ്വദാഭിരാമ വിനുരവേമ*

ഒരു ജീവിയെക്കൊന്ന് മറ്റൊരു ജീവിക്ക് ആഹാരമാക്കിയാൽ എന്താണു പ്രയോജനം. ജീവഹിംസ ചെയ്യുന്നവന് മോക്ഷം കിട്ടുമോ? ഈ പ്രപഞ്ചത്തിൽ പരമശിവനേ ധ്യാനിക്കാതെ സ്വന്തം പ്രാണ രക്ഷക്കായിക്കൊണ്ട് പ്രയത്നം ചെയ്യുന്നു. അപ്രകാരമുള്ളവൻ ഈ ലോകത്തിൽ ജനനമരണത്തെ തുടർന്നുകൊണ്ടിരിക്കുന്നു. എപ്രകാരമെന്നാൽ മൺപുറ്റിലുള്ള ചിതലിനേപ്പോലെ. ആർക്കും അതിനാൽ പ്രയോജനമില്ല.

ആ: *പ്രാണരക്ഷകിലനു പരമശിവുനിമേദ*
*ധ്യാനമോ നര ലോക തഗിലിനരുഡു*
*പുട്ടിചച്ചുചുണ്ടു പുടമിലോ പലപുട്ട*
*ചേദലുഗാനു വഡു ജന്തുവേമാ.*

ശ്ലോകം: *നോസലു ഭക്തുഡൈന നോരു തോ ഡേലയ്യേ*
*മനസുഭൂത മുവലേമലയു ഗാനി*
*ഗിപുനി ഗനി യേ നന്ന സിഗ്ഗൗട ഗാദകോ*
*വിശ്വദാഭീരാമ വിനുര വേമ.*

താ: മുഖത്തിൽ ലലാടസ്ഥാനത്തിൽ പരമഭക്തനെപ്പോലെ വിഭൂതിയും നാമവും ധരിച്ചിരുന്നാലും വായമാത്രം ചെന്നായ്ക്കളെപ്പോലെ ജന്തുക്കളെ പിടിച്ച് തിന്നുവാൻ തിരഞ്ഞുകൊണ്ടും മനസ്സ് പിശാചിനെപ്പോലെ നീചകൃത്യങ്ങളിൽ സർവ്വദാ സഞ്ചരിച്ചുംകൊണ്ടും ഇരിക്കുന്നവർ ശിവനെ (ധർമ്മം) അറിഞ്ഞിരിക്കുന്നവർ എന്ന് പറയുന്നതിൽ ലജ്ജയില്ലയോയെന്ന് വേമണ്ണ യോഗീശ്വരൻ പറയുന്നു.

ശ്ലോകം: *പ്രാണായഥാff ത്മനോf ഭീഷ്ടാ ഭൂതാനാമപിതേ തഥാ*
*ആത്മൗപമ്യേന ഭൂതാനാം ദയാം കുർവന്തി സാധവഃ*

താ: എപ്രകാരം തന്റെ പ്രാണന്റെ മേൽ തനിക്ക് അത്യധികമായ ഇഷ്ടം ഉണ്ടായിരിക്കുന്നുവോ അപ്രകാരംതന്നെ സമസ്ത പ്രാണികൾക്കും അവരുടെ പ്രാണനിൽ ഇഷ്ടമുണ്ടാകും. അതിനാൽ സാധുക്കളായവർ തന്നെപ്പോലെ സർവ്വപ്രാണികളിലും ദയവു വെച്ചിരിക്കേണ്ടതാണ്.

ശ്ലോകം: *മാംസഭക്ഷൈഃസുരാപാനൈർ മുർഖൈശ്ചാക്ഷരവർജ്ജിതൈഃ*
*പശുഭിഃ പുരുഷാകാരൈഃ ഭാരാക്രാന്താസ്തിമേദിനി*

താ: മാംസഭക്ഷ്യരായ, സുരാപാനരായ, നിരക്ഷരകുക്ഷികളായ മൂർഖരായ മനുഷ്യാകൃതിയെ എടുത്തിരിക്കുന്ന പശുക്കളെ ചുമക്കുന്നതിനാൽ ഭൂമിദേവി ഭാരം സഹിക്കാൻ കഴിയാതെ ദുഃഖിച്ചുകൊണ്ടിരിക്കുന്നു.

ആ- *അതിഭോജനമുലു, ആഹാരനിദ്രലു*
*സതിതോനു പോന്തുട പാപമിലനു*
*യന്നിവിടി ചിന വാഡുവേദാന്ത പുരമുലോ*
*തന്നെരുഗവച്ചു സത്യമുഗവേമാ.*

ഉണ്ണുക, ഉറങ്ങുക, ഭോഗിക്കുക ഇതു വളരെ പാപമായത്. ഇവയെവിട്ടവൻ വേദാന്ത നഗരത്തിൽ നിജമായി കണ്ടുപിടിക്കാൻ കഴിയും. (തന്നെ വേദാന്ത നഗരത്തിൽ സത്യമായി അറിഞ്ഞു കൊള്ളാം.)

ശ്ലോകം: *പ്രാണിഹിംസ പരാണാം തു കല്പകോടിശതം മുനേ*
*തത്രതൈലകടാഹേഷുഗാഢം ബധ്വാപദദ്വയം*
*ക്ഷിപ്യകേയമദൂ തേന.....*

താ: ഹേ മുനിസത്തമാ പ്രാണിഹിംസ ചെയ്യുന്നവരെ കല്പകോടി ശതം വരെ യമലോകത്തിൽ എണ്ണ നന്നായി കാച്ചിയ കടാഹത്തിൽ രണ്ടു പാദങ്ങളും ദൃഢമായി കെട്ടിവെച്ച് യമദൂതരാൽ ശിക്ഷിക്കപ്പെടും.

ശ്ലോകം: *ആത്മവത്സർവ്വഭൂതേഷു കായേന മനസ്സാഗിരാ*
*അനുകമ്പാ ദയാസൈവ പ്രോക്താ യോഗാം ഗവേദിഭി.*

താ: ബ്രഹ്മജ്ഞാനികളാൽ പറയപ്പെട്ടിരിക്കുന്നതെന്തെന്നാൽ സമസ്തഭൂതങ്ങളിലും തന്നെപ്പോലെ തന്നെ കർമ്മണാ, മനസാ, വാചാ അനുകമ്പയിൽ നിന്ന് ചലിക്കാതിരിക്കുന്നത് ദയയെന്ന് പറയപ്പെടുന്നു. അതിനാൽ ദയാലുവായിരിക്കേണ്ടതാണ്. മാംസാഹാരത്താൽ ശരീരബലം സ്വല്പം അധികമായിരിക്കുമെന്ന് ചിലർ പറയുന്നു. ശരീര ബലം ഉണ്ടായിരുന്നാലും ബുദ്ധിയില്ലാതിരുന്നാൽ എന്തു പ്രയോജനം. ഭാരം ചുമക്കുന്ന ബലവാൻ, മാസത്തിൽ 15 രൂപ കിട്ടുന്നത് ദുർലഭം. വളരെ ബുദ്ധിയുള്ളവർ മാസത്തിൽ പത്തായിരം സമ്പാദിക്കുന്നത് നാം കണ്ടുകൊണ്ടിരിക്കുന്നല്ലോ. ബുദ്ധിശക്തി ശാഖാ ഭക്ഷണത്താൽ ഉണ്ടാകുമെന്ന് എല്ലാ മതങ്ങളിലേയും ബുദ്ധിശാലികൾ പറഞ്ഞു കൊണ്ടിരിക്കുന്നു. ഇതിന്ന് നമുക്ക് ഋഷീശ്വരന്മാർ ദൃഷ്ടാന്തം.

മാംസഭക്ഷണത്തെക്കാൾ ശാഖാഭക്ഷണത്തിന് ശരീരബലം അധികമായി ഉണ്ടാകുമെന്ന് ശാസ്ത്രജ്ഞന്മാർ സ്പഷ്ടമായി നിരൂപിച്ചിരിക്കുന്നു.

## പുണ്യകർമ്മം

ശ്ലോകം: *സതാം സത്കർമ്മ സംവേഗഃ പുരാണം പ്രണുദന്നയം*
*വർഷൗഘ ഇവ ഭൂതാനാം ദവാനല മസേചയത്*

താ: സജ്ജനങ്ങളുടെ സത്കർമ്മത്തിന്റെ പുണ്യഫലത്താൽ ജന്മാന്തരത്തിൽനിന്നും വന്നുകൊണ്ടിരിക്കുന്ന, സമസ്ത പാപകർമ്മ ങ്ങളായ താപത്രയാഗ്നിയും, വർഷത്താൽ ദാവാഗ്നി ശമിക്കുന്നതു പോലെ സമസ്തപാപങ്ങളും നാശമാകുമെന്ന് ശ്രീ ഗണേശഗീതാ.

ശ്ലോകം: *ക്ഷാളയന്തി മലേനൈവ മലം ക്ഷാളനകോവിദാഃ*
*വാരയന്ത്യസ്ത്ര മസ്ത്രേണ വിഷം പ്രതി വിഷേണച*

താ: പാപകർമ്മങ്ങൾ പുണ്യകർമ്മങ്ങളാൽ നശിച്ച് മനഃശുദ്ധി ഏർപ്പെട്ടശേഷം ജ്ഞാനം ഉദിക്കും. എപ്രകാരമെന്നാൽ ഭൂമിയിലുള്ള ക്ഷാരമണ്ണുകൊണ്ട് വസ്ത്രത്തിലുള്ള മാലിന്യം നശിപ്പിക്കുന്നതു

പോലെയും, ആഗ്നേയാസ്ത്രം വരുണാസ്ത്രത്താൽ നശിക്കുന്നതു പോലെയും, വിഷം വിഷത്താൽ നശിക്കുന്നതുപോലെയും പുണ്യ കർമ്മത്താൽ പാപകർമ്മമെല്ലാം നശിച്ച് നിർമ്മലനായി മുക്തനാകുന്ന താണെന്ന് ശ്രീ വസിഷ്ഠൻ ഉപദേശിച്ചു. പുണ്യകർമ്മം എന്നാൽ ബ്രഹ്മനിഷ്ഠയെ ചെയ്യുന്നവർക്ക് ദേഹപോഷണത്തിന്ന് വേണ്ടുന്ന ധനം ഇല്ലാതിരുന്നാൽ തപോധ്യാന നിഷ്ഠ പൂർത്തിക്കായി അന്ന വസ്ത്രാദികൾ കൊടുക്കുന്നത്. സദ്ഗുണശീലരായ വിദ്യാർത്ഥികളെ ശ്രദ്ധിച്ച് വിദ്യ അഭ്യസിച്ച് കൊടുക്കുന്നത്, ജലത്തിന് കഷ്ടമുള്ള സ്ഥലത്ത് ജലദാനം ചെയ്യുന്നത്, ക്ഷാമകാലത്ത് വളരെ ദരിദ്രരെ കണ്ടുപിടിച്ച് വേണ്ടുന്ന സഹായങ്ങൾ ചെയ്യുന്നത് മുതലായവ വലിയ പുണ്യഫല മെന്നുള്ളതല്ലാതെ കാശിരാമേശ്വരങ്ങൾ പോയി അവിടെ തീർത്ഥ വാസികൾക്കു ഗോദാന, ഭൂദാനാദികൾ ഗൗരവത്തിനായി കൊടുക്കുന്നതല്ല. "ദേശകാലേച പാത്രേച തത്ദാനം സാത്വികം സ്മൃതം" എന്ന ശ്രീ ഭഗവത്വചനം. ദേശമെന്നാൽ ജലധാര സൗകര്യങ്ങളില്ലാതെ കഷ്ടപ്പെടുന്ന സ്ഥലം, കാലം എന്നാൽ ക്ഷാമത്താലും രോഗത്താലും ജനങ്ങൾ തപിക്കുന്ന സമയം. പാത്രം എന്നാൽ ബ്രഹ്മനിഷ്ഠാദി ധ്യാനയോഗം ചെയ്യുന്നവർക്കു ആഹാരാദികൾക്ക് കഷ്ടം ഉണ്ടെങ്കിൽ സഹായം ചെയ്യുന്നത് ഇപ്രകാരമുള്ള കാര്യങ്ങൾ ശ്രദ്ധിച്ചു ചെയ്യുന്നവർ ഉന്നതന്മാർ എന്ന ശ്രീ വാസുദേവന്റെ അഭിപ്രായം. ഈ ഭഗവത് ആശയം അറിയാതെ ചില വിവേകശൂന്യർ പേരിന്നായികൊണ്ട് വലിയ സമാരാധനകൾ ചെയ്യുന്നു. ചിലർക്ക് മാത്രം അനേകം വിധങ്ങളായ പലഹാരങ്ങൾ കൊടുക്കു കയും, അവർ തിന്ന് ബാക്കി വരത്തക്കവിധം അധികമായി ഇലയിൽ വിളമ്പി ശേഷിക്കയും ചെയ്യുന്നു. ഇതേസമയം വളരെ ദരിദ്രന്മാർ വിശപ്പ് സഹിക്കാൻ വയ്യാതെ സമീപത്തിലിരുന്നു, ദീനസ്വരത്താൽ ദുഃഖിക്കുന്നത് വലിയ പുണ്യമെന്ന് കരുതുന്നത് എത്ര ബുദ്ധിഹീനത. കൂടാതെ ഒരു ജാതിയിൽ ജനിച്ചവർ ക്രൂരരായാലും പാപാത്മാക്ക ളായാലും മഹാപരിശുദ്ധരെന്ന് നിനച്ചു, അന്നവസ്ത്രാദിദാനങ്ങൾ കൊടുക്കുന്നതും, ഇതര ജാതിയിൽ ജനിച്ചവർ മഹാബ്രഹ്മ നിഷ്ഠന്മാർ, സദാചാരാദി സത്യധർമ്മനിഷ്ഠന്മാർ, ധനം ഇല്ലാത്തവരും പരിശുദ്ധരുമായിരുന്നാലും, വെള്ളംകൂടി കൊടുക്കരുതെന്ന് കരുതുന്നതും വളരെ വലിയ കുറ്റം. ഇപ്രകാരം പറയുന്നവർ മഹാധൂർത്തന്മാർ.

ശ്ലോകം: *യത്ഫലം ലഭതേ, മർത്യഃ കോടി ബ്രാഹ്മണ ഭോജനൈഃ*
*തത്ഫലം സമ വാപ്നോതി ജ്ഞാനിനം യസ്തുഭോജയേത്*

താ: കോടി ബ്രാഹ്മണരുടെ മൃഷ്ടാന്നഭോജനം കൊണ്ട് എന്ത് ഫലം ഉണ്ടാകുമോ അതേ ഫലം ഒരേ ഒരു ബ്രഹ്മനിഷ്ഠന്ന് ഭോജനം കൊടുത്താൽ ഉണ്ടാകുമെന്ന് ശ്രീ ശിവഗീത.

ശ്ലോകം: *കുക്ഷൗതിഷ്ഠതിയസ്യാന്നം യോഗാഭ്യാസേനജീര്യതേ*
*കുലാൻ താരയതേ തേഷാം ദശ പൂർവാൻ ദശാപരാൻ*

താ: പരമാത്മധ്യാനം ചെയ്യുന്നവരുടെ ഹൃദയത്തിൽ വീഴുന്ന അന്നം ധ്യാനനിഷ്ഠയാൽ ജീർണ്ണമായാൽ ആ ഫലം ആ അന്നം കൊടുത്തവരുടെ പത്തുതലമുറ മൃതിയടഞ്ഞവരേയും വരുന്ന പത്തുതലമുറകളെകൂടി ധന്യരാക്കുന്നതാണെന്ന് ശ്രീകൃഷ്ണ ഭഗവാൻ ഉത്തരഗീതയിൽ ഉപദേശിച്ചു.

ശ്ലോകം: *പരമാദ്വൈത വിജ്ഞാന നിഷ്ഠസ്യൈവമഹാത്മനഃ*
*ശുശ്രൂഷാ ക്രിയതേ യേന തത് പാദൗ മമ മസ്തകേ*

താ: ആര് പരമാദ്വൈത പരബ്രഹ്മ വിജ്ഞാനധ്യാനനിഷ്ഠയിൽ ഇരിക്കുന്ന മഹാത്മാവിന് അന്നവസ്ത്രാദികൾ കൊടുത്ത് ശുശ്രൂഷ ചെയ്യുന്നുവോ ആ പുണ്യാത്മാവിന്റെ രണ്ട് പദകമലങ്ങളും എന്റെ ശിരസ്സിൽ ധരിക്കുന്നു. എന്ന് ശ്രീ സുബ്രഹ്മണ്യദേവനും ബ്രഹ്മഗീതയിൽ ഉപദേശിച്ചു. പാത്രാ പാത്രങ്ങളുടെ ഭേദം എപ്രകാരം ഇരിക്കുമെന്നാൽ നല്ല സാരമുള്ള ഭൂമിയിലും സാമാന്യഭൂമിയിലും ക്ഷാരഭൂമിയിലും വിത്തിട്ടാൽ എന്ത് ഫലത്തെ കർത്താവ് അനുഭവിക്കുന്നുവോ അപ്രകാരം ഇരിക്കുമെന്ന് വിചാരം ചെയ്താൽ ഒരുവനും പറയാതെതന്നെ എല്ലാ സംഗതികളും ഗ്രാഹ്യമാകും.

## "സാധുസേവ"

ശ്ലോകം: *നതപാംസി ന തീർത്ഥാ നിനശാസ്ത്രാണിനവാ ജപാഃ*
*നസംസാരസാഗരോത്താരേ സജ്ജനാ സേവനം വിനാ*

താ: ബ്രഹ്മനിഷ്ഠനും സദാചാര സമ്പന്നരുമായ സജ്ജനങ്ങളുടെ സേവവിനാ തപസ്സുകളായാലും, തീർത്ഥയാത്രകളായാലും പഠനം കൊണ്ടായാലും ജപത്താലായാലും മോക്ഷം പ്രാപിക്കുവാൻ സാദ്ധ്യമാകുന്നതല്ലെന്ന് ശ്രീ വസിഷ്ഠമതം.

ശ്ലോകം: *സ്നാതം തേന സമസ്ത തീർത്ഥ സലിലേ*
*സർവ്വാ/പിദത്താ/വനിഃ*
*യജ്ഞാനാം ച സഹസ്ര വിഷ്ടമഖിലാ*
*ദേവാശ്ചസന്തർപ്പിതാഃ*
*സംസാരാച്ച സമുദ്ധൃതാസ്സ്വ പിതര*
*ത്രൈലോക്യപൂജ്യോ/പ്യയം*
*യസ്യബ്രഹ്മവിചാരണേക്ഷണമപി സ്ഥൈര്യം മനഃ പ്രാപ്നുയാത്*

താ: ആരുടെ മനസ്സ് പരബ്രഹ്മധ്യാനത്തിൽ ഒരു ക്ഷണമെങ്കിലും സ്ഥിരപ്പെട്ടിരുന്നാൽ, ഗംഗ, യമുന, ഗോദാവരി മുതലായ ഭൂലോകത്തിലുള്ള സകലതീർത്ഥങ്ങളിലും വിധിപ്രകാരം സ്നാനം ചെയ്ത ഫലവും ഉത്തമകാലത്തിൽ പരബ്രഹ്മനിഷ്ഠർക്ക് ശ്രീ കാശിയിൽ ഏകചക്രാധിപതി സമസ്ത ഭൂലോകത്തേയും ദാനംചെയ്ത ഫലവും ആയിരം യജ്ഞാദികൃത്യങ്ങൾ ചെയ്ത ഫലവും ബ്രഹ്മ, വിഷ്ണു, ശിവാദി സമസ്ത ദേവന്മാരേയും പൂജിച്ച് തൃപ്തിപ്പെടുത്തിയ ഫലവും യാതൊന്നുണ്ടോ അതും പ്രാപിക്കുന്നതാണെന്ന് മാത്രമല്ല പ്രേതലോകത്തിൽനിന്ന് (പിതൃലോകം) തന്നുടേ വംശസ്ഥരായ സമസ്തപിതൃക്കളേയും ഉദ്ധരിച്ചവനായിത്തീരുകയും ചെയ്യുന്നു. കൂടാതെ ആത്മാവ് മൂന്ന് ലോകങ്ങളിലും പൂജിക്കപ്പെട്ടവൻ ആകുന്നതാണെന്ന് ശ്രീ ബാദരായണവചനം.

ശ്ലോകം: *കുലം പവിത്രം ജനനീ കൃതാർത്ഥാവിശ്വംഭരാ പുണ്യവതീച തേന*
*അപാരസംവിത്സുഖ സാഗരോ സ്മിൻ ലീനം പരേ ബ്രഹ്മണിയസ്യചേതഃ*

ആരുടെമനസ്സ് അപാരസംവിത്സുഖസാഗരമായ ആ പരബ്രഹ്മത്തിൽ ലീനമായിരിക്കുമോ ആ പുണ്യപുരുഷന്റെ മഹിമയാൽ അവരുടെ കുലം കൂടി പാവനമാകും. മാതാവ് ധന്യയാകും ലോകവും കൂടി പവിത്രമാകും.

ശ്ലോകം: *നിരപേക്ഷം മുനിം ശാന്തം നിർവൈരം സമദർശിനം*
*അനുവ്രജാമ്യഹം നിത്യം പൂയയേത്യാംഘ്രിരേണുഭിഃ*

താ: അപേക്ഷാരഹിതനായി ശാന്തനായി ആരിലും വൈരമില്ലാത്തവനായി, പ്രാണികളിൽ ദയയുള്ളവനായി, ബ്രഹ്മവിചാരത്തിൽ സർവ്വദാ മനനം ചെയ്യുന്നവനായ മഹാപുണ്യാത്മാവിന്റെ പിന്നിൽ സർവ്വഥാ ഞാനിരുന്നുകൊണ്ടിരിക്കുന്നു. ആ മഹാത്മാവിന്റെ

പാദധൂളിയാൽ ലോകം പാവനമാകുമെന്ന് ശ്രീകൃഷ്ണഭഗവാൻ ശ്രീ ഭാഗവതത്തിൽ ഉപദേശിച്ചിരിക്കുന്നു.

ശ്ലോകം: *സുഗോത്രോയോ ദ്വിജോയജ്ഞാൻ കൃത്വാന്തേ യത്ഫലം ലഭേത്*
*ഗച്ഛതഃ സാധുസാന്നിദ്ധ്യം തൽഫലം സ്യാത്പദേപദേ*

താ: നല്ല ഗോത്രത്തിൽ ജനിച്ച ബ്രാഹ്മണൻ വിധിപ്രകാരം യജ്ഞങ്ങൾ ചെയ്തതിന്റെ അന്ത്യത്തിൽ യാതൊരു പുണ്യം ഉണ്ടാകുമോ ആ പുണ്യഫലം, മഹാത്മാക്കളെ ദർശിക്കുന്നതിനായി പ്രയാണമായി പോകുന്ന ഓരോ കാലടിക്കും ലഭിക്കുമെന്ന് വിചാരമാല.

ശ്ലോകം: *ദയാ ജപാദി ധർമ്മേഭ്യസ്ത പസ്സംയമ ദാനതഃ*
*യത്ഫലം പ്രാപ്യതേ തദ്ധിനിശ്ചിതം സാധു സംഗതഃ*

താ: ജീവകാരുണ്യം മന്ത്രജപം, തപസ്സ്, ആത്മസംയമനം ദാനം മുതലായ ധർമ്മങ്ങളാൽ യാതൊരു ഫലമുണ്ടാകുമോ ആ ഫലമെല്ലാം നിശ്ചയമായും ബ്രഹ്മനിഷ്ഠരായ സാധുക്കളുമായി സംഗം ചെയ്താൽ സിദ്ധിക്കും.

ശ്ലോകം: *യസ്യഗേഹം സമുദ്ദിശ്യ ജ്ഞാനീ ഗച്ഛതിസുവ്രത*
*തസ്യക്രീഡന്തി പിതരോ യാസ്യാമഃ പരമാം ഗതീം*

താ: ഓ കുഞ്ഞേ ജ്ഞാനിയായ മഹാത്മാവ് സന്തോഷമായി ആരുടെ ഗൃഹത്തിൽ വരുന്നുവോ, ആ ഗൃഹസ്ഥന്റെ മറഞ്ഞ പരമ്പര യായിരിക്കുന്ന പിതൃക്കൾ ആനന്ദഭരിതരായി താണ്ഡവം ചെയ്യുന്നു.

ശ്ലോകം: *സത്സംഗ കല്പവൃക്ഷോऽസൗസർവ്വാഭിഷ്ടഫലപ്രദഃ*
*സുവാക്യാമൃതവർഷേണത്രിം സ്താപാൻഹര തേക്ഷണാത്*

താ: സാധുസംഗമമെന്ന കല്പവൃക്ഷം സർവ്വാഭിഷ്ടം കൊടുക്കുന്ന താണ്, കൂടാതെ അവരുടെ വാക്യാമൃത വർഷത്താൽ താപത്രയാഗ്നി ക്ഷണത്തിൽ നശിക്കും.

ശ്ലോകം: *ഗുരുഭക്തിംസദാകുര്യാ ച്ഛ്രേയസേ ഭൂയസേനരഃ*
*ഗുരുരേവ ഹരിസ്സാക്ഷാന്നാന്യ ഇത്യ ബ്രവിത്ച്ഛ്രുതിഃ*

താ: മഹാ ശ്രേയസ്കരമായ സുഖത്തിന്നായി നരൻ സർവ്വദാ ഗുരു ഭക്തിയെ ചെയ്യേണ്ടുന്നതാണ്. ഗുരു പ്രത്യക്ഷനായ നാരായ ണനെന്ന് വേദം പറയുന്നു. ഗുരു സാധാരണ മനുഷ്യനല്ലെന്ന് ബ്രഹ്മ വിദ്യോപനിഷത്ത് പറയുന്നു.

ശ്ലോകം: *സർവ്വേഷാമപരാധാനാംയതി നിന്ദാ ഗരീയസി*
*യതിർനാരായണ സ്സാക്ഷാത്തസ്മാത്താംപരിവർജ്ജയേത്.*

താ: എല്ലാ അപരാധങ്ങളിലും വെച്ച് ബ്രഹ്മനിഷ്ഠരെ നിന്ദിക്കുന്നത് മഹാപാപം. ജ്ഞാനിയായ ബ്രഹ്മനിഷ്ഠൻ സാക്ഷാൽ നാരായണ സ്വരൂപം. "സാധുബാധാകുലക്ഷയം" അതിനാൽ സാധുക്കളെ ഒരിക്കലും ദുഷിക്കരുത്.

ശ്ലോകം: *ഉത്തമസ്യാ പി വർണ്ണസ്യ നീചോഽപിഗൃഹമാഗതഃ*
*പൂജനീയോ യഥാ യോഗ്യം സർവ്വദേവമയോഽതിഥിഃ*

താ: ഉത്തമനായ ബ്രാഹ്മണന്റെ ഗൃഹത്തിൽ ചണ്ഡാളൻ അതിഥിയായി വന്നാലും തന്റെ യോഗ്യാനുസാരം പൂജിക്കേണ്ടതാണ്. അതിഥി സർവ്വദേവതകളുടേയും സ്വരൂപമെന്ന് ശ്രുതി പറയുന്നു.

ശ്ലോകം: *കപിരപിച കാപിശായന മദമത്തോ വൃശ്ചികേനസന്തഷ്ടഃ*
*അപിച പിശാചഗ്രസ്തഃ കിംബ്രൂമസ്തസ്യവൈചിത്ര്യം*

താ: മനസ്സിന്റെ ചഞ്ചലത്തത്തെ പറ്റി പറയുന്നു. കുരങ്ങ് സ്വാഭാവികമായിത്തന്നെ, അതിചഞ്ചല സ്വഭാവമുള്ളത് കൂടാതെ കള്ളും കുടിച്ചു അപ്രകാരമുള്ള കുരങ്ങിനെ ഒരു പിശാചുകൂടി ബാധിച്ചു. അതിന്നും പുറമെ ഒരു തേളും കുത്തി. അതുമല്ലാതെ ഭ്രാന്തുംപിടിച്ചു. അപ്പോൾ ആ കുരങ്ങിന്റെ ചപലത്വം എപ്രകാരം വിചിത്രമായിരിക്കുമോ അപ്രകാരപ്പെട്ട വിചിത്രമുള്ള മനസ്സ് നിശ്ചലമായാൽ ജീവൻ മുക്തി കിട്ടും. ഇതിന്ന് ഭക്തിതന്നെ മുഖ്യസാധനം.

## ദൈവഭക്തി

ശ്ലോകം: *സത്യം സത്യം പുനസ്സത്യം ഉദ്ധൃത്യഭുജമുച്യതേ*
*പ്രസാദാ ദേവ സർവ്വേഷാം സർവ്വസിദ്ധിർ മഹേശിതുഃ*

താ: ഞാൻ സത്യമായി വീണ്ടും വീണ്ടും സത്യമായ് കൈകൾ മേലേക്കുയർത്തി പറയുന്നു. സമസ്ത പ്രാണികൾക്കും, സർവ്വേശ്വരന്റെ പ്രസാദത്താൽ മനോനിശ്ചലമടഞ്ഞ് മോക്ഷം കിട്ടുമെന്നല്ലാതെ മറ്റു യാതൊരു വിധത്തിലും സാദ്ധ്യമാകുന്നതല്ലെന്ന് സൂതസംഹിതയിൽ പറയുന്നു.

ശ്ലോകം: *ശിവപ്രസാദേന വിനാനസിദ്ധിഃ*
*ശിവപ്രസാദേന-വിനാനബുദ്ധിഃ*
*ശിവപ്രസാദേന വിനാന യുക്തിഃ*
*ശിവപ്രസാദേന വിനാന-മുക്തിഃ*

താ: പരമശിവന്റെ പ്രസാദമില്ലാതിരുന്നാൽ യാതൊരു സിദ്ധിയുമുണ്ടാകുന്നതല്ല. പരമേശ പ്രസാദഹീനർക്ക് ബ്രഹ്മബോധമായ ബുദ്ധി ഉണ്ടാകുന്നതല്ല. ദൈവകാരുണ്യമില്ലാത്തവർക്ക് യോഗസിദ്ധിയും ഉണ്ടാകുന്നതല്ല. ഈശ്വരപ്രസാദം ഇല്ലാത്തവർക്ക് മുക്തിയും സിദ്ധിക്കുന്നതല്ല.

ശ്ലോകം: *ഭക്തിരേവ പരമാർത്ഥദായിനി,*
*ഭക്തിരേവഭവരോഗനാശിനീ*
*ഭക്തിരേവ പരവേദനപ്രദാഃ*
*ഭക്തിരേവ പരമുക്തികാരിണീ*

താ: ഭക്തി ഒന്നുതന്നെയാണ് പരമാർത്ഥമായ ബ്രഹ്മജ്ഞാനം കൊടുക്കുന്നത്. ഭക്തി ഒന്നുകൊണ്ടുതന്നെ, ജനനമരണ ഭവരോഗത്തെ നശിപ്പിക്കുന്നു. ഭക്തി ഒന്നുതന്നെ പരമതത്വത്തെ പ്രകാശം ചെയ്യുന്നതും. ഭക്തിതന്നെ പരമമുക്തിക്ക് കാരണം. അതിനാൽ ഭക്തിതന്നെ ചെയ്യേണ്ടുന്നത്.

ശ്ലോകം: *ശുകാദ്യാഃ സനകാദ്യാശ്ച പുരാ മുക്താഹി ഭക്തിതഃ*
*ഭക്ത്യൈവ മാമനുപ്രാപ്താ നാരദാദ്യാശ്ചിരായുഷഃ*

താ: ഭക്തികൊണ്ട് പൂർവ്വം ശുകാദികളായ ബ്രഹ്മർഷികളും സനകാദികളായ യോഗീന്ദ്രന്മാരും മുക്തരായി, ഭക്തികൊണ്ടുതന്നെ നാരദാദിമഹർഷികൾ പരമാത്മാവിനെയറിഞ്ഞ് ശാശ്വതസുഖസ്വരൂപികളായി.

ശ്ലോകം: *വൃക്ഷസ്യമൂലസേകേന ശാഖാഃ പുഷ്യന്തിവൈയഥാ*
*ശിവധ്യാനേന ദേവാശ്ച തഥാ തൃപ്താ ഭവന്തിഹി.*

താ: എപ്രകാരം വൃക്ഷത്തിന്റെ വേരിന് വെള്ളമൊഴിച്ചാൽ എല്ലാ ശാഖോപശാഖകളും കിളിർത്ത് പുഷ്പിക്കുന്നുവോ അപ്രകാരം തന്നെ പരമേശ്വര ധ്യാനത്താൽ ബ്രഹ്മ, വിഷ്ണു ആദിസമസ്ത ദേവതകളും തൃപ്തരാകുന്നതാണ്.

ശ്ലോകം: *നാരായണേതി യസ്യാസ്തേ വദ നേനാമമംഗളം*
*നാരായണ സ്തമന്വേതി വൽസംഗൗരിവ വൽസല*

താ: ഓ കുഞ്ഞേ ആരുടെ ജിഹ്വാഗ്രത്തിൽ പരമപദ മംഗളമാകിയ നാരായണ എന്ന പവിത്രനാമം വസിക്കുന്നുവോ അവരുടെ പിന്നാലെ പരമാത്മാവായ ശ്രീമൻ നാരായണൻ കന്നുകുട്ടിയെ തേടുന്ന പശുവിനെപ്പോലെ തിരഞ്ഞുകൊണ്ടേയിരിക്കും.

ശ്ലോകം: *കൃമികീടപതംഗാശ്ച ക്ഷുദ്രാ അപിചജന്തവഃ*
*സർവ്വമാത്മതയാ ഭാതി, പ്രസാദാത്പരമേശ്വരാത്*

താ: കൃമികീടം പതംഗം മുതലായ സമസ്ത ജന്തുക്കളിൽക്കൂടി ഒന്നിന്ന് പരമേശ്വരപ്രസാദം കിട്ടിയാൽ പരബ്രഹ്മരൂപം പ്രകാശിക്കും.

ശ്ലോകം: *പശവശ്ചമൃഗാശ്ചൈവ പന്നഗാഃ പാപയോനയഃ*
*സർവ്വമാത് മതയാ ഭാതിപ്രസാദാത് പരമേശ്വരാത്*

താ: പശുക്കൾ മുതലായ സമസ്തമൃഗങ്ങളും പാപയോനികളായ സർപ്പാദികളും പരമേശ്വര പ്രസാദം കിട്ടിയാൽ സമസ്തം ആത്മ രൂപമായി പ്രകാശിക്കും.

ശ്ലോകം: *അനേക കർമ്മ സക്തോഽപിശിവജ്ഞാന വിവർജ്ജിതഃ*
*ശിവഭക്തി വിഹീനശ്ച സംസാരീനൈവ മുച്യതേ.*

താ: അനേകങ്ങളായ പുണ്യകർമ്മങ്ങളെ ചെയ്തവരായിരുന്നാലും പരമശിവനിൽ ഭക്തിയില്ലാത്തവനായി ശിവന്റെ മഹിമ അറിയാതിരുന്നാൽ സംസാര ചക്രത്തിൽ തിരിഞ്ഞുകൊണ്ടിരിക്കണം അതു മാത്രമല്ലാതെ മോക്ഷം പ്രാപിക്കുന്നതുമല്ല.

ശ്ലോകം: *യഥാതോയ പ്രവാഹാനാം സമുദ്രഃ പരമാവധിഃ*
*തഥൈവ സർവ്വമാർഗ്ഗാണാം സാക്ഷാന്നിഷ്ഠാ മഹേശ്വരഃ*

താ: ഗംഗ, യമുന, താമ്രപർണ്ണി, സിന്ധു, നർമ്മദ, മുതലായ സമസ്ത നദികളും തെക്ക്, കിഴക്ക്, വടക്ക് തുടങ്ങി ബഹുമുഖമായി പ്രവഹിച്ചു കൊണ്ടിരുന്നാലും എല്ലാം മഹാസമുദ്രത്തിൽ ചെന്ന് ചേർന്ന് കലരുന്നതുപോലെ ഏതേത് ദേവതകളെയും ഭക്തിയോടെ പൂജിച്ച് ധ്യാനിച്ചാൽ, സാക്ഷാൽ പരമശിവനിൽ ഐക്യമുണ്ടാകും

ശ്ലോകം: *ചതുർവേദാർത്ഥ തത്വജ്ഞാശ്ചതുശ്ശാസ്ത്രവിശാരദാഃ*
*യജ്ഞദാന തപോനിഷ്ഠാ, നമേ രൂപം വിദന്തിതേ*

താ: ഭക്തിയില്ലാതിരുന്നാൽ നാല് വേദങ്ങളും പഠിച്ച് അർത്ഥമറിഞ്ഞിരുന്നാലും, ആറ് ശാസ്ത്രങ്ങളിൽ പാണ്ഡിത്യമുണ്ടായിരുന്നാലും യജ്ഞദാനാദി തപോനിഷ്ഠയിൽ കുശലനായാലും പരമാത്മസ്വരൂപം പ്രാപിക്കുന്നതല്ല. യഥാർത്ഥഭക്തി ഏതെന്നാൽ

ശ്ലോകം: *സർവ്വഭൂതേഷു കാരുണ്യം പ്രിയഭാഷണ മേവച*
*സർവ്വഭൂതഹിതേ ശ്രദ്ധാ സാക്ഷാത്ഭക്തിശ്ശിവസ്യതു*

താ: പരമശിവനോടുള്ള സാക്ഷാൽ ഭക്തി ഏതെന്നാൽ സമസ്ത ഭൂതങ്ങളിലുമുള്ള കാരുണ്യവും എല്ലാവരിലും പ്രേമവും സർവ്വ ഭൂതഹിതമായിരിക്കുന്നതിൽ ശ്രദ്ധയും, എല്ലാ ജീവരാശികളിലും ഈശ്വരനെ ദർശിക്കുകയും ചെയ്യുന്നതുതന്നെ ശരിയായ ഭക്തിയെന്ന് പറയപ്പെടുന്നു. ഈ നിർമ്മലഭക്തിയുള്ളവർക്ക് മറ്റു യാതൊരു ദൈവഭക്തിയും ഉണ്ടാകേണ്ടതില്ല. ഈ പരിശുദ്ധഭക്തി ഇല്ലാതിരുന്നാൽ മറ്റ് ഭക്തിയെല്ലാം വ്യർത്ഥം.

ശ്ലോകം: *സർവ്വമേ തത്പരം ബ്രഹ്മ പശ്യൻ സ്വാനുഭവേന ച*
*മുച്യതേ ഘോര സംസാരാത് സദ്യ ഏവന സംശയഃ*

താ: ആര് സ്വാനുഭവനിഷ്ഠയാൽ ഇതെല്ലാം ബ്രഹ്മസ്വരൂപമായി കണ്ടുകൊണ്ടിരിക്കുന്നുവോ അവൻ ജനന മരണമായ ഈ സംസാരത്തിൽ നിന്ന് അപ്പോൾത്തന്നെ മുക്തനാകുന്നതാണ്.

ശ്ലോകം: *വ്യവഹാര ദൃശാമായാകല്പിതാനൈവവസ്തുതഃ*
*വസ്തുതഃപരമാദ്വൈത ബ്രഹ്മൈ വാസ്തിനചേതരത്.*

താ: അജ്ഞാന ദൃഷ്ടിയാൽ മായയായിരിക്കുന്ന അത് വ്യവഹാരാവസ്ഥയെന്നും മായയാൽ കല്പിതമെന്നും വാസ്തവത്തിൽ ഇല്ലെന്നും ഗോചരമാകുന്ന വാസ്തവസ്ഥിതിയിൽ പരമാദ്വൈതമായ ബ്രഹ്മം ഒന്നല്ലാതെ ഇതരം ഇല്ല.

ശ്ലോകം: *ആകാശാത് പതിതം തോയം യഥാഗച്ഛതിസാഗരം*
*സർവ്വദേവ നമസ്കാരഃ ശങ്കരം പ്രതി ഗച്ഛതി*

താ: എപ്രകാരം ആകാശത്തിൽ നിന്ന് വർഷിക്കുന്ന ജലബിന്ദുക്കൾ അനേകമാർഗ്ഗങ്ങളായി പ്രവഹിച്ചാലും ഏകമായ സമുദ്രത്തിൽ ഐക്യമാകുമോ അപ്രകാരംതന്നെ ഏതേത് ദേവതകളെ ഭക്തിയോടെ സേവിച്ചാലും പരമശിവനിൽ പോയി ചേരും.

ശ്ലോകം: *ആകാശാത്പതിതം തോയം യഥാഗച്ഛതിസാഗരം*
*സർവ്വദേവനമസ്കാരഃ കേശവം പ്രതിഗച്ഛതി*

താ: എല്ലാവരും എപ്രകാരം ഭജിച്ചാലും ശ്രീപരമേശ്വരനെ പ്രാപിച്ചുകൊണ്ടിരിക്കുന്നു എന്നതാണ്. ഇപ്രകാരം പറയുന്നതിനാൽ ശിവകേശവന്മാരെ ഭേദബുദ്ധിയോടെ വിചാരം ചെയ്യരുതെന്ന് ഭാവം.

## ഏകം സത്

"ഏകം സത് വിപ്രാബഹുധാവദന്തി" എന്ന് ശ്രുതി. അതായത് സത്താമാത്രനായ ബ്രഹ്മം ഒന്നുതന്നെ നിത്യമായിരിക്കുന്നത്, ആ ബ്രഹ്മത്തിന്റെ സത്യസന്ധത സമത്വം, ദയാലുത്വം, നിത്യത്വം പ്രപഞ്ചത്തിന്റെ സൃഷ്ടിസ്ഥിതിലയാദികളെപ്പറ്റി പണ്ഡിതന്മാർ അനേകവിധങ്ങളായി അനേകം പേരുകളായും പറയുന്നു.

ശ്ലോകം: *യേ നമസ്യന്തിഗോവിന്ദം തേ നമസ്യന്തിശങ്കരം*
*യേഽർച്ചയന്തിഹരിം ഭക്ത്യാതേഽർചയന്തി വൃഷധ്വജം*

താ: ആര് ശ്രീമൻ നാരായണനെ നമസ്കാരം ചെയ്യുന്നുവോ ആവർ ശ്രീപരമശിവനെക്കൂടി നമസ്ക്കരിക്കേണ്ടതാകുന്നു. ആര് ഭക്തിയോടെ ഹരിയെ പൂജിക്കുന്നുവോ അവർ ഈശ്വരനെക്കൂടി പൂജിച്ചവനാണ്.

ശ്ലോകം: *യേദ്വിഷന്തി വിരൂപാക്ഷം തേദ്വിഷന്തിജനാർദ്ദനം*
*യേരുദ്രം നാഭിജാനന്തിതേന ജാനന്തി കേശവം*

താ: ആര് വിരൂപാക്ഷനായ ഈശ്വരനെ ദുഷിക്കുന്നുവോ അവർ ജനാർദ്ദനനായ നാരായണനെക്കൂടി ദുഷിക്കുന്നു. ആർ ശിവനെ ഭക്തിയോടെ പൂജിച്ച് അറിഞ്ഞ് കൊള്ളുന്നില്ലയോ അവർ നാരായണനെക്കൂടി പൂജിച്ച് അറിഞ്ഞുകൊള്ളുന്നതല്ല. എന്ന് രുദ്രഹൃദയോപനിഷത്ത്.

ശ്ലോകം: *യോമാം ഗുരും പാശുപതം വ്രതം ദ്വേഷ്ടിനരാധിപ*
*വിഷ്ണുംവാസന മുച്യേത ജന്മകോടി ശതൈരപി.*

താ: ഹേ നരാധിപ ആർ പശുപതിയെന്ന വ്രതത്തെ ധരിച്ചിരിക്കുന്ന എന്നെ (ശിവനെ) ദുഷിക്കുന്നുവോ അപ്രകാരംതന്നെ എന്നിൽ ഭക്തിയുള്ളവനായി ശ്രീമാൻ നാരായണനെ ദുഷിക്കുന്നുവോ അവൻ ശതകോടി ജന്മങ്ങളെടുത്താലും സംസാരത്തിൽ നിന്ന് വിമുക്തനാകുന്നതല്ല.

ശ്ലോകം:*യേച മൂഢാ ദുരാത്മാനോഭിന്നം പശ്യന്തിമാംഹരേഃ*
*ബ്രഹ്മാണം ചതഥാതേഷാം ഭ്രൂണഹത്യാസ്സമം ത്വഘം*
*ഹരിരേവ ശിവസ്സാക്ഷാച്ഛിവ ഏവ ഹരിസ്സ്വയം*
*തയോർഭേദം പ്രകുർവ്വാണഃരൗരവം നരകംവ്രജേത്*

താ: യാതൊരു ദുരാത്മാവായ മൂഢാത്മാക്കൾ ബ്രഹ്മ, വിഷ്ണു, മഹേശ്വരൻ മുതലായവരെ ഭിന്നമായി കാണുന്നുവോ അപ്രകാരമിരിക്കുന്ന ക്രൂരന്മാർ ഗർഭിണിസ്ത്രീയെ കൊന്ന പാപം യാതൊന്നുണ്ടോ ആ പാപത്തിന് പാത്രമാകും. സാക്ഷാൽ ഹരിതന്നെ, സാക്ഷാൽ ശിവൻ. ഇവർക്ക് ഭേദം കല്പിക്കുന്ന പാപി രൗരവ നരകത്തെ പ്രാപിക്കുമെന്ന് ഭവിഷത്പുരാണം. ഇതറിയാതെ ദൈവദൂഷണപരരായി അനേകർ നരകത്തെ പ്രാപിക്കുന്നു. മാനവരിൽ വിദ്യാഭ്യാസ സത്ഗുണങ്ങൾ ഉള്ള വിവേകികളായ ബ്രാഹ്മണാദികളിൽ ദൈവദൂഷണം അത്ര അധികമായി ഇല്ല എങ്കിലും വിദ്യാവിഹീനർ ഉള്ള ജാതിയിൽ കീഴ്സ്ഥിതിയിൽ ഉള്ളവർ ദൈവദൂഷണം അധികമായി ചെയ്തുകൊണ്ടിരിക്കുന്നു. ഇവരിൽ വൈഷ്ണവരിൽ ചിലർ ശിവനേയും ശൈവരിൽ ചിലർ വിഷ്ണുവിനേയും ദുഷിച്ചു കൊണ്ടിരിക്കുന്നു. എത്ര ഹീനം.

പ്രശ്നം: പതിവ്രതയായ നാരിരത്നം ഇതര പുരുഷന്മാരോട് ചേരുമോ? ഒരുപക്ഷേ ചേർന്നാൽ ഭർത്താവ് അപ്പോൾത്തന്നെ ത്യജിക്കാതിരിക്കുമോ.

ഉത്തരം: ഈ ബുദ്ധിഹീനമായ വാക്കുകളെ കേട്ട് അല്ലയോ മാനവർക്ക് പരസ്പര സഹോദരസ്നേഹം അസ്തമിച്ച് ഈ ദേശത്ത് പശുക്കൾക്കും പുലികൾക്കും മാർജ്ജാരമൂഷികന്മാർക്കും ഉള്ള കലഹം പോലെ വിഷജ്വാലയ്ക്ക് തുല്യമായ വൈരം ജനിച്ചത്. ഓരോ സ്ത്രീക്ക് ഓരോ പുരുഷൻ ഇരിക്കുന്നതുപോലെ ഈശ്വരൻ കൂടി അനേകം ഇരിക്കുമോ? ആഹാ എത്രമാത്രം അന്ധകാരം. രാഗദ്വേഷ കാമക്രോധയുക്തനായ മാനവനോട് സമാനമായ ഒരുവനെ നിത്യനായി വ്യാപകനായി ശുദ്ധനായ് ദയാലുവായ ഈശ്വരനെ ഇപ്രകാരം ഉപമിക്കുന്നത് എത്രമാത്രം ബുദ്ധിഹീനം. ഒരു സ്ത്രീ തന്റെ പതിയിൽ ഭക്തി ഇരുന്നാലും ആ പതിയുടെ ജ്യേഷ്ഠാനുജന്മാരേയും അമ്മാവനേയും ഇതര പുരുഷന്മാരെയും ദുഷിക്കുന്നത് നല്ലതെന്ന് കരുതുന്നവർ ആരെങ്കിലുമിരിക്കുന്നുവോ, ആഹാ എത്ര ബുദ്ധിഹീനത്വം കുഞ്ഞേ. ഈശ്വരൻ അനേകർ ഇല്ല. ഈശ്വരൻ ഒന്നുമാത്രം.

ഈശ്വരനെ ഓരോ മതസ്ഥരും വെവ്വേറെ പേർവെച്ച് വിളിച്ചാലും ആ ഭഗവാൻ ഒന്നുതന്നെ. തന്റെ ഭാര്യയ്ക്ക് യജമാനൻ അല്ലെങ്കിൽ ഭർത്താവ് എന്ന് പറയുന്നത് സഹജം. പക്ഷെ അവനെ ഒരുവൻ ജ്യേഷ്ഠനെന്നും, മറ്റൊരുവൻ അനുജനെന്നും കുട്ടിയുടെ അച്ഛനെന്നും

ഒരുവൻ മിത്രമെന്നും അവന്റെ സ്വദേഹ സംബന്ധികൾ വിളിക്കുന്നതുകേട്ട്, തന്റെ ഭാര്യ എല്ലാവരോടും യജമാനനെന്ന് വിളിക്കൂ. ഭർത്താവെന്ന് പറയൂ എന്ന് ആ ജനങ്ങളോട് ശണ്ഠയിടുന്ന സ്ത്രീയുടെ ബുദ്ധിവൈഭവത്തെപ്പറ്റി എന്തു പറയാൻ. അപ്രകാരമുള്ള പാപോപദേശം ഗുപ്തമായി ഉപദേശിക്കുന്നതിനാൽ അല്ലയോ? നമ്മുടെ ദേശം പാഴാവുന്നതിന് കാരണം. ഇതിന്നൊരു കഥ ദയാനന്ദ സരസ്വതി സ്വാമികൾ സത്യാർത്ഥ പ്രകാശികയിൽ എഴുതിയിരിക്കുന്നു. അതെന്തെന്നാൽ ഉത്തരദേശത്തിൽ ഒരു വൈരാഗി ഉണ്ടായിരുന്നു. അദ്ദേഹത്തിന് രണ്ടു ശിഷ്യന്മാർ ഉണ്ടായിരുന്നു. അവർ ഇരുവർക്കും പരസ്പര വിരോധമുണ്ടായിരുന്നു. ഒരുവൻ ഗുരുവിന്റെ ഇടതുകാലും മറ്റവൻ വലതുകാലും രാത്രിയിൽ പിടിച്ചുകൊണ്ട് സേവ ചെയ്തുകൊണ്ടിരുന്നു. ഒരുദിവസം സേവ ചെയ്യുംസമയത്ത് ഒരു ശിഷ്യൻ അങ്ങാടിയിൽ പോയിരുന്നു. മറ്റൊരുവൻ മാമൂൽ പ്രകാരം തന്നുടെ ഭാഗമായ പാദത്തെപ്പിടിച്ച് തടവിക്കൊണ്ടിരുന്നു. ഗുരുവിന്റെ രണ്ടാമത്തെ പാദം ഇവൻ തടവിക്കൊണ്ടിരുന്ന പാദത്തിൽ വീണപ്പോൾ ഇതരന്റെ ഭാഗമായ പാദം തന്നുടെ ഭാഗത്ത് വീണതുകൊണ്ട് കോപത്തോടെ ഒരു വടിയെടുത്ത് ശക്തിയായി നല്ല അടി കൊടുത്തു ആ പാദത്തെ ദൂരത്തേക്ക് വലിച്ചിട്ടു. ഇതിനിടയിൽ അങ്ങാടിയിൽ പോയവൻ തിരിച്ചുവന്നു. അവന്റെ ഭാഗമായ ഗുരുപാദം വളരെ വീങ്ങിയിരുന്നു. കാരണം ചോദിച്ചപ്പോൾ ഗുരു അടുത്തിരുന്ന മൂർഖശിഷ്യന്റെ വൃത്താന്തം പറഞ്ഞു. അപ്പോൾ അങ്ങാടിയിൽ പോയിവന്ന ശിഷ്യൻ മറ്റവന്റെ നേരെ കോപിച്ച് നിന്റെ ഭാഗമായ ഗുരുപാദത്തെ കണ്ടോളൂ എന്നു പറഞ്ഞ് ഒരു വലിയ വടികൊണ്ടുവന്ന് അവൻ തടവിക്കൊണ്ടിരുന്ന പാദത്തെ നന്നായി പ്രഹരിച്ചു. മറ്റവനും തിരിച്ച് അതേ പ്രകാരം ചെയ്തു. മറ്റൊരു കമ്പെടുത്ത് കൊണ്ടുവന്ന് അങ്ങാടിയിൽ പോയി വന്നവന്റെ ഭാഗമായ ഗുരുപാദത്തെ അടിച്ചുനുറുക്കി. അപ്പോൾ ഗുരു ഇവരുടെ ഉപദ്രവം സഹിക്കവയ്യാതെ ഉറക്കെ നിലവിളിച്ചു. അതുകേട്ട് സമീപത്തുള്ള മനുഷ്യർ ഓടിവന്നു. വൃത്താന്തത്തെ അറിഞ്ഞുകൊണ്ട് എടാ മൂർഖന്മാരായ ശിഷ്യന്മാരെ നിങ്ങൾ എന്താണീ ചെയ്യുന്നത്. നിങ്ങൾക്ക് ഓരോരുത്തർക്കും ഗുരുപാദങ്ങൾ വേറെ സേവിക്കാൻ കിട്ടിയാലും പാദങ്ങൾ രണ്ടും ഒരു ഗുരുവിന്റെതല്ലയോ? ആഹാ എന്തൊരു മൂർഖത്തരം എന്ന് പറഞ്ഞു സമാധാനിപ്പിച്ചു. ഇപ്പോൾ ഇപ്രകാരം ശൈവരും വൈഷ്ണവരും ഈശ്വരൻ ഒന്നാണെന്നറിയാതെ, മേൽപറഞ്ഞ മൂർഖശിഷ്യ

ന്മാരെപ്പോലെ വിവാദം ചെയ്തുകൊണ്ട് ചത്തുകൊണ്ടിരിക്കുന്നു. ആ വൈരാഗ്യശിഷ്യന്മാർ എത്ര വിചാരശൂന്യരോ, ഇവരും അപ്രകാര മുള്ളവർ തന്നെ. കൂടാതെ നാലുപേർ ജന്മാന്ധന്മാർ. ആനകളെ കാണണമെന്ന് അഭിലാഷമുള്ളവരായി, ആ സംസ്ഥാനാധിപതിയായ രാജാവിന്റെ ആനയെ പാലിക്കുന്ന പാപ്പാനോട് ആനയെ കാണിക്കാൻ പറഞ്ഞു. ഒരു വലിയ ആനയുടെ പാപ്പാൻ ഒരു കുരുടനെ ആനയുടെ വയറ്റിന്നടുത്തും മറ്റൊരുവനെ തുമ്പിക്കൈ സമീപത്തും വേറൊരുവനെ പാദത്തിന്റെ സമീപത്തും ഒരുവനെ വാലിന്റെ സമീപത്തും നിർത്തി, ആനയെ കാണുവിൻ എന്ന് പറഞ്ഞപ്പോൾ എല്ലാവരും അവരവരുടെ കയ്യിൽ കിട്ടിയ സ്ഥലങ്ങളെല്ലാം തടവിനോക്കി അവിടെനിന്ന് നാലുപേരും പ്രയാണം ചെയ്തു. മാർഗ്ഗമദ്ധ്യത്തിൽ ഒരിടത്തിരുന്ന് ആനയെ വർണ്ണിക്കാൻ തുടങ്ങി. ഉദരത്തെ കണ്ടവൻ ആന ഉരുണ്ടതാ യിരിക്കുന്നു എന്നും പാറപോലെയെന്നും, കാൽ തടവി നോക്കിയവൻ ആന ഉലക്കപോലെയെന്നും, തുമ്പിക്കൈ തടവി നോക്കിയവൻ അപ്രകാരമല്ല ചെറിയ സ്തംഭം പോലിരിക്കുന്നുവെന്നും, വാൽ പിടിച്ചവൻ, നിങ്ങൾ പറയുന്നത് തെറ്റാണെന്നും ഞാൻ നല്ലതുപോലെ കണ്ടതാണല്ലോ, ആന വീഥിയിൽ തൂക്കുന്ന ചൂലുപോലെയിരിക്കുന്നു വെന്നും വാദം ചെയ്ത് കലഹിച്ചുകൊണ്ടിരിക്കുമ്പോൾ മദ്ധ്യമാർഗ്ഗ ത്തിൽ ഒരു ആപ്തൻ വന്നു. അവൻ ഇവരുടെ കലഹകാരണത്തെ അറിഞ്ഞുകൊണ്ട്, സുഹൃത്തുക്കളെ നിങ്ങൾ എന്താണിങ്ങനെ വാദം പിടിച്ചുകൊണ്ടിരിക്കുന്നത്. നിങ്ങൾ ആരും തന്നെ ആനയെ സമ്പൂർണ്ണ മായി കണ്ടതല്ല. നിങ്ങൾ കണ്ടതെല്ലാം ആനയുടെ ഓരോ ഭാഗങ്ങൾ. ആ അംഗങ്ങളെല്ലാം ചേർന്നതാണ് ആനയെന്ന് ഗ്രഹിക്കേണ്ടതാണ്. അപ്രകാരംതന്നെ ഈശ്വരൻ, അനന്തൻ, അവ്യക്തൻ, വ്യാപകൻ, പരിശുദ്ധൻ, മനോവാക്കുകൾക്ക് അതീതൻ. അതിനാൽ ആരും ഈശ്വരനെ സമ്പൂർണ്ണമായി അറിഞ്ഞുകൊള്ളാതെ ഇരിക്കുന്നതിനാൽ അന്ധന്മാരെപ്പോലെ വാദിച്ചുകൊണ്ടിരിക്കുന്നു. അതിനാൽ അവർ വാദിച്ചതെല്ലാം സത്യംതന്നെ. കൂടാതെ ഒരു മാർഗ്ഗമദ്ധ്യത്തിൽ ഒരു വൃക്ഷത്തിന്റെ ചുവട്ടിൽ ഒരു സാധു തപസ്സുചെയ്തിരുന്നു. ആ വൃക്ഷത്തിൽ ഒരു ഓന്ത് ഉണ്ടായിരുന്നു. ആ വഴിയിൽ ഒരുവൻ വന്നപ്പോൾ അത് ചുകപ്പുനിറമായിരുന്നു. മറ്റൊരുവൻ കാണുമ്പോൾ കറുപ്പായിരുന്നു. വേറൊരുവൻ കാണുമ്പോൾ ഊതവർണ്ണമായിരുന്നു. ഇവർ മൂന്നുപേരും ഒരു സ്ഥലത്ത് ഒത്തുചേർന്നപ്പോൾ ആ മരത്തിലിരിക്കുന്ന ജന്തു കറുപ്പെന്നും മറ്റവൻ ചുകപ്പെന്നും മൂന്നാമൻ

ഊതവർണ്ണമെന്നും വാദിച്ചു. അപ്പോൾ അവിടെ ഇരിക്കുന്നവർ ഇവരുടെ വാദത്തിന് കാരണമന്വേഷിച്ചു. ഇതിന്റെ നിശ്ചയം അറിഞ്ഞു കൊളളുവാനായി ആ മരത്തിന്റെ കീഴിൽ ഒരു സന്യാസി ഇരിക്കുന്നുണ്ടെന്നും, അവരോട് ചോദിച്ചാൽ സംശയ നിവൃത്തി ആകുമെന്നും പറഞ്ഞു. അവർ ആ സാധുവിന്റെ സമീപത്തിൽ പോയി. സ്വാമിജി ഇതിലിരിക്കുന്ന ഓന്ത് ചുകപ്പുനിറമല്ലേ? അതെ. മറ്റൊരുവൻ എന്താ സ്വാമി ഇത് കറുപ്പ് വർണ്ണമല്ലേ? അതെ. മറ്റൊരുവൻ എന്താ അത് ഊതവർണ്ണമല്ലേ? അതെ ഇപ്രകാരമിരിക്കുമ്പോൾ കേട്ടുകൊണ്ടിരുന്ന മറ്റുളളവർ എന്താ സ്വാമി എല്ലാറ്റിനും ശരി, ശരി എന്നു പറഞ്ഞുകൊണ്ടിരിക്കുന്നത്? കുഞ്ഞുങ്ങളെ ഈ ജന്തു ഓന്താണ്. ഇതിന്ന് ഇനിയും എത്രയോ വർണ്ണങ്ങൾ ഇഷ്ടാനുസരണം എടുക്കാൻ കഴിയും. നിങ്ങൾ കണ്ട ജീവി ഒന്നുതന്നെ. അതിന്ന് ഇത്രയും നിറങ്ങൾ ഉണ്ട്. ഇതു ഞാൻ ബഹുകാലമായി കണ്ടുകൊണ്ടേയിരിക്കുന്നുഎന്ന് സമാധാനം പറഞ്ഞ് എല്ലാവരേയും സന്തോഷിപ്പിച്ചു. ആ ചെറിയ ജീവിക്ക് ഇത്ര ശക്തി ഉളളപ്പോൾ സർവ്വേശ്വരനായ ഭഗവാന് എത്ര വേഷങ്ങളും രൂപങ്ങളുംഎടുക്കുവാൻ ശക്തിയുണ്ടെന്നറിയാതെ മനുഷ്യർ വാദം ചെയ്യുന്നു. ഒരു നാടകശാലയിലുളള ഒരു വേഷധാരി ഒരു രാത്രിയിൽ എത്ര വേഷങ്ങൾ ഇട്ടുകൊണ്ടിരിക്കുന്നു. ഇപ്രകാരമുളള വിചാരമില്ലാതെ മാനവർ പശുപ്രായരായി വാദിച്ചു കൊണ്ടിരിക്കുന്നു. എത്രയോ സ്ഥലങ്ങളിൽ ശങ്കരനാരായണ ക്ഷേത്രങ്ങളും, വലിയ വലിയ ഹരിഹരാലയങ്ങളും ഇരിക്കുന്നു. കർണ്ണാടകദേശത്തിൽ ധർമ്മ സ്ഥലത്തിൽ ശങ്കരനാരായണക്ഷേത്രമൊന്ന് വലുതായിരിക്കുന്നു. ഇപ്രകാരംതന്നെ ഉത്തരദേശത്തിൽ അനേകം ഹരിഹരാലയങ്ങൾ ഉണ്ട്.

ശ്ലോകം: *സർവ്വസാക്ഷിണമാത്മാനം വർണ്ണാശ്രമ വിവർജ്ജിതം*
*ബ്രഹ്മരൂപതയാപശ്യൻ ബ്രഹ്മൈവ ഭവതിസ്വയം*

താ: സമസ്ത ജാതിവർണ്ണാശ്രമങ്ങളിലും, സമസ്ത പ്രാണികളിലും സമാനമായി സാക്ഷി മാത്രമായ പരബ്രഹ്മ സ്വരൂപത്തെ ധ്യാനവിചാരാദികളാൽ കാണുന്നവൻ ബ്രഹ്മാകാരനായി സ്വയമായി മുക്തനാകുന്നതാണ്.

## ജപം

ശ്ലോകം:*ഏകാന്തേ വിജനേ രമ്യേ ഗുഹായാം പുണ്യഭൂമിഷു*
*രഹിതേ മശ കൈർദംശൈർദേവായതനകേഽപിവാ*
*സിദ്ധക്ഷേത്രേ മഹാതീർത്ഥേ ധ്യാനസിദ്ധിഃ പ്രജായതേ*
*തത്ര സിദ്ധാസനം ബദ്ധ്വാ ഋജുകായസ്തുകാരയേത്*

താ: ഏകാന്തതയിലും അല്ലെങ്കിൽ ജനശബ്ദമില്ലാത്ത വീട്ടിലും മനോഹരമായ ഇതരസ്ഥലങ്ങളിലും കാട്ടു ഗുഹകളിലും പുണ്യഭൂമിയിലും കൊതുകുകൾ മുതലായ ജന്തുക്കളാൽ ഉപദ്രവമില്ലാത്തിടത്തും ദേവപൂജാദികൾ ചെയ്യുന്ന സ്ഥലത്തിലും സിദ്ധക്ഷേത്രത്തിലും (നിർമ്മലഭൂമി) പുണ്യതീർത്ഥത്തിലും ധ്യാനം ചെയ്യുന്നവർക്ക് ശീഘ്രത്തിൽ ജ്ഞാനസിദ്ധി നിർവിഘ്നമായി സിദ്ധിക്കും. അപ്രകാരമുള്ള സ്ഥലങ്ങളിൽ ഏതിൽ അനുകൂലമായി സിദ്ധിക്കുമോ അവിടെ സിദ്ധാസനത്തിലിരുന്ന് ശിരസ്സും കഴുത്തും ശരീരവും നേരെ നിറുത്തി ഏകാഗ്രചിത്തമുള്ളവരായി ധ്യാനം ചെയ്യേണ്ടതാണെന്ന് യോഗമാർത്താണ്ഡം പറയുന്നു.

ശ്ലോകം: *യേനകേന പ്രകാരേണസുഖം സ്ഥൈര്യം ച ജായതേ*
*തത് സുഖാസനമിത്യുക്തമശക്തസ്തത് സമാശ്രയേത്.*

താ: മേൽപറഞ്ഞ സിദ്ധാസനത്തിലിരുന്നു ധ്യാനം വളരെ നേരം ചെയ്യുവാൻ സാദ്ധ്യമല്ലാത്തവർ, പത്മാസനത്തിലോ വീരാസനത്തിലോ അല്ലെങ്കിൽ എപ്രകാരം അധികസമയം സ്ഥിരമായിരുന്നു ധ്യാനം ചെയ്യാൻ സാധിക്കുമോ അപ്രകാരമുള്ള ആസനത്തിലിരുന്ന് ധ്യാനം ചെയ്യുന്നത് ശ്രേഷ്ഠം. ഇതിന്ന് സുഖാസനം എന്ന് പേര്.

ശ്ലോകം: *നദ്യാസ്തീരേ പുണ്യദേശേ ദേവതായതനേതഥാ*
*ഗൃഹേവാസുശുഭേ ദേശേ വിജനേ ജന്തുവർജ്ജിതേ*

താ: നദീതീരത്തും പുണ്യസ്ഥലത്തും ഹോമയജ്ഞാദികൾ ചെയ്യുന്ന പുണ്യസ്ഥലത്തും സ്വഗൃഹത്തിലും ശുചിയായ പ്രദേശത്തും പുലി, പാമ്പ്, തേൾ മുതലായ ദുഷ്ടജന്തുക്കളുടെ ഉപദ്രവം ഇല്ലാത്ത പ്രദേശത്തിലും ധ്യാനിക്കേണ്ടതാണ്.

ശ്ലോകം: *യും ജീതയോഗീ സതതമാത്മാനം മത്പരായണഃ*
*ജപമാലാം ഗൃഹീത്വാതു പ്രണവാർത്ഥമനസ്മരേത്*
*ജപേദ് ദ്വാദശ സാഹസ്രം പ്രണവസ്യപ്രയത്നതഃ*

താ: അപ്രകാരപ്പെട്ട സ്ഥലത്തിൽ ആസീനനായി ധ്യാനയോഗി മനസ്സിനെ പരമാത്മാവിൽ സംയോഗം ചെയ്ത്, ബ്രഹ്മഭാവനയോടെ ജപമാലയെ ഗ്രഹിച്ചു പ്രണവാർത്ഥമായ ബ്രഹ്മത്തെ തതേക ധ്യാനത്തോടുകൂടി പ്രയത്ന പൂർവ്വകമായി പ്രണവമന്ത്രത്തെ ദിനമൊന്നിന്ന് പന്തീരായിരം ജപിക്കുന്നത് ഉത്തമജപമെന്ന് പറയപ്പെടുന്നു.

ശ്ലോകം: *ഇന്ദ്രിയാണീന്ദ്രിയാർത്ഥേഭ്യഃ പ്രത്യാഹൃത്യമനശ്ചലം*
*പ്രത്യഗാത്മനിസംസ്ഥാപ്യ ധ്യാനം കുര്യാദ്യതീഃ സദാ*

താ: ഇന്ദ്രിയാദി വിഷയങ്ങളിൽ ഇരുന്ന് ഇന്ദ്രിയങ്ങളെ വശീകരിച്ച് പ്രത്യഗാത്മാവിൽ ലീനംചെയ്തു ബ്രഹ്മനിഷ്ഠൻ സർവ്വദാ ധ്യാനം ചെയ്യേണ്ടുന്നതാണ്.

ശ്ലോകം: *സലിലേ സൈന്ധവം യദ്വത് സാമ്യം ഭവതിയോഗതഃ*
*തദാത്മ മനസോരൈക്യം സമാധിരഭിധീയതേ*

താ: എപ്രകാരം ഉപ്പ് വെള്ളത്തിൽ കലരുമ്പോൾ ഉപ്പ് സ്വരൂപം വെടിഞ്ഞു ജലമയമായിരിക്കുമോ അപ്രകാരം തന്നെ ധ്യാനത്തിൽ മനോവൃത്തികൾ നശിച്ച് ബ്രഹ്മാകാരമായിരിക്കുന്ന സ്ഥിതിയെ സമാധി എന്ന് പറയപ്പെടുന്നു.

ശ്ലോകം: *മൃദ്വാസനേ സമാസീനോ ജിത ചിത്തേന്ദ്രിയ ക്ലമഃ*
*ഓമിത്യുച്ചാരയേത്താവൻ മനോയാവത്പ്രസീദതി.*

താ: മൃദുവായ ആസനത്തിലിരുന്ന് ഇന്ദ്രിയാദിവൃത്തികളെ നിശ്ചലപ്പെടുത്തിക്കൊണ്ട് മനസ്സ് ലീനമായി ബ്രഹ്മാകാരമയ പര്യന്തം ഓംകാരമന്ത്രത്തെ പരമാത്മപരമായി ഭാവനയാൽ ധ്യാനിക്കേണ്ടതാണ്.

ശ്ലോകം: *പ്രണവാദപരം ജപ്ത്വാകദാ മുക്തേ ഭവിഷ്യതി*
*ഓംകാര സർവ്വമന്ത്രാണാമുത്തമഃ പരികീർത്തിതഃ*

താ: ഓംകാരം (പ്രണവം) അന്യമായ മന്ത്രം എത്ര ജപിച്ചാലും എപ്പോൾ മുക്തികിട്ടും? അതായത് പ്രണവോപാസനയില്ലാത്തവർക്ക് മുക്തി ദുസ്ഥരമെന്ന് ഭാവം. ഓം കാരം സപ്തകോടി മഹാമന്ത്രങ്ങളിൽ ഉത്തമോത്തമൻ എന്ന് സൂതസംഹിത. തദേകധ്യാനം ചെയ്യുവാൻ പ്രണവം അല്ലാതെ ഇതര മന്ത്രത്താൽ സാദ്ധ്യമാകുന്നതല്ല. എന്തെന്നാൽ ഇതര മന്ത്രങ്ങൾ ഏതായാലും ജിഹ്വയാലോ, കണ്ഠത്താലോ ഹൃദയത്തിലോ ചലനമില്ലാതെ ജപിക്കുക സാദ്ധ്യമല്ല. കൂടാതെ ഓംകാര ധ്യാനത്താൽ മൂലാധാരത്തിലിരുന്നു സഹസ്രാരം

വരെ തദേകരൂപമായിരിക്കും. ഓം കാരം തന്മയമന്ത്രം, തക്കമന്ത്രങ്ങൾ പുല്ലിംഗമായാലും സ്ത്രീലിംഗമായാലും, നപുംസക ലിംഗമായാലും പ്രഥമാദി വിഭക്തികളിൽ ഏതെങ്കിലും ഒന്നായാലും അല്ലെങ്കിൽ ഏകവചന ദ്വിവചനങ്ങളിൽ ഏതെങ്കിലും ഒന്നായിരിക്കും. ഓംകാരത്തിന് സ്ത്രീലിംഗവും, പുല്ലിംഗ, നപുംസകലിംഗ ഏകവചനാദി സപ്തവിഭക്തികളും, ഏകവചന, ദ്വിവചന, ബഹുവചനങ്ങളിൽ ഏതെങ്കിലുമോ ഇല്ല. നാമരൂപങ്ങൾ ഉള്ളതെല്ലാം നശിക്കും അതിനാൽ ഓംകാരം നാമരൂപഗുണരഹിതം. ഓംകാരത്തെ പ്പറ്റിയുളള പരാമർശനം മാണ്ഡൂക്യോപനിഷത്തിലും, വിചാര സാഗരത്തിലും വിശദമായി കാണപ്പെടും.

ശ്ലോകം: *ഋഷിഃ ച്ഛന്ദോഽധിദൈവംചധ്യായേൻ മന്ത്രസ്യ സത്തമേ*
*യസ്തു ഗാർഗിജപേൻ മന്ത്രം തദേവഹിഫലപ്രദം.*

ശ്ലോ: *ഭവേ ദ്വീര്യവതീ വിദ്യാഗുരു വക്ത്ര സമുത്ഭവാ*
*അന്യഥാ ഫലഹീനാസ്യാന്നിർ വീര്യാപ്യതി ദുഃഖദാ*

താ: ഹേ ഗാർഗി ആര് മന്ത്രധ്യാനത്തിന് മുൻപായി ഋഷിച്ഛന്ദസ് ദേവതാദികളെ ന്യാസം ചെയ്ത് ധ്യാനിക്കുന്നുവോ ആ മന്ത്രം മാത്രം ഫലസിദ്ധിയാകും. അതായത് മന്ത്രത്തിൽ ഋഷിച്ഛന്ദസ്സ് ദേവത, ബീജം, ശക്തി, കീലകം, അംഗന്യാസം, കരന്യാസം, മുതലായവയുണ്ട്. ഇതെല്ലാം അത്ര അത്യാവശ്യമില്ല. പക്ഷെ ഋഷിച്ഛന്ദസ്സ് ദേവതമാത്രം തെറ്റാതിരിക്കേണ്ടതാണ്. ഇത് ജ്ഞാനകാണ്ഡ സമ്മതം. മറ്റുളളവ കർമ്മകാണ്ഡത്തിൽ ചേർന്നതാണ്. കൂടാതെ ബ്രഹ്മനിഷ്ഠനായ ഗുരുമുഖത്തുനിന്ന് ശ്രവണം ചെയ്യുന്ന മന്ത്രം പ്രകാശമാനമായി ശക്തിയായി വീര്യത്തോടുകൂടിയതുപോലിരിക്കും. അല്ലാതെ പുസ്തക ങ്ങളിലിരിക്കുന്നതായാലും മറ്റുളളവരിൽനിന്ന് ശ്രവണം ചെയ്യുന്നതാ യാലും സ്വയമായി ജപിക്കുന്ന മന്ത്രങ്ങൾ ബലഹീനമായതും പ്രാണശക്തിയില്ലാത്തതും ദുഃഖം ഉണ്ടാകുന്നതുമായിരിക്കുമെന്ന് യാജ്ഞവൽക്യമഹർഷി ശിവസംഹിതയിൽ ഉപദേശിച്ചിട്ടുണ്ട്. അതിനാൽ എന്തു മന്ത്രമായാലും ഒരു ഗുരുമുഖത്തിൽ നിന്ന് ഗ്രഹിക്കേണ്ടതാണ്. ഒരു ദരിദ്രൻ സ്വന്തമായി ധനം സമ്പാദിച്ച് ധനികനാകുവാൻ എത്രകാലം പിടിക്കും. ഒരു വലിയ ധനികന്റെ സഹായം ഉണ്ടായാൽ ശീഘ്രമായി ധനവാനാകുന്നതാണല്ലോ. അപ്രകാരം ബ്രഹ്മനിഷ്ഠൻ ഉപദേശിക്കുന്ന മന്ത്രം അവർ ജപിച്ച് സിദ്ധിവരുത്തിയതായിരിക്കും. അതിനാൽ അവരുടെ മുഖത്തു നിന്ന്

ഗ്രഹിച്ചാൽ ശീഘ്രത്തിൽ ഫലസിദ്ധിയുണ്ടാകും. നിർമ്മലമായ ഭക്തി യോടെ ഈശ്വരനെ ഗുരുവായി ഭാവിച്ച് ധ്യാനിക്കുന്നവർക്ക് മേൽ പറയ പ്പെട്ട വിധിവേണ്ടതില്ല. ഈശ്വരൻ ഭക്തസംരക്ഷകനാണ്.

ശ്ലോകം: *അശിഷ്യായ/വിരക്തായ യത്കിം ചിദവ ശിഷ്യതേ*
*തത് പ്രയാത്യപ വിത്രത്വം ഗോ ക്ഷീരം ശ്വഹതാവിവ*

താ: പരിശുദ്ധമായ മന്ത്രമായാലും ശുചിയാചാരമില്ലാത്തവർക്ക് ഉപദേശിച്ചാൽ ആ മന്ത്രം പശുവിൻപാൽ നായയുടെ ചർമ്മത്തിൽ ഒഴിച്ചാൽ എപ്രകാരം അപവിത്രമായിത്തീരുമോ അതുപോലെ അവരിൽനിന്ന് ഉപദേശിക്കപ്പെട്ട മന്ത്രത്തിന് പവിത്രത ഉണ്ടാവില്ല.

ശ്ലോകം: *വിധിയജ്ഞാജ്ജപയജ്ഞോ വിശിഷ്ടോദശഭിർ ഗുണൈഃ*
*ഉപാംശുസ്സ്യാച്ഛത ഗുണഃ സാഹ സ്രോമാനസസ്സ്മൃതഃ*

താ: വിധിപ്രകാരം ചെയ്യുന്ന യജ്ഞത്തെക്കാൾ പത്ത് ഇരട്ടി അധികം ഫലമുള്ളത് ജപം. ആ ജപം വാചാശബ്ദിക്കാതെ കണ്ഠ കുഹരത്തിൽ ചെയ്യുന്നത് നൂറിരട്ടി അധികഫലം. കണ്ഠം ചലിക്കാതെ ഹൃദയത്തിൽ ധ്യാനിക്കുന്നന്നത് ആയിരം ഇരട്ടി അധികഫലം.

ശ്ലോകം: *ത്രിവിധോ ജപയജ്ഞ സ്സ്യാത്തത്ര ഭേദാന്നിബോധത*
*വാചികശ്ച ഉപാംശുശ്ച മാനസ സ്ത്രിവിധ സ്മൃതഃ*

താ: ജപങ്ങൾ മൂന്നുവിധം. അതിന്റെ ഭേദങ്ങൾ കേൾക്കു വാചകജപമെന്നും, ഉപാംശുവെന്നും (ഉൾനാക്കിന്റെ സമീപം ജപിക്കുന്നത്) മനോജപമെന്നും മൂന്ന്.

ശ്ലോകം: *ഉത്തമം മാനസം ജാപ്യമുപാംശുർ മധ്യമം സ്മൃതം*
*അധമം വാചികം പ്രാഹുഃ സർവ്വമന്ത്രേഷു വൈദിജാഃ*

താ: അവയിൽ മാനസികജപം ഉത്തമമെന്നും ഉപാംശുജപം മധ്യമമെന്നും വാചകജപം അധമമെന്നും മഹർഷികൾ പറയുന്നു. ഇത് എല്ലാ മന്ത്രങ്ങൾക്കും അന്വയിച്ചതെന്ന് പണ്ഡിതന്മാർ കരുതുന്നു എന്ന് മനുസ്മൃതി.

ശ്ലോകം: *ഉച്ചൈർജപാദുപാംശുശ്ചസ്സഹസ്രഗുണ ഉച്ച്യതേ*
*മാനസസ്തു തഥോ പാംശോ സഹസ്രഗുണ ഉച്ച്യതേ.*

താ: വാചാജപം ആയിരത്തിന്ന് ഉപാംശുജപം ഒന്ന് മതിയാകും. ഉപാംശുജപം ആയിരത്തിന്ന് മനോജപം ഒന്ന് മതിയാകും എന്ന് സൂതസംഹിത.

ശ്ലോകം: *ജപേത്പഞ്ചാക്ഷരം ചൈവ സംസാര തരണക്ഷമം*
*ത്രിസപ്ത കുലമുദ്ധൃത്യ ശിവലോകേ മഹീയതേ.*

താ: ആർ വൈരാഗ്യഭക്തിയോടുകൂടി സംസാരസാഗരോത്തരണ ശക്തിയുള്ള ശ്രീ ശിവ പഞ്ചാക്ഷരം ജപിക്കുന്നുവോ അവൻ അനേക കുലങ്ങളെ (ഇരുപത്തിഒന്ന് വംശങ്ങളെ) ഉദ്ധരിച്ച് ശിവലോകത്തിൽ പൂജിക്കപ്പെടും.

ശ്ലോകം: *ക്ഷണം ബ്രഹ്മാഹമസ്മീതിയഃ കുര്യാദാത്മചിന്തനം*
*സസ്സർവ്വ പാതകം ഹന്തി തമസ്സൂര്യോദയോയഥാ.*

താ: ആര് ഒരു ക്ഷണമെങ്കിലും പരമാത്മാനുഭവമടഞ്ഞ് താൻ ശുദ്ധമായ ആത്മാവാണെന്ന് ചിന്തിക്കുന്നുവോ അവൻ സൂര്യോദയത്താൽ അന്ധകാരം നശിച്ചതുപോലെ സമസ്ത പാതകങ്ങളെ നശിപ്പിക്കും.

ശ്ലോകം: *പ്രതിബന്ധേ പരിജ്ഞാനം നേഹ മുക്തിം പ്രയച്ഛതി*
*വിശുദ്ധ ബ്രഹ്മവിജ്ഞാന വിശുദ്ധ സൈ്യവ സിദ്ധ്യതി.*

താ: ബ്രഹ്മവിചാരത്തെ ചെയ്യുന്നവൻ ആയാലും വിഷയ വാസനാദി ബന്ധങ്ങൾ ഉണ്ടായാൽ മുക്തനാകുന്നതല്ല. പരിശുദ്ധമായ പരബ്രഹ്മജ്ഞാനം നിർമ്മലഹൃദയമുള്ളവർക്ക് സിദ്ധിക്കുമെന്നുള്ള തല്ലാതെ വൈരാഗ്യാദി ഗുണങ്ങൾ ഇല്ലാത്തവർക്ക് ഉണ്ടാകുന്നതല്ല.

ശ്ലോകം: *ശാങ്കരീയം മഹാശാസ്ത്രം നദേയം യസ്യ കസ്യചിത്*
*നാസ്തികായ കൃതഘ്നായ ദുർവൃത്തായദുരാത്മനേ*

താ: പരമശിവനെ സംബന്ധിച്ച ബ്രഹ്മവിദ്യ നാസ്തികനും കൃതഘ്നനും ദുർവൃത്തനും ദുരാത്മ തുടങ്ങിയ നിഷ്ഠാനിയമങ്ങൾ ഇല്ലാത്തവർക്ക് ഒരിക്കലും ഉപദേശിക്കരുത്.

ശ്ലോകം: *ഗുരുഭക്തി വിശുദ്ധാന്തഃ കരണായ മഹാത്മനേ*
*സംയക് പരീക്ഷ്യദാതവ്യം മാസം ഷൺമാസവത്സരം*

താ: ഗുരുഭക്തിയും പരിശുദ്ധ ഹൃദയവും വലിയ ബുദ്ധിശക്തിയുമുള്ളവർക്ക് ഒരു വർഷമോ അല്ലെങ്കിൽ ആറുമാസമോ ചുരുങ്ങിയത് ഒരു മാസമെങ്കിലുമോ നന്നായി പരീക്ഷിച്ച് ഉപദേശം ചെയ്യേണ്ടതാണ്. ഈ ഗുണങ്ങൾ ഉള്ളവർ ഏതുകുലത്തിൽ ഉള്ളവരായാലും സ്ത്രീകൾ ആയാലും വിരോധമില്ല. ഉപദേശം ചെയ്യാം.

ഹരി ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

# ശരീരബലനിരൂപണം

പ്രശ്നം: സ്ത്രീകൾ അബലകളായും ബുദ്ധിയില്ലാത്തവരായും ഇരിക്കുന്നതുകൊണ്ടാണല്ലോ അവർക്ക് ബ്രഹ്മവിദ്യ പാടില്ലെന്ന് ആദ്യകാലങ്ങളിൽ മഹർഷിമാർ പറഞ്ഞതിന് കാരണം.

ഉത്തരം: സ്ത്രീകൾക്ക് ബ്രഹ്മവിദ്യ പാടില്ലെന്ന് മഹർഷികൾ പറഞ്ഞിരിക്കുന്നു എന്ന പറച്ചിൽ സർവ്വത്ര അസത്യം. വിഷയലമ്പടന്മാരായ കപടപുരുഷന്മാർ അപ്രകാരം എഴുതിയിരിക്കാം. അങ്ങനെ എഴുതിയ പാപികളാണല്ലോ സർവ്വോത്കൃഷ്ടമായ നമ്മുടെ ദേശത്തെ ജഢത്വത്തിലേക്ക് കൊണ്ടുവന്നിരിക്കുന്നത്. പൂർവ്വകാലത്തിൽ ഗാർഗി, മൈത്രേയി, വിശ്വപര മുതലായ സ്ത്രീരത്നങ്ങൾ വേദപാഠങ്ങളിൽ കൂടി മഹാവിദുഷികളെന്ന്, കപടമില്ലാത്ത പണ്ഡിതന്മാർ അറിഞ്ഞുകൊള്ളുന്നു. യാജ്ഞവൽക്യ, മൈത്രേയി സംവാദമായ ബൃഹദാരണ്യകോപനിഷത്ത് അല്ലയോ, ഇപ്പോൾ മഹാ ബ്രഹ്മനിഷ്ഠരും യതീശ്വരന്മാരും മനനം ചെയ്യുന്നത്. കലിയുഗത്തിൽ മണ്ഡലമിശ്രന്റെ ഭാര്യയായ ഉഭയഭാരതി, ശ്രീ ജഗത്ഗുരുവായശങ്കരചാര്യരോട് ബ്രഹ്മവാദം ചെയ്തിരുന്നു. ഇപ്രകാരമുള്ള കഥകൾ എത്രയോ ഉണ്ട്. സ്ത്രീകൾ അബലകൾ എന്ന് പറയുന്നത് ഒരു വിധത്തിൽ നിജം. അബലയെന്നാൽ പുരുഷനുള്ളത്ര ദേഹബലം സ്ത്രീകൾക്ക് ഇല്ലെന്നർത്ഥം. ബ്രഹ്മവിദ്യയ്ക്ക് ദേഹബലം മുഖ്യകാരണമെന്ന് പറയുന്നത് ധൂർത്തരുടെ വാക്കുകൾ, ദേഹബലം വലുതെന്ന് അംഗീകരിക്കുന്ന പക്ഷത്തിൽ ഭാരം ചുമക്കുന്നവരാണ് വലിയ ജ്ഞാനീകളെന്ന് വിശ്വസിക്കണം. ഭാരം ചുമക്കുന്ന ബലിഷ്ഠന്മാർ ഒരുദിവസം കഠിനാദ്ധ്വാനം ചെയ്താലും എട്ടണ കിട്ടുന്നില്ല. ആ ഭാരം ചുമക്കുന്നവരുടെ ശരീരശക്തിയിൽ പത്തിലൊരു ഭാഗം ശരീരബലമില്ലാത്തവരും വളരെ ബുദ്ധിമാന്മാരായ വക്കീൽമാർക്കും, വലിയ ഉദ്യോഗസ്ഥന്മാർക്കായാലും ദിനമൊന്നിന്ന് എത്ര രൂപകിട്ടും. അതിനാൽ ബ്രഹ്മവിദ്യക്ക് ബുദ്ധിശക്തി പ്രധാനമെന്നല്ലാതെ ദേഹശക്തി പ്രധാനമല്ല. സ്ത്രീകൾകൂടി ഇപ്പോൾ വക്കീൽമാരും ഡോക്ടർമാരും ബ്രഹ്മവിദ്യയിൽ നിപുണരും എത്രയോ പേർ ഉണ്ട്. സ്ത്രീകളുടെ ബുദ്ധി വികസിക്കുന്നത് പുരുഷന്മാർ അംഗീകരിക്കാത്ത കാരണത്താൽ അവർ പുരുഷന്മാർക്ക് കളിക്കാൻ പാകത്തിലുള്ള തോൽ ബൊമ്മപോലെ ആയിത്തീർന്നു. ഒരു വൃക്ഷത്തിന്റെ ബീജം ചാക്കിൽ കെട്ടിവെച്ചാൽ എത്ര വർഷം

കഴിഞ്ഞാലും അങ്ങനെതന്നെ ഇരിക്കുമല്ലോ. ആ വിത്തിന്ന് തക്കതായ ഭൂമിയും ജലവും, വായുവും, സൂര്യരശ്മിയും വേണ്ടുന്ന രീതിയിൽ കിട്ടുമ്പോൾ എപ്രകാരം ഫലപല്ലവ പുഷ്പാദികളോടുകൂടിയ വലിയ വൃക്ഷമായിത്തീരുമോ അപ്രകാരപ്പെട്ട സ്ഥിതിയാണ് വിധാനം. ബുദ്ധിവികാസത്തിന്നു കൂടി വിദ്യാഭ്യാസവും ഭഗവത്ഭക്തിയും ബ്രഹ്മനിഷ്ഠയും ശരീരത്തിൽ സ്വല്പം വേലയും ഉണ്ടായിരിക്കണം. ഒരു വലിയ പാറക്കല്ലിന് എത്ര വിലയുണ്ട്. ഒരു ചെറിയ മാണിക്യത്തിന്ന് എന്ത് വിലയുണ്ട് ചന്ദനമരം എത്ര ചെറുത്. തടിച്ചിരിക്കുന്ന ആൽമരം എത്ര വലുത് ഇതിൽ ഏതിന്ന് വില അധികമെന്നു വിവേകശക്തിയുണ്ടെങ്കിൽ സംഗതി അറിഞ്ഞുകൊള്ളുന്നതാണ്. "സ്ത്രീണാം ബുദ്ധിശ്ചതുർഗുണം" സ്ത്രീകൾക്ക് പുരുഷന്മാരുടെ ബുദ്ധിയേക്കാൾ നാലിരട്ടി അധികമെന്ന് ചാണക്യസൂത്രത്തിൽ ഉണ്ട്. "കീർത്തിഃ ശ്രീർവാക്ച നാരിണാം സ്മൃധിർമേധാ ധൃതിഃ ക്ഷമാ" ശ്രീകൃഷ്ണ ഭഗവാൻ പുരുഷന്മാർക്കും രാജാക്കന്മാർക്കും മഹർഷികൾക്കും ഭഗവദംശം ഓരോരംശമാത്രം ഇരിക്കുന്നു എന്ന് പറഞ്ഞ് സ്ത്രീകളിലുള്ള കീർത്തിയും ശ്രീയും (ശോഭ) വാക്ക് (ശാന്തമായ ഭാഷണം) സ്മൃതി (ദീർഘവിചാരം) ഝധ (ജ്ഞാന ധാരണശക്തി) ധൃതി (കാര്യധാരണാശക്തി) ക്ഷമ (സഹനശക്തി) ഇവയെല്ലാം ഭഗവത് അംശങ്ങൾ സ്ത്രീകളിൽ അധികമായിരിക്കുന്നു എന്ന് പരമാത്മാവ് പറയുമ്പോൾ പാമരന്മാരുടെ വാർത്തകൾക്ക് എന്ത്? നിനക്ക് പറയുന്നതിന് ലജ്ജയില്ലേ? ഗീത പത്താമദ്ധ്യായം പതിനാലാമത്തെ ശ്ലോകം കാണുക. ഇതിന്ന് ദൃഷ്ടാന്തം. ശ്രീകൃഷ്ണാവതാരത്തിൽ സ്ത്രീകളോ പുരുഷന്മാരോ സ്വാമിക്ക് അധികം ശിഷ്യരെന്ന് ശ്രദ്ധിച്ചാലറിയാം. അവരിൽ ആര് അധികം മുക്തരായെന്ന് ഭാഗവതത്തിൽ കാണുക.

പ്രശ്നം: അങ്ങ് പറഞ്ഞതു ശരി സ്ത്രീകളിൽ ഭഗവതംശം അധികമായിരുന്നതുകൊണ്ടെന്ത്. ഇപ്പോൾ വലിയ വിദുഷികളും ജ്ഞാനികളും കാണപ്പെടുന്നില്ലല്ലോ?

ഉത്തരം: കുഞ്ഞേ, ആ സംഗതിയെപറ്റി കേട്ടാൽ കല്ലു പോലിരിക്കുന്ന മനസ്സായാലും ഉരുകും. കാലക്രമത്തിൽ നമ്മുടെ ആളുകൾ വിഷയലമ്പടന്മാരായി ചെറുപ്രായത്തിൽ വിവാഹം ചെയ്യുന്നതിനാലും വിദ്യാഭ്യാസം ചെയ്യിക്കാത്ത കാരണത്താലും ഈ ഹീനസ്ഥിതി വന്നത്. തീപ്പെട്ടിയുരച്ച് ചെറിയ ചെറിയ ചുള്ളികൾ

വെച്ചു വലിയ വിറകുകൾ വെച്ചാൽ, അഗ്നി ജ്വലിക്കുന്നത് പോലെ ഹൃദയത്തിലുള്ള ജ്ഞാനശക്തിയെ വികസിക്കുന്നതുപോലെ ചെയ്ത് തക്കതായ അനുഷ്ഠാനനിഷ്ഠയിലിരുന്നാൽ എല്ലാവരും വളരെ ബുദ്ധിമാന്മാരാകുന്നതാണ്. അപ്രകാരപ്പെട്ട മനസംസ്കാര പ്രയത്നം ചെയ്യാത്ത കാരണത്താൽ സ്ത്രീകൾ ജഢരായി റബർപ്രതിമകൾ പോലെയായി. ഇതിന്ന് കാരണം പുരുഷന്മാരുടെ നിർഭയത്വവും വിവേക ശൂന്യത്വവും അല്ലാതെ മറ്റൊന്നുമല്ല. ഇപ്രകാരംതന്നെ ശുദ്രാദികളിൽക്കൂടി അധഃകൃതവർഗ്ഗങ്ങളിലുള്ളവരിരിക്കുന്നു. അവരോട് ശൂദ്രരോടുകൂടി സംസ്കൃതാദി ഗ്രന്ഥങ്ങൾ പഠിക്കാൻ പാടില്ലെന്നും, ബ്രഹ്മവിചാരം ചെയ്യാൻ പാടില്ലെന്നും സേവകവൃത്തി മാത്രമാണ് അവർക്ക് മോക്ഷപ്രദമെന്നും വേദപ്രമാണമെന്നും പറയുവാൻ പ്രാരംഭിച്ചതിലിരുന്നു നമ്മുടെ രാജ്യം അന്യർക്ക് അടിമയായിത്തീർന്നു. ദുഃഖസാഗരത്തിലും മുങ്ങി. പഠിക്കുന്നതിനുള്ള അധികാരമുള്ളവരെന്ന് പറയുന്നവർ എന്തുകൊണ്ട് പഠിച്ചില്ല. മറ്റുള്ളവർക്ക് പറയാതെ പോയ തിനാൽ നമ്മുടെ ഭാരതദേശം ഇപ്രകാരം ജഢത്വത്തിലേക്ക് വന്നതെന്നല്ലാതെ മുക്കിന്റെ ആആഭരണം പൊന്നാണെന്ന് പറഞ്ഞാൽ എത്ര കാലമിരിക്കും, അപ്രകാരംതന്നെ അസത്യം ശാശ്വതമായി രിക്കുമോ. കരുണാനിധിയായ ഭഗവാൻ ഇരിക്കുന്നുവല്ലോ.

ചോദ്യം: സ്ത്രീകൾക്ക് വിദ്യയുണ്ടായാൽ വ്യഭിചാരികളായി പരപുരുഷന്മാർക്ക് കത്തെഴുതി അവരെ വരുത്തില്ലേ? അതിനാൽ വിദ്യ ഇല്ലാതിരുന്നാൽ പതിവ്രതകളായി പറയുന്ന ജോലി ചെയ്ത് വീട്ടിൽത്തന്നെ ഇരിക്കുമെന്ന് നമ്മുടെ പണ്ഡിതന്മാർ പറയുന്നത് നല്ലകാര്യമല്ലേ?

ഉത്തരം: ഹേ പാപാത്മ, എത്ര ഘോരമായ പാപഭാഷണങ്ങളെ പറയുന്നു. വിദ്യയെന്ന ശബ്ദത്തിന്ന് ജ്ഞാനമെന്നർത്ഥം. ജ്ഞാന മെന്നാൽ ഇതുചെയ്യാം, ഇത് ചെയ്യരുതാത്തത്, ഇത് പുണ്യകാര്യം ഇതു പാപകാര്യം. ഇതിനാൽ ബന്ധമുണ്ടാകും. ഇതിനാൽ മോക്ഷം കിട്ടുമെന്ന് അറിഞ്ഞുകൊള്ളുക. ഇത് വിഷം അമൃതം എന്നിവ അറിഞ്ഞുകൊണ്ടശേഷം വിഷത്തെ തിന്നുന്നവൻ ആരെങ്കിലു മുണ്ടാകുമോ അപ്രകാരം അറിവില്ലാത്ത കാരണത്താൽ പാപകൃത്യങ്ങൾ ചെയ്യുന്നുവെന്നതല്ലാതെ അറിഞ്ഞിരുന്നാൽ ഒരിക്കലും ചെയ്യുന്നതല്ല. സൂര്യോദയത്താൽ അന്ധകാരം നശിക്കുമോ അതോ വൃദ്ധിയാകുമോ. സൂര്യോദയത്താൽ അന്ധകാരം

അധികരിക്കുമെന്ന് പറയുന്നവരല്ലയോ വിദ്യ ഉണ്ടായാൽ നശിച്ചുപോകുമെന്ന് പറയുന്ന മൂഢർ വിദ്യയുണ്ടാകാൻ ഭർത്താവിന്റെ വാക്കുകളെ അതിക്രമിക്കുമെന്ന് ഭയമുള്ളവർക്ക് മറ്റൊരു സുലഭമായ സൂത്രമുണ്ട്. അതെന്തെന്നാൽ കണ്ണുകൾ ഉള്ളതു കൊണ്ടാണല്ലോ സ്ത്രീകൾ പരപുരുഷന്മാരെ കണ്ട് മോഹിക്കുന്നത്. അതിനാൽ കണ്ണുകൾ തന്നെ ഇല്ലാതാക്കിയാൽ കുട്ടികളുടെ കളിപ്പാട്ടം പോലെ ഒരു മൂലയിൽത്തന്നെ കിടക്കുമല്ലോ. ഇതുതന്നെ നല്ലകാര്യം. അപ്പോൾ പാതിവ്രത്യം ശാശ്വതമായിരിക്കും. സ്ത്രീകൾക്ക് വിദ്യയുണ്ടായാൽ വിഷയലോലുപർക്ക് തന്റെ ഭോഗസുഖത്തിന്ന് ഭംഗം ഉണ്ടാവുമോയെന്ന് സംശയമുള്ള ദ്വിപാദ പശുക്കൾ ആയ പുരുഷന്മാർ അധികവും ഇരിക്കുന്നു എന്നു പറയുന്നതു നിജം. ഇതിന്നൊരു കഥയുണ്ട്.

വടദേശത്തിൽ ഒരു ജമീന്ദർക്ക് ഒരേയൊരു മകനുണ്ടായിരുന്നു. അവൻ 'കുരുടനും, നിരക്ഷര കുക്ഷിയും ദുരാചാരപരനായും ഇരുന്നു. അവന്റെ ധനത്തെ മോഹിച്ചു, ഒരുധനികൻ തന്റെ മകളെ കൊടുത്തു വിവാഹം ചെയ്യിച്ചു. അവൾ മഹാരൂപലാവണ്യവതിയും, വിദ്യാമതിയും, സദ്ഗുണസ്വരൂപയുമായിരുന്നു. ജമീന്ദാർ (കുരുടനായ ഭർത്താവ്) ഈ ഭാര്യ തന്റെ ജന്മാന്തരപുണ്യത്താൽ കിട്ടിയതെന്നു മഹാ സന്തോഷത്തോടെ ഇരുന്നു. ചില നാളുകൾ കഴിഞ്ഞശേഷം അവന്ന് ഇപ്രകാരപ്പെട്ട ദുർബുദ്ധിയുണ്ടായി. എന്റെ ഭാര്യ സാക്ഷാൽ ലക്ഷ്മീദേവിപോലിരിക്കുന്നു. ഞാൻ വെറും കുരുടനായുമിരിക്കുന്നു. അതിനാൽ എന്റെ ഭാര്യ നല്ല സുന്ദരപുരുഷന്മാരെ കണ്ടാൽ എന്നിലുള്ള പ്രിയം പോയി വ്യഭിചാരിണിയായിപ്പോകും. ഇതിന്നൊരുപായമുണ്ട്. നേത്രങ്ങൾ ഉള്ളതുകൊണ്ടാണല്ലോ പരപുരുഷ ന്മാരെ കണ്ട് മോഹിക്കുന്നത്. അതിനാൽ എങ്ങിനെയെങ്കിലും കുരുടിയാക്കണമെന്നുദ്ദേശിച്ച് അഗ്നിദ്രാവകം കൊണ്ടുവന്ന് രാത്രി ഉറങ്ങുന്ന സമയത്ത് രണ്ടു കണ്ണിലും തേച്ചു. ഉടനെ ആ അമ്മ എരിച്ചിൽ സഹിക്കവയ്യാതെ എഴുന്നേറ്റപ്പോൾ ദീപം കൊളുത്തുവാൻ സാദ്ധ്യപ്പെടാതെ പോയി. സമയമധികമായ കാരണത്താൽ നേത്രങ്ങൾ നശിച്ചുപോയി. ഉടനെ ഈ സംഗതി അറിഞ്ഞുകൊണ്ട് ബന്ധുമിത്രാദികൾ വന്നു വലിയ വൈദ്യന്മാരെ കാണിച്ചു. ഇതിന്റെ കാരണമന്വേഷിച്ചു. അപ്പോൾ ഭർത്താവ് ഏതോ വിഷജീവി വന്നിരിക്കും എന്ന് പറഞ്ഞപ്പോൾ, വൈദ്യന്മാർ അഗ്നിദ്രാവകത്താൽ ആരോ ശത്രുക്കൾ നേത്രങ്ങളെ നശിപ്പിച്ചതെന്ന് നിശ്ചയിച്ച് പറഞ്ഞു.

അപ്പോൾ ആ സ്ത്രീയുടെ സഹോദരന്മാർ അന്തഃപുരത്തിൽ മറ്റുള്ളവർ ആരും വരുന്നതേയല്ല. യജമാനൻ ക്രൂരതയാൽ ചെയ്ത വേലയെന്ന് പറഞ്ഞ് കോപാതിരേകത്തോടെ ഭർത്താവിന്റെ കണ്ണുകളെക്കൂടി കുത്തു വാനാരംഭിച്ചപ്പോൾ ഭാര്യ ഈ സംഗതികൾ അറിഞ്ഞിരുന്നു. തന്റെ ഭർത്താവ് കുരുടനെന്നും താൻ സുന്ദരിയെന്നും ഭർത്താവ് കുരുടത്വത്താൽ പ്രിയത്തോടെ കാണുന്നതല്ലെന്നും സുന്ദര പുരുഷന്മാരെ കണ്ട് മോഹിക്കുമെന്നും ഭർത്താവിന്നനുമാനം ആദ്യമേ ഉണ്ടെന്നറിഞ്ഞ് ചെയ്ത വേലയാണിത്. പക്ഷെ പതിയുടെ ഇഷ്ടാനു സാരമായി ഇരിക്കുന്നതുതന്നെ പരമധർമ്മമെന്നും, മോക്ഷോപായമെന്നും തന്നിൽ താൻ നിശ്ചയിച്ചുകൊണ്ട് സഹോദരന്മാരോട് സോദരരേ എന്റെ പതി ഏകപത്നിവ്രതം ഉള്ളവർ, എന്റെ മേൽ എത്രയോ പ്രിയമുണ്ട്. ഒരുനിമിഷവും കൂടി എന്നെ വിട്ട് ഇരിക്കുന്നതല്ല. എന്റെ ജീവിതവും അവരുടെ ജീവിതവും ഒന്നുതന്നെയെന്ന് വിശ്വസിക്കുന്നവർ, ഇവർ വളരെ നല്ലവർ നിങ്ങൾ ഇവരെ ഒന്നും ചെയ്യാൻ പാടില്ല.നിങ്ങൾ ഇപ്രകാരം പറയുന്നതിനാൽ എന്റെ ഭർത്താവിന് എന്തുമാത്രം സങ്കടമുണ്ടായെന്നറിയില്ല. അവർ മഹാ ഉത്തമൻ. അവരിൽ ദോഷാരോപം നിങ്ങൾ ചെയ്യുന്നത് എനിക്ക് വളരെ അപമാനകരം. ഞാൻ ദുഷിച്ചവളായിരുന്നാൽ മാത്രമേ എന്റെ ഭർത്താവ് എനിക്ക് കഷ്ടമുണ്ടാക്കൂ എന്നതല്ലാതെ എന്തിന്ന് ചെയ്യണം. ഞാൻ ദുഷിച്ചവളായാൽ നിങ്ങൾക്കുകൂടി എത്ര അപമാനകരമെന്ന് പറഞ്ഞ്, ഇത് ഏതോ വിഷജീവി വീണതായിരിക്കുമെന്നും രാത്രിയിൽഉഷ്ണം അധികമായതിനാൽ കാറ്റ് വരുവാൻ വേണ്ടി കതകുതുറന്നിരുന്നു എന്നും തന്നുടെ ബുദ്ധി കുശലത്താൽ സമാധാനപ്പെടുത്തി തന്റെ പ്രാരാബ്ധ കർമ്മമെന്ന് നിശ്ചയിച്ചുകൊണ്ട് അനേകം ശാസ്ത്രങ്ങളെ അവരോട് പറഞ്ഞു. ഭർത്തൃപാദസേവ നടത്തിയും അവിടെ ഉള്ള വലിയവരുടെ പാദചരണങ്ങൾക്ക് നമസ്കരിച്ചു. പതിയുടെ ഇഷ്ടാനുസര ണമായി കാലം കഴിച്ച് സന്താനങ്ങളെ പ്രസവിച്ച് ഭഗവത് ധ്യാനം ചെയ്തുകൊണ്ട് സുഖമായിരുന്നു. ഇതിൽ നിന്ന് വിദ്യ ഉള്ള പെൺ യോഗ്യവതിയോ, വിദ്യയില്ലാത്തവൻ മൂർഖനോ എന്ന് മനസ്സിലാവുന്നതിനാൽ വിദ്യ എല്ലാവർക്കും അത്യാവശ്യം. നേത്രങ്ങൾ ഉള്ളവൻ മുള്ളിലും കുഴിയിലും വീണ് നശിച്ചു പോകുമെന്നും നേത്രങ്ങൾ ഇല്ലാത്തവർ മുള്ളിലും കുഴിയിലും വീഴാതെ നല്ല മാർഗ്ഗത്തിൽ നടക്കുമെന്നും പറയുന്നവർ ആരെങ്കിലുമുണ്ടോ. അവരാണ് വിദ്യയായ ജ്ഞാനനേത്രം ഉണ്ടായാൽ ദുഷിച്ചുപോകുമെന്ന് പറയുന്നവർ.

ശിഖധ്വജ മഹാരാജാവ് വൈരാഗ്യത്തോടെ രാജ്യം ത്യജിച്ച് വനവാസത്തിന്നുപോയപ്പോൾ തന്റെ ഭാര്യയായ ചൂഢാല ജ്ഞാനവതി യായതിനാൽ രാജ്യം നന്നായി പാലിച്ചു. അവസാനം യോഗശക്തി യാൽ സിദ്ധർവേഷം ധരിച്ച് അകാശമാർഗ്ഗത്തിൽ പോയി തപസ്സു ചെയ്തുകൊണ്ടിരുന്നു. തന്റെ ഭർത്താവിന്ന് ബ്രഹ്മോപദേശം ചെയ്ത കഥ വാസിഷ്ഠത്തിലുണ്ട്. ഗൃഹസ്ഥധർമ്മമെല്ലാം സ്ത്രീയുടെ മേൽ ഭാരമായിരിക്കും. അതിനെ നന്നായി പരിപാലിക്കുന്നതു വളരെ പ്രയാസ മായ വേല. ഗൃഹസ്ഥാശ്രമത്തിൽ അനേകവിധ ധർമ്മസങ്കടങ്ങൾ ഏർപ്പെടുമ്പോൾ അവയെ ശരിപ്പെടുത്തുവാൻ വളരെ ബുദ്ധിയു, അനേക നീതിശാസ്ത്രങ്ങളും സ്ത്രീകൾ അറിഞ്ഞിരിക്കേണ്ടതാണ്. അതില്ലാത്ത കാരണത്താലാണ് സംസാരം ദുഃഖസാഗരമായതും. "നിവൃത്ത രാഗസ്യഗൃഹംതപോവനം" അതായത് രാഗദ്വേഷാദികൾ ഇല്ലാത്ത ഗൃഹസ്ഥൻമാരുടെ വീട് തപോവനം പോലെ പാവനമായതെന്ന് മഹർഷികൾ പറയുന്നു.

ശ്ലോകം- *യേഷാംന വിദ്യാ ന തപോ ന ദാനം*
*ജ്ഞാനം ന ശീലം ന ഗുണോ ന ധർമ്മ*
*നേ മൃത്യു ലോകേ ഭുവി ഭാരഭൂതാഃ*
*മനുഷ്യ രൂപേണ മൃഗാശ്ചരന്തി*

താ- ഏതൊരു മനുഷ്യന്ന് വിദ്യയും തപസ്സും ദാനവും ജ്ഞാനവും ശാന്തശീലവും സത്ഗുണവും ധർമ്മ ബുദ്ധിയുമില്ലയോ അപ്രകാരമുളള മനുഷ്യൻ ഭൂമിയിലും പരലോകത്തിലും ഭാരമെന്നല്ലാതെ സുഖമില്ല. അവരുടെ രൂപം മാത്രം മാനവാകാരമാ യിരുന്നാലും ദ്വിപാദ പശുക്കളായി തിരിഞ്ഞു കൊണ്ടിരിക്കുന്നു എന്ന് ഭർതൃഹരി പറയുന്നു. സ്ത്രീകളുടെ അത്മാവിനും പുരുഷന്മാരുടെ അത്മാവിനും അല്പം പോലും ഭേദമുണ്ടെന്ന് ഒരു ശാസ്ത്രവും പറ യുന്നില്ല. ചെമ്പിലുളള ജലവും കുടത്തിലുളള ജലവും കലത്തിലുളള ജലവും, കുപ്പിയിലുളള ജലവും വെളളം എന്ന് പറയുന്നതിൽ വെളളം എല്ലാറ്റിലും ഒരേ വിധമായിരക്കുന്നതുപോലെ സ്ത്രീയുടെ ആത്മാവ്, പുരുഷന്റെ ആത്മാവ്, ശൂദ്രന്റെ ആത്മാവ് ബ്രാഹ്മണന്റെ ആത്മാവ് എന്ന് പറയുമ്പോൾ ആത്മാവ് എല്ലാറ്റിലും ഒരേവിധമായിത്തന്നെ യിരിക്കും. മദ്ധ്യാഹ്നത്തിൽ നാലു പാത്രങ്ങളിൽ വെളളം നിറച്ചുവെച്ചാൽ എല്ലാ പാത്രങ്ങളിലും ഒരേ പ്രകാരമായിരിക്കുന്നതു പോലെ ദേഹം വേറെ വേറെ ആയിരുന്നാലും ആത്മാവ് എല്ലാറ്റിലും

ഒരേ വിധമായിരിക്കും. ആ പാത്രങ്ങൾ വർത്തുളാകാരമായിരുന്നാലും, ചതുരമായാലും ത്രികോണാകൃതി ആയാലും, കറുപ്പായാലും, വെളുപ്പായിരുന്നാലും പാത്രഭേദങ്ങൾ ഉണ്ടായാലും സൂര്യന്റെ പ്രതിബിംബം ഒരേ വിധമായി കാണപ്പെടുന്നതുപോലെ പരമാത്മാവ് എല്ലാറ്റിലും സമമായിരിക്കുന്നു. "സമോഹം സർവ്വ ഭൂതേഷു" "ഈശ്വരഃ സർവ്വ ഭൂതാനാം ഹൃദ്ദേശേ/ർജ്ജുനനിഷ്ഠതി" എന്നു തുടങ്ങിയ ശാസ്ത്രങ്ങൾ അനേകമുണ്ട്. ഒരേ അഗ്നിയെ അനേക രൂപങ്ങളായും വിളക്കുകളിൽ ഉപാധിഭേദങ്ങളാൽ വെവ്വേറെ അനേകവർണ്ണങ്ങളായും, ചെറുത്, വലുതെന്ന് കാണിക്കപ്പെട്ടാലും അഗ്നി ഒരേ വിധമായി കാണപ്പെടുന്നതുപോലെ ആത്മാവ് പുരുഷനോ സ്ത്രീയോ, ശൂദ്രനോ, ബ്രാഹ്മണനോ അല്ല. ആത്മസ്വരൂപം ശുദ്ധചൈതന്യം, സൂക്ഷ്മം. ജന്മാന്തരങ്ങളിൽ ബ്രാഹ്മണനായിരുന്നവൻ ഇപ്പോൾ ശൂദ്രനായും ജന്മാന്തരങ്ങളിൽ ശൂദ്രനായിരുന്നവൻ ഇപ്പോൾ ബ്രാഹ്മണനായും ഇപ്പോൾ സ്ത്രീയാ യിരുന്നവൾ ജന്മാന്തരത്തിൽ പുരുഷനായും, പുരുഷനായവൻ സ്ത്രീയായും ജനിക്കാം. ഈ ജന്മങ്ങളിൽ ഇരിക്കുന്നവർ പാപപുണ്യങ്ങളെ അനുസരിച്ചു പുനർജന്മത്തിൽ മാറിമാറി പിറക്കുന്നു. സ്ഥൂല ദേഹത്തിനു മാത്രമേ സ്ത്രീപുരുഷഭേദം കാണുകയുള്ളു. സൂക്ഷ്മ ദേഹത്തിനും കാരണശരീരത്തിനും യാതൊരുവിധ ഭേദവുമില്ല. ആത്മാവ് ദേഹത്രയാതീതൻ. സ്ഥൂലദേഹം ഉണ്ടായാലും വസ്തുഭേദം ഇല്ല. ഒരു സ്വർണ്ണത്താൽ കടകകുണ്ഡല കിരീടാദി കാര്യഭേദങ്ങൾ ഉണ്ടായാലും അതിൽ വസ്തുഭേദം അല്പംപോലുമില്ല. അപ്രകാരം ഒരു മരത്താൽ ചെയ്ത ആൺപ്രതിമയും പെൺപ്രതിമയും ഓടുകൊണ്ടു ചെയ്ത ലക്ഷ്മിവിഗ്രഹവും നാരായണവിഗ്രഹവും ശില്പിയുടെ കൃത്രിമഭേദമെന്നല്ലാതെ വസ്തുഭേദമില്ല. അപ്രകാരം തന്നെ സ്ത്രീപുരുഷഭേദവും. ആത്മാവ് പഞ്ചകോശാതീതൻ, പഞ്ചകോശ മെന്നാൽ അന്നമയം, പ്രാണമയം, മനോമയം, വിജ്ഞാനമയം, ആനന്ദമയമെന്ന് അഞ്ചുവിധങ്ങൾ. കോശമെന്നാൽ ഉറയെന്നർത്ഥം. കത്തിക്കും ഉറയ്ക്കുമുള്ള ഭേദം ആത്മാവിനും ദേഹത്തിനുമുണ്ട്. ഒരു പുരുഷൻ അഞ്ചു കുപ്പായം ധരിച്ചിരുന്നാൽ അതിൽ മേലെയുള്ള അഞ്ചാമത്തെ കുപ്പായത്തിന്നുമാത്രം ചിത്രഭേദങ്ങൾ ഉള്ളത്. എല്ലാറ്റിനും മേൽഭാഗത്തുള്ള വിചിത്രമായ കോട്ട് അഴിച്ചുവെച്ചാൽ മറ്റുള്ള നാലു കോട്ടുകളും ഇരുപുരുഷന്മാർക്കും ഒരു വിധത്തിലുള്ള ഭേദവും കാണുന്നതല്ല. അപ്രകാരംതന്നെ സ്ത്രീപുരുഷന്മാരുടെ അന്നമയകോശത്തിന്ന്

കർമ്മഭേദമുണ്ടായാലും വസ്തുഭേദവും ഇതരമായ യാതൊരു ഭേദവും കാണപ്പെടുന്നതല്ല. അന്നമയകോശമെന്നാൽ മാതാപിതാക്കളാൽ ഭുജിക്കപ്പെട്ട അന്നത്താൽ ഉണ്ടായ രേതസ്സ്, രക്തം ഇവകളാൽ മാതൃജഠരത്തിൽ പിറക്കുന്നത്. പിന്നീട് അന്നത്താൽത്തന്നെ വൃദ്ധിയ ാകുന്നത്.. മരണാനന്തരം അന്നമയകോശം പൃഥ്വിയിൽ ലയി ക്കുന്നു. ഇപ്രകാരമുള്ള സ്ഥൂലശരീരത്തെ അന്നമയകോശമെന്ന് പറയുന്നു. പ്രാണമയകോശമെന്നാൽ പഞ്ചകർമ്മേന്ദ്രിയങ്ങളും പഞ്ചപ്രാണനും ചേർന്നതിനെ പ്രാണമയകോശമെന്ന് പറയപ്പെടുന്നു. മനോമയ കോശമെന്നാൽ പഞ്ചജ്ഞാനേന്ദ്രിയങ്ങളോടു കൂടിയ മനസ്സ് മനോമയ കോശം. വിജ്ഞാനമയകോശമെന്നാൽ പഞ്ചജ്ഞാനേ ന്ദ്രിയ ങ്ങളോടുകൂടിയ മനസ്സ് വിജ്ഞാനമയകോശം. ആനന്ദമയ കോശമെന്നാൽ പുണ്യകർമ്മഫലാനുഭവകാലത്തിൽ ബുദ്ധിയുടെ വൃത്തി അന്തർമുഖമായി, ആത്മസ്വരൂപഭൂതമായ ആനന്ദപ്രതി ബിംബത്തെ ധരിച്ച് പ്രിയമോദപ്രമോദരൂപാനുഭവം ചെയ്ത് കാരണ ജ്ഞാനരൂപസുഷുപ്തിയിൽ വിലീനമാകുന്നത്. ആ വൃത്തി ആനന്ദമയ കോശം.

ശ്ലോകം: *സ്ഥൂലദേഹവിഹീനാത്മസൂക്ഷ്മ ദേഹവിവർജ്ജിതഃ*
*കാരണാദിവിഹീനാത്മാ തുരിയാദിവിവർജ്ജിതഃ*
*അന്നകോശ വിഹീനാത്മപ്രാണ കോശ വിവർജ്ജിതഃ*
*മനഃകോശ വിഹീനാത്മ വിജ്ഞാനാദി വിവർജ്ജിതഃ*
*ആനന്ദകോശ വിഹീനാത്മ പഞ്ചകോശ വിവർജ്ജിതഃ*
*നിർവികല്പസ്വരൂപാത്മ സവികല്പ വിവർജ്ജിതഃ*

താ: ആത്മസ്വരൂപം സ്ഥൂലദേഹാതീതം. ആത്മാവ് സൂക്ഷ്മ ദേഹത്തെ അതിക്രമിച്ചത്. ആത്മാവ് കാരണ ദേഹത്തിന്നും അപ്പുറത്തിരിക്കുന്നത്. ആത്മാവ് തുര്യത്തിന്നപ്പുറമുള്ളത്. ആത്മാവ് മനോമയ കോശാതീതൻ, ആത്മാവ് വിജ്ഞാനമയകോശങ്ങൾക്ക് മേൽപ്പെട്ടത്. ആത്മാവ് ആനന്ദമയകോശത്തിന്ന് സാക്ഷിയായിരി ക്കുന്നത്. ആത്മസ്വരൂപം അഞ്ച് കോശങ്ങൾക്ക് മേലായിരുന്നു സാക്ഷി മാത്രമായിരിക്കുന്നത്. ആത്മാവ് നിർവികല്പ സ്വരൂപം. ആത്മാവ് സവികല്പവർജ്ജിതൻ. എല്ലാറ്റിന്നും സാക്ഷിയായിരിക്കുന്നതിനാൽ ഘട ദൃഷ്ടിന്യായരീത്യാ. ഇവയെല്ലാറ്റിനും ദൃക്കായിരുന്നു സാക്ഷി യായി പ്രകാശിക്കുന്ന ശുദ്ധസ്വരൂപം എന്ന് തേജോബിന്ദുപനിഷത്ത്.

ശ്ലോകം: *നൈവസ്ത്രീന പുമാ നേഷ, നൈവ ചായം നപുംസകഃ*
*യത്ദ്യച്ഛരി രമാദത്തേ തേന തേന സയൂജ്യതേ*

താ: ഈ ആത്മാവ് സ്ത്രീയുമല്ല, പുരുഷനുമല്ല പിന്നെ എന്തെന്നാൽ ഏതേത് ശരീരത്തെ ജീവൻ ധരിക്കുന്നുവോ അതാത് രൂപത്തോടുകൂടി പ്രകാശിക്കുന്നവനെന്ന് അവധൂതഗീത.

ശ്ലോകം: *യഥാശുദ്ധ രസസ്പർശാത് താമ്രോ ഭവതി കാഞ്ചനം*
*ഗുരൂപദേശശ്രവണാത് ശിഷ്യഃ സത്വമയോഭവേത്*

താ: എപ്രകാരം ശുദ്ധര വാദമായ രസസ്പർശമാത്രത്താൽ താമ്രം പൊന്നാകുമോ അപ്രകാരം ബ്രഹ്മനിഷ്ഠനായ ഗുരുവിന്റെ ഉപദേശത്താൽ ശിഷ്യൻ സത്താമാത്രനായി പ്രകാശിക്കും

ശ്ലോകം: *യഥാചനടകഃ കശ്ചിൻ വേഷാന്തരസമീഹയാ*
*ഗൃഹ്ണാതി വിവിധം വേഷം വസ്തുതോ നട ഏവച*

താ: എപ്രകാരം നാട്യം ചെയ്യുന്നവൻ നാനാവിധങ്ങളായ സ്ത്രീപുരുഷന്മാരുടെ വേഷം ധരിച്ചാലും വാസ്തവത്തിൽ ശരീരത്തിലുള്ള വസ്ത്രങ്ങൾ അഴിച്ചുവെക്കുമ്പോൾ പുരുഷൻതന്നെ യായാരിക്കുന്നോ അതുപോലെ തന്നെ ആത്മാവിന്റെ സ്ഥിതി.

ശ്ലോകം: *ദേഹിവസ്ത്രാണ്യനേകാനീദധാതി വിവിധേഹയാ*
*വസ്ത്രാണി വിവിധാനീഹ ധാരകസ്തേക ഏവ സഃ*

താ: ഒരു പുരുഷൻ വേഷാനുസാരമായി അനേകവസ്ത്രങ്ങളാൽ വേഷത്തെ ധരിച്ചപ്പോൾ, സ്ത്രീ പുരുഷാദി അനേക വേഷങ്ങൾ കാണപ്പെട്ടാലും ധരിച്ച പുരുഷൻ ഒരുവൻ മാത്രം ആകുന്നതുപോലെ ഒരു ആത്മാവ് അനേകങ്ങളായ സ്ത്രീപുരുഷാദി ദേഹങ്ങളെ ധരിച്ചിരിക്കുന്നു.

ശ്ലോകം: *ഏകമൃത് പിണ്ഡ വിജ്ഞാനാസർവ്വ മൃൺമയധീര്യഥാ*
*തഥൈക ബ്രഹ്മബോധേന ജഗദ്ബുദ്ധിർ വിഭാവ്യതാം*

താ: കുശവൻ ഒരു മൺ ഉരുളയാൽ അനേകപാത്രങ്ങൾ അനേക വിധങ്ങളായി ചെയ്തിരുന്നാലും, അതിലൊരു പാത്രത്തിന്റെ ഗുണ മറിഞ്ഞാൽ എല്ലാ പാത്രത്തിന്റെ ഗുണവും അറിയുന്നതുപോലെ തന്റെ ആത്മസ്വരൂപമറിഞ്ഞുകൊണ്ടാൽ ജഗത്തിലുള്ള എല്ലാം അറിയാൻ കഴിയും.

ശ്ലോകം: *നഗോത്രം നകുലം സൂത്രം ന വിഭുത്വം നശൂന്യതാ*
*ന സ്ത്രീർ നയോഷിനോവൃദ്ധാ നകന്യാനവിതന്തുതാ*

താ: ബ്രഹ്മവിദ്യാഭ്യാസം ഗോത്രം കുലം, സൂത്രം, വലുത്, ചെറുത്, സ്ത്രീ, യുവതി, വൃദ്ധ, കന്യക, വിധവ മുതലായുള്ള ഭേദമില്ലാതെ തന്നെ അനുഷ്ഠാനം ചെയ്യാമെന്ന് ഋഭുമഹർഷി നിദാഘന്ന് ഉപദേശിച്ചു.

പ്രശ്നം: വലിയവരായവർ പറയുന്നതെന്തെന്നാൽ ആത്മാവ് ഒരു വസ്തുവിനെ അപേക്ഷിച്ചാൽ, അപ്പഴേ അത് അനുഭവിക്കുന്നത് ശ്രേഷ്ഠമെന്നും അല്ലാതിരുന്നാൽ ആത്മതൃപ്തി ചെയ്യാതിരുന്നാൽ അത് ദോഷമല്ലേ. അതിനാൽ മാംസം മദ്യം ഇവയാഗ്രഹിച്ചാൽ തിന്നുന്നതിലും വിഷയത്തിൽ പ്രവർത്തിക്കുന്നതും ദോഷമാണെന്ന് ആര് പറയുന്നു? നീ ചെയ്യുന്ന വേല നീ ചെയ്തുകൊണ്ടിരിക്കുന്നുവെന്ന് അജ്ഞാനത്താൽ കരുതിക്കൊണ്ടിരിക്കുന്നു. അതല്ലയോ മായ എന്ന് പറയുന്നത്. ഇപ്രകാരം പറയുന്നതിൽ വല്ല യാഥാർത്ഥ്യവുമുണ്ടോ?

ഉത്തരം: കുഞ്ഞേ ഇപ്രകാരപ്പെട്ട പാപഭാഷണം എവിടെ നിന്നുകേട്ടു. ഇത് നാസ്തികരായ ചാർവാകരുടെ മതം ഇപ്രകാരപ്പെട്ട നീചങ്ങളായ ആഗ്രഹങ്ങൾ പൈശാചികസ്വഭാവമുള്ളവർക്ക് ഉണ്ടാവുന്നതല്ലാതെ മനുഷ്യർക്ക് ഉണ്ടാവുന്നതല്ല. ഒരു വസ്തുവെ ആത്മാവ് ആഗ്രഹിച്ചാൽ സാധിക്കേണ്ടതാണെന്ന് പറയുന്നുവെങ്കിൽ ഒരു ദുരാത്മാവിന്ന് ഗുരുപത്നിയിൽ മനസ്സുപോയാൽ അതുകൂടി സാധിക്കേണ്ടതല്ലേ. അപ്രകാരം ഒരു ചണ്ഡാലന് പതിവ്രതാ ശിരോമണിയായ ബ്രാഹ്മണസ്ത്രീയിൽ മോഹം ജനിച്ചാൽ സാധിക്കേണ്ടതാണൊ? അല്ലെങ്കിൽ ഒരുവന് ഇതരരുടെ പണത്തിൽ ആഗ്രഹമുണ്ടായാൽ മോഷണം ചെയ്യേണ്ടതാണൊ? എന്താ ഇതും ആത്മാവിന്റെ ആഗ്രഹമാണല്ലൊ. കുഞ്ഞേ ഇപ്രകാരം പറയുന്നവർ ഭാര്യയെ ആയാലും പുത്രികളേ ആയാലും ആരൊക്കെ മോഹിക്കുന്നുവോ അല്ലെങ്കിൽ ഇവരുടെ ധനത്തെ ആർ ആഗ്രഹിക്കുന്നുവോ അപ്രകാരമിരിക്കുന്നവനെ തേടിക്കൊടുക്കേണ്ടതല്ലേ. അങ്ങിനെ ചെയ്യുകയാണെങ്കിൽ മേൽപറയപ്പെട്ട രാജയോഗികളുടെ വാക്കുകൾ വിശ്വസിക്കേണ്ടതാണ്. വിമൂഢന്മാർ തന്റെ മനസ്സ് പോകുന്ന വഴിക്ക് പോകുന്നു. ഇവർക്ക് സംസാരസാഗരത്തിൽ വിശാലമായ വഴി ഏർപ്പെടും. സജ്ജനങ്ങൾ ഹൃദയത്തിൽ ഏർപ്പെടുന്ന വൃത്തികൾ പാപകരമായിരുന്നാൽ കണ്ടുപിടിച്ച് ത്യജിക്കുന്നു. അപ്രകാരമുള്ളവർ ധന്യരാകുന്നതാണ്. നദീപ്രവാഹത്തിൽ

വരുന്ന തടികൾ മുതലായവയെ പ്രവാഹം തള്ളിക്കൊണ്ടുപോയി സമുദ്രത്തിൽ ചേർക്കുന്നതുപോലെ വാസനാരൂപമായ നദിയിൽ മാനസേന്ദ്രിയങ്ങൾ ഉൾപ്പെട്ടാൽ സംസാരസാഗരത്തിൽ വളരെ വേഗം കൊണ്ടുപോയി തള്ളിവിടും. ജലപ്രവാഹത്തിൽ വ്യതിരേകമായി ബോട്ടുകളും തോണികളും തുഴഞ്ഞുപോകുന്നതുപോലെ വിഷയ വാസനാരൂപമായ പ്രവാഹത്തിൽ നിന്ന് വൈരാഗ്യദ്ധ്യാനനിഷ്ഠയായ ചുക്കാൻ കൊണ്ട് മനസ്സിനെ തിരിച്ചു പരമാത്മധ്യാനത്തിൽ ചേർക്കുന്നവർ ശാശ്വതസുഖമായ മോക്ഷം പ്രാപിക്കുന്നു. കൂടാതെ ആത്മാവ് ഒരു വസ്തുവെ ആഗ്രഹിച്ചാൽ തൃപ്തി ചെയ്യേണ്ടതാണെന്നത് എത്ര ബുദ്ധിഹീനം. ആത്മശബ്ദാർത്ഥം എന്താണ്? ആത്മാവ് പൈശാചിക നീചവസ്തുക്കളെ ആഗ്രഹിക്കുന്നുവെന്നത് ആത്മാനാത്മ വിചാര മില്ലാത്തതിനാൽ ഉണ്ടാവുന്ന ദോഷമാണ്. ആത്മാവ് സർവ്വഗതൻ, ശുദ്ധൻ. പൂർണ്ണകാമൻ, സ്വയംപ്രകാശൻ, സച്ചിദാനന്ദസ്വരൂപൻ, നിത്യമുക്തൻ. ആത്മാവിന്റെ സാന്നിദ്ധ്യലേശമാത്രത്താലാണ്, ആർക്കായാലും എന്ത് സുഖമായാലും ഉണ്ടാകുന്നത്. "ആനന്ദോബ്രഹ്മ" "ബ്രഹ്മൈവേദം" "ബ്രഹ്മവേദന മാത്രേണ ബ്രഹ്മൈ വ ഭവതി സ്വയം" "സർവ്വമേതത് ബ്രഹ്മ". ഇത്യാദിശ്രുതികൾ പറഞ്ഞുകൊണ്ടിരിക്കുന്നു. ആത്മാവ് ആഗ്രഹ മുള്ളവൻ എന്ന് പറയുന്നത് വേദദൂഷണമല്ലാതെ സർവ്വജ്ഞനായ പരമാത്മാവിനെ പിശാചുപോലെ ചെയ്യുന്നതല്ലാതെ മറ്റെന്ത്. ഏക ച്ഛത്രാധിപതി വീഥിയിൽ നിന്ന് തിരിഞ്ഞുയാചിക്കുന്നു എന്ന് പറയുന്നത് സാർവ്വഭൗമന്റെ ദോഷമെന്നല്ലാതെ മറ്റെന്ത്?

ശ്ലോകം: *ആത്മാക്ഷേത്രജ്ഞ ഇത്യുക്തഃ സംയുക്തഃ പ്രാകൃതൈർ ഗുണൈഃ*
*തൈരേവ തുവിനിർ മുക്തഃ പരമാത്മേത്യുദാഹൃതഃ*

താ: ആത്മസ്വരൂപൻ എപ്പോൾ പ്രാകൃതങ്ങളായ ഗുണങ്ങളാൽ ചേർന്നിരിക്കുന്നുവോ, അപ്പോൾ ജീവനെന്ന് വ്യവഹരിക്കുന്നു. ആ പ്രാകൃതഗുണങ്ങളിൽ നിന്ന് വിമുക്തി അടയുമ്പോൾ പരമാത്മാവ് എന്ന് പറയുന്നു. എന്നാൽ ഹൃദയത്തിൽ ഏതുവരെ വിഷയ വാസനവൃത്തികൾ ഇരിക്കുന്നുവോ അതുവരെ ബദ്ധൻ സംസാരി എന്ന് മഹാഭാരതം ശാന്തിപർവ്വം.

ശ്ലോകം: *അപഹായനിജം കർമ്മ കൃഷ്ണ കൃഷ്ണതിവാദിനഃ*
*തേഹരേർ ദ്വേഷിണഃ പാപഃ ധർമ്മാർത്ഥംജന്മയദ്ധരേഃ*

താ: ആർ ഏതേത് സ്ഥിതിയിൽ ഇരിക്കുന്നുവോ അതാത് സ്ഥിതിക്കനുസരിച്ച് നിഷ്ഠകളെയെടുത്ത് ഹരിഹരി നാരായണ നരായ ണ എന്ന് സർവ്വദാ ഉച്ചരിച്ചുകൊണ്ടിരുന്നാലും അവർ ഹരിക്ക് ശത്രു ക്കളെന്നും പാപാത്മാക്കൾ എന്നും നരായണൻ കരുതും. എന്തെന്നാൽ നാരായണന്റെ അവതാരം അധർമ്മത്തെ അമർച്ച ചെയ്യുവാനും ധർമ്മത്തെ ഉദ്ധരിക്കാനുമല്ലയോ എന്ന് ശൂദ്ര കമലാകരം. അവരുടെ നാമോച്ചാരണം ചെയ്തുകൊണ്ട് അധർമ്മം ചെയ്യുന്നത് മഹാകുറ്റം. എപ്രകാരമെന്നാൽ രാജഭടൻ എന്ന് പറഞ്ഞുകൊണ്ട് രാജാവിനെ അതിക്രമിച്ച് നടന്നാൽ ശിക്ഷയില്ലാതിരിക്കുമോ. ഇപ്രകാരപ്പെട്ട മോശത്തിൽ ജനങ്ങൾ ഭ്രമിക്കുന്നതിനുള്ള കാരണം വിദ്യയില്ലാത്ത താണ്. മുക്കിന്റെ ആഭരണങ്ങളെ സ്വർണ്ണമെന്ന് പറയുന്നവൻ സ്വർണ്ണാഭരണത്തെ പരിശോധിച്ചറിയുന്നവന്റെ സമീപം കുടുങ്ങി പോകുന്നതുപോലെ നിജമായ ബ്രഹ്മനിഷ്ഠന്മാരുടെ സമീപത്തിൽ ഇവരുടെ മോശത്തരം പ്രത്യക്ഷപ്പെടും.

ശ്ലോകം: ഏകമേകം കാളകൂട മിന്ദ്രിയം നാശകൃത് പുനഃ
തദേവം ശോധിതം സാക്ഷാദ്വിഷ മപ്യമൃതംയഥാ.

താ: ഇന്ദ്രിയങ്ങളിൽ ഒന്നെങ്കിലും വിഷയത്തിൽ പ്രവർത്തിച്ചാൽ കാളകൂടവിഷം പോലെ അത് മനുഷ്യനെ കൊന്നുകൊണ്ടിരിക്കും. അപ്രകാരമിരിക്കുമ്പോൾ എല്ലാ ഇന്ദ്രിയങ്ങളും അതാതു വിഷയത്തിൽ പ്രവർത്തിച്ചാൽ ആ മനുഷ്യന്റെ കഥയെന്ത് പറയാൻ. ഹൃദയത്തിൽ ഇന്ദ്രിയങ്ങളെ പരിശുദ്ധി ചെയ്ത് വിഷയങ്ങളിൽ നിന്ന് പിൻവാങ്ങി പരമാത്മധ്യാനത്തിൽ നിർത്തിയാൽ ആ ഇന്ദ്രിയങ്ങൾതന്നെ അമൃതംപോലെ ജനനമരണത്തിൽനിന്ന് രക്ഷിച്ച് അമൃതനാക്കുകയും ചെയ്യും.

ശ്ലോകം: ഇന്ദ്രിയാണ്യേവ തത് സർവ്വം യത് സ്വർഗ്ഗനരകാവുഭൗ
നിഗൃഹീതവി സൃഷ്ടാനി സ്വർഗ്ഗായനരകായച.

താ: മനുഷ്യന്റെ ഇന്ദ്രിയങ്ങളാണ് സ്വർഗ്ഗത്തിനും നരകത്തിനും കാരണം. എന്നാൽ പാപകൃത്യങ്ങളിൽ പ്രവേശിക്കുന്ന മനസ്സിനെ വിവേകത്താൽ നിരോധിച്ച് പരമാത്മ ധ്യാനത്തിൽ നിർത്തിയാൽ അതുതന്നെ സ്വർഗ്ഗത്തിന്ന് മാർഗ്ഗം. അല്ലാതെ മനസ്സ് ഇഷ്ടാനുസാര മായി പിടിച്ചുവെച്ചാൽ നരകത്തിൽ വീഴുന്നു.

ശ്ലോകം: ഭ്രഷ്ട ബീജോപമാഭൂയോ ജന്മാന്തര വിവർജ്ജിതാ
ഹൃദിജീവദ്വിമുക്താനാം ശുദ്ധാ ഭവതി വാസനാ

താ: ജീവൻ മുക്തരായ മഹാത്മാക്കളുടെ ഹൃദയത്തിൽ ഇന്ദ്രിയങ്ങൾ വൃത്തിരഹിതമായിരിക്കും. എപ്രകാരമെന്നാൽ വറുത്തവിത്തു മുളയെടുക്കാത്തതുപോലെ മഹാത്മാക്കളുടെ ഇന്ദ്രിയങ്ങൾ ശുദ്ധമായി നാമകാർത്ഥമായിരിക്കുമെന്നതല്ലാതെ അപരിശുദ്ധമായ വിഷയാങ്കുരങ്ങളുള്ള പച്ചവിത്തുപോലെ വിഷയവൃത്തികളോടുകൂടി ഇരിക്കുന്നതല്ല. ഇതുതന്നെ മുക്തനും ബദ്ധനും തമ്മിലുള്ള വ്യത്യാസമെന്ന് ശ്രീവസിഷ്ഠൻ ഉപദേശിച്ചു. അതിനാൽ ദുരാചാരികളായി വേദാന്തം പറയുന്നവരെ മുക്തന്മാർ എന്ന് വിശ്വസിക്കരുത്. അവർ മേൽ ഉദാഹരിച്ച വിഘ്നദേവതകൾ ഭക്തന്മാരെ ഭംഗപ്പെടുത്തുന്നതിനായി ജനിച്ചിരിക്കുന്ന നീച ദേവതകളായ പിശാചുക്കൾ.

പ്രശ്നം: ശരി ഇതിനെന്താ വിരോധം അതായത് ശ്രീരാമധ്യാനം ചെയ്യുന്നവർ എത്രതന്നെ പാപംചെയ്താലും അഗ്നിയിൽ വിറകുകൾ ദഹിച്ചു ഭസ്മമാകുന്നതുപോലെ ഞങ്ങൾക്ക് ഒട്ടുന്നതല്ല. ഞങ്ങളുടെ മതാവലംബികൾക്ക് ഭോഗവും യോഗവുമുണ്ട്. അതിനാൽ ഞങ്ങൾ ഞങ്ങളുടെ ഇഷ്ടാനുസാരം എന്ത് വേണമെങ്കിലും ചെയ്ത് ശ്രീരാമധ്യാനമായ താരകമന്ത്രം ജപിക്കുന്നത് നോക്കൂ.

"ജപതോനാസ്തി പാതകം" എന്ന് പറയുന്ന വാക്കുകളിൽ സാരം ഏതെങ്കിലുമുണ്ടോ?

ഉത്തരം: ഇവരും മേൽപറഞ്ഞ വിഘ്നദേവതകളിൽ പ്രധാനികൾ തന്നെ, ഇപ്രകാരമുള്ള പാപാത്മാക്കൾ ജനിക്കുന്ന തിനാലാണ് ലോകം പാഴായത്. ഇവൻ പാപകാര്യങ്ങൾ ചെയ്ത് ജപത്താൽ നാശം ചെയ്യുന്നതിന് ശക്തിയുള്ളവർ എന്ന് പറയുന്നത് സത്യമാണെങ്കിൽ വിഷംകൊടുത്ത് നോക്കണം അല്ലെങ്കിൽ മദ്യപാന ത്തിന്നുപകരം നിങ്ങൾ അഗ്നിദ്രാവകം കൊടുത്തുനോക്കൂ. വ്യഭിചാരദോഷ നിവൃത്തിക്കായി ജപം മതിയാകുമെന്ന് പറഞ്ഞാൽ അഗ്നിയിൽ തള്ളിയിട്ട് നോക്കൂ. ഈ മൂന്നു കാര്യങ്ങളിലും അവർക്ക് ഹാനി ഇല്ലാതിരുന്നാൽ അവർ നിജമായ യോഗശക്തി ഉള്ളവരും ചെയ്യുന്ന പാപം പരിഹരിക്കുന്നതിന് ശക്തിയുള്ളവരും ആണെന്ന് നിശ്ചയം. വേമണയോഗീന്ദ്രൻ ഒരു കാലത്ത് സമസ്തവും ഭക്ഷിക്കാ മെന്ന് പറഞ്ഞു, അപ്പോൾ ആ ദേശത്തിൽ ഉള്ള ഒരാൾ ഇരുമ്പ് പാരയെ തുണ്ടുകളാക്കി നുറുക്കി അഗ്നിയിൽ വെച്ച് പഴുപ്പിച്ചു കൊടുത്തു. അഗ്നിപോലെ ജ്വലിച്ചു കൊണ്ടിരിക്കുന്ന ആ ഇരുമ്പെല്ലം നല്ല പഴമെന്ന

പോലെ കൊടുക്കുന്ന ഓരോന്നും കഴിച്ചുകൊണ്ടേയിരുന്നു. കൂടാതെ ആ മഹാത്മാവ് ഖരബൂജിന്റെ വിത്തിട്ട് രത്നങ്ങൾ വിളയിച്ചു. കൂടാതെ ജാലന്ധ്രയോഗീശ്വരന് ഗോപിചന്ദന മഹാരാജാ പരീക്ഷാർത്ഥമായി കാൽവീശം വിഷത്തെ ഭങ് അരച്ചു കൊടുത്തു. ആ മഹാത്മാവ് അത് നല്ല പാൽപോലെ കുടിച്ചു യഥാപ്രകാരമായി ഇരുന്നു. മറ്റൊരു ദിനത്തിൽ നാഗസർപ്പങ്ങളുടെ വിഷം ഒരു കഴഞ്ച് വരുത്തി യഥാ പ്രകാരം ഭങ്കിൽ കലക്കിക്കൊടുത്തു. അതുകൂടി പാലുപോലെ കുടിച്ചു സുഖമായി നിഷ്ഠയിൽ ഇരുന്നു. ഇപ്രകാരപ്പെട്ട പരീക്ഷ ചെയ്യുന്നതിനായി മനോബലമുള്ള പുരുഷന്മാർ ഇല്ലാത്ത കാരണ ത്താൽ ദുരാചാരി കളായ രാജയോഗികൾ എന്ന് പറയുന്നവരുടെ കൂത്ത് നടന്നു കൊണ്ടിരിക്കുന്നു.

പ്രശ്നം: അപ്പോൾ ശ്രീ താരകനാമം പാപത്തെ നശിപ്പിക്കി ല്ലേന്നോ?

ഉത്തരം: ശ്രീരാമതാരകമന്ത്രം ഭക്തിജ്ഞാന വൈരാഗ്യ സദാചാരത്തോടുകൂടി വിധിപ്രകാരം ജപിക്കുന്നവരുടെ ജന്മാന്തരത്തിൽ കൂടിയുള്ള സമസ്തപാപങ്ങളേയും നശിപ്പിക്കുമെന്ന് പറയുന്നത് നിജം തന്നെ. പക്ഷെ ദുരാചാരപരരായി മോശക്കാരായ വർക്കു പാപമധികരിക്കും. എപ്രകാരമെന്നാൽ കുഷ്ഠവ്യാധിയുള്ളവന് പാഷാണ ഭസ്മം താമ്രഭസ്മം, ഗന്ധകരസായനം മുതലായ ചില ഔഷധങ്ങൾ വിധിപ്രകാരം സേവിച്ചാൽ രോഗം സുഖപ്പെടു മെന്നുള്ളതല്ലാതെ ഔഷധസേവ കാലത്തിൽ അപഥ്യം ചെയ്താൽ ശരീരം വീർത്ത് രോഗമധികമായി പെട്ടെന്നുതന്നെ യമദൂതന്മാരുടെ ദർശനത്തിന് ഭാഗ്യമുണ്ടാകും. അപ്രകാരം പാപമുള്ളവർ ശ്രീരാമ ധ്യാനം വിധിപ്രകാരം ചെയ്താൽ പാപത്തിന്റെ ചില ഭാഗങ്ങൾ നശിക്കും. കൂടാതെ രാമധ്യാനകാലത്ത് പാപം ചെയ്യുന്നവർക്ക് തെറ്റാതെ പാപമധികരിക്കും. പാൽ നല്ല വസ്തുവായാലും ഉപ്പിട്ടുകുടിച്ചാൽ നിശ്ചയമായും ആ പാൽ തന്നെ വിഷമാകും. ചെറുനാരങ്ങനീര് പിത്തശമനം. പക്ഷേ ആ രസം ചെമ്പുപാത്രത്തിൽ വച്ച് കുടിച്ചാൽ തീർച്ചയായും വിഷമാകും. ഇപ്രകാരം ശ്രീരാമമന്ത്രം പരമപാവനമായാലും വിധി അതിക്രമിച്ച് അനുഷ്ഠിക്കുന്നവർക്കു നിശ്ചയമായും ദോഷം ചെയ്യും. എപ്രകാരമെന്നാൽ പകർച്ചവ്യാധി യുള്ള സ്ത്രീയോട് ചേർന്ന് ആ രോഗത്താൽ പീഡിതനായ പുരുഷൻ

ഔഷധസേവ ചെയ്യുന്ന കാലത്തിൽ ആ സ്ത്രീയോട് സംസർഗ്ഗം ചെയ്തുകൊണ്ടിരുന്നാൽ രോഗം അധികരിക്കുമെന്നല്ലാതെ ശമിക്കുന്നതല്ലല്ലോ. അല്ലെങ്കിൽ നാലണ മാത്രം സമ്പാദിക്കുന്ന ഒരുവൻ ഒരുരൂപ ചെലവുചെയ്താൽ എപ്രകാരം കടക്കാരനാകുന്നുവോ അപ്രകാരം തന്നെ പുണ്യത്തെ ചെയ്യുന്നുവെങ്കിലും, പുണ്യത്തേക്കാൾ പാപം അധികമായാൽ പാപകർമ്മത്തോട് ബദ്ധനാകുന്നതാണ് അതുമല്ലാതെ അറിയാതെ ചെയ്ത പാപം ശ്രീരാമധ്യാനത്താൽ നശിക്കും. അറിഞ്ഞശേഷം ചെയ്ത പാപത്തിന്ന് നരകം അനുഭവിക്കേണ്ടിവരും.

ശ്ലോകം: *കൃത്വാ പാപം ഹിസംതപ്യതസ്മാത് പാപാത് പ്രമുച്യതേ.*
*നൈവം കുര്യാത് പുനരിതി നിവൃത്ത്യാ പുയതേ തുസഃ*

താ: ബുദ്ധിയില്ലാത്ത കാലത്തിൽ ചെയ്ത പാപത്താൽ കഷ്ടപ്പെടുന്നവർ പശ്ചാത്താപത്തോടെ ഭഗവാനെ പ്രാർത്ഥിച്ചാൽ ആ പാപത്തിൽനിന്നും വിമുക്തി അടയുന്നതാണ്. പിന്നീട് ഒരിക്കലും അപ്രകാരപ്പെട്ട പാപകാര്യങ്ങൾ ചെയ്യാതെ സത്യനിഷ്ഠയിലിരുന്നാൽ പരിശുദ്ധനാകുന്നതാണെന്നു മനുസ്മൃതി. അതായത് ബുദ്ധിയില്ലാത്ത കാലത്തിൽ ചെയ്ത പാപം ശ്രീരാമ ധ്യാനാദി ജപത്താൽ നശിക്കുമെന്നല്ലാതെ അറിഞ്ഞുകൊണ്ട് ചെയ്ത പാപം നശിക്കില്ല. ഇതിനൊരു കഥ പറയാം. ഈ സംഗതി ഞാൻ തിരുപ്പതിയിൽ വന്നശേഷം സംഭവിച്ചത്. അതെന്തെന്നാൽ യൂറോപ്പിൽ മഹായുദ്ധ കാലത്ത് ഗവർമെന്റ് ചില ഗൂഢചാരന്മാരായ പോലീസുകാരെ ഏർപ്പെടുത്തിയിരുന്നു. ആ സമയത്തിൽ ബാംഗ്ലൂരിൽ നിന്ന് ശ്രീകൃഷ്ണ അയ്യർ എന്ന ഒരു ബ്രാഹ്മണൻ തിരുമലക്ക് വന്നു. അദ്ദേഹം ഇംഗ്ലീഷിൽ F.A വരെ പഠിച്ചവനായിരുന്നു. തിരുമലക്ക് വന്ന് അവിടുത്തെ പോലീസ് സ്റ്റേഷനിൽ തനിക്ക് താമസം ഏർപ്പെടുത്തി താൻ പോലീസ് ഇൻസ്പെക്ടർ എന്നും ഗുഢചാരിയായി എവിടെയെല്ലാം എന്തെന്ത് നടക്കുന്നു എന്ന് കണ്ടുപിടിക്കാൻ ഗവർമ്മെണ്ടിൽ നിന്ന് നിശ്ചയിച്ചവനാണെന്നും സ്വയം വിളംബരം ചെയ്തു. പിന്നീട് ഇടക്കിടക്കു ഓരോരോ ചേരികളിൽ തിരിയുകയും ആരെങ്കിലും യുദ്ധ സംബന്ധമായ വാർത്തകൾ പറഞ്ഞുകൊണ്ടിരുന്നാൽ അവരുടെ പേരുകൾ ശ്രദ്ധിക്കുകയും അവിടവിടെ ശോധന ചെയ്യുകയും, ചിലരുടെ പേരുകൾ നോട്ടുപുസ്തകത്തിൽ എഴുതിയെടുക്കുകയും ചെയ്തു. പിന്നീട് ഒരുവനെ തനിക്ക് ജവാനാക്കിക്കൊണ്ട് പേരെഴുതി

യവരുടെ അടുത്തേക്ക് ആ ജവാനെ അയച്ച് നിങ്ങളെ രാജ്യദ്രോഹ ക്കുറ്റത്തിന്ന് കേസ് എടുക്കുവാൻ ഞങ്ങളുടെ ഇൻസ്പെക്ടർ ആരംഭിച്ചിരിക്കുന്നു എന്ന് വിദ്യാഭ്യാസമില്ലാത്തവരോട് പറഞ്ഞു ഭയ പ്പെടുത്തി വളരെ ധനം സമ്പാദിച്ചു. അതിന്നുശേഷം തിരുത്തണിയിൽ പോയി ഇതേ ജോലി പുനരാരംഭിച്ചു. അപ്പോൾ തിരുത്തണിയിലുള്ള ഇൻസ്പെക്ടർക്ക് ഇതിൽ സംശയമുണ്ടായി. പോലീസ് നിബന്ധനകൾ ചിലത് ചോദിച്ചു. അത് യതൊന്നും അറിയാതിരുന്ന കാരണത്താൽ അവരുടെ നാട്ടിലേക്ക് കമ്പിയടിച്ച് അന്വേഷിച്ചപ്പോൾ ഇവൻ മഹാകള്ളനെന്നും , ഗ്രാമം തോറും പോയി ഇപ്രകാരമുള്ള തന്ത്രത്താൽ പണം സമ്പാദിക്കുന്നവൻ എന്നും അറിഞ്ഞപ്പോൾ ചിറ്റൂർ ജഡ്ജി വിചാരണചെയ്ത് ഇവൻ കപടവേഷധരിയായതിനാൽ മൂന്ന് വർഷത്തെ കഠിനശിക്ഷ വിധിച്ചു. അപ്രകാരം തന്നെ ഇപ്പോൾ ഉള്ള രാജയോഗികളെന്ന് പറയുന്നവരിൽ പാപകൃത്യങ്ങൾ ചെയ്യുന്നവർക്ക് തീർച്ചയായും ഘോരനരകം തന്നെ. ഇവരുടെ വേഷം പശുവിന്റെതു പോലെ, കൃത്യം ക്രൂരനായ പുലികളുടേത്. ഇവരുടെ ചര്യകളെല്ലം വിദ്യയില്ലാത്ത ജനങ്ങൾ വിശ്വസിക്കും. ശാസ്ത്രാഭ്യാസമില്ലാത്ത കാരണത്താൽ ജനങ്ങൾ വഞ്ചിതരാകുന്നു. പോലീസ് നിബന്ധനകളെ അറിഞ്ഞിരി ക്കുന്നതിനാൽ തിരുത്തണി ഇൻസ്പെക്ടരാൽ ആ വേഷധാരി പിടിക്കപ്പെട്ടതുപോലെ വിദ്യാസമ്പന്നരുടെ കയ്യിൽ കിട്ടി യാൽ ഈ ശുദ്ധാചാരന്മാരുടെ രഹസ്യം വെളിപ്പെടും. അതിനാൽ പരമ പവിത്രമായ ശ്രീരാമനാമത്തെ പാഴ്പെടുത്തുന്നത് ഇവരുടെ സ്ഥിതി കഷ്ടതരമാകും.

ശ്ലോകം: *സംഗംന കുര്യാദസതാം ശിശ്നോദരതൃപാം ക്വചിത്*
*തസ്യാനുഗസ്ഥമന്യന്ധേ പതത്യ ന്ധാനുഗാന്ധവത്*

താ: മുമുക്ഷുക്കൾ ശിശ്നോദര പരായണരും പാപകൃത്യങ്ങൾ ചെയ്യുന്നവരുമായ അവരുടെ സംസർഗ്ഗം ഒരിക്കലും ചെയ്യരുത്. അപ്രകാരം ഉള്ളവരെ വലിയവരെന്ന് വിചാരിച്ചു അവരോട് സംസർഗ്ഗം ചെയ്താൽ, ഇരുട്ടിൽ പൊയ്ക്കൊണ്ടിരിക്കുന്ന കുരുടന്റെ കൈ പിടിച്ച് മറ്റൊരു കുരുടൻ പോയാൽ എപ്രകാരം ഗമ്യസ്ഥാനം ചേരാതെ മാർഗ്ഗം അറിയാതെ തിരിയുമോ അപ്രകാരം കഷ്ടത്തിൽ വീഴും എന്ന് ശ്രീമദ് ഭാഗവതം.

ശ്രുതി: *തത്വിജ്ഞാനാർത്ഥം സത്ഗുരു മേവാഭിഗച്ഛേത്*
*സമിത്പാണിഃ ശ്രോത്രിയം ബ്രഹ്മനിഷ്ഠം*
*തസ്മൈസ വിദ്വാനുപപന്നായ സമ്യക്പ്ര*
*ശാന്തചിത്തായ, ശമാന്വിതായ, യേ നാക്ഷരം പുരുഷം*
*വേദസത്യം - പ്രോവാച താം തത്വതോ*
*ബ്രഹ്മ വിദ്യാം* (മുണ്ഡകോപനിഷത്ത്)

താ : സത്യജ്ഞാനത്തിന്നായി മുമുക്ഷു ആയവൻ സമിത് പാണിയായി(രിക്തഹസ്തമല്ലാതെ) വേദാർത്ഥത്തെ അറിഞ്ഞവനും ബ്രഹ്മനിഷ്ഠനും പരമാർത്ഥജ്ഞാനിയുമയ ഗുരുവിന്റെ സമീപം പോകേണ്ടതാണ്. അതായത് ദുരാചാരൻമാരുടെ വലയിൽ ചെന്ന് പെടരുതെന്ന്. അപ്രകാരമുള്ള ജിജ്ഞാസു പണ്ഡിതന്റെ സമീപം പോയാൽ അവൻ ശാന്തചിത്തനും ജിതേന്ദ്രിയനുമായ ജിജ്ഞാസുവിന്ന് യഥാർത്ഥ ബ്രഹ്മവിദ്യയെ അതായത് സദാചാര നിർമ്മലനിഷ്ഠയോടുകൂടിയ ബ്രഹ്മവിദ്യയെ ഉപദേശിക്കേണ്ടതാണ്. കൂടാതെ അവന്ന് ധർമ്മാർത്ഥ കാമമോക്ഷങ്ങൾക്കും പരമാത്മാവെ അടയുവാൻ തക്കസാധനകളെ പറഞ്ഞ് കൊടുക്കണമെന്നല്ലാതെ ദുരാചാരത്തിന്ന് ഉൾപ്പെടുന്നത് പോലുള്ള ദുഷ്ടക്രിയകളെ പറഞ്ഞുകൊടുക്കരുതെന്ന് മുണ്ഡ കോപനിഷത്ത്

പ്രശ്നം: ഇന്ദ്രിയങ്ങൾക്ക് വിഷയങ്ങൾ സ്വാഭാവികമായിരിക്കുമ്പോൾ അതാത് വിഷയങ്ങളിൽ, അതാത് ഇന്ദ്രിയങ്ങൾ പ്രവർത്തിച്ചാൽ സാക്ഷിയായിരിക്കുന്ന ആത്മാവിന്ന് എന്താണ് ഹാനി.

ഉത്തരം: ഇന്ദ്രിയങ്ങൾക്ക് വിഷയങ്ങൾ സ്വാഭാവികമെന്ന് പറയുന്നത് മഹാതെറ്റ്. ഇത് വിചാരശൂന്യത്താൽ ഉണ്ടായഭ്രമം. ഇന്ദ്രിയങ്ങൾക്ക് വിഷയങ്ങൾ സ്വാഭാവികമെന്ന് പറഞ്ഞാൽ മുക്തനും ബദ്ധനും യാതൊരുവിധ ഭേദവും ഉണ്ടാകരുത്. സ്വാഭാവികഗുണം വസ്തുവിൽ നിന്ന് അന്യമാകുന്നതല്ല. എപ്രകാരമെന്നാൽ ചക്കരക്ക് മധുരം സ്വാഭാവികം. മധുരം ഉണ്ടാവാതിരുന്നാൽ ചക്കര ആവുന്നതല്ല. മാവിന്റെ പലഹാരത്തിൽ മധുരം ആഗന്തുകം അതിനാൽ അതിരസം മുതലായ പലഹാരം തണ്ണീരിൽ കലക്കി, കശക്കിയാൽ മധുരം വേറിട്ടിരിക്കും. അതിനാൽ ഇന്ദ്രിയങ്ങൾക്ക് വിഷയങ്ങൾ സ്വാഭാവികമല്ല. ആഗന്തുഗം എന്ന് പറയുന്നതാണ് ശരി. എന്തെന്നാൽ ബദ്ധാവസ്ഥയിലിരിക്കുന്ന വിഷയാദി ദോഷങ്ങൾ മുക്താവസ്ഥയിൽ ഇല്ല. ഇതുതന്നെ ദൃഷ്ടാന്തം. സ്വാഭാവിക ഗുണമാണെങ്കിൽ ഒരിക്കലും

മാറുന്നതല്ല. കാന്തത്തിന്ന് ആകർഷണശക്തിയുണ്ട്. അമ്മയിലും സോദരിയിലും ഭാര്യയിലും ഇരുമ്പ് അല്പാല്പം കയ്യിൽ വെച്ച്, കാന്തത്തെ വെച്ചാൽ അമ്മ സോദരി, ഭാര്യ ഇത്യാദിഭേദങ്ങൾ ഇല്ലാതെതന്നെ എല്ലാവരുടെയും കൈകളിലുളള ഇരുമ്പിനെ ആകർഷിക്കുമല്ലോ അപ്രകാരംതന്നെ ഇന്ദ്രിയങ്ങൾക്ക് വിഷയങ്ങൾ സ്വാഭാവികമായാൽ മാതാവിലും, സോദരിയിലും, ഭാര്യയിലും ഒരേ വിധമായി മനോവൃത്തി ഇരിക്കേണ്ടതാണ്. അപ്രകാരം കാണുന്നില്ല. അതിനാൽ സ്വാഭാവിക മെന്ന് പറയുന്നത്, ബുദ്ധിഹീനത. അയസ്ക്കാന്ത കല്ലിൽ, ആകർഷണ ശക്തി ഇരിക്കും പര്യന്തം അതാകർഷിക്കും. ആ ശക്തി നശിച്ചാൽ ആകർഷിക്കാൻ സാദ്ധ്യമല്ല. അപ്രകാരം തന്നെ ഹൃദയത്തിൽ വിഷയവാസനകൾ ഇരിക്കും പര്യന്തം ഇന്ദ്രിയങ്ങൾ മൂലമായി വിഷയങ്ങളെ അനുഭവിക്കുന്നതിന്ന് ബുദ്ധി ഉണ്ടാകും. അതുവരെ അവൻ മുക്തനാകുന്നതല്ല. ഇന്ദ്രിയങ്ങൾക്ക് വിഷയങ്ങൾ സ്വാഭാവികമാണോ, ആഗന്തുഗമാണൊ എന്നറിഞ്ഞുകൊള്ളുന്നത് ദുഷ്ക്കരം. ഇത് പ്രത്യക്ഷമായി ഇന്ദ്രിയങ്ങളെ അതിക്രമിച്ചു സമാധി അവസ്ഥയിൽ ഗോചരമാകും. എന്ത് അവസ്ഥയിൽ ഇന്ദ്രിയങ്ങൾ ജഢങ്ങളെന്നും താൻ ഒരുവൻ തന്നെ ചൈതന്യ സ്വരൂപമായ ആത്മാവെന്ന് പ്രത്യക്ഷമായ ബോധമുണ്ടാകുന്ന സമാധ്യാവസ്ഥയിലിരിക്കുന്ന മഹാത്മാവിന്റെ കർമ്മേന്ദ്രിയങ്ങളാൽ ഇന്ദ്രിയങ്ങൾ തുറന്നിരുന്നാലും, യാതൊന്നും അറിയുന്നില്ല. സാധാരണ സുഷുപ്ത്യാവസ്ഥയിൽ കൂടി നേത്രകർണ്ണേ ന്ദ്രിയാദികളെല്ലാം ഇരുന്നാലും വിഷയങ്ങളെ ഗ്രഹിക്കുന്നതല്ല. ഇന്ദ്രിയങ്ങൾ മൂലമായി മനസ്സ് ബഹിർമുഖമായി പ്രകാശിച്ച് വിഷയങ്ങളെ ആത്മസാന്നിദ്ധ്യത്തിൽ കൊണ്ടുവരും. എല്ലാ ഇന്ദ്രിയങ്ങൾക്കും വൃത്തിയില്ല. ചക്ഷുരാദി ഇന്ദ്രിയങ്ങൾ വൃത്തികളെ ഗ്രഹിക്കുവാനായിട്ടുളള ജഡസാധനങ്ങൾ ആകുന്നു.

ശ്ലോകം:

*മനോദശേന്ദ്രിയാധ്യക്ഷം ഹൃത് പത്മേ ഗോളകേസ്ഥിതം*
*തച്ഛാന്തഃ കരണം ബാഹ്യേഷ്വസ്വാതന്ത്ര്യാ ദിനേന്ദ്രിയൈ*

താ: മനസ്സ് ഹൃദയപത്മഗോളത്തിൽ ഇരുന്നു ദശേന്ദ്രിയങ്ങളെ പ്രേരിപ്പിച്ച് സ്വതന്ത്രമില്ലാത്ത ഇന്ദ്രിയങ്ങൾ മൂലമായി ബഹിർമുഖമായി പ്രവേശിച്ച് വിഷയങ്ങളെ സ്വീകരിച്ചുകൊണ്ടിരിക്കും.

ശ്ലോകം: *ശ്രോതം ചക്ഷുഃ സ്പർശനം ച രസനം ഘ്രാണമേവച*
*അധിഷ്ഠായ മനശ്ചായം വിഷയാനുപ സേവതേ*
(ഭ.ഗീ. 15-9)

താ: ആത്മാവ്, ശ്രോത്രം, ചക്ഷുസ്സ്, സ്പർശനം, രസനം, ഘ്രാണം മുതലായ ഇന്ദ്രിയങ്ങളേയും മനസ്സിനേയും ആശ്രയിച്ച് ശബ്ദരൂപ സ്പർശരസഗന്ധമെന്ന വിഷയങ്ങളനുഭവിച്ചു കൊണ്ടിരിക്കും. ഇവിടെ മനസ്സുകൂടി ബാഹ്യേന്ദ്രിയങ്ങൾ പോലെ ജഢമാണ്.

ശ്ലോകം: *പ്രവൃത്തിം ച നിവൃത്തിം ച ജനാന വിദുരാസുരാഃ*
*നശൗചം നാപിചാ।ചാരോ ന സത്യം തേഷു വിദ്യതേ.*
(ഭ.ഗീ. 16-7)

താ: അസുരസ്വഭാവമുള്ളവർ ധർമ്മമാർഗ്ഗത്തിൽ എപ്രകാരം പ്രവർത്തിക്കേണമൊ? അധർമ്മമാർഗ്ഗത്തിൽ നിന്ന് എപ്രകാരം നിവൃത്തിക്കേണമോ? ആ സംഗതി അറിയുന്നില്ല. അപ്രകാരം പ്രവർത്തി നിവൃത്തിമാർഗ്ഗമറിയാതെ അസുരസ്വഭാവമുള്ളവർക്ക് ശുചിയും ശുദ്ധാചാരവും സത്യനിഷ്ഠയും ജീവകാരുണ്യം മുതലായ ദൈവഗുണങ്ങളും ഉണ്ടാകുന്നതല്ല.

ശ്ലോകം: *ചിന്താമപരിമേയാംച പ്രളയാന്താമുപാശ്രിതാഃ*
*കാമോപഭോഗപരമാഏതാവദിതി നിശ്ചിതാഃ*
*ആശാപാശശതൈർബദ്ധാഃ കാമക്രോധപരായണഃ*
*ഈഹന്തേ കാമഭോഗാർത്ഥമന്യായേനാർത്ഥ സഞ്ചയാൻ*
(ഭ.ഗീ. 16- 11-12)

താ: പ്രളയംവരെ അനുഭവിച്ചാലും മതിവരാത്തതുപോലെ വിഷയാശയുള്ളവരായി, ഇഷ്ടാനുസാരമായി ഭോഗങ്ങളെ അനുഭവിക്കുന്നത് പുരുഷാർത്ഥമെന്ന് കരുതുന്നവരായി ഇതിനേക്കാൾ മാനവൻ പ്രാപിക്കേണ്ടുന്ന ഭാഗ്യം മറ്റ് ഏതുമില്ലെന്ന്, വിചാരിക്കുന്നവർ നൂറുകണക്കിൽ ആശാപാശങ്ങളോടെ ഉൾപ്പെട്ട് ഇവിടെ അവിടെ ആകർഷിക്കപ്പെട്ടവരായി കാമക്രോധപരായണരായി, കമോപഭോഗങ്ങൾക്ക് അന്യായമായി ധനം സമ്പാദിക്കുന്നവർ അസുരരായ മാനവർ എന്ന് ശ്രീകൃഷ്ണഭഗവാൻ ഗീതയിൽ ഉപദേശിച്ചു.

ശ്ലോകം: *അധർമ്മം ധർമ്മമിതിയാ മന്യതേ തമസാവൃതാ*
*സർവ്വാർത്ഥാൻ വിപരീതാം ശ്ച ബുദ്ധിഃസ പാർത്ഥതാമസി*
(ഭ.ഗീ. 18-32)

താ: തമോഗുണ ബുദ്ധിയുള്ളവൻ അധർമ്മങ്ങളായ മദ്യപാന പ്രാണിഹിംസാദികൾ ചെയ്യുകയും ധർമ്മമായ ബ്രഹ്മചര്യം ജീവകാരുണ്യം ബ്രഹ്മനിഷ്ഠാദികൾക്ക് ആവശ്യമില്ലെന്നും സാധുജനങ്ങൾ ചെയ്യത്തക്ക എല്ലാ സദാചാരങ്ങളെ ത്യജിച്ച് പാപാത്മാക്കൾ ചെയ്യുന്ന പ്രാണിഹിംസ, മദ്യപാനം, വിഷയലമ്പടത്വം മുതലായ ദുരാചാരങ്ങളെ സദാചാരങ്ങൾ എന്ന് പറയും. ഇവർ തമോഗുണഭൂയിഷ്ഠർ എന്ന് ഭഗവത്‌വചനം.

പദ്യം: *വനിതാനന്ദനചന്ദനാദി വിഷയ വ്രാതംബുലം ബോന്ദിച.*
*യ്യനനത്തതകുജോക്കുനേമ്മനമു ബ്രഹ്മാനന്ദ വാരാശിവാ*
*സനയോകിം ചുകസോകേനേനിബ്രവിനാശം ബോന്ദുനാനാദുപുഷ്പ*
*നടന ഭൃഗംമുച മ്പകപ്രസവ സംസ്പർശപ്തിഗുലൂം ഗതിൻ*

ഭൃംഗം, സമസ്ത പുഷ്പങ്ങളിൽ സഞ്ചരിച്ചാലും ചെമ്പകപ്പൂവിന്റെ വാസന തട്ടിയമാത്രയിൽ മരിച്ചുപോകുന്നതുപോലെ ഈ മനസ്സുകൂടി ഭാര്യ, പുത്രൻ, ചന്ദനം തുടങ്ങിയ വിഷയങ്ങളെ അനുഭവിച്ചുകൊണ്ട് ആനന്ദിച്ചാലും ബ്രഹ്മാനന്ദസമുദ്രത്തിന്റെ വാസന അല്പം പെട്ടാൽ തൽക്ഷണം തന്നെ നശിക്കും. അതായത് മനസ്സില്ലാതെയായിത്തീരും.

കന്ദം: *ചക്കേരയുനു ലവണം ബുനു*
*ഗ്രക്കുനനുദക മുലയന്തുഗരഗീനരീതിൻ*
*മിക്കിലിതനുഗനുഘനുമദി*
*ചോക്കുചുനാനന്ദജലധിസുധിസിനശിംചുൻ*

ചക്കര, ഉപ്പ്, മുതലായവ വെള്ളത്തിൽ കലക്കിയാൽ, വെള്ളത്തിൽ ഐക്യമാകും പ്രകാരം ആത്മാവലോകനം ചെയ്യുന്ന പുരുഷന്റെ മനസ്സും അതുപോലെ ആനന്ദസമുദ്രത്തിൽ ഐക്യമാകും.

കന്ദം: *ഇനുഡസ്തമിഞ്ചു തരിനാ*
*തനികിരണമുലതനിനോടാദഗജനുരീതിം*
*ബേനു മാനസം ബുപോലിസിന*
*മുനു കോനി തദ്ഗത വികാരമുലു പോലിയുഗഡുൻ*

സൂര്യനസ്തമിക്കുമ്പോൾത്തന്നെ അതിന്റെ കിരണങ്ങളും അസ്തമിക്കുന്നതുപോലെ വളരെ വലിയ മനസ്സ് നശിച്ചാൽ അതോടുകൂടി ജ്ഞാനകർമ്മേന്ദ്രിയങ്ങൾ എല്ലാം നശിക്കും.

സീസ: *വേദശാസ്ത്രം ബുലുവിവരിഞ്ചിബുധുലചേ*
*ജതിവിംപ വച്ചുദാ ജദുവ വച്ചു*
*യജ്ഞദാന തപം ബുലധികാരിജനമുചേ*
*ചേയിം പവച്ചുതാ ജേയ വച്ചു*
*നീലലോനഗലതീർത്ഥമുലകേഗ നന്യുല*
*ബോധിംപ വച്ചുതാ ബോവവച്ചു*
*നഷ്ടാംഗ യോഗ വിദ്യലനാര്യ ലകുനുപ*
*ദേശിം പവച്ചു സാധിം പവച്ചു.*

തേ· *ഗാനിയേവ്വാരികൈന വിജ്ഞാന യോഗ*
*ഗതിനി ദേഹേന്ദ്രിയ മുലരികട്ടിമനമു*
*നാപിയന്തർ മുഖ മുജേ സിയനവരതമു*
*നിശ്ചല സമാധി നിഷുചേ നിലുപരാദു*

താ: കൂടാതെ വേദശാസ്ത്രാദികളെ ശിഷ്യന്മാർക്ക് ബോധിപ്പിക്കുന്നത്. താൻ അഭ്യ-സിക്കുന്നതിനുകൂടി സാദ്ധ്യമായവയെന്നും, യജ്ഞദാനതപോരൂപങ്ങളായ കർമ്മങ്ങളെ കഴിയുന്നവരെക്കൊണ്ട്, ആചരിപ്പിക്കുന്നതും സ്വയമായി ആചരിക്കുന്നതും സുലഭമാണ്. പുണ്യതീർത്ഥങ്ങൾക്ക് അവശ്യമായി പോകേണ്ടതാണെന്ന് മറ്റുള്ളവർക്ക് ഉപദേശിക്കുന്നതും സ്വയമായി അപ്രകാരം ആചരി ക്കുന്നതും സഖ്യം തന്നെ. യമനിയമാദി അഷ്ഠാംഗയുക്തമായ യോഗ ങ്ങളെ ഇതരർക്ക് ബോധിപ്പിച്ച് അവരെക്കൊണ്ട് അനുഷ്ഠിപ്പിക്കാം താനും ചെയ്യാം ഇപ്രകാരം എത്ര കാര്യങ്ങളായാലും ചെയ്യുന്നതിന് സാദ്ധ്യമായിരുന്നാലും ഇന്ദ്രിയങ്ങളെ നിഗ്രഹിച്ചു, മനസ്സിനെ നിരോധിച്ച് അന്തർമുഖമാക്കി സർവ്വകാലത്തിലും നിർവികല്പ സമാധിനിഷ്ഠനായി (അതായത് ഉപരതിയെ അടയുന്നത്) എങ്ങിനെയുള്ളവർ ആയാലും അശഖ്യം.

ശ്ലോകം: *കോന്തരാത്മതത്വമുന നേറുംഗുദു മടഞ്ചു*
*ഗർവ്വലൈനികിചിത്ത നിഗ്രഹമുലേമി*
*നുപരതി സുഖംബുഗാനഗ വിപുല വിഷയ*
*രാഗലോലതജേഡു ഡുരുരക മഹാത്മ* തേടഗീത.

താ: ശ്രീ സീതാരാമാഞ്ജനേയ സംവാദത്തിൽ ഇപ്രകാരം സ്വാനുഭവമുള്ള മാഹാത്മാക്കൾ ഘോഷിച്ചുകൊണ്ടിരിക്കുന്ന സംഗതി നമ്മുടെ രാജയോഗികൾ സ്വല്പമെങ്കിലും വിചാരം ചെയ്താൽ വ്യാമോഹത്തിൽനിന്ന് മോചിക്കുമെന്ന് ഞാൻ വിചാരിക്കുന്നു.

## പൂർവ്വാചാരം

പ്രശ്നം: പൂർവ്വികന്മാരാൽ പരമ്പരയായി ചെയ്തുകൊണ്ടുവന്ന കർമ്മം അവശ്യം ആചരണീയമല്ലേ. അവർ അത്രയ്ക്ക് ബുദ്ധിയില്ലാത്തവരാണോ? എന്തെന്നാൽ ചിലർ ഗുരുപൂജ മുതലായ പരിശുദ്ധ കർമ്മങ്ങളെ ചെയ്യുമ്പോൾ മദ്യമാംസാദികൾ ഉപയോഗിച്ചു കൊണ്ടുവന്നത് പരമ്പരയാ ശിഷ്യന്മാരും അനുഷ്ഠിച്ചാൽ എന്താണ് വിരോധം. പൂർവ്വാചാരം തെറ്റെന്നാണോ അങ്ങയുടെ അഭിപ്രായം?

ശ്ലോകം: *ശ്രേയാൻ സ്വധർമ്മോ വിഗുണഃ*
*പരധർമ്മാത് സ്വനുഷ്ഠിതാത്*
*സ്വധർമ്മേ നിധനം ശ്രേയഃ*
*പരധർമ്മോ ഭയാവഹഃ* (ഭ. ഗീ. 3-35)

താ: നന്നായി ആചരിക്കപ്പെട്ട പരധർമ്മത്തേക്കാൾ ഗുണഹീനമായാലും തന്നുടെ ധർമ്മം വളരെ നല്ലത്. എന്തെന്നാൽ തന്നുടെ ധർമ്മം തെറ്റാതെ നടക്കുന്നതിൽ മരണം സംഭവിച്ചാലും പരധർമ്മം നരകാധിരൂപമായ ഭയത്തെ ഉണ്ടാക്കുന്നു എന്ന് ഗീതയിൽ ശ്രീ ഭഗവാൻ തന്നെ പറഞ്ഞിരിക്കുമ്പോൾ പൂർവ്വാചാരം എന്തിന് ദോഷമുള്ള താണെന്ന് പറയണം.

ഉത്തരം: ഭഗവത്‌വചനം ശരിതന്നെ. പക്ഷേ അതിനെ പറയുന്നവൻ നാസ്തികനായാൽ നരകമനുഭവിക്കും. നിങ്ങൾ പൂർവ്വികർ എന്നു പറയുന്നത് ഇന്നലെ മിനിയാന്ന് മരിച്ചു പോയ പിതാക്കന്മാരെ അപ്പൂപ്പന്മാരെയാണോ? അതോ പരമാത്മാംശമായ ബ്രഹ്മസൃഷ്ടിയാദികളിൽ ഉള്ള മഹർഷികളെയാണോ.

ശ്ലോകം: *മഹർഷയഃസപ്തപൂർവ്വേ ചത്വാരോ മനവസ്തഥാ*
*മദ്ഭാവാമാനസാ ജാതാ യേഷാം ലോകാ ഇമഃപ്രജാ*
(ഭ.ഗീ. 10-6)

താ: ഭൃഗു മുതലായ സപ്തർഷികൾ അവരേക്കാൾ പൂർവ്വികരായ സനക സനന്ദ, സനൽകുമാരന്മാർ എന്ന നാല് യോഗികളും മനുക്കൾ ഇവരെല്ലാം എന്നുടെ മാനസ ഭാവമുള്ളവരായി, എന്നാൽ എന്റെ അംശങ്ങളായി സങ്കല്പമാത്രത്തിൽ പിറന്നവർ; ഈ ലോകത്തിൽ ഈ ജന്മങ്ങളെല്ലാം അവരാൽ പിറന്ന് അതിനാൽ ഗുരുപരമ്പരയായി. നോക്കിയാൽ വസിഷ്ഠർ, വ്യാസർ, ശുകർ, വാമദേവ ദത്താത്രേയാദി മഹർഷികളുടെ പരമ്പരയായിരിക്കേണ്ടുന്നതാണ് അല്ലാതിരുന്നാൽ

അച്ഛന്റെ വംശപരമ്പരയായി ചിന്തിച്ചാൽ ബ്രഹ്മദേവൻ, സനകാദി ഋഷികൾ മന്വാദിതപോനിധികളായിരിക്കേണ്ടുന്നതാണ്. മനുവിൽ നിന്ന് ജനിച്ചതുകൊണ്ട് മാനവൻ എന്ന് പേർ ഉണ്ടായി. അതിനാൽ ഗുരു പരമ്പരയായി നോക്കിയാലും സത്യധർമ്മ തപോനിഷ്ഠരായി ത്തന്നെ ഇരിക്കേണ്ടതാണ്. അല്ലെങ്കിൽ വംശപരമ്പരയായി നോക്കി യാൽ ബ്രഹ്മചര്യ അഹിംസ യോഗധ്യാനനിഷ്ഠാദി അനു ഷ്ഠാനങ്ങളോടുകൂടി ഇരിക്കേണമെന്നല്ലാതെ ഇന്നലെ മിനിയാന്നുണ്ടായ ശുഷ്ക വേദാന്തികളായി വേദഭ്രഷ്ടരായിരിക്കുന്ന അയോഗികളായ ഗുരുക്കന്മാർക്ക് ശിഷ്യരായിരിക്കുന്നവർ പൂർവ്വികരല്ല. ഇവർ പൂർവ്വികരായ മഹർഷികളെയും വേദപ്രമാണങ്ങളെയും ത്യജിച്ച സ്വേച്ഛാ വിഹാരി കളായ വേദാന്തികൾ. ഇപ്രകാരപ്പെട്ട നീചന്മാർ ലോകത്തിൽ വ്യാപിച്ച കാരണത്താൽ ജ്ഞാനികളെ നിന്ദിക്കുന്നതു കൂടാതെ മഹർഷികളെയും കൂടി ദുഷിച്ചുകൊണ്ടിരിക്കുന്നു. കാര്യമറി യാത്തവർ പ്രസ്തുദം നടക്കുന്ന ജനങ്ങളുടെ ആചാരത്തെ നോക്കുന്നതല്ലാതെ ജ്ഞാനികളേയും മഹർഷികളെയും അവർ അറിഞ്ഞിരിക്കുന്നതല്ല. കൂടാതെ പൂർവ്വികന്മാർ നടക്കുന്നത് ഒരുവർ വിശ്വസിച്ചിരുന്നാൽ ഒരുവൻ ദാരിദ്ര്യത്താൽ യാചിച്ച് ജീവിച്ചുകൊണ്ടിരുന്ന അവന്ന് ഭാഗ്യത്താൽ ഒരു മകൻ വളരെ ഭാഗ്യശാലിയും, ധനവാനായും ഉണ്ടായാൽ ആ മകൻ കൂടി ധനത്തെ പരിത്യജിച്ച് യാചിക്കുന്നത് നല്ലതെന്ന് കരുതുന്നവരും, കുരുടനായ ഒരുവന് സർവ്വാംഗത്തോടെ കണ്ണുമുള്ള മകൻ ജനിച്ചാൽ പുത്രൻകൂടി നേത്രങ്ങളെ കുരുടാക്കണമെന്നും, വിദ്യാഹീനനായി ദരിദ്രനായിരുന്ന ഒരുവന് മഹാപണ്ഡിതനായ കീർത്തിമാനായ പുത്രൻ ജനിച്ചാൽ അവൻകൂടി കൂലിവേല ചെയ്യേണ്ടതാണെന്ന് പറയുന്ന മൂഢന്മാർ ആരെങ്കിലുമുണ്ടോ? അവരല്ലയോ പൂർവ്വാചാരമെന്നു പറഞ്ഞ് ദുരാചാരപരമായ മദ്യം മാംസം കഞ്ചാവ് മുതലായവകളെക്കൊണ്ട് ഗുരുപൂജ മുതലായ പവിത്രകാര്യങ്ങൾ നടത്തുന്നത്.

ഇനി മറ്റൊരു കഥ പറയാം. ഒരു ചെറിയ ഗ്രാമത്തിൽ ഉള്ള ജനങ്ങൾ വളരെ ദാരിദ്ര്യത്തിലിരിക്കുന്ന കാലത്ത് കുടിച്ചിരുന്നത് ഉപ്പുവെള്ളമായിരുന്നു. കാലാന്തരത്തിൽ ആ ഗ്രാമത്തിൽ ദൈവകൃപ യാൽ ഒരുവൻ വലിയ ധനവാനായി ഒരു പുതിയ കിണർ വെട്ടി. അതിൽ നല്ല ഗംഗാജലം പോലെയുള്ള നീരാണുണ്ടായിരുന്നത്. അതിനു മുൻപ് ഉപ്പുനീർ കുടിച്ച ജനങ്ങൾ രോഗികളായിത്തീർന്നിരുന്നു. പിന്നീടുള്ളവർ

ഈ നല്ല ജലം കുടിക്കുന്നതിനാൽ ആരോഗ്യമുള്ളവരായി ജീവിതം കഴിച്ചുകൊണ്ടിരുന്നു. അപ്പോൾ നമ്മുടെ പൂർവ്വികന്മാർ ഉപ്പുനീർ കുടിച്ചല്ലയോ ജീവിച്ചിരുന്നത് എന്ന് പറഞ്ഞാൽ നല്ല നീര് ഉപേക്ഷിക്കുന്നവർ ആരെങ്കിലുമുണ്ടാകുമോ? ഇപ്രകാരം പറയുന്ന വരല്ലയോ ചിലകാലം മുന്നേ മഹർഷികളുടെ പരിശുദ്ധ മാർഗ്ഗത്തിൽ നിന്ന് വഴുതിവീണ് പിശാചാരാധന ചെയ്യുന്നവരുടെ വൃത്തികളെ പൂർവ്വാചാരമെന്ന് പറയുന്നത്. ഇപ്രകാരം അവർ പറയുന്നതിന് കാരണം എന്തെന്നാൽ ജിഹ്വാചാപല്ല്യം നിയന്ത്രിക്കുവാൻ കഴി യാത്തതുതന്നെ. ബുദ്ധിഹീനരോട് ഇപ്രകാരമുള്ള കുയുക്തി പറയു ന്നു. കൂടാതെ ഒരുവന്റെ അച്ഛൻ തിരുടനായിരുന്ന് ചത്തശേഷം പുത്രൻ മോഷണം ചെയ്താൽ അവനെ ഗവർമ്മെണ്ട് ശിക്ഷിക്കാതിരിക്കുമോ? അല്ലാതെ അച്ഛൻ കള്ളനായിരുന്നാൽ മകൻകൂടി അപ്രകാര മിരിക്കുന്നത് ശ്രേഷ്ഠമെന്ന് കരുതുന്നവരുണ്ടോ? ആഹാ, എത്ര ബുദ്ധിഹീനമായ വാർത്തകൾ! ലജ്ജയില്ലേ ഇങ്ങിനെ പറയുന്നതിന്?

ശ്ലോകം: *ശ്രേയാൻ സ്വധർമ്മോ വിഗുണഃ*
*പരധർമ്മാത് സ്വനുഷ്ഠിതാത്*
*സ്വധർമ്മേ നിധനം ശ്രേയഃ*
*പരധർമ്മോ ഭയാവഹഃ*

താ: ഈ ശ്ലോകത്തിന് അനേകം പേർ അവരവരുടെ മനഃപക്വത അനുസരിച്ച് അർത്ഥം പറയുന്നു. സ്വധർമ്മമെന്നാൽ ബ്രഹ്മചാരിയാ യിരിക്കുമ്പോൾ ഗുരുശുശ്രൂഷ, ബ്രഹ്മചര്യം, വേദാദ്ധ്യായനം, ഭിക്ഷാഹാരം, തപസ്സ് തുടങ്ങിയവ അവർക്ക് സ്വധർമ്മമാകും. ആ ബ്രഹ്മചാരിയായവൻ ഗൃഹസ്ഥാശ്രമത്തിൽ ഇരിക്കുമ്പോൾ അഗ്നിഹോത്രാദി പഞ്ചയജ്ഞങ്ങൾ ഋതുകാലത്തിൽ ഭാര്യയോട് ചേരുന്നത് നിത്യനൈമിത്യാദി കർമ്മങ്ങൾ ചെയ്യുന്നത് തുടങ്ങിയവ അപ്പോൾ സ്വധർമ്മമെന്ന് പറയും. അതുപോലെ വാനപ്രസ്ഥാശ്രമത്തിൽ ചെയ്യുന്ന കൃത്യങ്ങൾ ഗൃഹസ്ഥാശ്രമത്തിൽ നിന്നും ഭിന്നമായവ. അവർക്കത് സ്വധർമ്മമാകും. പിന്നീട് സന്യാസാശ്രമം സ്വീകരിക്കു മ്പോൾ ഇതുവരെ അനുഷ്ഠിച്ച സർവ്വകർമ്മങ്ങളെയും പരിത്യജിച്ച് ഭിക്ഷാഹാരം ബ്രഹ്മനിഷ്ഠ മുതലായവ സന്യാസിക്ക് സ്വധർമ്മമാകും. അപ്പോൾ ഓരോരുത്തർക്കും ഒരു കാലത്തിൽ കർമ്മം ചെയ്യുന്നതും മറ്റൊരു കാലത്തിൽ കർമ്മത്തെ ത്യജിക്കുന്നതുമായ വൃത്തി സംഭവിക്കും. അപ്പോൾ സ്വധർമ്മത്തിന്റെ

അർത്ഥം എന്തായിരിക്കും. അതിനാൽ സ്വധർമ്മമെന്നാൽ ആരാര് എന്തെന്തു സ്ഥിതിയിൽ ഇരിക്കുന്നുവോ അവർക്ക് അതിനെ അനുസരിച്ച് ചെയ്യേണ്ടുന്ന വേല ചെയ്യുന്നതിൽ പ്രാണൻ പോയാലും മോക്ഷകരമെന്ന ദൃഢബുദ്ധി ഉണ്ടായിരിക്കുകയെന്നത് സ്വധർമ്മത്തിന്റെ നിജാർത്ഥം. അതിനാൽ ഇവിടെ ഗുരുപൂജ ചെയ്യുമ്പോൾ സന്യാസാശ്രമവിധി അനുസരി ച്ചിരിക്കേണ്ടതാണ്. ശിഷ്യന്മാർ കൂടി ഗുരു പുത്രന്മാർ ആയതിനാൽ ബ്രഹ്മനിഷ്ഠ, ജീവകാരുണ്യം, തപസ്സ്, വൈരാഗ്യം മുതലായ സദാചാരങ്ങൾ പ്രാണൻ പോയാലും തെറ്റാതെ അനുഷ്ഠി ക്കേണ്ടതാണെന്ന് സ്വധർമ്മം ഉപദേശിക്കുന്നു. പക്ഷേ രാക്ഷസനെ പ്പോലെ ജീവികളെ കൊന്നുതിന്നുന്നതും അസുരന്മാരെപ്പോലെ സുരാപാനപരരായി മദോന്മത്തരായിരിക്കുന്നതും മടിന്മാരെപ്പോലെ ഭംഗ്, കഞ്ചാവ്പിടിച്ച് നിദ്രചെയ്യുന്നതും അഹങ്കാരികളെപ്പോലെ വ്യായാമം ചെയ്യുന്നവർ, രാമരസം കുടിക്കുന്നത് ശാപ്പാട്ടു രാമൻമാരെപ്പോലെ ജീർണ്ണത്തിനായി അവീൻ (കറുപ്പ്) സേവിക്കുക മുതലായ വൃത്തികൾ ഗുരുപരമ്പരയുമല്ല സ്വധർമ്മവുമല്ല. അത് ഗുരുനിന്ദയും അധർമ്മവുമാണ്. ഇതിന് ഈ ശ്ലോകത്തിൽ അവസാനം പരധർമോ ഭയാവഹഃ എന്ന് ശ്രീകൃഷ്ണഭഗവാൻ ഉപദേശിച്ച തെന്തെന്നാൽ രാക്ഷസന്മാരുടെ കൃത്യമായ അധർമ്മം പ്രവർത്തിക്കരുതെന്നർത്ഥം. കൂടാതെ (സ്വസ്യധർമ്മഃ സ്വധർമ്മഃ) സ്വശബ്ദത്താൽ തന്റെ ആത്മാവിനെ നിരൂപിച്ചുകൊണ്ടിരിക്കുന്നു. അതായത് ആത്മാവിന് ബന്ധകരമായ കാര്യത്തെ പ്രാണൻ പോയാലും ചെയ്യരുതെന്ന് ഭാവം. കൂടാതെ ആത്മസ്വരൂപസ്ഥിതി അടയുന്നതിന് മരണം പ്രാപിച്ചാലും മംഗളകരം.

ശ്ലോകം: *യുക്തിയുക്ത മുപാദേയം വചനം ബാലകാദപി*
*അന്ന്യതൃണാമിവത്യാജ്യ മപ്യുക്തം പത്മജന്മനാ*

താ: ബാലനായാലും ചെറിയ സ്ഥിതിയിൽ ഉള്ളവനായാലും പറയുന്ന വാർത്തകൾ യുക്തിയുക്തമായും ശാസ്ത്രസമ്മതമായുമിരുന്നാൽ ശിരസ്സാവഹിക്കേണ്ടതാണ്. ബ്രഹ്മദേവനായാലും ഗുരുവായാലും മാതാപിതാക്കളായാലും പറയപ്പെട്ട വാർത്തകൾ യുക്തിയുക്തമല്ലാതെയും ശാസ്ത്രസമ്മതമല്ലാതെയും സത്യനിഷ്ഠാ പ്രതിബന്ധമായും ഇരുന്നാൽ നിശ്ചയമായും തൃണീകരിക്കേണ്ടതാണ്. എന്ന് വസിഷ്ഠ ഭഗവാൻ ശ്രീരാമന് വാസിഷ്ഠത്തിൽ ഉപദേശിച്ചു. മേൽപറയപ്പെട്ട ദോഷങ്ങൾ സാംഗത്യദോഷത്താൽ ഉണ്ടാകുന്നതാണ്.

ഇതിനൊരു കഥ പറയാം. ഒരു കിളി രണ്ടുകുഞ്ഞുങ്ങളോടൊത്തിരുന്ന കാലത്ത് ഒരു വേടൻ ആ കുഞ്ഞുങ്ങളെ പിടിച്ചുകൊണ്ടുപോയി. അതിലൊന്ന് രക്ഷപ്പെട്ട് ഒരു ഋഷ്യാശ്രമത്തിൽ ചെന്നുചേർന്നു. ഈ പക്ഷി കുഞ്ഞായിരുന്നതിനാൽ പുറത്തിരുന്നാൽ പരുന്ത് മുതലായ പക്ഷികൾ ഇതിനെ കൊല്ലുമെന്ന് കരുതി ഗുരുശിഷ്യന്മാർ അവരുടെ ആശ്രമത്തിൽ ഭദ്രമായി രക്ഷിച്ചുകൊണ്ടിരുന്നു. മറ്റേതിനെ വേടൻ കശാപ്പുകാരന് വിറ്റു. കശാപ്പുകാരൻ കൂട്ടിലിട്ട് തന്റെ സംഭാഷണങ്ങൾ പഠിപ്പിച്ചു കൊണ്ടിരുന്നു. എങ്ങിനെയോ പക്ഷി അവിടെനിന്നും, വഴിമദ്ധ്യേ ഉള്ള ഒരു മരത്തിൽ പോയിഇരുന്നു. അപ്പോൾ ആ മാർഗ്ഗത്തിലൂടെ ഒരു ബ്രാഹ്മണൻ കാശിയാത്ര പോയ്ക്കൊണ്ടിരുന്നു. മരത്തിന്റെ സമീപത്ത് എത്തിയപ്പോൾ അതിന്റെ നിഴലിൽ ഇരുന്ന്, ഭക്ഷണം പാകംചെയ്യുവാൻ ആരംഭിച്ചു. അപ്പോൾ വൃക്ഷത്തിന്റെ മേൽഭാഗത്തിരുന്നു ആ കിളി എന്ത് മാംസം വേണം പന്നിമാംസം സേർരണ്ടണ, ആട്ട് മാംസം മൂന്നണ, കോഴി നാലണ, വേണമോ വാങ്ങിച്ചോളൂ, ഇല്ലെങ്കിൽ പോയ്ക്കോളു എന്ന് പറഞ്ഞു. ഇപ്രകാരപ്പെട്ട ശബ്ദം കേട്ട് ആശ്ചര്യപ്പെട്ട ബ്രാഹ്മണൻ ഈ വൃക്ഷത്തിൽ പിശാച് പക്ഷിരൂപത്തിൽ ഇരിക്കുന്നു എന്ന് ഭയപ്പെട്ട് ശീഘ്രമായി പോയി. ആശ്രമസമീപത്തുള്ള മറ്റൊരു മരത്തിന്റെ കീഴിൽ ഭക്ഷണം കഴിക്കാനിരുന്നു. ആ മരത്തിലും അതുപോലുള്ള ഒരു കിളി ഇരുന്നുകൊണ്ട് കുശലമോ, സ്വാഗതം സ്വസ്തിരസ്തു സത്യം വദ, ധർമ്മം ചര, ഓംതത് സത് ബ്രഹ്മസത്യം ജഗത് മിഥ്യ, അഹിംസാ പരമോ ധർമ്മഃ സംസാര സാഗരോ ദുഃഖം എന്നു പറഞ്ഞു. ഇപ്രകാരം പവിത്രമായ വേദശബ്ദം കേട്ടപ്പോൾ ആ ബ്രാഹ്മണൻ ആശ്ചര്യപ്പെട്ട് ഒന്നുമറിയാതെ സമീപത്തിലുള്ള ഋഷി ആശ്രമത്തിൽ പോയി അവിടെ തപസ്സുചെയ്തുകൊണ്ടിരുന്ന മുനിയെ നമസ്ക്കരിച്ച് ഈ രണ്ട് പക്ഷികളുടെ കഥ പറയാൻ അപേക്ഷിച്ചു. അപ്പോൾ ആ മഹർഷി ദിവ്യ ചക്ഷുസ്സാൽ അറിഞ്ഞുകൊണ്ട്, കുഞ്ഞേ ഈ പക്ഷികൾ രണ്ടും ഒരമ്മയുടെ കുഞ്ഞുങ്ങൾ. ഒന്നിനെ ഒരു കശാപ്പുകാരൻ വളർത്തിയ കാരണത്താൽ അവന്റെ സ്വഭാവം അതിനുണ്ടാകാൻ ഇടയായി. ഈ പക്ഷി ഈ ആശ്രമത്തിലിരുന്ന കാരണത്താൽ അതിന് പാവനമായ ഈ ഗുണങ്ങൾ ഉണ്ടായി. അതിനാൽ മനുഷ്യൻ എവിടെ സംസർഗ്ഗം ചെയ്യുന്നുവോ ആ ഗുണം തന്നെ ഉണ്ടാകുമെന്ന് പറഞ്ഞ് ഋഷി ധ്യാനമഗ്നനായി. അതിനാൽ ഈ ശുഷ്കവേദാന്തികൾ ഋഷികളുടെ പിൻതലമുറക്കാരാണെങ്കിലും മദ്ധ്യകാലത്തിൽ നീചസംസർഗ്ഗം

ചെയ്തതിനാൽ ഘോരകൃത്യങ്ങളായ പ്രാണിഹിംസ, ലഹരി തുടങ്ങിയവ ഗുരുപാരമ്പര്യമെന്ന് പറയുന്നു. പുളിയുള്ള മാങ്ങയുടെ അണ്ടിയായാലും മൾഗോവാ ചെടിയോട് ഒട്ടുകെട്ടിയാൽ നിജഗുണമായ പുളിപ്പുപോയി അതിൽ ഒട്ടുകായ്കൾ കായ്ക്കും. മൾഗോവ മാങ്ങയായാൽ സ്വഭാവഗുണമായ മധുരം പോയി ഇതരഗുണം കാണപ്പെടും. ഇതുതന്നെ സംസർഗ്ഗതാരതമ്യം. അതിനാൽ നല്ലവരുടെ സംസർഗ്ഗം ചേയ്യേണ്ടതാണ്.

ശ്ലോകം: *സത്സംഗത്വേ നിസ്സംഗത്വം*
*നിസ്സംഗത്വേ നിർമ്മോഹത്വം*
*നിർമ്മോഹത്വേ നിശ്ചലതത്വം*
*നിശ്ചല തത്വേ ജീവൻ മുക്തിഃ*

ഓം

# ഓം
# നിർവ്വാണകാലഭേദം

പ്രശ്നം: ഉത്തരായണത്തിൽ പ്രാണൻ പോയാൽ ആവൃത്തി രഹിതമായ മോക്ഷമെന്നും, ദക്ഷിണായനത്തിൽ ബ്രഹ്മനിഷ്ഠനായവൻ കൂടി പ്രാണൻപോയാൽ പുനരാവർത്തി ഉണ്ടാകുമെന്നും പറയുന്നു. അതിനാൽ ഭക്തന്മാർ ദക്ഷിണായനത്തിൽ പ്രാണൻ പോകുന്നതിൽ വളരെ ഭയപ്പെടുന്നു. ഇതിന്റെ രഹസ്യം ദയവുചെയ്ത് അരുളിചെയ്താലും. ഇതിന് വേദശാസ്ത്രം തന്നെ പ്രമാണം.

ശ്ലോകം: *അഗ്നിർ ജ്യോതി രഹഃ ശുക്ലഃ ഷൺമാസാ ഉത്തരായണം*
*തത്രപ്രയാതാ ഗച്ഛന്തി ബ്രഹ്മബ്രഹ്മ വിദോജനാഃ*

(ഭ.ഗീ 8-24)

താ: ഏതുമാർഗ്ഗത്തിൽ അഗ്ന്യാഭിമാന ദേവതയേയും, പകലിന്റെ അഭിമാനി ദേവതയേയും, ശുക്ലപക്ഷാഭിമാനി ദേവതയേയും ഉത്തരായണാഭിമാനി ദേവതയേയും പ്രാപിക്കുന്നവനായിരിക്കുന്നുവോ ആ മാർഗ്ഗത്തിൽ പോയ ബ്രഹ്മജ്ഞാനികളായവർ ക്രമമായി ബ്രഹ്മത്തെ പ്രാപിക്കുന്നു. അതായത് മുക്തനായിത്തീരുന്നു. പിന്നീട് തിരിച്ചുവരവില്ല.

ശ്ലോകം: *ധൂമോരാത്രിസ്ഥഥാ കൃഷ്ണഃ ഷൺമാസാ ദക്ഷിണായനം*
*തത്രചാന്ദ്രമസം ജ്യോതിർയോഗീ പ്രാപ്യനിവർത്തതേ*

(ഭ.ഗീ. 8-25)

താ: ഏതുമാർഗ്ഗത്തിൽ ചന്ദ്രാഭിമാന ദേവതയും രാത്ര്യാഭിമാന ദേവതയും, കൃഷ്ണപക്ഷാഭിമാന ദേവതയും പ്രാപിച്ചവരായിരിക്കുന്നുവോ ആ മാർഗ്ഗത്തിൽ പോയ് യോഗികൾ ചന്ദ്രലോകത്തിൽ പോയി സ്വർഗ്ഗം അനുഭവിച്ച് കർമ്മഫലം ക്ഷയിച്ച ഉടൻ പിന്നീട് തിരികെ വരുന്നു. അതായത് പുനർജന്മം എടുക്കുന്നു.

ഉത്തരം: ഈ വിഷയത്തിൽ അതിഗൂഢമായ രഹസ്യാർത്ഥം ഉണ്ട്. ബ്രഹ്മജ്ഞാനികൾ ഉത്തരായണത്തിലായാലും, ദക്ഷിണായനത്തിലായാലും ശരീരം വിട്ടാൽ പുനരാവർത്തി ഉണ്ടാവുന്നതല്ല. ഈ ദക്ഷിണായന ഉത്തരായണ വിധികൾ ഉപാസകന്മാർക്ക് വേണ്ടി പറഞ്ഞതാണ്. അല്ലെങ്കിൽ ഉത്തരായണത്തിൽ പാപികൾ കൂടി എത്രയോ പേർ മരിച്ചുകൊണ്ടിരിക്കുന്നു. അവർക്കെല്ലാം പുനർജന്മമില്ലാതെ മോക്ഷം കിട്ടുമോ. ഇല്ല. കൂടാതെ ദക്ഷിണായനത്തിൽ അനേകം ബ്രഹ്മജ്ഞാനികൾ ശരീരത്തെ ത്യജിച്ചുകൊണ്ടിരിക്കുന്നു. അവർക്ക് പുനരാവർത്തി ഉണ്ടെന്ന് പറഞ്ഞാൽ ശ്രുതി, യുക്തി അനുഭവങ്ങൾക്ക് വിരോധമായിരിക്കുന്നു. അതിനാൽ ഗീത അഷ്ടമാദ്ധ്യായത്തിൽ അഞ്ചും ആറും ശ്ലോകങ്ങളെ കാണുക. ഈ ശ്ലോകങ്ങളിൽ ബ്രഹ്മജ്ഞാനികളെപ്പറ്റിയാണ് പറയപ്പെടുന്നത്.

ശ്ലോകം: *അന്തകാലേ ചമാമേവസ്മരൻ മുക്ത്വാ കളേബരം*
*യഃപ്രയാതി സമത്ഭാവം യാതിനാസ്ത്യത്ര സംശയഃ*
*യംയം വാപി, സ്മരൻ ഭാവം ത്യജത്യന്തേ കളേബരം*
*തംതമേ വൈതി കൗന്തേയ സദാ തത്ഭാവ ഭാവിതഃ*

(ഭ. ഗീ 8-5,6)

താ: യാതൊരുവൻ മരണകാലത്തിൽ എന്നെ മാത്രം (ബ്രഹ്മഭാവത്തെ) സ്മരിച്ചുകൊണ്ട് ദേഹത്തെ വിടുന്നുവോ അവൻ എന്നിൽ ഐക്യമാകും. അതായത് തന്മയമാകും. ഇതിന് സംശയമില്ല. ശ്ലോകത്തിന്റെ അവസാനം നാസ്ത്യത്ര സംശയഃ എന്ന് വിശേഷമായി ശ്രീ ഭഗവാൻ തന്നെ പറഞ്ഞിട്ടുള്ളതിനാൽ സംശയത്തിനവകാശമില്ല. ദക്ഷിണായനത്തിൽ ഒരുവൻ മരണകാലത്തിൽ പരമാത്മധ്യാനത്തോടെ ദേഹം വെടിഞ്ഞാൽ അവന് മുക്തിയില്ലാതിരുന്നാൽ ഭഗവാനാൽ പറയപ്പെട്ട ഈ ശ്ലോകത്തിനർത്ഥമെന്ത്. സാക്ഷാൽ ഭഗവാന്റെ വാക്കുകൾ അസത്യമായാൽ ഈ ജഗത്ത് ഉണ്ടാകുമോ. അതിനാൽ ഈ ശ്ലോകത്താൽ ഉത്തരായണത്തിലായാലും ദക്ഷിണായനത്തിലായാലും പ്രാണൻ പോയാൽ പ്രാണപ്രയാണ സമയത്ത് ബ്രഹ്മഭാവന ഇരിക്കേണ്ടതാണെന്ന് ഭാവം.

ശ്ലോകം: *ഓമിത്യേകാക്ഷരം ബ്രഹ്മവ്യാഹരൻ മാമനുസ്മരൻ*
*യഃ പ്രയാതി ത്യജൻ ദേഹം സയാതി പരമാം ഗതിം*

(ഭ.ഗീ. 8-13)

താ: പരബ്രഹ്മത്തെ അറിയിക്കുന്ന ഓം എന്ന പ്രണവത്തെ ഉച്ചരിച്ച് അതിന്റെ അർത്ഥമായ ബ്രഹ്മത്തെ ഭാവിച്ച് ദേഹത്തെ ത്യജിക്കുന്നവൻ പരമപദമായ മോക്ഷത്തെ പ്രാപിക്കും. "സയാതി പരമാംഗതിം" എന്നു പറയുന്നതിനാൽ ഉൽകൃഷ്ടമായ മുക്തി പ്രാപിക്കുമെന്ന് താത്പര്യം എന്ന് ഭഗവത്വചനം ഇരിക്കുന്നതിനാൽ സംശയത്തിന് മാർഗ്ഗമില്ല. "ബ്രഹ്മവേദന മാത്രേണ ബ്രഹ്മൈവ ഭവതി സ്വയം" അതായത് ബ്രഹ്മത്തെ എപ്പോൾ അറിയുന്നുവോ അപ്പോൾത്തന്നെ ബ്രഹ്മരൂപമായി മുക്തനാകുന്നതാണെന്നും "ബ്രഹ്മവിത്ബ്രഹ്മൈവ ഭവതി" സ്വയം ബ്രഹ്മവിത്തായവൻ ബ്രഹ്മംതന്നെ ആകുന്നുവെന്ന് ശ്രുതി ഘോഷിച്ചുകൊണ്ടിരിക്കുന്നതിനാൽ ഉത്തരായണ ദക്ഷിണായന മാർഗ്ഗങ്ങൾ ഉപാസകരെപ്പറ്റി പറഞ്ഞതാണെന്ന് നിശ്ചയം.

ശ്ലോകം: *വസ്തേകത്വ മഹാവാക്യാ ദേവജാനന്തിയേ നരാഃ*
*തേമുച്ച്യന്തേ ഹിസംസാരാദ്യഥാ സ്വപ്ന പ്രബോധവത്.*

താ: യാതൊരു ജനങ്ങൾ മഹാവാക്യ ശ്രവണ മനന നിധി ധ്യാസനത്താൽ ഏകമായി അദ്വിതീയ ബ്രഹ്മത്തെ പ്രാപിക്കുന്നുവോ അവർ ജനനമരണമായ ഘോരസംസാരത്തിൽ നിന്ന് അപ്പോഴേ മുക്തർ ആകും. എപ്രകാരമെന്നാൽ സ്വപ്നസമയത്തിൽ സ്വപ്നത്തിൽ കാണപ്പെട്ട വിഷയങ്ങൾ ജാഗ്രത്തിൽ വന്നശേഷം അവർതന്നെ എപ്രകാരം അസത്യമെന്നറിഞ്ഞ് നിർഭയരാകുന്നുവോ അപ്രകാരം തന്നെ മായാകല്പിത ജഗത് ഭ്രാന്തി ജ്ഞാനോദയത്തോടെ നിവൃത്തമാകും.

ശ്ലോകം: *രസസിദ്ധം യഥാതാമ്രം ഹേമത്വം പ്രതിപദ്യതേ*
*തഥാ//ത്മജ്ഞാന സംബദ്ധാഃ ശിവത്വം പ്രതിപദ്യതേ.*

(ഉത്തരഗീത അ. 2)

താ: എപ്രകാരം താമ്രം രസബാധവിദ്യയാൽ സ്വർണ്ണമായിത്തീരുന്നുവോ അപ്രകാരം മായാ കല്മഷത്തോടുകൂടിയ ജീവ് നായാലും ആത്മജ്ഞാനനിഷ്ഠ ഏർപ്പെട്ടപ്പഴേ ജീവത്വം പോയി ശിവത്വം (പരിശുദ്ധബ്രഹ്മത്വം) പ്രാപിക്കും. ശ്രീമദ്ഭഗവദ്ഗീത

ഉപദേശിച്ചശേഷം ശ്രീകൃഷ്ണഭഗവാൻ ഗീതയിലുള്ള നിഗൂഢ രഹസ്യം അർജ്ജുനന്ന് വീണ്ടും ഉപദേശിച്ചു. അതിന്ന് ഉത്തരഗീത എന്ന് പേര്. അതിൽ ഉത്തരായണ ദക്ഷിണായന വിഷയത്തെപ്പറ്റി ഭക്തന്മാർ സംശയിക്കുമെന്ന് ഊഹിച്ചാണ് അതിന്റെ രഹസ്യം ഉപദേശിച്ചത്.

ശ്ലോകം: *ദക്ഷിണേ പിംഗളാനാഡിവഹ്നിമണ്ഡല ഗോചരാ*
*ദേവയാനമിതിജ്ഞേയം പുണ്യകർമ്മാനുസാരിണി*

താ: ദേഹത്തിന്റെ ദക്ഷിണ പാർശ്വത്തിൽ അഗ്നി മണ്ഡല ഗോചരമായി പുണ്യകർമ്മങ്ങളാൽ പ്രാപ്തം ആകുന്നതിന് യോഗ്യമായ പിംഗള നാഡിയെന്നത് ദേവയാനമെന്നും പുനരാവർത്തി രഹിതമെന്നും അറിയേണ്ടതാണ്. ഇതുതന്നെയാണ് അർച്ചനാദി മാർഗ്ഗമെന്ന് പറയപ്പെടുന്നത്. അതായത് പ്രാണ പ്രയാണ സമയത്തിൽ ധ്യാനശക്തിയാൽ പിംഗള നാഡി മൂലമായി പ്രാണൻ വിടുന്നവർക്ക് ഉത്തരായണമെന്നും, ദേവയാനമെന്നും പുനരാവർത്തി ഇല്ലെന്നുമറിയേണ്ടതാണ്.

ശ്ലോകം: *ഇഡാചവാമനിശ്വാസാ സോമ മണ്ഡല ഗോചരാ*
*പിതൃയാനമിതി ജ്ഞേയം വാമ മാശ്രിത്യ തിഷ്ഠതി*

താ: ഇഡാനാഡിയെന്നത് വാമനിശ്വാസമാർഗ്ഗം. ഇത് ചന്ദ്രമണ്ഡല ഗോചരമായി വാമനാസാപുടത്താൽ ചന്ദ്രമണ്ഡലം പ്രാപിക്കും. അത് വാമഭാഗത്തെ ആശ്രയിച്ചിരിക്കും. ഈ നാഡിയെ പിതൃയാനമെന്നും പുനരാവർത്തി ഉണ്ടാകുമെന്നും ധൂമാദിമാർഗ്ഗമെന്നും, ദക്ഷിണായനമെന്നും അറിയേണ്ടതാണ്. എന്നാൽ ദേവയാനമായ ഉത്തരായണത്തിൽ പോകുന്നവരെല്ലാം മുക്തരല്ല. ഇവർ ഉപാസനാമൂർത്തികളുടെ ലോകങ്ങളായ ബ്രഹ്മ, വിഷ്ണു, കൈലാസ ലോകങ്ങളെ പ്രാപിച്ച് ആ ദേവതകളുടെ സൃഷ്ട്യാദികാലം വരെ അവരുടെ കൂടെ നിവസിച്ചാലും അല്ലെങ്കിൽ അവരാൽ ബ്രഹ്മോപദേശം കിട്ടി ബ്രഹ്മാത്മ ഐക്യത്തെ പ്രാപിക്കും. ഇഹലോകത്തുനിന്നും മുക്തരാകുന്നവരുടെ സംഗതി പറയാം.

ശ്ലോകം: *ഇഡാപിംഗളയോർ മദ്ധ്യേ സുഷുമ്നാ സൂക്ഷ്മരൂപിണീ*
*സർവ്വം പ്രതിഷ്ഠിതം തസ്മിൻ സർവ്വഗം സർവ്വതോ മുഖം*

താ: ഇഡാപിംഗളയുടെ മദ്ധ്യത്തിൽ സുഷുമ്നയെന്ന സൂക്ഷ്മമായ നാഡിയുണ്ട്. അതുതന്നെ മൂലാധാരം മുതൽ സഹസ്രാര

പര്യന്തം കുണ്ഡലനീ ശക്തിയെന്ന് പ്രസിദ്ധിയാർജ്ജിച്ച സുഷുമ്നാനാഡി. തതഗ്രത്തിൽ സർവ്വാത്മകമായ സർവ്വവ്യാപകമായ വിശ്വതോമുഖമായി ഇരിക്കുന്ന ബ്രഹ്മജ്യോതിയെന്ന തേജസ്സ് പ്രതിഷ്ഠിതമായിരിക്കുന്നു. യോഗശക്തിയാൽ ഈ സുഷുമ്നാനാഡിദ്വാര പ്രാണനെ ലയം ചെയ്യുന്നവർ മുക്തരാകുന്നതാണ്. ഇവർ എവിടെയും പോയി വരേണ്ടവരല്ല. ഇവർതന്നെ വിദേഹമുക്തർ. മറ്റുള്ളവർ ഉപാസകർ ആയ ഭക്തന്മാരാണ്.

ശ്ലോകം: *യത്രയത്ര മൃതോ ജ്ഞാനീയേന കേനാപി മൃത്യുനാ*
*യഥാ സർവ്വഗതം വ്യോമ തത്ര തത്ര ലയം ഗതഃ*

താ: സർവ്വവസ്തുക്കളിലും അവിച്ഛിന്നമായിരിക്കുന്ന ആകാശം പോലെ ജ്ഞാനി എവിടെയെന്നാൽ ഉത്തരായണത്തിലായാലും ദക്ഷിണായനത്തിലായാലും, കാശിയിലായാലും ചണ്ഡാല വീഥിയിലായാലും ഏതേതു വിധങ്ങളിൽ സിദ്ധാസനാരൂഢനായി സ്വേച്ഛാമരണമായാലും അല്ലെങ്കിൽ മഹാവ്യാധി പീഡിതനായി മൃതിയടഞ്ഞാലും അവിടവിടെ അതാത് വിധമായിത്തന്നെ സർവ്വപരിപൂർണ്ണ സ്വരൂപത്തിൽ ലയമാകുന്നതാണ്. അതായത് ഘടങ്ങൾക്ക് നാശം സംഭവിച്ചാലും അവയിലുള്ള ആകാശം മഹാകാശത്തോടു ചേരുന്നതു പോലെ ജ്ഞാനി ശരീരോപാധികളിൽക്കൂടി ഏതിടത്തിൽ എപ്രകാരം ലോകം വെടിഞ്ഞാലും പരിപൂർണ്ണ ബ്രഹ്മാൽത്മൈക്യം ഉണ്ടായി മുക്തനാകുന്നതാണ് എന്ന് ഭഗവത്‌വചനം.

## പ്രാണ പ്രയാണ നിയമം

പ്രശ്നം: ജ്ഞാനികൾക്ക് ശരീരം വിടുന്നതിൽ കാലദേശം നോക്കേണ്ടതില്ലെങ്കിൽ വലിയവരായ ഭീഷ്മാചാര്യർ എന്തിനാണ് ഉത്തരായണ പര്യന്തം ശരശയ്യയിൽ കിടന്ന് പ്രാണനെ വിട്ടത്?

ഉത്തരം: ഭീഷ്മാചാര്യർ കാരണപുരുഷൻ. കൂടാതെ ഭീഷ്മരുടെ ചരിത്രം നോക്കിയാൽ അവർ ജ്ഞാനിയാണെങ്കിലും ജനകാദികളെപ്പോലെ കർമ്മാനുഷ്ഠാനം ചെയ്യുന്നവർ. ജനകൻ വിദേഹനായാലും വേദവിധി പ്രകാരം കർമ്മകാണ്ഡം അല്പം പോലും വിടാതെ അനുഷ്ഠിച്ചവർ. അപ്രകാരം തന്നെ ശ്രീരാമചന്ദ്രൻ കൂടി സാക്ഷാൽ ശ്രീനാരായണാവതാരമായാലും കർമ്മകാണ്ഡത്തെ വിധിപ്രകാരം അനുഷ്ഠിച്ചവരാണ്. ഭീഷ്മർ കർമ്മത്തെവിടുന്നത് ധർമ്മമല്ല. എന്തുകൊണ്ടെന്നാൽ ബ്രഹ്മചര്യവ്രതത്തിൽ ഇരിക്കുന്നവർക്ക് ശിഖ

യജ്ഞോപവീതം ഇരിക്കും പര്യന്തം വിധിപ്രകാരം കർമ്മാനുഷ്ഠേയം. ഭീഷ്മർ സന്യാസാശ്രമത്തെ സ്വീകരിച്ചവരല്ല. അതിനാൽ കർമ്മം അവശ്യം അനുഷ്ഠിക്കുന്നത് വിധിചോദിതം. ഭീഷ്മർ കർമ്മസന്യാസിയായാൽ യുദ്ധം ചെയ്യുന്നത് ശരിയല്ല. കൂടാതെ അതീവജ്ഞാനശക്തിയും യോഗശക്തിയും ഉള്ളവരായാലും ക്ഷത്രിയധർമ്മമനുസരിച്ച് യുദ്ധംചെയ്തു. ദുര്യോധനൻ അധർമ്മ പ്രവർത്തകനെന്നും പാണ്ഡവർ ധർമ്മതൽപരരെന്നും, ശ്രീകൃഷ്ണ ഭഗവാൻ പരമാത്മാവെന്നും അതിനാൽ യുദ്ധത്തിന് ജയമുണ്ടാകില്ലെന്നറിഞ്ഞും ക്ഷത്രിയധർമ്മമായ യുദ്ധം ചെയ്തു. അപ്രകാരം തന്നെ ശ്രുതി സ്മൃതികളിൽ ഉപാസകന്മാർക്ക് ഉത്തരായണം പ്രാണപ്രയാണത്തിന് ശ്രേഷ്ഠമെന്ന് പറഞ്ഞിരിക്കുന്നതിനാൽ ഭീഷ്മരും കൂടി അപ്രകാരം തന്നെ ആചരിച്ചുകൊണ്ടിരുന്നു. അവർക്ക് ബ്രഹ്മാകാരമായ ജ്ഞാനം ഉണ്ടാകാത്തതിനാൽ അപ്രകാരം ചെയ്തുവെന്നോ അല്ലെങ്കിൽ ഉത്തരായണത്തിൽ പ്രാണൻ പോയാൽ നല്ല ഗതികിട്ടുമെന്നോ ഇല്ലാതിരുന്നാൽ ദുർഗതി സംഭവിക്കുമെന്നോ ഭയപ്പെട്ട് ശരീരത്തെ നിർത്തിയതല്ല. ഈ വിഷയത്തെപറ്റി അനേകർ അനേകവിധമായി പറയും. ചിലരുടെ മതമെന്തെന്നാൽ യുദ്ധം ചെയ്യുന്ന സമയത്തിൽ മനസ്സ് രജോഗുണത്തിൽ അധികരിച്ചിരിക്കുന്നതിനാൽ അപ്പോൾ തന്നെ പ്രാണൻ പോയാൽ നല്ല ഗതിയടയുന്നതിന് ദുഷ്കരം ആയതിനാൽ ആ മനസ്സിനെ യോഗശക്തിയാൽ ബ്രഹ്മധ്യാനത്തിൽ നിർത്താനായി ചെയ്തുവെന്നും മറ്റുചിലർ യുദ്ധം എപ്രകാരം അവസാനിക്കുമോ അത് അറിയുന്നതിന് ശരീരം നിർത്തിയെന്നും വേറെ ചിലർ ഭക്തന്മാർ., ഭീഷ്മർ ദക്ഷിണായനത്തിൽ പ്രാണൻവിട്ടാൽ നല്ല ഗതി കിട്ടാതെ പോകുമെന്ന ചിന്തയോടെ ദുഃഖിക്കും. വേറെ ചിലർ ഭീഷ്മർ യോഗശക്തിയുള്ളവർ എന്ന് പറയുന്നത് തെറ്റ് അവർക്ക് യോഗശക്തി ഉണ്ടെങ്കിൽ എന്തുകൊണ്ട് ഉത്തരായണം വരെ ശരീരം നിർത്താൻ പറ്റിയില്ലെന്ന് ദുഷിക്കും. അതിനാൽ അനേക ഊഹങ്ങൾ ചെയ്ത് ഭീഷ്മർ ഇപ്രകാരം ചെയ്തു. അല്ലാതെ മുക്തിക്ക് ഹാനിയുണ്ടാകുമെന്ന് ഭയന്ന് ചെയ്തതല്ല. കൂടാതെ ഭീഷ്മർക്ക് പിതാവിന്റെ വരപ്രസാദത്താൽ സ്വേച്ഛാമരണം സിദ്ധിച്ചിരിക്കുന്നു.

ശ്ലോകം: *സ്വരോധനുശ്ശരോ ഹ്യാത്മ ബ്രഹ്മ തൽലക്ഷ്യമുച്യതേ*
*അപ്രമത്തേന വേദ്ധവ്യംശരവത്തന്മയോ ഭവേത്*

താ: ഓംകാരം ധനുസ്സായും ആത്മാവ് ശരമെന്നും ബ്രഹ്മം ലക്ഷ്യമെന്നും മഹർഷികൾ പറയുന്നു. ഇത് പ്രമാദ രഹിതനാൽ ഭേദിക്കുവാൻ സാദ്ധ്യമാകും. അപ്പോൾ ശരം പോലെ തന്മയത്വം പ്രാപിക്കും. ഇവിടെ ഭീഷ്മരുടെ ശരതല്പത്തിന് ഇതുതന്നെ രഹസ്യാർത്ഥം എന്ന് അനേകരുടെ മതം. ഭീഷ്മർ പ്രണവമെന്ന ധനുസ്സിൽ ആത്മാവ് എന്ന ശരത്തെ ലയപ്പെടുത്തി സ്വസ്വരൂപാനുസന്ധാനപരനായി ഇരിക്കുന്നത് ശരശയ്യ എന്നത്. ഈ സ്ഥിതി യുദ്ധത്തിൽനിന്ന് ശരീരത്തെ ഉടനെ വിടുവിക്കുവാൻ സാദ്ധ്യമല്ല. അതിനാൽ ധ്യാനം സ്ഥിരപ്പെടുന്നതിന് കാലതാമസം ചെയ്തു.

ശ്ലോകം: *തനും ത്യജതു തീർത്ഥേവാശ്വ പചസ്യ ഗൃഹേ f ഥവാ*
*ജ്ഞാനസമ്പത്തിസമയേ മുക്തോ f സൗ വിഗതാശയഃ*

താ: ബ്രഹ്മനിഷ്ഠന്റെ അജ്ഞാന നിവൃത്തിയെ ശരീരമോചനമെന്ന് പറയപ്പെടുന്നു. ആ സ്ഥിതി ജീവിച്ചിരിക്കുമ്പോഴായാലും അതുതന്നെ സമാധി. ശരീരം ഗംഗാതീരത്തിലായാലും ചേരിയിലായാലും എവിടെ ഉപേക്ഷിച്ചാലും വിരോധമില്ല. ജ്ഞാനോല്പത്തി സമയത്തിൽ മുക്തനായിരിക്കുന്നു.

ശ്ലോകം: *ദേഹസ്യ മോക്ഷോ മോക്ഷോന ദണ്ഡസ്യ കമണ്ഡലോഃ*
*അവിദ്യാ ഹൃദയഗ്രന്ഥി മോക്ഷോ മോക്ഷോയത സ്തതഃ*

താ: ജ്ഞാനികൾ ദേഹം വിടുന്നതിനെയാണ് മോക്ഷമെന്ന് പറയുന്നത് എന്നത് ശരിയല്ല. ദണ്ഡകമണ്ഡലങ്ങൾ ത്യജിക്കുന്നതും മോക്ഷമല്ല. പിന്നെ മോക്ഷമെന്നത് എന്തെന്നാൽ അവിദ്യയെന്ന ഹൃദയഗ്രന്ഥിയുടെ കെട്ട് വിടുന്നത് ഏത് സമയത്തിൽ ഉണ്ടാകുമോ അപ്പോൾതന്നെമുക്തനാകുന്നതാണ്, ആ സ്ഥിതികാലത്തിനെയോ സമയത്തിനെയോ സ്ഥലത്തിനെയോ സംബന്ധിച്ചതല്ല.

ശ്ലോകം: *യത്രക്വാപിവിശീർണ്ണം സത്പർണ്ണാമിവതരോർ വപുഃപതനാത്*
*ബ്രഹ്മഭൂതസ്യയതേഃ പ്രാഗേവതച്ഛിദഗ്നിനാ ദഗ്ധം*

താ: ഒരു ചെടിയിൽനിന്നു വീണ ഇല എവിടെ കിടന്നാലെന്ത് അതിനാൽ ചെടിക്കെന്ത് ഹാനിയുണ്ടാകും. അപ്രകാരം ബ്രഹ്മനിഷ്ഠനായ മഹാത്മാവിന്റെ ദേഹം ആദ്യമേ ജ്ഞാനാഗ്നിയാൽ ഭസ്മമായിരിക്കും. അല്ലാതിരുന്നാൽ എപ്രകാരം വിദേഹനാകും. അപ്രകാരപ്പെട്ട ദേഹം എവിടെ വീണുപോയാലും ബ്രഹ്മജ്ഞാനിയായ യതിക്ക് മുക്തിക്ക് യാതൊരു ഹാനിയും ഇല്ല.

ശ്ലോകം: *ക്ഷീരം ക്ഷീരേയഥാക്ഷിപ്തം തൈലം തൈലേജലം ജലേ*
*സംയുക്തമേകതാം യാതിതഥാ ffത്മന്യാത്മ വിൻമുനീഃ*

താ: പാലിൽ കലർന്നപാലും, എണ്ണയിൽ ചേർന്ന എണ്ണയും നീരിൽ ചേർന്ന നീരും ഭേദമില്ലാതെ ഐക്യപ്പെടുന്നതുപോലെ ആത്മാവിൽ ലീനമായ ആത്മജ്ഞാനിയായ മുനി ആത്മാവാ യിത്തന്നെ ഇരിക്കുന്നു.

ശ്ലോകം: *ശൈലൂഷോ വേഷസത്ഭാവാ ഭാവയോശ്ചയഥാപുമാൻ*
*തഥൈവ ബ്രഹ്മവിശ്രേഷ്ഠഃ സദാ ബ്രഹ്മൈവനാപരഃ*

താ: നടനം ചെയ്യുന്നവൻ താൻ സ്ത്രീവേഷം സ്വീകരിച്ചപ്പോഴും, സ്വീകരിക്കാതിരുന്നപ്പോഴും എപ്രകാരം പുരുഷൻ തന്നെയോ അപ്രകാരം തന്നെ ബ്രഹ്മജ്ഞാനി താൻ ഉപാധിയോടുകൂടി ഇരിക്കുമ്പോഴും ഇല്ലാത്തപ്പോഴും ബ്രഹ്മമല്ലാതെ മറ്റൊന്നല്ല. അതിനാൽ ബ്രഹ്മജ്ഞാനി ഏത് കാലത്തിലായാലും ഏത് സ്ഥലത്താ യാലും ശരീരം വിട്ടാൽ ആത്മഭാവത്തിന് ഹാനിയില്ല.

ശ്ലോ: *അഹിർ നിർലയനംവായം മുക്ത്വാദേഹം തു തിഷ്ഠതി*
*ഇതസ്ത തശ്ചാല്യമാനോ യത്കിം ചിത് പ്രാണവായുനാ*

താ: സർപ്പം പടത്തെ ഉരിച്ചുവിടുന്നതുപോലെ ബ്രഹ്മജ്ഞാനി ദേഹത്തെ വിട്ടിരിക്കുന്നു. അതിനാൽ ആ പടം കാറ്റിൽ ചലിക്ക പ്പെടുന്നതുപോലെ ഈ ശരീരസഹിതം പ്രാണവായു മൂലമായി അവിടേക്കും ഇവിടേക്കും പൊയ്ക്കൊണ്ടിരുന്നാലും ബ്രഹ്മജ്ഞാനി താനെന്ന് സർപ്പം പോലെ തന്നെ സംബന്ധം ഇല്ലാത്തതു പോലിരിക്കുന്നു. അതായത് സർപ്പം പടത്തെ എവിടെയായാലും ഏതുദേശത്തിലും കാലത്തിലും വിട്ടാലും അതിന് യാതൊരു ഹാനി യുമുണ്ടാകുന്നതല്ലല്ലോ. അപ്രകാരം തന്നെ മുക്തന്റെയും അവസ്ഥ.

ശ്ലോകം: *ഏവം വിദേഹ കൈവല്യം സന്മാത്രത്വ മഖണ്ഡിതം*
*ബ്രഹ്മഭാവം പ്രപദ്യൈഷയതിർ നാ വർത്തതേ പുനഃ*

താ: യോഗി എപ്രകാരം വിദേഹമുക്തിയെ പൂർണ്ണമായ ബ്രഹ്മമാത്രമായിരിക്കുമോ ആ ബ്രഹ്മത്വം പ്രാപിച്ച് പിന്നീട് പുനർജന്മത്തിന് വരുന്നതേ അല്ല. അതായത് അവന് പുനർജ ന്മമില്ലാത്ത ശാശ്വതമോക്ഷം ഉണ്ടാകുമെന്ന് ഭാവം. ജ്ഞാനമെന്ന ജ്യോതിയോടുകൂടി പ്രാണൻ വിടുന്നത് ഉത്തരായണമെന്നും,

അജ്ഞാനത്താൽ സ്വസ്വരൂപജ്ഞാനം ആവരണമായി മോഹത്തോടുകൂടി പ്രാണൻ വിടുന്നത് ദക്ഷിണായനമെന്നും ഗ്രഹിക്കേണ്ടതാണ്.

ഹരി ഓം

## പ്രാണപ്രയാണ കാല സമയ സ്ഥിതി

പ്രശ്നം: മരണസമയത്തിൽ സിദ്ധാസനാദി ആസനത്തിലിരുന്ന് സ്വേച്ഛാമരണമായാലും അല്ലെങ്കിൽ സുഖമരണമായാലും ചെയ്യുന്നവർ മഹാത്മാക്കളെന്നും മരണകാലത്തിൽ കഷ്ടപ്പെട്ട് പ്രാണൻ വിടുന്നവർ പുണ്യാത്മാക്കളല്ലെന്നും ജനങ്ങൾ പറയുന്നുവല്ലോ? അതു ശരിയാണോ?

ഉത്തരം: സിദ്ധാസനാദികളിൽ ആസീനനായി സ്വേച്ഛയാൽ പ്രാണൻ വിടുന്നവർ മഹാത്മാക്കളെന്നും രോഗാദി ബാധകളാൽ പ്രാണൻ വിടുന്നവർ ദുഷ്ടരെന്നും ലോകർ പറയുന്ന വാക്കുകൾ നിജമല്ല. ശരീരാവിർഭാവത്തിൽ നിന്ന് മരണ പര്യന്തം ജ്ഞാനിക്ക് നടക്കുന്ന കൃത്യങ്ങളെല്ലാം പ്രാരബ്ധ കർമ്മങ്ങളെ അനുസരിച്ചിരിക്കും. മുക്തനോ അല്ലെങ്കിൽ ബദ്ധനോ എന്നറിഞ്ഞു കൊള്ളുന്നതിനായി അവർ ജീവനോടിരിക്കുന്ന സമയത്തിൽ ഉള്ള അവസ്ഥയെപ്പറ്റി പറയുന്നതിന് അനുകൂലമെന്നല്ലാതെ പ്രാണപ്രയാണ സമയങ്ങളെപ്പറ്റി അറിഞ്ഞുകൊള്ളുന്നത് സാദ്ധ്യമല്ല. പ്രാണപ്രയാണസ്ഥിതികൂടി അവരുടെ പ്രാരബ്ധ കർമ്മമനുസരിച്ച് നടക്കും. ചില ക്രൂരന്മാർ മരണകാലത്തിൽ സുഖമായിപോകുന്നു. മറ്റു ചില മഹാത്മാക്കൾ മരണകാലത്തിൽ രോഗപീഡിതരായി കഷ്ടപ്പെട്ടുപോകുന്നു. ഇതെല്ലാം ശരീരാവസ്ഥ കളെന്നല്ലാതെ ആത്മസംബന്ധമല്ല.

ശ്ലോകം: *രാഗേച്ഛാ സുഖദുഃഖാദിബുദ്ധൗ സത്യം പ്രവർത്തതേ*
*സുഷുപ്തൗ നാസ്തി തന്നാശേ തസ്മാദ് ബുദ്ധേസ്തുനാത്മനഃ*

താ: രാഗം, ഇച്ഛ, സുഖം, ദുഃഖം മുതലായ സമസ്ത ദേഹാദി വൃത്തികളും ബുദ്ധിയിൽ ഇരിക്കുമെന്നല്ലാതെ ഇവയ്ക്ക് സാക്ഷിയായ ആത്മാവിൽ ഇരിക്കുന്നതല്ല. എന്തെന്നാൽ അവയെല്ലാം സുഷുപ്തി കാലത്തിലില്ല. അതിനാൽ ആത്മാവിലിരിക്കുന്നില്ല. മാത്രമല്ല ദേഹേന്ദ്രിയാദി സമസ്തവൃത്തികൾക്ക് ആത്മാവ് സദാ സാക്ഷിയായിരിക്കുന്നതിനാൽ തനിക്കന്യങ്ങൾ. ജ്ഞാനിക്ക് ദേഹം താനല്ലെന്ന ദൃഢബോധം ഉള്ളതിനാൽ ദേഹാദികളിൽ നടക്കുന്ന കൃത്യങ്ങൾ

താനല്ലെന്നും, താൻ നിത്യശുദ്ധ, മുക്ത സ്വയംപ്രകാശമെന്ന ബോധം ഇരിക്കുന്നു. അതിനാൽ സൂര്യന്റെ സമീപത്തിൽ അന്ധകാരം എപ്രകാരം പ്രവേശിക്കുന്നില്ലയോ അപ്രകാരം ജ്ഞാനിയായവന് ശരീരാദി ക്ലേശങ്ങൾ ഉണ്ടായാലും ചലിക്കുന്നതല്ല. ഇതിന്റെ ദൃഷ്ടാന്തങ്ങൾ ഇതിന്റെ മുമ്പായി ഉദാഹരിച്ചിരിക്കുന്നു. (ആത്മബോധം)

ശ്ലോകം: *നീ രോഗഉപവിഷ്ടോ വാ വിലുരുഗ്ണോവാവിലൂൻഭുവി*
*മൂർച്ഛിതോവാത്യജത്യേഷഃ പ്രാണാൻ ഭ്രാന്തിർ നസർവ്വദാ*

താ: ബ്രഹ്മജ്ഞാനി സമാധികാലത്തിൽ യാതൊരു ശരീര ക്ലേശവുമില്ലാതായാലും സിദ്ധാസനാസീനനായി എല്ലാവരോടും ഞാൻ പൊയ്ക്കൊണ്ടിരിക്കുന്നു എന്ന് പറഞ്ഞായാലും അല്ലെങ്കിൽ മഹാവ്യാധി ഗ്രസ്ഥനായാലും രോഗബാധയോടെ ഭൂമിയിൽ ഉരുണ്ടുകൊണ്ടായാലും മൂർച്ഛിതനായാലും പ്രാണനെ വിട്ടാൽ വിരോധമില്ല. എന്തെന്നാൽ ശരീരപതന പര്യന്തം പ്രാരബ്ധകർമ്മമനുസരിച്ചു തന്നെ നടക്കും. അതിനാൽ ദേഹവിയോഗ സമയസ്ഥിതി വലിയതല്ല. അവർ ജീവിച്ചിരിക്കുന്ന സമയത്തിൽ മുക്തനോ അല്ലെങ്കിൽ ബദ്ധനോ എന്നറിഞ്ഞുകൊള്ളേണ്ടത് ഒരുപക്ഷേ മരണ സമയത്തിൽ ബോധരഹിതനായിരിക്കുന്നവനെപ്പോലെ ജനങ്ങൾക്ക് കാണിക്കപ്പെട്ടാലും വിരോധമില്ല. പ്രാണൻ പോയശേഷം ദേഹശ്രമം ശമിച്ച് പിന്നീട് നിജമായ ബോധത്തിൽ ഇരിക്കും. എപ്രകാരമെന്നാൽ പകൽ ഒരുവൻ ഒരു പദ്യത്തെ പഠിച്ച് നിദ്രയിൽ സ്മൃതിയില്ലാതിരുന്നാലും പിന്നീട് ജാഗ്രത്തിൽ വരുമ്പോൾ എപ്രകാരം സ്മൃതി വരുമോ അപ്രകാരം ജീവൻമുക്തൻകൂടി പ്രാണൻ പോയശേഷം നിജസ്ഥിതിയിൽ ഇരിക്കും.

## തീർത്ഥയാത്ര

പ്രശ്നം: സ്വാമിജീ, തീർത്ഥയാത്ര ചെയ്താൽ വലിയ പുണ്യഫലമുണ്ടെന്ന് നിനച്ച് മുമുക്ഷുക്കൾ തിരിഞ്ഞുകൊണ്ടിരിക്കുന്നുവല്ലോ. ഇതിന് വല്ല രഹസ്യങ്ങളുമുണ്ടോ?

ഉത്തരം: തീർത്ഥയാത്ര മഹാപുണ്യകരം തന്നെയാണ്. അതിലൊരു രഹസ്യം അറിഞ്ഞിരുന്നാൽ നല്ലതാണ്. ആദികാലത്തിൽ ആ രഹസ്യം അറിഞ്ഞുകൊണ്ട് ഭക്തന്മാർ തീർത്ഥയാത്രകൾ പാദചാരികളായി ചെയ്ത് പരിശുദ്ധരായി. ഇപ്പോൾ പേരിന്നായി തീവണ്ടിയിൽ പോയ്ക്കൊണ്ടിരിക്കുന്നു. ഇവർക്ക് നല്ല ഗതിയുണ്ടാവു

ന്നത് സന്ദേഹാസ്പദം ഗംഗാദി തീർത്ഥങ്ങളിൽ സ്നാനം ചെയ്തതു കൊണ്ട് മാത്രം ഗതിയെന്ന് കരുതുന്നതിൽ യാതൊരു യുക്തിയുമില്ല. അപ്രകാരം ഗതിയുണ്ടാകുമെങ്കിൽ ആ ദേശക്കാരെല്ലാം നല്ലവരായി കാണേണ്ട താണ്. അങ്ങിനെ കാണുന്നില്ല അവിടെക്കൂടി ക്രൂരന്മാരും പാപികളും ഭക്തന്മാരും മുക്തന്മാരുമുണ്ട്. അതുപോലെ തന്നെ ഇവിടങ്ങളിലുമുണ്ട്. പക്ഷേ തീർത്ഥയാത്രകൊണ്ട് ഫലമില്ലാതിരുന്നാൽ വടദേശക്കാരെല്ലാം രാമേശ്വരാദി ദക്ഷിണ പുണ്യതീർത്ഥ ക്ഷേത്രങ്ങൾക്കും, ദക്ഷിണദേശക്കാർ ഗംഗാദി പുണ്യതീർത്ഥങ്ങൾക്കും, കാശ്യാദി ദിവ്യക്ഷേത്രങ്ങൾക്കും എന്തിനായി ചുറ്റിക്കൊണ്ടിരിക്കുന്നു. ഒരു സ്ഥലത്തിരുന്നാൽ പോരെ. തീർത്ഥയാത്രയാൽ ഫലമില്ലെന്ന് ഞാൻ പറയില്ല. എന്തെന്നാൽ തീർത്ഥതീരങ്ങളിലും പുണ്യക്ഷേത്ര ങ്ങളിലും അനേകം മഹാത്മാക്കൾ ഉണ്ടായിരിക്കും. അവരെ ദർശിച്ചാൽ അനേക ധർമ്മരഹസ്യങ്ങൾ ഗ്രഹിക്കാം. കൂടാതെ ഭക്തനായവൻ എപ്രകാരം ജീവിക്കണമോ എപ്രകാരം ആശ്രമം വെക്കേണമോ, എപ്രകാരം അതിഥിസേവ ചെയ്യണമോ എപ്രകാരം ധ്യാനനിഷ്ഠാദി അനുഷ്ഠാനം ആചരിക്കേണമോ തുടങ്ങിയ ധർമ്മങ്ങളെല്ലാം ഓരോ മഹാത്മാക്കളുടെ ആശ്രമത്തിലിരുന്ന് എപ്രകാരം തേനീച്ച അനേക പുഷ്പങ്ങളിലിരുന്ന് തേൻ സമ്പാദിക്കുന്നുവോ അതുപോലെ സാരം ഗ്രഹിക്കാം. കൂടാതെ ലോകത്തിന്റെ സ്ഥിതിഗതികൾ അറിഞ്ഞുകൊള്ളുവാൻ മുഖ്യമായി സഞ്ചാരം ചെയ്യേണ്ടുന്നതാണ്. അല്ലാതിരുന്നാൽ കൂപ മണ്ഡൂപന്യായരീതിയായിരിക്കും. ഒന്നും അറിയാതിരുന്നാലും താൻ ഗ്രഹിച്ചതിനപ്പുറം മറ്റൊന്നുമില്ലെന്ന് ഗർവ്വിച്ച് നശിച്ചുപോകും. പുണ്യസ്ഥലങ്ങളിൽ അനേകം മഹാത്മാക്കൾ ഉണ്ടാവും. അവരെ കാണുമ്പോൾ അപ്രകാരം താനുമായിത്തീരാൻ പ്രയത്നം ചെയ്യുന്നതാണ്. കൂടാതെ അനേകവിധ ജ്ഞാന,ധ്യാന യോഗ രഹസ്യങ്ങൾകൂടി വലിയവരിൽ നിന്നും സമ്പാദിക്കാം. ഈ സഞ്ചാരത്തിൽ തനിക്ക് തക്ക ഗുരു ഇല്ലാതിരുന്നാൽ വലിയവരെ കണ്ടുപിടിച്ച് ഉപദേശം സ്വീകരിക്കാം. ഇപ്പോൾ ഇംഗ്ലീഷിൽ ഐ.സി.എസ്. പരീക്ഷ വിജയം വരിച്ചാൽ ഈ ഭൂലോകമെല്ലാം ഒരുതവണ ചുറ്റിസഞ്ചരിക്കുന്നു. ഇത് ലോകത്തിലുള്ള നാനാസ്ഥിതി ഗതികളെ അറിഞ്ഞ് താൻ എപ്രകാരമിരിക്കണമെന്ന് സാരം ഗ്രഹിക്കണമെന്ന ഉദ്ദേശത്തോടുകൂടി മാത്രമാണ്. പിന്നെ ഹരിദ്വാർ, ഋഷികേശ്, നർമ്മദാതീരം മുതലായ സ്ഥലങ്ങളിൽ തനിക്കനുകൂല മായ ഇടത്തിൽ ഇരുന്ന് ധ്യാനം ചെയ്യാം. ചില സ്ഥലങ്ങളിൽ തീർത്ഥം

ധ്യാനനിഷ്ഠാദി തപസ്സുചെയ്യുന്നവർക്ക് വളരെ നല്ലത്. അപ്രകാരപ്പെട്ട സ്ഥലങ്ങളിലുള്ള ഭൂമിയുടെ ധാതുക്കൾ കൂടി ബ്രഹ്മനിഷ്ഠക്ക് അനുകൂലമായിരിക്കും. ചിലയിടങ്ങളിലുള്ള ജലവും ഭൂപ്രകൃതിയും (സാരം) ബ്രഹ്മനിഷ്ഠക്ക് അനുകൂലമല്ല. ഭൂസാരം നല്ലതായിരുന്നാൽ പ്രഥമമായി ജിതേന്ദ്രിയത്വമുണ്ടാകും. രണ്ട്. ധ്യാനത്തിൽ എത്രനേരമിരുന്നാലും നിഷ്ഠയിൽ നിന്ന് മനസ്സ് ബഹിർമുഖമായി പ്രസരിക്കുന്നതല്ല. മൂന്ന്. സത്വഗുണം ശീഘ്രമായി ഏർപ്പെടും. നാല്. യോഗസിദ്ധി പെട്ടെന്ന് സിദ്ധിക്കും. എപ്രകാരമെന്നാൽ സിദ്ധോടം ഭൂമിയിലെ പഴം പൊട്ടിച്ച് പഴങ്ങളുടെ വിത്ത് മറ്റൊരു ഭൂമിയിൽ വിള യിച്ചാൽ അവിടെയുണ്ടാകുന്ന പഴങ്ങൾക്ക് അത്ര മധുരമുണ്ടാകുന്നതല്ല. കാരണമെന്ത്. കാരണം ആ ഭൂമിയിലുള്ള ധാതുഭേദം. ചിലയിടങ്ങളിൽ നല്ല മധുരമുള്ള മാവുവെച്ചാലും കായ പുളിപ്പായിരിക്കും. ചിലയിടങ്ങളിൽ പുളിപ്പായ മാവുവെച്ചാലും കായ മധുരമായിരിക്കും. സിംഹളദേശത്തിലും ചില സ്ഥലങ്ങളിലും വില്ല്വപഴം മധുരമായിരിക്കും. ഈ ദേശത്തിലുള്ള വില്ല്വപഴം പ്രയോ ജനപ്പെടുന്നതല്ല. ഇപ്രകാരം ഗോക്കൾകൂടി ചിലയിടങ്ങളിലുള്ള പുല്ലുതിന്നാൽ പാൽ അധികമായും സാരമായും രുചിയായുമിരിക്കും. ചിലയിടങ്ങളിൽ അപ്രകാരമിരിക്കുന്നതല്ല. ഇതെല്ലാം ഭൂസാരത്തെ പൊറുത്ത് മാറിക്കൊണ്ടിരിക്കും. അതിനാൽ തപസ്സിന് അനുകൂലമായ സ്ഥലത്തിൽ മഹർഷികൾചെന്ന് ആ സ്ഥലങ്ങളെ ഇപ്പോൾ പുണ്യസ്ഥലങ്ങളെന്ന് പറഞ്ഞുവരുന്നു. അപ്രകാരപ്പെട്ട പുണ്യതീർത്ഥ ങ്ങളിലും ദിവ്യക്ഷേത്രങ്ങളിലും മഹർഷികളുടെ തപോമഹിമ എപ്പോഴും പ്രകാശിച്ചുകൊണ്ടിരിക്കുന്നു. ഭക്തിവൈരാഗ്യത്തോടെ പോകുന്ന പരിശുദ്ധാത്മാക്കൾ ആ പാവനഫലത്തെ അനുഭവി ക്കുന്നതാണ്. കൂടാതെ വർഷകാലത്ത് ബുദ്ധിയോടെ പത്തു മണിക്കൂർ വേല ചെയ്യുന്നവർക്ക് വേനൽക്കാലത്ത് നാലുമണിക്കൂർ വേല ചെയ്യുന്നത് സാദ്ധ്യമാകുന്നില്ല. കാരണമെന്തെന്നാൽ ശീതോഷ്ണം അനുസരിച്ചിരിക്കും. അതിനാൽ പുണ്യസ്ഥലങ്ങളെന്ന് വ്യവഹരിക്കുന്ന ചിലയിടങ്ങളിൽ ധ്യാനം ചെയ്യുന്നവർക്ക് വളരെ സഹായം ഉണ്ടാകും. ശരീരത്തിൽ ക്ലേശമുണ്ടാകുന്നതല്ല. ഇപ്രകാരപ്പെട്ട ഉഷ്ണദേശമല്ല. അപ്രകാരമുള്ള അനുകൂലദേശം കണ്ടുപിടിച്ച് നിഷ്ഠ ചെയ്യുവാനായി തീർത്ഥയാത്ര ചെയ്യണം. കൂടാതെ ചില സ്ഥലങ്ങളിൽ നിഷ്ഠയ് ക്കനുകൂലമായ ആഹാരം സുലഭമായി കിട്ടും. ഈ തീർത്ഥയാത്ര സദ്ഗുരുവിൽ നിന്നും ഉപദേശം സ്വീകരിക്കാനായിരിക്കേണ്ടതാണ്.

അടിക്കടി ചുറ്റുന്നത് ബുദ്ധിഹീനതയെന്ന് ശാസ്ത്രവും വലിയവരും പറയുന്നു. സഞ്ചരിക്കുന്നവർക്ക് ധ്യാനനിഷ്ഠാദികൾ ചെയ്യുന്നതിന് സമയം കിട്ടുന്നതല്ല. കൂടാതെ ആഹാരവും കൂടി സമയത്ത് കിട്ടാതെ കഷ്ടപ്പെടും. സ്നാനസന്ധ്യാദി ജപങ്ങൾ നടക്കുന്നതല്ല. മാത്രമല്ല ഇക്കാലത്ത് സഞ്ചാരം വളരെ ക്ലേശകരമാണ്. ധർമ്മം ക്ഷയിച്ചുപോയിരിക്കുന്നു. നല്ലവരെയും കെട്ടവരെയും വേർതിരിച്ചു കണ്ടുപിടിക്കുക സാദ്ധ്യമല്ലാതെ പോയിരിക്കുന്നു. അനേകർ ദുരാചാരന്മാരും ക്രൂരകൃത്യങ്ങൾക്ക് ഭയമില്ലാത്തവരുമായി തിരിഞ്ഞുകൊണ്ടിരിക്കുന്നു എന്ന സംഗതി സത്യം. ഇവരുടെ ക്രൂരകൃത്യങ്ങളാലാണ് നല്ലവനെ കണ്ടു പിടിച്ച് സഹായം ചെയ്യുവാനായി ഗൃഹസ്ഥന്മാർക്ക് അവകാശമില്ലാതെ പോയത്. അതിനാൽ പ്രസ്തുതകാലത്തിൽ സഞ്ചാരം ചെയ്യാതെ നിഷ്ഠയ്ക്ക് അനുകൂലമായ സ്ഥലത്തിരുന്ന് ധ്യാനം ചെയ്യുന്നവർ പുണ്യാത്മാക്കൾ എന്ന് നിനച്ചുകൊണ്ടിരിക്കുന്നു.

ശ്ലോകം: *നാസ്തിധ്യാന സമംതീർത്ഥം നാസ്തി ധ്യാന സമം തപഃ*
*നാസ്തിധ്യാന സമോയജ്ഞ സ്തസ്മാത്ധ്യാനം*
*സമാചരേത്*

താ: ധ്യാനത്തിനു സമമായ മറ്റൊരു തീർത്ഥസ്നാനമില്ല. പരബ്രഹ്മധ്യാനത്തിനു സമമായ തപസ്സില്ല. നിരന്തര പരമാത്മ ധ്യാനത്തിനു സമമായ യജ്ഞാദി കൃതുക്കളില്ല. അതിനാൽ സർവ്വദാ ചിത്ത നിരോധം ചെയ്ത് ധ്യാനനിഷ്ഠയിലിരിക്കുന്നതിനായി ശ്രീ ബാദരായണൻ ശ്രീ ശുകന് ഉപദേശിച്ചു.

ശ്ലോകം: *നിമിഷം നിമിഷാർദ്ധംവായത്ര തിഷ്ഠന്തി യോഗിനഃ*
*തത്രതത്ര കുരുക്ഷേത്രം പ്രയാഗോ നൈമിശം വനം*

താ: ബ്രഹ്മനിഷ്ഠന്മാർ ഏത് സ്ഥലത്തിൽ ഇരുന്ന് ഒരു നിമിഷമായാലും അർദ്ധനിമിഷമായാലും ധ്യാനയോഗനിഷ്ഠകളെ അനുഷ്ഠിക്കുന്നുവോ ആ സ്ഥലത്തെ കുരുക്ഷേത്രമെന്നും പ്രയാഗയെന്നും പാവനമായ നൈമിശാരണ്യമെന്നും മഹർഷികൾ കരുതുന്നു.

ശ്ലോകം: *സംത്യജ്യ ഹൃദ്ഗുഹേശ്ശാനം ദേവമന്യം പ്രയാന്തിയേ*
*തേ രത്നമഭി വാഞ്ഛന്തിത്യക്ത്വാഹസ്തസ്ഥ കൗസ്തുഭം*

താ: ആര് തന്റെ ഹൃദയത്തിൽ പ്രകാശിക്കുന്ന പരമാത്മാവിനെ വിചാരം ചെയ്ത് അറിഞ്ഞുകൊള്ളാതെ മറ്റു സ്ഥലങ്ങളിൽ ദൈവമിരിക്കുന്നുവെന്ന് ഭ്രമിച്ച് തിരിയുന്നുവോ അവൻ തന്റെ

കരത്തിലുള്ള കൗസ്തുഭമണിയെ അറിയാതെ വലിച്ചെറിഞ്ഞ് ഇതരസ്ഥലത്തിൽ രത്നത്തിനുവേണ്ടി തേടിക്കൊണ്ടിരിക്കുന്ന വരെപ്പോലെ ബുദ്ധിഹീനന്മാരാണ്.

ശ്ലോകം: *സംത്യക്ത്വാതാ ദൃശം ദേവംയഃ സേവേതാഽന്യദേവതാം*
*നഹി ഭാഗീരഥിം ത്യക്ത്വാകാംക്ഷതേ മൃഗതൃഷ്ണികാം*

താ: ആര് തന്നിലിരിക്കുന്ന പരമാത്മ സമമായ ആത്മാവിനെ വിചാരം ചെയ്ത് അറിഞ്ഞുകൊള്ളാതെ ഇതരസ്ഥലങ്ങളിൽ ദൈവപ്രാപ്തിക്കായി തിരിയുന്നുവോ അവൻ എപ്രകാരപ്പെട്ടവൻ എന്നാൽ ഗംഗാതീരത്തിൽ ഉള്ളവൻ ആ പരമപവിത്രജലം നല്ലതല്ലെന്ന് നിശ്ചയിച്ച് മൃഗതൃഷ്ണയിൽ കാണപ്പെടുന്ന ജലഭ്രമത്തെ കണ്ട്ഭ്രമിച്ച് ഇത് പരിശുദ്ധതീർത്ഥമെന്ന് നിശ്ചയിച്ച് ഓടിപ്പോകുന്ന മൂഢനെപ്പോലെ. അവൻ എങ്ങിനെയെന്നാൽ മൃഗതൃഷ്ണകൾ സ്വല്പദൂരത്തിൽ നീര് കാണിച്ച് അവിടേക്ക് പോകുമ്പോൾ ഇനിയും ദൂരത്തിൽ കാണപ്പെടും. അവിടെ പോയാൽ വീണ്ടും ദൂരത്തിൽ കാണിച്ചു കാണിച്ച് മനുഷ്യൻ തിരിഞ്ഞു ചാകുമെന്നല്ലാതെ നീര് കിട്ടുന്നതല്ലല്ലോ. അപ്രകാരം തീർത്ഥയാത്ര ചെയ്യുന്നവർക്ക് കൂടി ഒരു സ്ഥലം കണ്ടാൽ മറ്റൊരു സ്ഥലം കാണാൻ ആഗ്രഹമുണ്ടാകും. ആ സ്ഥലം ദർശിച്ചാലും ഇനിയൊരു സ്ഥലം ദർശിച്ചാൽ ജന്മസാഫല്യമുണ്ടാകുമെന്ന് നിശ്ചയിച്ച് കൊണ്ട് തിരിഞ്ഞു തിരിഞ്ഞുകൊണ്ട് ജന്മം പാഴാവും. ഇപ്രകാരം തിരിയുന്നതിന്റെ ഉദ്ദേശം എന്തെന്നാൽ തന്നെപ്പറ്റി അനേകം പേര് അനേക തീർത്ഥങ്ങളും പുണ്യക്ഷേത്രങ്ങളും ദർശിച്ചവനെന്ന് ശ്ലാഘിക്കു ന്നതിനു വേണ്ടി. കഷ്ടം, മരുന്നുകളുടെ പേര് പറഞ്ഞാൽ രോഗികൾക്ക് ശാന്തിയുണ്ടാകുമോ? "പുട്ടമിതഗോട്ടിന ബുജഗം ഭുവച്ചുനാ" ശ്രീ സേവമണ്ണ വചനം.

ശ്ലോകം: *ബാഹഭ്രമതിയഃ കശ്ചിത്ത്യക്ത്വാ ദേഹസ്ഥമീശ്വരം*
*സ്വഗൃഹേ പായസം ത്യക്ത്വാ ഭിക്ഷാമടതി ദുർമതിഃ*

താ: യാതൊരുവൻ തന്റെ ഹൃദയത്തിലിരിക്കുന്ന പരമാത്മാവിനെ ശരിയായ അനുഷ്ഠാന നിഷ്ഠയോടെ അറിഞ്ഞുകൊള്ളാൻ പ്രയത്നി ക്കാതെ ദേശസഞ്ചാരം പാവനമാണെന്ന് കരുതുന്നുവോ അവൻ വീട്ടിലുള്ള ക്ഷീരാന്നത്തെ ഭുജിച്ച് സുഖിക്കാതെ ഇതരഗൃഹങ്ങളിൽ ഭിക്ഷാന്നത്തിനു തിരിയുന്ന മൂഢനെപ്പോലെയാകുന്നു.

ശ്ലോകം: *തത്രൈവ ഗംഗായമുനാ ച വേണീ ഗോദാവരീ സിന്ധു സരസ്വതീ ച*
*സർവ്വാണിതീർത്ഥാനി വസന്തിതത്രയത്രാ ച്യുതോ നാമ കഥാപ്രസംഗഃ*

താ: നിർമ്മല ഭക്തൻ ഏതു സ്ഥലത്തിൽ ജപഭജനധ്യാന പാരായണങ്ങളെ ചെയ്തുകൊണ്ടിരിക്കുന്നുവോ ആ സ്ഥലത്തിൽ ഗംഗയും യമുനയും വേണിയും ഗോദാവരി, സിന്ധു, സരസ്വതി മുതലായ സമസ്ത തീർത്ഥങ്ങളും സാന്നിദ്ധ്യത്തിൽ തന്നെയിരിക്കും.

ശ്ലോകം: *ക്ഷമാതീർത്ഥം തപസ്തീർത്ഥം തീർത്ഥമിന്ദ്രിയനിഗ്രഹഃ*
*സർവ്വഭൂത ദയാതീർത്ഥം ധ്യാനതീർത്ഥ മനുത്തമം.*

താ: തീർത്ഥമെന്നാൽ എന്താണ്. ഏതിനാൽ സംസാര സാഗരം തരണം ചെയ്യുന്നുവോ അതിന് തീർത്ഥമെന്ന് പേര്. അതാണ് തീർത്ഥശബ്ദത്തിന്റെ അർത്ഥം. ആ തരണോപായമായ തീർത്ഥം ഏതെന്നാൽ ക്ഷമതന്നെ തീർത്ഥം. തപസ്സാണ് തീർത്ഥം. ഇന്ദ്രിയ നിഗ്രഹമാണ് തീർത്ഥം. സമസ്തപ്രാണികളിലുമുള്ള കരുണ തന്നെ തീർത്ഥം. ധ്യാനതീർത്ഥം എല്ലാറ്റിലും അത്യുത്തമം. ഇപ്രകാരം ധരിക്കാതെ ഈ ഗുണങ്ങളില്ലാതെ തീർത്ഥങ്ങളിൽ മുങ്ങിയാൽ സംസാരസാഗരം തരണം ചെയ്യുമെന്ന് പറയുന്നത് തെറ്റ്.

ശ്ലോകം: *ഇന്ദ്രിയാണാം വിചരതാം വിഷയേഷ്വപഹാരിഷു*
*സംയമേയത്നമാതിഷ്ഠേ ദ്വിധ്വാന്യന്തേവ വാജിനാം*

താ: അപായകരങ്ങളായ വിഷയങ്ങളിൽ സഞ്ചരിക്കുന്ന സ്വഭാവമുള്ള ഇന്ദ്രിയങ്ങളെ സംയമം ചെയ്യുവാൻ നല്ല പ്രയത്നം ചെയ്യേണ്ടുന്നതാണ്. എപ്രകാരം പാതതെറ്റിപ്പോകുന്ന കുതിരകളെ സാരഥി കടിഞ്ഞാൺ പിടിച്ച് നല്ല മാർഗ്ഗത്തിലൂടെ നടത്തിക്കുംപ്രകാരം ഇന്ദ്രിയങ്ങളായ കുതിരകളെ വിഷയമാർഗ്ഗത്തിൽ നിന്ന് തിരിച്ച് ഈശ്വരധ്യാന മാർഗ്ഗമായി നടത്തിക്കുന്നവർ ധന്യരാകുന്നതാണ്.

ശ്ലോകം: *ജലസ്നാനം മലത്യാഗം മന്ത്രസ്നാനം മനശ്ശുചിഃ*
*ഭസ്മസ്നാനം ഹരേത്പാപം ജ്ഞാനസ്നാനം പരം പദം.*

താ: തീർത്ഥങ്ങളിൽ സ്നാനമാചരിച്ചാൽ ശരീരത്തിലുള്ള മാലിന്യം അകലും. മന്ത്രജപമെന്ന സ്നാനത്താൽ മനസ്സ് പരിശുദ്ധമാകും. ഭസ്മസ്നാനത്താൽ പാപം നശിക്കും. ജ്ഞാനസ്നാനം ഒന്നുമാത്രം നിജമായ മുക്തി കൊടുക്കും.

ശ്ലോകം: *ധ്യാനഹൃദേ ജ്ഞാന ജലേ രാഗദ്വേഷ മലാപഹേ*
*യഃസ്നാതിമാനസേ തീർത്ഥേ സയാതി പരമാം ഗതിം.*

താ: ബ്രഹ്മധ്യാനമെന്ന ജലാശയത്തിൽ രാഗദ്വേഷാദി മലരഹിതമായ ആത്മജ്ഞാനമെന്ന ജലത്തിൽ പരിശുദ്ധ മനസ്സായ തീർത്ഥത്തിൽ ഇറങ്ങി ആര് സ്നാനം ചെയ്യുന്നുവോ അവൻ നിശ്ചയ മായും പരമഗതിയെ പ്രാപിക്കുമെന്ന് ശ്രീ വ്യാസമഹർഷി മാനസസ്നാനത്തിൽ ഉപദേശിച്ചു. ഇപ്രകാരം പറഞ്ഞതിനാൽ തീർത്ഥയാത്രയെ ദുഷിച്ചെന്ന് കരുതരുത്. വിധിപ്രകാരം ഭക്തിശ്രദ്ധ യോടെ തീർത്ഥയാത്ര ചെയ്യുന്നതിൽ അല്പം ഫലം ഉണ്ടാകും. ആ തീർത്ഥക്കരയിൽ അനേകം മഹർഷിമാർ തപസ്സുചെയ്യുന്നതിനാൽ ആ തപശക്തി ഇപ്പോഴും പരിശുദ്ധ ഹൃദയമുള്ളവരെ പാവനരാക്കി മാറ്റുന്നു. ഒരു പെട്ടിയിൽ സുഗന്ധവസ്തുക്കളെ വെച്ചിരുന്ന് പിന്നീട് പുറത്തെടുത്തിട്ടാൽ ചില ദിനങ്ങൾവരെ സുഗന്ധം എപ്രകാരം ഇരിക്കുമോ അപ്രകാരം തന്നെ മഹാത്മാക്കളുടെ തപോമഹിമ ഇപ്പോഴും അവിടെ പ്രകാശിച്ചുകൊണ്ടിരിക്കും. ഇപ്രകാരപ്പെട്ട പുണ്യകാര്യങ്ങൾ മഹർഷികൾ ഏർപ്പാടു ചെയ്യാതിരുന്നാൽ സദാ സംസാരകൃത്യങ്ങളിൽ ഇരിക്കുന്നവർക്ക് പുണ്യകാര്യങ്ങൾ ചെയ്യുന്നതിനും ഭഗവത്നാമ സങ്കീർത്തനങ്ങൾ ചെയ്യുന്നതിനും സാധു സജ്ജനങ്ങളെ ദർശിക്കുന്നതിനും സമയംകിട്ടാതെ പശുപ്രായരായി ദിനങ്ങൾ വ്യർത്ഥമാകും. പുണ്യതീർത്ഥ മഹിമ ഉണ്ടായാൽ ആയിടത്തിൽ ഇരിക്കുന്നവർ എന്തുകൊണ്ട് പുണ്യാത്മാക്കൾ അല്ലെന്ന് ഒരു പ്രശ്നം ജനങ്ങൾ ചോദിക്കും. അത് ശരിയല്ല. അവിടെ ഇരിക്കുന്നവർകൂടി ഭക്തിശ്രദ്ധയുള്ളവരായിസന്മാർഗ്ഗികളായിരുന്നാൽ മനഃശ്ശുദ്ധി ശീഘ്രത്തിലുണ്ടാകും. സദാചാരികൾ ആകാത്ത കാരണത്താൽ പാപം നിവൃത്തി ആകുന്നില്ല. എപ്രകാരമെന്നാൽ ഔഷധത്തിന് ശരിയായ പഥ്യം ഇരുന്നാലല്ലേ ഫലിക്കൂ. പഥ്യമില്ലാതെ ഔഷധം കഴിച്ചാൽ ഫലമില്ലെന്ന് പറയാമോ. കൂടാതെ ഒരു മഹാത്മാവായ ഗുരുവിന്റെ സമീപത്തിൽ ഇരിക്കുന്ന ചിലർ അതീന്ദ്രിയ ജ്ഞാനികളായും ചിലർ ക്രൂരനായും പ്രത്യക്ഷമായി കാണപ്പെടുന്നു. ക്രൂരന്മാരെക്കണ്ട്, ആ മഹാത്മാവിന് മഹിമയില്ലെന്ന് പറയുന്നത് എത്ര ഘോരപാപം. അപ്രകാരം തീർത്ഥത്തിൽ സർവ്വദാ ഇരുന്ന് സങ്കല്പം പറയുന്നവർ കൂടി എന്തുകൊണ്ട് പവിത്രർ ആകുന്നില്ല എന്ന് ചോദിക്കാം. കാരണമെന്തെന്നാൽ അവർ അധികമായി ദാനം വാങ്ങുന്നതിനാലും അസത്യം പറയുന്നതിനാലും വിധിപ്രകാരം അനുഷ്ഠിക്കാത്തതിനാലും വ്യഭിചാരാദി ദുഷ്കൃത്യങ്ങൾ ചെയ്യുന്നതിനാലും പുണ്യത്തേക്കാൾ പാപം അധികമായി സംഭവിച്ചു

കൊണ്ടിരിക്കുന്നു. അതിനാൽ പാപനിവൃത്തിയാകുന്നില്ല. എപ്രകാരമെന്നാൽ പാൽ ശരീരത്തിന് നല്ലതായാലും ഉപ്പിട്ടുകുടിച്ചാൽ അതുകൊണ്ടുതന്നെ രോഗങ്ങളുണ്ടാകും. കൂടാതെ നാലണ സമ്പാദിക്കുന്നവൻ പത്തുരൂപ ചെലവു ചെയ്താൽ അവൻ എങ്ങനെ കടക്കാരനാകാതിരിക്കും. അപ്രകാരം തന്നെ തീർത്ഥസ്ഥലത്തിൽ ഇരിക്കുന്നവന്റെയും അവസ്ഥ. ചിലർ കാശിയാത്ര ചെയ്തു വന്നശേഷം പാപകൃത്യങ്ങൾ എന്തുകൊണ്ട് നശിച്ചില്ലെന്ന് കൂടി ചോദിക്കാം. അവർക്ക് പോകുന്നതിനുമുൻപുണ്ടായിരുന്ന പാപം അല്പം ശമിച്ചിരിക്കാം. വന്നശേഷം ശുദ്ധമായിരുന്നാൽ പുണ്യാത്മാവ് തന്നെ. സംശയമില്ല. അപ്രകാരം ചെയ്യാത്ത കാരണത്താൽ, പിന്നീട് പാപകാര്യങ്ങൾ ചെയ്യുന്നതിനാൽ ബദ്ധനാകുന്നു. എങ്ങിനെയെന്നാൽ ഒരുവൻ അമിതമായ കടക്കാരനായിരുന്നാൽ ഒരു ധനികൻ ഇവനിൽ ദയയുണ്ടായി കടമെല്ലാം തീർത്തു. അതിനുശേഷം ഇവൻ കടം വാങ്ങാതിരുന്നാൽ ബദ്ധനാകുന്നതല്ല. പക്ഷേ വീണ്ടും കടം വാങ്ങുകയാണെങ്കിൽ എപ്രകാരം കടം തീരും. അതിനാൽ ഭക്തിശ്രദ്ധയോടെ തീർത്ഥയാത്രകളെ പുണ്യക്ഷേത്രങ്ങളെ സേവിച്ചുവന്നശേഷം നല്ല ജ്ഞാനനിഷ്ഠയോടെ ഇരിക്കുന്നവർക്ക് സദ്ഗതി സിദ്ധിക്കുമാറാകട്ടെ!!

ഹരി ഓം തത് സത്

## ഗൃഹസ്ഥ ധർമ്മം

പ്രശ്നം : അല്ലയോ സ്വാമിജീ അങ്ങ് എല്ലാ വിഷയങ്ങളും പ്രതിപാദിച്ചപ്പോൾ കൂടി വിഷയം ബന്ധമെന്നും, സ്ത്രീകൾ നരകദ്വാരമെന്നും പറഞ്ഞിരിക്കുന്നതിനാൽ ഗൃഹസ്ഥാശ്രമത്തിലിരിക്കുന്നവർക്ക് ഗതിയില്ലെന്ന് അങ്ങയുടെ മതമാണോ?

ഉത്തരം: ഞാൻ ഗൃഹസ്ഥാശ്രമത്തെ ഒരിടത്തും ദുഷിച്ചില്ല. അപ്രകാരംതന്നെ സ്ത്രീകളെയും നിന്ദിക്കുന്നതല്ല. ഇപ്രകാരം നിനക്ക് തോന്നുന്നത് എന്റെ ആന്തരാഭിപ്രായം അറിയാതെ പോയതിനാലാണ് സ്ത്രീകളെ ഞാൻ നിന്ദിച്ചോ അല്ലെങ്കിൽ സ്തുതിച്ചോയെന്ന സംഗതി സ്ത്രീകൾക്ക് ബ്രഹ്മവിദ്യാധികാരത്തെപ്പറ്റി പറഞ്ഞ ഭാഗം നോക്കൂ. സ്ത്രീകളെ നിന്ദിച്ചാൽ എന്റെ മാതൃനിന്ദക്ക് സമമല്ലേ. അതായത് മാതൃഗർഭത്തിൽ നിന്നല്ലേ നമ്മളെല്ലാം ജനിച്ചത്, ഞാൻ ഗൃഹസ്ഥാശ്രമത്തിലുള്ള ഭക്തരോട് അവരുടെ ഭാര്യമാരെ അധികമായി പ്രേമിക്കുന്നതിന് പറയുന്നതല്ലാതെ നിന്ദിക്കുന്നതിന് പറ

യുന്നതല്ല. പക്ഷേ ആ പ്രേമം പാമരന്മാരെപ്പോലെ ദേഹസംബന്ധമാകരുത്. ആത്മപരമായിരിക്കേണ്ടതാണ്. എങ്കിലും സ്ത്രീകളെ ചില സ്ഥലങ്ങളിൽ വളരെ ദുഷിച്ച സംഗതി ശരിതന്നെ. അത് കേവലം വിഷയാസക്തരാൽ ദൈവവിചാരമില്ലാതെ ഭക്തരുടെ ഭക്തിയെ നശിപ്പിച്ച് വിഷയത്തിലിരിക്കുന്നവരെ മാത്രമാണ്. അപ്രകാരമുള്ളവരെ മാത്രം ദുഷിച്ചുവെന്നതല്ലാതെ പതിവ്രതകളാൽ ദൈവഭക്തിപരകളായുള്ളവരെ ജഗത്മാതാക്കൾ എന്നു വിശ്വസിക്കുന്നു. അപ്രകാരം തന്നെ ഗൃഹസ്ഥാശ്രമം കൂടി നിന്ദിച്ച സംഗതി സത്യം. പക്ഷേ അത് ഗൃഹസ്ഥധർമ്മസംഗതി അറിയാതെ കേവലം പശുപ്രായരായ വിഷയലോലുപരായി മരണപര്യന്തം സംസാരം തന്നെ പരമഗതിയെന്ന് വിശ്വസിച്ചിരിക്കുന്നവരെയാണ്. സത്യധർമ്മപരായണരായി ദൈവഭക്തിപരരായി അതിഥി സത്കാരനിഷ്ഠയുള്ളവരെ ലോകരക്ഷകരെന്ന് ഞാൻ വിചാരിക്കുന്നു. അപ്രകാരമുള്ള പുണ്യ പുരുഷരായ ഗൃഹസ്ഥന്മാരുടെ സഹായമില്ലാതിരുന്നാൽ ഇതര ആശ്രമങ്ങളായ ബ്രഹ്മചര്യം, വാനപ്രസ്ഥം, സന്യാസം എന്ന് മൂന്നു ആശ്രമങ്ങൾ ശരിയായി നടക്കുന്നത് കഷ്ടസാദ്ധ്യം. ഈ മൂന്ന് ആശ്രമസ്ഥന്മാരെ പോഷിപ്പിക്കുന്ന കർത്തവ്യം ഗൃഹസ്ഥന്റെ ശിരസ്സിൽ ഭാരമായിരിക്കുന്നുവെന്ന് ഗൃഹസ്ഥൻ മറക്കരുത്. ഈ വിഷയമിപ്പോൾ ലോകത്ത് അന്തരിച്ചിരിക്കുന്നു. ഗൃഹസ്ഥൻകൂടി യൗവനകാലം വരെ ഗൃഹസ്ഥാശ്രമത്തിലിരുന്ന് പിന്നീട് ഏകാന്തസ്ഥലം അവലംബിച്ച് ബ്രഹ്മനിഷ്ഠ ചെയ്യേണ്ടതാണെന്ന് വിധിയുണ്ട്. ഇപ്രകാരപ്പെട്ട കാലത്തിൽ അച്ഛനമ്മമാർക്ക് അന്നവസ്ത്രങ്ങൾ കഷ്ടമില്ലാതെ സിദ്ധിക്കുന്നതിന് പ്രപഞ്ചകാര്യങ്ങൾ അവരോട് പറയാതെ അവരുടെ നിഷ്ഠ പൂർത്തിയാകുന്നതിന് വേണ്ടുന്ന സഹായം ചെയ്യുന്നതിനായി പുത്രസന്താന മുണ്ടായിരിക്കണമെന്നല്ലാതെ ചത്തതിനുശേഷം പുത്രൻ പിതൃതർപ്പ ണാദി ക്രിയകളാൽ മാതാപിതാക്കന്മാരെ ഉദ്ധരിക്കുമെന്ന് കരുതുന്നത് അവിശ്വാസാസ്പദം. ഈ കാലത്തിൽ ഗൃഹസ്ഥാശ്രമത്തിൽ ഇരുന്ന് രാജയോഗം സിദ്ധിക്കുന്നതിനായി നാല് അംഗങ്ങൾ പൂർണ്ണമായിരിക്കേണ്ടതാണ്. ഈ വിധി സാധാരണക്കാർക്ക് ചെല്ലുമെന്നല്ലാതെ വിശേഷസ്ഥിതിയുള്ളവർക്ക് ഉണ്ടായാലും ഇല്ലാതിരുന്നാലും ശരിതന്നെ. ഇതിൽ ആദ്യം തന്നെ പതിസതികളുടെ പ്രാണങ്ങൾ ഏകമായിരിക്കേണ്ടതാണ്. അതായത് ഭാര്യാഭർത്താക്കന്മാരുടെ മനസ്സ് ഏകമായിരിക്കേണ്ടതാണ്. എന്നാൽ ഭർത്താവിന്റെ ബ്രഹ്മവിചാരത്തിന് ഭാര്യ സഹായിയായിരിക്കേണ്ടതാണ്. അപ്രകാരം

തന്നെ ഭാര്യയുടെ ഭഗവത് ഭക്തിയെന്ന വിഷയത്തിൽ ഭർത്താവ് യാതൊരു പ്രതിബന്ധവും ചെയ്യരുത് ഈ വിഷയത്തിൽ ഐക്യമുണ്ടാകാതെയിരുന്നാൽ ഭർത്താവ് ഭാര്യയെ നല്ലവഴിക്ക് കൊണ്ടുവരുന്നതിന് വളരെ പ്രയത്നിക്കേണ്ടതാണ്. ഇരിക്കും പ്രകാരമിരിക്കട്ടെയെന്ന് കരുതി വിടാൻ പാടില്ല. ഭാര്യയെ രക്ഷിക്കുന്ന കർത്തവ്യം ഭർത്താവിൽ നിക്ഷിപ്തമായിരിക്കുന്നു. അപ്രകാരം സ്ത്രീയുടെ ബ്രഹ്മനിഷ്ഠക്ക് പുരുഷൻ പ്രതിബന്ധം ചെയ്താൽ അവനെ നല്ല മാർഗ്ഗത്തിൽ തിരിച്ചുവിടാൻ അടിക്കടി വളരെ പ്രയത്നിക്കേണ്ടതാണ്. വേഗമായ ഭർത്താവിനെ നിരസിക്കരുത്. (ഉപേക്ഷിക്കരുത്) ഭർത്താവിന്റെ ആജ്ഞയെ അനുസരിക്കുന്നത് സ്ത്രീയുടെ പരമധർമ്മം. രണ്ട്- വിശേഷധനമുള്ളവർക്കും വളരെ ദരിദ്രരായിരിക്കുന്നവർക്കും ബ്രഹ്മനിഷ്ഠ സാധിക്കുന്നത് കഷ്ടതരം. ഇവർ ഇരുവർക്കും പ്രപഞ്ചത്തിൽ അധികസമയം വേല ചെയ്യേണ്ടി യിരിക്കുന്നു. അന്നവസ്ത്രാദികൾക്ക് കഷ്ടമില്ലാതെ നടക്കുന്ന സ്ഥിതി പരമാത്മാവ് ഏർപ്പെടുത്തിയാൽ ഗൃഹസ്ഥാശ്രമത്തിലുള്ള ബ്രഹ്മ നിഷ്ഠന്മാർ വളരെ ഭാഗ്യശാലികൾ. മൂന്ന്. ഏതെങ്കിലും വേല ചെയ്യുന്ന വിഷയത്തിൽ പരാധീനം ഇല്ലാതെ സ്വാധീനമായിരുന്നാൽ വളരെ നല്ലത്. എന്നാൽ തന്നിഷ്ടപ്രകാരം പോകുന്നതിനും, വരുന്നതിനും അനുകൂലപ്പെട്ടിരിക്കേണ്ടതാണ്. നാല്. ഇഷ്ടാനു സാരമായി പോകുന്നതിനും, വരുന്നതിനും സാദ്ധ്യമില്ലാതിരുന്നാൽ ക്ലിപ്തമായ സമയമിരിക്കേണ്ടതാണ്. ഈ നാല് സംഗതികൾ ശരി യായിചേർന്നാൽ ഗൃഹസ്ഥാശ്രമത്തിൽ ഇരുന്ന് വിചാരമുള്ള സ്ത്രീ പുരുഷന്മാർക്ക് ധന്യരാകാം. ഗൃഹസ്ഥാശ്രമം ഏർപ്പെട്ടത് മനസ്സ് എല്ലാ വിഷയങ്ങളിലും പരിപക്വമായോ ഇല്ലയോ എന്ന് പരീക്ഷിക്കുവാനാണ്. അല്ലാതെ മരണപര്യന്തം പുത്രമിത്രകള ത്രാദികളുമായി സംസാരത്തിൽ മുഴുകി ചാവാനായിട്ടല്ല.

ശ്ലോകം: *സന്തുഷ്ടോ ഭാര്യയാ ഭർത്താ ഭർത്താ ഭാര്യാ തഥൈവ ച*
*തസ്മിന്നേവ കുലേനിത്യംകല്ല്യാണം തത്ര വൈധ്രുവം*

താ: ഭാര്യയോടുകൂടി ഭർത്താവും, ഭർത്താവോട് ഭാര്യയും ഏകമനസ്സുള്ളവരായി പരസ്പര പ്രേമത്തോടെ സന്തുഷ്ടരായി സത്യനിഷ്ഠരായി വർത്തിക്കുന്നകുടുംബം നിത്യം മംഗളകര മായിരിക്കും. വർഷകാലത്ത് എല്ലാ സ്ഥലങ്ങളിലുമുള്ള ജലം ഏരി

യിൽ ചേരുന്നതുപോലെ സാധ്വീമണികളുടെ ഗൃഹത്തിലേക്ക് സമസ്ത വിധങ്ങളായ ശ്രേയസ്സുകളും ചേരുമെന്ന് മനുസ്മൃതി.

ശ്ലോകം: *അനുകൂലകളത്രോ യസ്തസ്യ സ്വർഗ്ഗ ഇഹൈവഹി*
*പ്രതികൂല കളത്രസ്യ നരകോ നാത്രസംശയഃ*

താ: സദാചാരനിഷ്ഠനായവന് അനുകൂലയായ ഭാര്യയെകിട്ടിയാൽ അവന്റെ സ്വർഗ്ഗം ഇവിടെത്തന്നെയാണ്. പ്രതികൂലയായ ഭാര്യയാണെങ്കിൽ അതിനേക്കാൾ ഘോരമായ മഹാനരകം ഇല്ല, എന്ന് മഹാഭാരതം.

ക.ശ്ലോകം: *ആലിഹപരസൗഖ്യമുലകു*
*നാലയ മൈനട്ടി ദൈന നാലവവച്ചുൻ*
*ഈലാഗുനഗാകുണ്ടിന*
*കാലുനിപേനുടൂതയതിയുഗദരാവേമാ*

ഇഹപരസൗഖ്യങ്ങൾക്ക് നിദാനമായ ഭാര്യയെ ഭാര്യയെന്നു പറയാം. അതിനെതിരായിരിക്കുകയാണെങ്കിൽ അവൾ യമദൂതയാണന്നല്ലേ പറയേണ്ടുന്നത്.

ആ: *ഗുണവതിഗലഗൃഹമു ഗോമുഗാനുണ്ടുനു*
*ചികടിണ്ട ദിവ്വേ ചേലഗിനട്ലു*
*ദേവുടുന്ന കോമ്പ ദിവ്വേ നില്പിനയട്ലേ*
*വിശ്വതാഭിരാമ വിനുരവേമ*

ഗുണവതിയായ ഭാര്യയുള്ള വീട് വളരെ സംതൃപ്തിയുള്ളതായിരിക്കും. എപ്രകാരമെന്നാൽ ഇരുട്ടുള്ള വീട്ടിൽ ദീപം പ്രകാശിക്കുന്നതുപോലെയും ദേവാലയത്തിൽ വെച്ച വിളക്കു പോലെയുമിരിക്കും.

ആ: *ഇട്ടിയൗവ്വനമുന ഈശ്വരധ്യാനം ബു*
*കലിഗിജേയ വലയു കരുണ തോനൂ*
*ചേയകുന്നഗാനി ക്ഷിതിസൗഖ്യമേദയാ*
*വിശ്വദാഭിരാമ വിനുരവേമ*

ഇപ്രകാരപ്പെട്ട യൗവ്വനത്തിൽ ഈശ്വരധ്യാനം കാരുണ്യത്തോടെ ചെയ്യേണ്ടുന്നതാണ്. അപ്രകാരം ചെയ്യാതിരുന്നാൽ ഭൂലോകത്തിൽ സൗഖ്യം എവിടെ?

ശ്ലോകം: *യജ്ഞദാനാദിഭിഃ പുണ്യൈർ യോഗസിദ്ധിർഭവിഷ്യതി*
*യോഗാത്സംജായതേ ജ്ഞാനം ജ്ഞാനാത് മുക്തിർനകർമ്മണഃ*

താ: മനുഷ്യർക്ക് യജ്ഞദാനധ്യാന തപസ്സ് മുതലായ പുണ്യകർമ്മങ്ങൾ നിഷ്കാമമായി ചെയ്തുകൊണ്ടാൽ ക്രമേണ മനപ്പരിശുദ്ധി ഉണ്ടായി ധ്യാനയോഗത്താൽ ആത്മജ്ഞാനം പ്രകാശിക്കും. ആത്മജ്ഞാനത്താൽ ജീവൻമുക്തിയുണ്ടാകും. പാപകർമ്മങ്ങൾ ചെയ്യുന്നവർക്ക് സുഖമുണ്ടാവില്ലെന്ന് ബ്രഹ്മഗീത.

ശ്ലോകം: *സത്യം സത്യം പുനഃ സത്യം ഉദ്ധൃത്യ ഭുജമുച്യതേ*
*പ്രസാദാദേവസർവ്വേഷാം സർവ്വസിദ്ധിർമഹേശിതുഃ*

താ: ഞാൻ സത്യം സത്യമായും വീണ്ടും സത്യമായും രണ്ട് കൈകളും ഉയർത്തിപ്പറയുന്നു. സമസ്തപ്രാണികൾക്കും പരമേശ്വരന്റെ അനുഗ്രഹത്താൽ സമസ്ത സിദ്ധികളുമുണ്ടാകും. അതിനാൽ ഈശ്വരകൃപയുണ്ടാകുവാൻ ധർമ്മനിഷ്ഠയിൽക്കൂടി ഭക്തി ചെയ്യുന്നത് ഗൃഹസ്ഥരുടെ മുഖ്യകർത്തവ്യം.

ശ്ലോകം: *യഥാഽദർശേ സ്വകം രൂപം യഥാവന്നിർമ്മലേ നരഃ*
*തഥാപശ്യതി ദേഹേഽസ്മിൻ ആത്മാനം ബ്രഹ്മകേവലം*

താ: എപ്രകാരം പരിശുദ്ധ ദർപ്പണത്തിൽ തന്നുടെ രൂപം സ്പഷ്ടമായി പ്രതിബിംബിക്കുമോ അപ്രകാരം മനസ്സെന്ന ദർപ്പണത്തിലുള്ള സമസ്തവിഷയവാസനയെന്ന മാലിന്യം ധ്യാനനിഷ്ഠയാൽ നശിപ്പിച്ചാൽ സാക്ഷാൽ ബ്രഹ്മസ്വരൂപം ഗൃഹത്തിൽ ഇരുന്നുതന്നെ കാണപ്പെടും. പരിശുദ്ധ ഹൃദയം ഇല്ലാത്തവർക്ക് അരണ്യത്തിലായാലും മലിനദർപ്പണത്തിൽ ശരീരം കാണപ്പെടാത്തതുപോലെ ഈശ്വരദർശനം സിദ്ധിക്കുന്നതല്ല. (ബ്രഹ്മഗീത)

ശ്ലോകം: *വടുർവാഗേ ഹിവായതിരപി ജഡീ വാതതിതരോ*
*നരോവായഃ കശ്ചിത്ഭവതു ഭവകിം തേന ഭവതി*
*യദീയം ഹൃദ്പത്മം യതി ഭവതധീനം പശുപതേ*
*തദീയസ്ത്വം ശംഭോ ഭവസിഭവഭാരം ച വഹസി*

(ശിവാനന്ദലഹരി)

താ: ബ്രഹ്മചര്യാദി ആശ്രമസ്ഥൻമാർ ആയാലും ബ്രാഹ്മണാദി വർണ്ണത്തിൽ പെട്ടവരായാലും സ്ത്രീപുരുഷ ശൂദ്രന്മാരായാലും ഇവരിൽ നിന്ന് അന്യരായ ചണ്ഡാലാദികളായാലും ശരി അവർക്ക്

എന്താണ് ഉള്ളത്. നിർമ്മലഭക്തിയോടെ ഹൃദയപത്മത്തിൽ പരമാത്മാവിനെ ധ്യാനിക്കാൻ മനസ്സുള്ള അവരുടെ സമസ്ത സംസാര ഭാരങ്ങളെയും ആ സർവ്വേശ്വരൻ തന്നെ ശിരസ്സിൽ വഹിച്ച് ഭക്തനായ അവനെ സംരക്ഷിച്ച് രക്ഷിക്കുമെന്ന് ശിവാനന്ദലഹരി.

ശ്ലോകം: *സ്വധർമ്മാചരണം ശക്ത്യാ വിധർമ്മാച്ച വിവർത്തനം*
*ദൈവാല്ലബ്ധേന സന്തോഷ ആത്മവിച്ചരണാർച്ചനം*

താ: വേദവ്യാസൻ മഹാഭാരതം രചിച്ചുകൊണ്ടിരിക്കുമ്പോൾ ശൗനകാദി ഋഷികൾ അല്പായുസ്സും, സ്വല്പബുദ്ധിയും ഉള്ള കലിയുഗ മനുഷ്യർ ഈ പതിനെട്ട് പർവ്വങ്ങളും പഠിച്ച് സാരം ഗ്രഹിക്കുന്നത് ദുസ്തരമെന്ന് അപേക്ഷിച്ചതിനാൽ സർവ്വശാസ്ത്രസാരമെന്ന് പറഞ്ഞ് ഈ ശ്ലോകത്തെ അറിയിച്ചു. ഇതിനാൽ സംസാരത്തിലിരിക്കുന്നവർക്ക് സത്യനിഷ്ഠ ചെയ്യുന്നതിന് സാദ്ധ്യമല്ലാതിരുന്നാൽ ഏതുവരെ സാദ്ധ്യമാകും, അതുവരെ സത്യധർമ്മത്തോടെ വർത്തിക്കുന്നതും മറ്റും എത്രവരെ പാപകാര്യം ചെയ്യാതെ ജീവിക്കുന്നതിന് സാദ്ധ്യമോ അതുവരെ അധർമ്മത്തിൽ നിന്ന് മോചിക്കുന്നതും മറ്റും സത്യധർമ്മ പ്രയത്നത്താൽ ജപിച്ചതുകൊണ്ട് സന്തുഷ്ടി അനുഭവിക്കുന്നതും ബ്രഹ്മനിഷ്ഠരായ മഹാത്മാക്കളെ സ്നേഹിക്കുന്നതും കലിയുഗത്തിൽ വലിയ ധർമ്മം. ഇത് ഗോപാല ഭൂപാല, യോഗി, രോഗി മുതലായ എല്ലാവർക്കും യോജിച്ച അർത്ഥം.

ശ്ലോകം: *ബഹിഃ കൃത്രിമ സംരംഭോ ഹൃദിസംരംഭ വർജ്ജിതഃ*
*കർത്താ ബഹിരകർത്താന്തർലോകേ വിഹാര രാഘവാ*

താ: അല്ലയോ രാമചന്ദ്രാ, നീ സംസാരത്തിലിരുന്നാലും ലോകത്തിലിരിക്കുന്നതുവരെയും സംസാരകൃത്രിമത്താൽ കൂടിയവനെപ്പോലെയും ഹൃദയത്തിൽ മാത്രം നിർവ്വാസനയുള്ളവനെപ്പോലെയും ബഹിർമുഖമായി നോക്കുന്നവന് കർതൃത്ത്വാഭിമാനം ഉള്ളവനായും അന്തരത്തിൽ മാത്രം കർതൃത്ത്വാദി കർമ്മശൂന്യനായും ലോകത്തിൽ ഇരിക്കേണ്ടതാണ് മകനേ.

ശ്ലോകം *അന്തസ്സംത്യക്തസ്സർവ്വാശോ വീതരാഗോവിവാസനഃ*
*ബഹിസ്സർവ്വ സമാചാരോ ലോകേ വിഹരരാഘവാഃ*

താ: ശ്രീരാമചന്ദ്രാ, നീ ഹൃദയത്തിൽ സമസ്തമായ ആശകളെ വിട്ട് രാഗരഹിതനായി പ്രപഞ്ച വാഞ്ഛാശൂന്യനായി ലോകത്തിനെ നോക്കുമ്പോൾ എല്ലാ കാര്യങ്ങളും ചെയ്യുന്നവനെപ്പോലെ ലോകത്തിൽ

സഞ്ചരിക്കണം. എന്ന് ശ്രീവസിഷ്ഠൻ ശ്രീരാമചന്ദ്രനായി ഗൃഹസ്ഥാശ്രമത്തിൽ നിന്ന് ജ്ഞാനിയായിരിക്കേണ്ടുന്ന വിധത്തെ ഉപദേശിച്ചു. ആഹാ, ഇതെത്ര നല്ല സൂത്രം. ഇതിപ്പോൾ നമ്മുടെ ഭക്തന്മാർക്ക് വളരെ ഉപയോഗം. ഇപ്പോഴുള്ള ഭക്തന്മാർ സംസാരത്തിൽ നിന്നുംകരചേരുന്നതിന് സാദ്ധ്യമാകുമോ എന്ന് വളരെ സംശയിക്കുന്നു. അവർക്ക് ശ്രീ വസിഷ്ഠ ഭഗവാന്റെ ഈ ഉപദേശം കണ്ടാൽ സംശയമുണ്ടാകുന്നതല്ല. എന്നാൽ ഈ കാലത്തിൽ സംസാരത്തിലിരിക്കുന്നവർ കേവലം ശാന്തരായി ഉദാസീനന്മാരായി ഇരുന്നാൽ പാപാത്മാക്കളായ ജനങ്ങൾ ഇവരുടെ മനഃസ്ഥിതി അറിഞ്ഞുകൊള്ളുന്നതിന് എല്ലാം കൊള്ളയടിച്ച് പാഴാക്കുന്നു. അതിനാൽ ശ്രീവസിഷ്ഠൻ പറഞ്ഞതെന്തെന്നാൽ അപ്രകാരം ഉദാസീനഭാവം ബുദ്ധിഹീനരോട് കാണിക്കരുത്. അവരുടെ ദൃഷ്ടിക്ക് മാത്രം കർതൃത്ത്വാഭിമാനത്തോടെ കാണിച്ച് അന്തരംഗത്തിൽ കർതൃത്ത്വരഹിതമായി എല്ലാം ബ്രഹ്മാകാരമായി കാണേണ്ടതാണ്. നല്ല ഗുരുവിന് ഉത്തമനായ ശിഷ്യനെ കിട്ടിയാൽ തന്നുടെ കാര്യത്തിൽ എത്ര അനുകൂലമോ അപ്രകാരം തന്നെ നല്ല ഭാര്യയെ കിട്ടിയാൽ പുരുഷന് എല്ലാ കാര്യങ്ങൾക്കും വളരെ അനുകൂലകരം. അപ്രകാരം തന്നെ ശ്രേഷ്ഠനായ ഗുരുവിനെ കിട്ടിയാൽ ശിഷ്യന് എത്ര ഉപയോഗ കരമോ അപ്രകാരം പവിത്രനായ ഭർത്താവിനെ കിട്ടിയാൽ സ്ത്രീക്ക് ജന്മസാഫല്യമുണ്ടാകും.

ഹരി ഓം

## അതിവർണ്ണാശ്രമം

പ്രശ്നം: ചിലർ അതിവർണ്ണാശ്രമങ്ങളെന്ന് പറഞ്ഞ് വ്യവസ്ഥ യില്ലാതെ എല്ലാം ചെയ്യുകയും തിന്നുകയും ചെയ്യുന്നു. ഇതിലുള്ള രഹസ്യം അറിഞ്ഞുകൊള്ളാൻ അഭിലഷിക്കുന്നു.

ഉത്തരം: അതിവർണ്ണാശ്രമമെന്നും അവധൂതാശ്രമമെന്നും പേരുള്ള ഒരു പദ്ധതിയിരിക്കുന്നു. അത് കേവലം ബ്രഹ്മജ്ഞാനികളിൽ ചിലർ മാത്രം ആചരിക്കുന്നു. ഇത് വളരെ വലിയ അവസ്ഥ. ഈ അവസ്ഥ നിജമായുണ്ടായാൽ അവർ ദുഃഖരഹിതന്മാർ. ആ അവധൂതന്മാർക്ക് ശുദ്ധാശുദ്ധങ്ങളായാലും മാനാപമാനങ്ങളായാലും, ശീതോഷ്ണ ങ്ങളായാലും പൊന്ന് മണ്ണാങ്കട്ടികളുടെ ഭേദമായാലും, സ്ത്രീപുരുഷ ന്മാരായാലും സർവ്വതും ഭേദമില്ലാതെ സർവ്വം ബ്രഹ്മമായി കാണപ്പെടുന്നു. ഇത്

സാധാരണ സംഗതിയല്ല. അതീതസ്ഥിതി. ഇപ്പോൾ അതിവർണ്ണാശ്രമമെന്നും അവധൂതനെന്നും പറഞ്ഞുകൊണ്ട് ചില വേഷധാരികൾ കൂടിയുണ്ട്. അവരുടെ സ്ഥിതി രാക്ഷസകൃത്യം വ്യവസ്ഥയില്ലാതെ ഭുജിക്കുന്നതിൽ വലിയ കാര്യമൊന്നുമില്ല. ജനങ്ങളിൽ നീചസ്ഥിതിയിലിരിക്കുന്നവർകൂടി എച്ചിലെ തിന്നുന്നതും മദ്യമംസാദികളെ അനുഭവിക്കുന്നതായും കാണപ്പെടുന്നു. അവരെ നോക്കി വലിയവരെന്ന് കരുതുന്നത് ബുദ്ധിഹീനം. ഇപ്പോൾ അതിവർണ്ണാശ്രമമെന്ന് പറയുന്നവരിൽ ചിലർ മദ്യമാംസം കഞ്ചാവ് തുടങ്ങിയവയ്ക്കായി വഴക്കിടുന്നു. അവരെ പൈശാചിക സംഘമെന്ന് അറിഞ്ഞുകൊള്ളുന്നത് നല്ലത്. ഇവരുടെ പ്രസംഗങ്ങളെല്ലാം ഈ മൂന്ന് വിഷയങ്ങളിൽ സമാപ്തി ചെയ്യുന്നു. അതിവർണ്ണാശ്രമ സ്ഥിതി വിഷയമായി ഉപനിഷത്ത് പ്രതിപാദ്യം നോക്കേണ്ടതാണ്.

ശ്ലോകം: *ആത്മാനമീശ്വരം വേദസോഽതിവർണ്ണാശ്രമീ ഭവേത്*
*യോഽവസ്ഥാത്രയ നിർമുക്തം അവസ്ഥസാക്ഷിണം സദാ.*

താ: യാതൊരുവൻ ജാഗ്രത്, സ്വപ്ന സുഷുപ്തികൾക്ക് സാക്ഷിയായിരിക്കുന്നവനായി അവസ്ഥാത്രയം ഇല്ലാത്തവനായി തന്നുടെ ആത്മാവായ ഈശ്വരനെ അറിഞ്ഞുകൊണ്ട് സദാ ജാതി വർണ്ണാശ്രമങ്ങൾക്ക് മേലായിരുന്ന് ആത്മസ്വരൂപമാണ് താനെന്ന് ദൃഢബോധം ഉണ്ടായിരുന്നുവോ അവൻ അതിവർണ്ണാശ്രമിയെന്ന് ദത്താത്രേയോപനിഷത്ത്.

ശ്ലോകം: *യസ്യവർണ്ണാശ്രമാചാരോ ഗലിതഃ സ്വാത്മ ദർശനാത്*
*സഹിവർണ്ണാശ്രമാൻ സർവ്വാനതിത്യ സ്വാത്മനിസ്ഥിതഃ*

താ: ആര് ആത്മദർശനത്താൽ വർണ്ണാശ്രമാചാരത്തിൽ നിന്ന് മോചിച്ചിരിക്കുന്നുവോ അവൻ വർണ്ണാശ്രമങ്ങളായ സമസ്തങ്ങളേയുമതിക്രമിച്ചവനായി സദാ ബ്രഹ്മധ്യാനത്തിൽ സുസ്ഥിരമായിരിക്കുന്നു. അതായത് ജാതിവർണ്ണാശ്രമാചാരത്തേക്കാൾ ആത്മാഭിന്നനായി ഇരിക്കുന്നവനെ അറിഞ്ഞുകൊണ്ട് ആത്മാകാരമായിരിക്കുന്നവൻ തന്നെ അതിവർണ്ണാശ്രമത്തിനർത്ഥമെന്നല്ലാതെ സ്വേച്ഛാവിഹാരങ്ങളായി സഞ്ചരിക്കുന്നത് അർത്ഥമല്ല. "മഹാദേവം വിജാനാതി സോഽതി വർണ്ണാശ്രമീ ഭവേത്". ആര് ദേവനായ പരമാത്മാവിനെ ധ്യാനയോഗത്താൽ അറിഞ്ഞുകൊണ്ടിരിക്കുന്നുവോ **അവൻ**തന്നെ അതിവർണ്ണാശ്രമിയെന്ന് ശാസ്ത്രസമ്മതം.

ശ്ലോകം: *സർവ്വമേതത് പരബ്രഹ്മ പശ്യൻ സ്വാനുഭവേനച*
*മുച്യതേ ഘോരസംസാരാത്സദ്യ ഏവ ച സംശയഃ*

താ: നിർമ്മല നിഷ്ഠയോടുകൂടി ശ്രുതി യുക്ത്യാനുഭവത്താൽ ഇതെല്ലാം പരബ്രഹ്മമയമെന്ന് ആരറിഞ്ഞുകൊള്ളുന്നുവോ അവൻ അപ്പോൾ തന്നെ ഈ ജനനമരണത്തിന് കാരണമായ ഘോര സംസാരത്തിൽ നിന്ന് മുക്തനാകും. അതായത് നിർവ്വാണസ്ഥിതി യിൽ മോക്ഷം പ്രാപിക്കും.

ശ്ലോകം: *മാംചയോഽവ്യഭിചാരേണ ഭക്തിയോഗേന സേവതേ*
*സഗുണാൽ സമതീത്യൈതാൻ ബ്രഹ്മഭൂയായ കല്പതേ*

(ഭ.ഗീ. 14-26)

താ: ആര് പരമാത്മാവായ ഭഗവാനെ ചലനമില്ലാത്ത ഭക്തി യോഗത്താൽ സേവിക്കുന്നുവോ അവൻ സത്വരജസ്തമോ ഗുണങ്ങളേ യും ബ്രഹ്മ, ക്ഷത്രിയ, വൈശ്യ ശൂദ്രാദി വർണ്ണങ്ങളെയും ബ്രഹ്മചര്യ ഗൃഹസ്ഥാ വാനപ്രസ്ഥ സന്യാസമായ ആശ്രമങ്ങളേയും അതിക്രമി ച്ചിരിക്കും. അവൻ ശുദ്ധ ബ്രഹ്മത്തെ അടഞ്ഞ് പരബ്രഹ്മാകാരമായി നിത്യമുക്തനാകുന്നതാണ് എന്ന് ശ്രീകൃഷ്ണവചനം. അതായത് ഭക്തി മുഖ്യമായിരിക്കേണ്ടതാണ്.. ഭക്തിയുള്ളവർക്കെല്ലാം മുക്തി സിദ്ധിക്കും.

ഹരി ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

സർവ്വസംഗ്രഹം സമ്പൂർണ്ണം

ഓം സർവ്വേ ജനാഃ സുഖിനോ ഭവന്തു

ഓം തത് സത്.

# ശ്രീ ഷഢാധാര ധ്യാനം

1. മൂലാധാരേ വാരിജ പത്രേ സു ചതുഷ്കേ
വംശം ഷം സംവർണ്ണ വിശാലേ സുഖിശാലേ
രക്തം വർണ്ണം ശ്രീ ഗണനാഥം ഭഗവന്തം
ദത്താത്രേയം ശ്രീ ഗുരുമൂർത്തീം പ്രണതോഽസ്മി

2. സ്വാദിഷ്ഠാ നേഷഡ്ദളപത്രേനതുലിംഗേ
ബാലാന്താവദ്‌വർണ്ണവിശാലേ സുവിശാലേ
പീതം വർണ്ണം വാക്പതിരൂപം ദ്രുഹിണംതം
ദത്താ..................................

3. നാ ഭൗപത്മേ പത്ര ദശാരേഡഫവർണ്ണേ
ലക്ഷ്മീകാന്തം ഗരുഡാരൂഢം നരവീരം
നീലം വർണ്ണം നിർഗുണരൂപം നിഗമാന്തം
ദത്താ............................

4. ഹൃത്പത്മാന്തേ ദ്വാദശ പത്രേകം വർണ്ണേ
സാംബംശൈവം ഹംസ വിശേഷം ശമയന്തം
സർഗ്ഗസ്ഥിത്യന്തം കുർവന്തം ശിവശക്തിം
ദത്താ............

5. കണ്ഠസ്ഥാനേ ചക്രവിശുദ്ധേ കമലാന്തേ
ചന്ദ്രാകാരേ ഷോഡശ പത്രേ സ്വര വർണ്ണേ
മായാധീശം ബീജശിവന്തം നിജരൂപം
ദത്താ.....................

6. ആജ്ഞാചക്രേഭ്രൂകുടിസ്ഥാനേ ദ്വിദളാന്തേ
ഹംക്ഷം ബീജം ജ്ഞാനസമുദ്രം ഗുരുമൂർത്തീം
വിദ്യുത്‌വർണ്ണം ജ്ഞാനമയം തം ജഡിലാക്യം
ദത്താ............................

7. മൂർദ്ധിൻ സ്ഥാനേ വാരിജപത്രേ ശശി ബീജേ
ശുഭ്രം വർണ്ണം പത്മസഹസ്രം സുവിശാലം
ഹം ബീജാഖ്യം വർണ സഹസ്രം തുര്യാന്തം
ദത്താ............................

8. ബ്രഹ്മാനന്ദം ബ്രഹ്മമുകുന്ദം ഭഗവന്തം
ബ്രഹ്മജ്ഞാനം സത്യമനന്തം ഭവരൂപം
പൂർണ്ണം ചിദ്ഘന പഞ്ചമഖണ്ഡം ശിവരൂപം
ദത്താ..................

9. ശാന്താകാരം ശേഷശയനാ സുരവന്ദ്യം
കാന്താനാദം കോമള ഗാത്രം കമലാക്ഷം
ചിന്താരത്നം ചിദ്ഘന പൂർവ്വം ദ്വിജരാജം
ദത്താത്രേയം ശ്രീ ഗുരു മൂർത്തിം പ്രണതോഽസ്മി

ഇതി ശ്രീഷഢാധാര ധ്യാനം സമാപ്തം.

## ശ്രീ വെങ്കടേശ്വര മംഗള പഞ്ചകം

1. ഓം ശ്രീയഃ കാന്തായ കല്ല്യാണ നിധയേനിധയേഽർത്ഥിനാം
ശ്രീ വെങ്കട നിവാസായ ശ്രീനിവാസായ മംഗളം
2. ഓം നിത്യായ നിരവദ്യായ സത്യാനന്ദ ചിദാത്മനേ
സർവ്വാന്തരാത്മനേ ശ്രീമത് വെങ്കടേശായ മംഗളം
3. പരസ്മൈ ബ്രഹ്മണേ പൂർണ്ണകാമായ പരമാത്മനേ
പ്രപന്നപരതത്വായ വെങ്കടേശായ മംഗളം
4. ശ്രീ വൈകുണ്ഠ വിരക്തായ സ്വാമി പുഷ്ക്കരിണീതടേ
രമയാരമമാണായ വെങ്കടേശായ മംഗളം
5. ശ്രീമത് സുന്ദരജാമാതൃ മുനി മാനസ വാസിനേ
സർവ്വലോക നിവാസായ ശ്രീനിവാസായ മംഗളം

ഇതി വെങ്കടേശ്വര മംഗള പഞ്ചകം സമാപ്തം

ശ്രീ സിദ്ധാദ്രി നാമസംവത്സരേ, മാർഗ്ഗശീർഷമാസേ ശുക്ല പക്ഷേ ദശമ്യാം മംഗളവാരേ രാത്രൗ തൃതീയ യാമേ സമ്പൂർണ്ണം.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ
ലോകാ സമസ്താ സുഖിനോ ഭവന്തു.
ഓം തത് സത്.



ഇതാ അത്ഭുതകരമായ ഒരു ഉപദേശസാരം!
മലയാളസ്വാമികൾ എന്ന പേരിൽ
അനശ്വരനായിത്തീർന്ന ഒരു മഹാഗുരു
അദ്ദേഹത്തിൻെറ മഹാസമാധിക്കുമുമ്പായി തൻെറ
ശിഷ്യന്മാരെ ഏല്പിച്ചിട്ടുപോയ ഒരപൂർവ്വ
ഉപദേശസാരമാണ് ഈ പുസ്തകത്തിൽ
അടങ്ങിയിരിക്കുന്നത്. പരിപൂർണ്ണ ജ്ഞാന നിധിയും
പരമഹംസാചാര്യവര്യനുമായിരുന്ന ഈ പുണ്യചരിതൻ
സർവ്വവും ത്യജിച്ച് ആന്ധ്രപ്രദേശിലുള്ള യേർപ്പേഡ്
എന്ന ദേശത്തായിരുന്നു വളരെക്കാലം
അധിവസിച്ചിരുന്നത് ഈ പുസ്തകത്തിൻെറ മൂലകൃതി
സ്വാമികൾ എഴുതിയിട്ടുള്ളത് തെലുഗ് ഭാഷയിലാണ്.
ഈ ഗ്രന്ഥം ക്ഷമയോടുകൂടി സ്വന്തം
സാധനയ്ക്കുവേണ്ടി അല്പാല്പമായി വായിച്ചും മനനം
ചെയ്തും അതിൻെറ വെളിച്ചത്തിൽ സ്വജീവിതത്തെ
ആഴത്തിൽ പരിശോധിച്ചും സ്വന്തം ന്യൂനതകൾ
തിരുത്തിയും ജീവിച്ചാൽ ആത്മജ്ഞാനം ലഭിച്ച്
സംസാരദുഃഖത്തിൽ നിന്ന് മോചനം പ്രാപിക്കുവാൻ
നിശ്ചയമായും സാധിക്കുമെന്നു തന്നെ ഞാൻ
വിശ്വസിക്കുന്നു.
സ്വാമി അവർകൾ സംസാരത്തിൽ വന്നുപെട്ടുപോയ
ശുദ്ധമനസ്സുള്ളവരെ ഉദ്ദേശിച്ച് വളരെ ലളിതമായ
ഭാഷയിൽ ഏവർക്കും ഉപകരിക്കണമെന്നു കരുതി
ജിജ്ഞാസുക്കൾക്കായി കാരുണ്യത്തോടെ
എഴുതിത്തന്നിട്ടുള്ള ഈ ഉപദേശസാരം ഏവർക്കും
പ്രയോജനപ്പെടട്ടെ എന്നു ഞാൻ പ്രാർത്ഥിക്കുന്നു.
അതിനായി ഏവർക്കും ഗുരുകാരുണ്യം ലഭിക്കുക
തന്നെ ചെയ്യും. ശ്രദ്ധയും വിനയവും
സത്യാവധാരണത്തിന്നുള്ള ആഴത്തിലുള്ള ആഗ്രഹവും
ഉണ്ടായിരുന്നാൽ മാത്രം മതി.

എന്ന്,
വിധേയൻ
നിത്യചൈതന്യയതി
നാരായണഗുരുകുലം
ഫേൺഹിൽ
ഊട്ടി

# ശ്രീശുഷ്കവേദാന്ത തമോഭാസ്കരം

## മലയാളസ്വാമി